

# നിഷ്കളങ്ക തേജസ്

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ

ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവയുടെ ജീവിതവും ദർശനവും പകരുന്ന കൃതി. പോപ്പ് ഫ്രാൻസിസ്, ജോ ബൈഡൻ തുടങ്ങിയ ആഗോള നേതാക്കളുടെ അനുസ്മരണങ്ങളും ഹൃദയബന്ധമുള്ളവരുടെ സ്നേഹസ്മരണകളും.

ആഗോള തലത്തിൽ എക്യുമെനിക്കൽ, സഭാന്തര ബന്ധങ്ങളും രാജ്യാന്തര യാത്രകളും സംവാദങ്ങളും നടത്തിയ പ.ബാവ മലങ്കര സഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിച്ചു.

പ്രസാധനം:
**ജ്യോതിസ്സ് പബ്ലിക്കേഷൻസ്**
ജ്യോതിസ്സ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ

നിഷ്കളങ്ക തേജസ്
പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ

നിഷ്കളങ്ക തേജസ്
പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ
ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

Malayalam

**Nishkalanka Thejas**
(HH Baselius Marthoma Paulose II Catholicos
& Malankara Metropolitan)

Edited By
**Dr. Geevarghese Mar Yulios Metropolitan**
**Fr. Dr. John Thomas Karingattil**

First Published: August 20, 2021

Copies: 1000

Published by: Jyothis Publications
Jyothis Ashram, Abu Road, Rajasthan
Mob: 9426347399

Cover Design,
Typesetting & Printing: Sophia Print House, Kottayam

**Rs. 250/-**

# നിഷ്കളങ്ക തേജസ്സ്

സമ്പാദനം, സംശോധനം

**ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**
**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

പ്രസാധനം

**ജ്യോതിസ്സ് പബ്ലിക്കേഷൻസ്**
ജ്യോതിസ്സ് ആശ്രമം
അബു റോഡ്, രാജസ്ഥാൻ

# അവതാരിക

# തണൽ വൃക്ഷം കടപുഴകുമ്പോൾ

## ബെന്യാമിൻ

പരിശുദ്ധ ബാവ തിരുമേനി ഇഹലോകവാസം വെടിഞ്ഞിട്ട് നാല്പത് ദിവസങ്ങൾ പൂർത്തിയാവുമ്പോഴും മനസുകൊണ്ട് ആ വേർപാടിനെ ഉൾക്കൊള്ളാനാവാത്ത വേദനയിലാണ് ഞാനുള്ളത്. അദ്ദേഹത്തെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്ത ലക്ഷക്കണക്കിനു സാധാരണക്കാരെപ്പോലെ രോഗശയ്യയിൽ നിന്ന് അദ്ദേഹം ഫിനിക്സ് പക്ഷിയെപ്പോലെ ഉയിർത്തെഴുന്നേറ്റു വരും എന്ന് ഞാനും പ്രതീക്ഷിച്ചിരുന്നു, ആഗ്രഹിച്ചിരുന്നു. എന്നാൽ മനുഷ്യന്റെ ഇംഗിതങ്ങൾക്കനുസരിച്ചല്ലല്ലോ ദൈവം പ്രവർത്തിക്കുന്നത്. അവന്റെ നിശ്ചയങ്ങൾ വേറെയാണ്. അത് നമുക്ക് മനസിലായിക്കൊള്ളണം എന്നില്ല. ഈ അവസരത്തിൽ അദ്ദേഹത്തിന്റെ സ്മരണകൾ ചേർത്തുവയ്ക്കുന്ന ഒരു ഗ്രന്ഥം പുറത്തിറക്കാൻ കഴിയുന്നത് അദ്ദേഹത്തിനു കൊടുക്കാവുന്ന ഏറ്റവും മികച്ച ഹൃദയാഞ്ജലി തന്നെയാണ്.

ലോകം ആദരിക്കുന്ന ആത്മീയ ആചാര്യന്മാരുടെയും നേതാക്കളുടെയും അനുശോചന സന്ദേശങ്ങളും സ്നേഹസ്മരണകളും ജീവിതകാലത്ത് അദ്ദേഹം അഭിമുഖങ്ങളിലൂടെയും പ്രഭാഷണങ്ങളിലൂടെയും നമുക്ക് സമ്മാനിച്ച വചനങ്ങളും ചേർത്തു വച്ച ഒരു അമൂല്യനിധിയാണ് ഈ പുസ്തകം. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്ക ബാവ ആരായിരുന്നു എന്ന് ഭാവി തലമുറ അന്വേഷിക്കുമ്പോൾ അവർക്ക് സമ്മാനിക്കാൻ പറ്റിയ ഒന്നായി ഈ പുസ്തകം മാറുന്നു. കാരണം അദ്ദേഹത്തിന്റെ സമകാലികർ, അദ്ദേഹത്തെ കണ്ടിട്ടുള്ളവർ, അദ്ദേഹത്തിന്റെ സ്നേഹം അനുഭവിക്കാൻ ഭാഗ്യം സിദ്ധിച്ചവർ എല്ലാം ഈ പുസ്തകത്തിൽ തങ്ങളുടെ ഓർമ്മയും സ്നേഹവും പങ്കുവയ്ക്കുന്നുണ്ട്. അതിലൂടെ ബാവ തിരുമേനിയുടെ സമഗ്ര വശങ്ങളും പഠിക്കപ്പെടുകയും വിശദമാക്കപ്പെടുകയും ചെയ്യുന്നു.

ജീവിതത്തിൽ പല ആത്മീയ ആചാര്യന്മാരെയും കാണാനും പരിചയപ്പെടാനും കഴിഞ്ഞിട്ടുണ്ടെങ്കിലും പൗലോസ് ദ്വിതിയൻ കാതോലിക്കാ ബാവായെപ്പോലെ ഒരാളുമായും എനിക്ക് അത്രയടുത്ത ആത്മബന്ധം ഉണ്ടായിട്ടില്ല. വലിയ സ്നേഹവാത്സല്യമാണ് അദ്ദേഹം എന്നും എന്നോടു കാണിച്ചിട്ടുള്ളത്. പ്രിയപ്പെട്ട സ്നേഹിതൻ എന്നായിരുന്നു പൊതുവേദികളിൽ അദ്ദേഹം എന്നെ വിശേഷിപ്പിക്കാറുണ്ടായിരുന്നത്. അതിനു കാരണമായത് അദ്ദേഹ

ത്തിന്റെ സുദീർഘമായ ഒരു അഭിമുഖം തയാറാക്കി 'ജീവിതക്കാഴ്ചകൾ' എന്നൊരു പുസ്തകം പുറത്തിറക്കാൻ അവസരം ലഭിച്ചതും.

അങ്ങനെ ഒരു പുസ്തകം ചെയ്യാൻ താത്പര്യമുണ്ടോ എന്ന് സഭയിലെ ചുമതലക്കാർ വിളിച്ചു ചോദിക്കുമ്പോൾ തിരുമേനി അതിനു സമ്മതിക്കുമോ എന്നായിരുന്നു എന്റെ സംശയം. എന്നാൽ അദ്ദേഹം സന്തോഷത്തോടെ അത് സ്വീകരിച്ചു. അങ്ങനെ വാകത്താനം, ഞാലിയാകുഴിയിൽ സ്ഥിതി ചെയ്യുന്ന മാർ ബസേലിയോസ് ദയറയിൽ വച്ച് ഞങ്ങൾ ഒരു ദിവസം മുഴു വൻ സംസാരിച്ചു. എല്ലാ മാസവും മൂന്നു ദിവസം തിരുമേനി അവിടെ മൗന പ്രാർഥനയ്ക്കു വേണ്ടി എത്തുമായിരുന്നു. ആ ദിവസങ്ങളിൽ ബാഹ്യസംസർ ഗ്ഗങ്ങൾ ഉണ്ടാവുകയില്ല. അതിൽ ഒന്നിന്റെ അവസാനം ആയിരുന്നു ആ കൂടി ക്കാഴ്ച നടന്നത്.

ഒരു ആത്മീയ പുരോഹിതനോട് എന്തു തരം ചോദ്യങ്ങൾ ചോദിക്കാം ചോദിക്കരുത് എന്നൊന്നും എനിക്ക് വലിയ നിശ്ചയം ഉണ്ടായിരുന്നില്ല. പിന്നീട് ആ പുസ്തകത്തിന്റെ പ്രകാശന വേളയിൽ ഞാൻ തന്നെ ഓർമിച്ചതുപോലെ 'മർമം അറിയാവുന്നവനല്ലേ അടിക്കാൻ പേടിക്കേണ്ടൂ..' എന്ന മട്ടിൽ ഞാൻ എന്റെ ഉള്ളിൽ ഉണ്ടായിരുന്ന ചോദ്യങ്ങൾ അത്രയും കുടഞ്ഞിട്ടു. ബാല്യം മുതൽ അന്നോളമുള്ള ജീവിതത്തിന്റെ സർവ ഇട ങ്ങളെയും അത് തൊട്ടുപോയി. എല്ലാത്തിനും വളരെ സൗമ്യനായി സുദീർ ഘങ്ങളായ ഉത്തരങ്ങൾ തന്ന് അദ്ദേഹം എന്നെ അദ്ഭുതപ്പെടുത്തി. അതിൽ ചിലതൊക്കെ അദ്ദേഹത്തെ പ്രകോപിപ്പിക്കാൻ പ്രാപ്തമായിരുന്നു. അദ്ദേഹ ത്തിന്റെ ചില നിലപാടുകളെ ചോദ്യം ചെയ്യുന്നവ ആയിരുന്നു. എന്നാൽ അതിനൊക്കെ തന്റെ ഉറച്ച നിലപാടുകളും ബോധ്യങ്ങളും സൗമ്യമായി വെളിപ്പെടുത്തിത്തന്നു. അത്രയും ധന്യമായ ദിവസങ്ങൾ അധികമൊന്നും ജീവിതത്തിൽ ഓർത്തിരിക്കാൻ ഉണ്ടാവുകയില്ല. ആ പുസ്തകം പ്രകാശനം ചെയ്തത് മലയാളത്തിന്റെ പ്രിയപ്പെട്ട നിരൂപകൻ എം. കെ. സാനുവും ഇപ്പോൾ പത്തനംതിട്ട ജില്ല കലക്ടർ ആയിരിക്കുന്ന ദിവ്യ എസ്. അയ്യരും ചേർന്നായിരുന്നു എന്നുകൂടി ഇവിടെ ഓർക്കുന്നു. ദിവ്യയ്ക്ക് വളരെ പ്രിയ പ്പെട്ട ആചാര്യനായിരുന്നു തിരുമേനി. അദ്ദേഹം വിട വാങ്ങിയ ദിവസം തന്നെ ദിവ്യ പത്തനംതിട്ട ജില്ലയുടെ ചുമതല ഏറ്റെടുത്തു എന്നത് മറ്റൊരു യാദൃച്ഛികതയാവാം.

പിന്നെ എത്രയോ പ്രാവശ്യം കാതോലിക്കേറ്റ് അരമനയിൽ വച്ചും മറ്റു പലയിടങ്ങളിലും ഞങ്ങൾ സംസാരിച്ചിരിക്കുന്നു. തലേന്നും കണ്ടുപിരിഞ്ഞ ഒരു സ്നേഹിതനോടെന്നപോലെ അത്രയും തുറന്നാണ് അദ്ദേഹം സംസാരി ച്ചിട്ടുള്ളത്. സഭയുടെ പരിപാടികളിലൊക്കെ എന്നെ പ്രസംഗിക്കാൻ വിളി ക്കണം എന്ന് അദ്ദേഹം ചട്ടം കെട്ടുമായിരുന്നു. അത് യുവജന പ്രസ്ഥാന

ത്തിന്റെ സമ്മേളനം ആണെങ്കിലും പുരോഹിതന്മാരുടെ ആത്മീയ സമ്മേളനം ആണെങ്കിലും അദ്ദേഹം സൗജന്യപൂർവം എന്നെ ക്ഷണിച്ചു. അദ്ദേഹത്തിന്റെ സ്വന്തം ദേശമായ കുന്നംകുളത്ത് എത്തിയപ്പോൾ അവിടുത്തെ അരമനയിൽത്തന്നെ താമസം ഒരുക്കണമെന്ന് അദ്ദേഹം നിർദ്ദേശിക്കുകയും രാത്രി വൈകി എത്തിയപ്പോഴും എന്റെ ക്ഷേമം അന്വേഷിക്കാൻ മുറിയിലേക്കെത്തുകയും ചെയ്തത് ഞാൻ ഓർക്കുന്നു.

പച്ചയായ മനുഷ്യൻ എന്ന് നമ്മൾ പലരെക്കുറിച്ചും പറയാറുണ്ട്. എന്നാൽ അക്ഷരാർഥത്തിൽ അങ്ങനെ ഒരാൾ എന്നായിരുന്നു അദ്ദേഹത്തെ കണ്ട നിമിഷങ്ങളിൽ, സംസാരിച്ചിട്ടുള്ള നിമിഷങ്ങളിൽ എല്ലാം എനിക്കു തോന്നിയിട്ടുള്ളത്. തന്നിൽ നിക്ഷിപ്തമായിരിക്കുന്ന ദൗത്യം എന്തെന്ന് കൃത്യമായി തിരിച്ചറിഞ്ഞ് അതിനു വേണ്ടി അടിയുറച്ചു നിലകൊണ്ട ഒരു പച്ചമനുഷ്യൻ. അതിൽ നിൽക്കാൻ അദ്ദേഹം ആരെയും കൂസിയില്ല, ആരെയും വക വച്ചു കൊടുത്തതുമില്ല. എല്ലാവരെയും സന്തോഷിപ്പിക്കാൻ അദ്ദേഹം ഒന്നും ചെയ്തില്ല. അദ്ദേഹത്തിന്റെ അന്ത്യത്തോളം അത് നിലനിർത്തി എന്നാണ് എന്റെ ബോധ്യം. അദ്ദേഹത്തിന്റെ സ്വപ്നപദ്ധതിയായിരുന്നു പരുമലയിലെ കാൻസർ സെന്റർ. പിന്നീട് അദ്ദേഹത്തിനു രോഗം വന്നപ്പോൾ അവിടെയല്ലാതെ വേറെ എവിടെയും ചികിത്സിക്കാൻ പോകാൻ അദ്ദേഹം തയാറായില്ല. വിദേശരാജ്യങ്ങളിൽ കൊണ്ടുപോകാം എന്ന് പലരും വാഗ്ദാനം ചെയ്തെങ്കിലും അദ്ദേഹം അതെല്ലാം നിഷേധിച്ചു. താൻ നേതൃത്വം കൊടുക്കുന്ന ആശുപത്രിയിലെ ഡോക്ടർമാരെ അദ്ദേഹം അത്രയും ആദരിച്ചു എന്നർഥം. അതായിരുന്നു പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. അദ്ദേഹം വിട വാങ്ങുമ്പോൾ സ്നേഹത്തിന്റെ ഒരു വലിയ തണൽ വൃക്ഷം കടപുഴകിയതുപോലെ ശൂന്യത അനുഭവപ്പെടുന്നു. കണ്ണീർ പ്രണാമം.

ഇത്തരത്തിൽ കാലോചിതമായ ഒരു പുസ്തകം പുറത്തിറക്കാൻ മുന്നിൽ നിന്ന ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തയോടും ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിനോടും നന്ദി അറിയിച്ചുകൊണ്ട് വളരെ സ്നേഹത്തോടെ നിങ്ങൾക്ക് മുന്നിൽ അവതരിപ്പിച്ചുകൊള്ളുന്നു.

കുളനട
20 ആഗസ്റ്റ് 2021

വാങ്മുഖം

# നിഷ്കളങ്ക തേജസ്

"കുന്നംകുളം എന്റെ ആത്മീയതയെ പരിപോഷിപ്പിച്ച ജന്മനാടാണ്. മലങ്കരസഭയ്ക്ക് പുതിയ ദിശാബോധം നൽകി നയിച്ച പരിശുദ്ധ പുലിക്കോട്ടിൽ തിരുമേനിമാരുടെ ജീവിതവും ദർശനവും എന്റെ ആത്മീയ ജീവിതത്തിലും ദർശന രൂപീകരണത്തിലും ചെലുത്തിയ സ്വാധീനം വളരെ വലുതാണ്."

ആഗോളമായി വ്യാപിച്ച ഭാരതത്തിലെ തദ്ദേശീയ ക്രൈസ്തവ സമൂഹമായ മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്ത പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണ പ്രഭാഷണത്തിൽ 2010 നവംബർ ഒന്നിന് പറഞ്ഞ വാക്കുകളാണിത്.

മലങ്കരസഭയുടെ ചരിത്രം 'കുന്നംകുള'വുമായി അഭേദ്യമായി ബന്ധപ്പെട്ടതാണ്. സുറിയാനി ക്രിസ്ത്യാനികൾ തിങ്ങിപ്പാർത്ത പ്രാചീന നഗരമായ 'കുന്നംകുളങ്ങര' ബ്രിട്ടീഷ് ഭരണകാലത്താണ് 'കുന്നംകുളം' എന്നറിയപ്പെട്ടത്. കുന്നുകളും കുളങ്ങളും നിറഞ്ഞ പ്രദേശമാണ് കുന്നംകുളം. പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസും (1816), കോട്ടയം എം.ഡി. സെമിനാരി, പരുമല സെമിനാരി എന്നിവയുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനും (1833-1909) മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായ പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ (1946-2021) എന്നിവർ കുന്നംകുളത്തു നിന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന ഭരണസാരഥ്യം ഏറ്റെടുത്ത പ്രഗത്ഭരായ മൂന്ന് മലങ്കര മെത്രാപ്പോലീത്തന്മാരാണ്.

തിരുവല്ലയിൽ 1982 ഡിസംബർ 28-ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എറണാകുളം സെന്റ് മേരീസ് പള്ളിയുടെ സഹവികാരി (1976-1983) ഫാ. കെ. ഐ. പോളിനെ എപ്പിസ്കോപ്പാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുമ്പോൾ പ്രായം മുപ്പത്തിയാറ് വയസ് മാത്രം. 1985-ൽ ആരംഭിച്ച കുന്നംകുളം ഭദ്രാസനത്തിന്റെ ചുമതല 39-ാം വയസ്സിൽ സ്വീകരിച്ചു. നിയുക്ത കാതോലിക്കാ സ്ഥാനം 60-ാം വയസിൽ ലഭ്യമായി. നാലു വർഷം നിയുക്ത കാതോലിക്കായായി ശുശ്രൂഷിച്ചു (2006-2010). 2010 നവംബർ ഒന്നിന് മലങ്കര ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനായി സ്ഥാനാരോഹണം ചെയ്യുമ്പോൾ പ്രായം 64. ഏറ്റവും ചെറുപ്രായത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനായി സ്ഥാനമേൽക്കുവാനുള്ള വിളിയും നിയോഗവും ലഭിച്ചു.

ആത്മാർത്ഥമായും സുതാര്യമായും സഭയെ നയിക്കുക എന്നതായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രമാണം. കൃത്രിമത്വമില്ലാത്ത സംഭാഷണശൈലിയും സത്യസന്ധമായ പ്രതിപാദനരീതിയും വെളിപ്പെടുത്തിയത് ജീവിതത്തിന്റെ സുതാര്യതയാണ്. കൗശലങ്ങൾ ഉപയോഗിക്കാതെ സത്യസന്ധമായും സുതാര്യമായും ഇടയദൗത്യം നിർവഹിച്ചു. ജീവിതത്തിൽ ആത്മാർത്ഥതയും സത്യസന്ധതയും മുറുകെ പിടിക്കുവാനുള്ള ബാലപാഠം കുടുംബത്തിൽനിന്നും ലഭിച്ചതാണ്. സാമൂഹിക സഭാശുശ്രൂഷകളിൽ ഉറച്ച നിലപാടും നീതിപൂർവ്വമായ സമീപനവും ലഭ്യമായത് കുടുംബ പശ്ചാത്തലത്തിൽ സ്വാംശീകരിച്ച ജീവിത ചുറ്റുപാടിൽ നിന്നുമാണ്. ജീവിതനിഷ്ഠകളിലും ഇടപെടലുകളിലും നിറഞ്ഞു നിൽക്കുന്ന ലാളിത്യം ദൈവിക കൃപകളുടെ പ്രകാശമാണ്.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സമീപനത്തിന്റെ അകവും പുറവും സുതാര്യം. തെറ്റെന്ന് തോന്നിയാൽ ആരോടും നേരിട്ട് അത് പറയും. അവയുടെ അവതരണത്തിലും ഭാഷയിലും കാപട്യങ്ങളോ തന്ത്രങ്ങളോ ഉണ്ടായിരിക്കില്ല. അവ തുറന്ന മനസ്സോടും വിടർന്ന പുഞ്ചിരിയോടുമുള്ള ആത്മാർത്ഥ നിരീക്ഷണങ്ങളായിരിക്കും. പ്രത്യേകിച്ച് സഭയുടെയും സമൂഹത്തിന്റെയും പൊതു നന്മയ്ക്ക്, ഏവർക്കും ആത്മാർത്ഥതയും സുതാര്യതയും ഉണ്ടാകണമെന്നും പ. ബാവാ ഉറച്ചു വിശ്വസിച്ചു. പ്രകടനപരതയും ഉപരിപ്ലവതയും സൃഷ്ടിക്കുന്ന നൈമിഷിക ആത്മീയ അനുഭവങ്ങളെ അദ്ദേഹം നിഷേധിച്ചു. ഏതു പ്രതിസന്ധിയേയും അതിജീവിക്കുവാൻ ശക്തമായ ആത്മീയ അടിത്തറയാണ് സഭയുടെ ആരാധന അടിസ്ഥാനം എന്നും ഉദ്ബോധിപ്പിച്ചു. പ്രതിസന്ധികളിലൂടെ ദൈവജനത്തെ നയിച്ച മോശയാണ് പ. ബാവായെ സ്വാധീനിച്ച പ്രധാന ബൈബിൾ നായകൻ.

മലങ്കര ഓർത്തഡോക്സ് സഭ തദ്ദേശീയവും ദേശീയവും ആഗോളവുമാണ്. മലങ്കരസഭ 'ആഗോളം' എന്നു പറയുമ്പോഴും അന്തർലീനമായിരിക്കുന്നത് ദേശീയമായ സ്വഭാവധാരയാണെന്ന് പ. ബാവാ പഠിപ്പിച്ചു. ലോകത്തിന്റെ ഏതു കോണിലായാലും നിലനിർത്തേണ്ടത് മലങ്കരയുടെ പൈതൃകവും വിശ്വാസരീതികളും ആയിരിക്കണം. അതിനാൽ സഭ ഒരേ സമയം ദേശീയവും ആഗോളവുമാണ്. പുതിയ തലമുറ എവിടെ ഉണ്ടായാലും അവരുടെ അഭിരുചിക്ക് അനുസൃതമായി സഭാപാരമ്പര്യത്തെ വ്യതിചലിപ്പിക്കരുതെന്നും അദ്ദേഹം വ്യക്തമാക്കുന്നു.

മലങ്കരസഭയുടെ മാർത്തോമ്മൻ പൈതൃകത്തിന്റെയും സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തിന്റെയും കർമ്മയോഗിയായിരുന്നു പ. കാതോലിക്കാ ബാവാ. മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വത്വവും സംരക്ഷിച്ച് പരമാധികാരമുള്ള ദേശീയ സഭയായി മലങ്കര ഓർത്തഡോക്സ് സഭയെ സംര

ക്ഷിക്കുകയാണ് സഭാദൗത്യം. മാർത്തോമ്മൻ പൈതൃകം ഉൾക്കൊണ്ട് സഭാ വിശ്വാസികൾ സത്യത്തിനും ധർമ്മത്തിനും നീതിക്കുംവേണ്ടി അക്ഷീണം പ്രവർത്തിക്കണമെന്ന് എപ്പോഴും ആഹ്വാനം ചെയ്യാറുണ്ട്. മലങ്കരസഭയ്ക്ക് എന്ത് പ്രതിസന്ധികൾ ഉണ്ടായാലും മാർത്തോമ്മൻ പൈതൃകത്തിന്റെ വേരുകൾ തിരിച്ചറിഞ്ഞ് തനിമയും ദേശീയതയും നിലനിർത്തണം. സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിന് ഒരു പോറൽ പോലും ഏല്പിക്കുവാൻ പാടില്ല എന്ന് എപ്പോഴും ഉറക്കെ പ്രഖ്യാപിച്ചു.

മാർത്തോമ്മൻ പൈതൃകവും 1934-ലെ സഭാ ഭരണഘടനയും 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയും മുറുകെ പിടിക്കുമ്പോഴും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ വിശാലമായ കാഴ്ചപ്പാടിന്റെ ശക്തനായ വക്താവാണ്. മലങ്കരസഭയിൽ ശാശ്വത സമാധാനത്തിന്റെ പ്രഭാതം പ. ബാവാ സ്വപ്നം കാണുന്നു. ‘എന്നാൽ അതിനായി കുറേക്കാലം കൂടി കാത്തിരിക്കേണ്ടി വരും’ എന്നും പറഞ്ഞു. എറണാകുളം മറൈൻ ഡ്രൈവിൽ 2012 നവംബർ 25-ന് നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാസമ്മേളനത്തിൽ പ. പൗലോസ് ദ്വിതീയൻ ബാവാ പറഞ്ഞു: ‘നമുക്ക് ഒരു സ്വപ്നമുണ്ട്. നാം ഒന്നാണ്. നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും. നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം.’ മലങ്കരസഭയിലെ വഴക്കുകൾ ശാശ്വതമായി പരിഹരിക്കപ്പെട്ട് ഐക്യത്തിന്റെയും സമാധാനത്തിന്റെയും പ്രകാശത്തിനായി പ. ബാവ കാത്തിരുന്നു.

ഏകാന്തതയും ധ്യാനവും ഇഷ്ടപ്പെട്ട പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ എല്ലാ മാസവും ധ്യാനത്തിനായി വാകത്താനം ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ പോകുമായിരുന്നു. എത്ര തിരക്കുകൾക്കിടയിലും മൗനത്തിന്റെ സൗന്ദര്യവും ആത്മീയതയും അനുഭവിച്ചറിയും.

ഏകാന്ത ധ്യാനത്തെക്കുറിച്ച് 2016-ൽ പ. കാതോലിക്കാ ബാവ പറയുന്നു: ‘മാസത്തിൽ ഒരിക്കൽ 36 മണിക്കൂർ മൗനം ഞാൻ ആചരിക്കുന്നുണ്ട്. കാതോലിക്കാ സ്ഥാനത്ത് എത്തിയതു മുതൽ പതിവായി ഇതു തുടരുന്നു. ഈ സ്ഥാനം നമ്മുടെ ബുദ്ധിശക്തി കൊണ്ടോ പ്രാപ്തി കൊണ്ടോ നിലനിർത്തുവാൻ കഴിയുമെന്ന ബോധ്യം എനിക്കില്ല. ദൈവത്തിൽ ആശ്രയിക്കുകയല്ലാതെ മറ്റ് വഴിയുമില്ല. അതിനാൽ ധ്യാനത്തിനായി ദിവസങ്ങൾ മാറ്റി വയ്ക്കും. തിരക്കുകൾക്കിടയിൽ ഒരു ഭാരം ഇറക്കിവയ്ക്കൽ പോലെയാണ്. മടങ്ങിപ്പോകുമ്പോൾ ഒരു ഊർജ്ജം ലഭിക്കുന്നു. ശരീരികമായും മാനസികമായും ഒരു ഉന്മേഷം ലഭിക്കും. അതുകൊണ്ട് ഞാനത് തുടരുന്നു. എന്റെ പ്രത്യേക പ്രാർത്ഥനകൾ കൂടുതലായി നടത്തുന്നതിനാൽ മനസ്സിന് സന്തോഷവും സമാധാനവും ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കാൻ ആത്മ

ധൈര്യവും ലഭിക്കുന്നു. മറ്റൊന്നും ചിന്തിക്കുന്നില്ല. ഇവിടെ ഇരിക്കുക, വല്ലതും വായിക്കുക, ചിലപ്പോൾ എഴുതുക. പ്രാർത്ഥിക്കുക, അത്ര മാത്രം.' ഇങ്ങനെ എത്രയെത്ര അനുഭവങ്ങളാണ് പ. പൗലോസ് ദ്വിതീയൻ ബാവയെക്കുറിച്ച് പറയുവാനുള്ളത്.

പ. പൗലോസ് ദ്വിതീയൻ ബാവായുട ജീവിതത്തെ അടുത്തും അകന്നും നിന്നറിഞ്ഞവരുടെ ജീവിത സാക്ഷ്യമാണ് 'നിഷ്കളങ്ക തേജസ്സ്' എന്ന കൃതി. പ. ബാവാ തിരുമേനിയുടെ നാൽപ്പതാം ഓർമ്മദിനത്തിൽ കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വെച്ച് ഇത് പ്രസിദ്ധീകരിക്കുന്നതിന് ധൃതിപ്പെട്ടതിനാൽ നിരവധി പരിമിതികൾ ഉണ്ടായിട്ടുണ്ട്. 2021 ജൂലൈ 12 മുതൽ ആഗസ്റ്റ് 10 വരെ ലഭിച്ച രചനകൾ മാത്രമേ ഇതിൽ ഉൾപ്പെടുത്തുവാൻ സാധിച്ചിട്ടുള്ളു. പ. ബാവായുടെ രചനകൾ, കല്പനകൾ, പ്രഭാഷണങ്ങൾ, അഭിമുഖങ്ങൾ, അനുസ്മരണങ്ങൾ എന്നിവ ഉൾപ്പെടുത്തി സമ്പൂർണ്ണവും ബൃഹത്തുമായ ഒരു കൃതി പ്രസിദ്ധീകരിക്കുവാൻ പദ്ധതി ഉണ്ട്.

മലങ്കര ഓർത്തഡോക്സ് സഭ മാധ്യമ വിഭാഗത്തിന്റെ ഔദ്യോഗിക ഓൺലൈൻ ബുള്ളറ്റിൻ പ. ബാവായുടെ കബറടക്കത്തോടനുബന്ധിച്ച് 2021 ജൂലൈ 12, 14, 17, 24 തീയതികളിൽ പ്രസിദ്ധീകരിച്ച രചനകളാണ് ഈ കൃതിയിൽ പ്രധാനമായും ഉൾപ്പെടുത്തിയിരിക്കുന്നത്. വളരെ ഹൃസ്വമായ ദിനങ്ങളിൽ ഇവയുടെ ക്രോഡീകരണത്തിനും സംശോധനത്തിനും മാർഗ്ഗനിർദ്ദേശം പകർന്നത് അഹമ്മദാബദ്, കുന്നംകുളം മെത്രാസനങ്ങളുടെ ഇടയനും മലങ്കരസഭാ മാസിക, മാധ്യമ വിഭാഗം എന്നിവയുടെ പ്രസിഡന്റും പ. ബാവാ തിരുമേനിയുടെ ഉത്തമ ശിഷ്യനുമായ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായാണ്. പ. ബാവായുടെ ശിക്ഷണത്തിലും മാർഗ്ഗനിർദ്ദേശത്തിലും വളർന്ന് ജർമ്മനിയിലും അമേരിക്കയിലും ഉപരിപഠനം നടത്തിയ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അമ്മ വഴിയിൽ പ. ബാവായുടെ ബന്ധുവുമാണ്. അതിനാൽ പ. ബാവായ്ക്ക് സമർപ്പിക്കുന്ന കണ്ണീരിൽ കുതിർന്ന യാത്രാമൊഴിയുടെ ഹൃദയസ്പന്ദനമാണ് ഇതിന്റെ അകവും പുറവും.

ഈ കൃതി പ്രസിദ്ധീകരിക്കുന്നത് രാജസ്ഥാനിൽ പ്രവർത്തനം ആരംഭിച്ച ജ്യോതിസ് പബ്ളിക്കേഷൻസാണ്. പ. ബാവാ തിരുമേനി 2019 സെപ്റ്റംബർ 9, 10 തീയതികളിൽ രാജസ്ഥാനിലെ മൗണ്ട് അബുവിൽ എത്തി കൂദാശ ചെയ്ത് പ്രവർത്തനം ആരംഭിച്ച ജ്യോതിസ് ആശ്രമം അഹമ്മദാബാദ് ഭദ്രാസനത്തിന്റെ ഭരണസീമയിൽപ്പെടുന്നു. ജ്യോതിസ്സിന്റെ എല്ലാ പ്രവർത്തകർക്കും ഹൃദയപൂർവ്വമായ നന്ദി.

പ. ബാവ തിരുമേനിയോടൊപ്പം ദീർഘനാൾ സഞ്ചരിച്ച് സംവാദവും സംഭാഷണവും നടത്തി 2015-ൽ 'ജീവിതക്കാഴ്ചകൾ' എന്ന ഗ്രന്ഥം രചിച്ച

പ്രശസ്ത സാഹിത്യകാരനും നിരവധി അവാർഡുകളുടെ ജേതാവുമായ ബെന്യാമിനാണ് ഈ കൃതിക്ക് അവതരിക എഴുതി അനുഗ്രഹിച്ചത്. എഴുത്തിന്റെ തിരക്കുകൾക്കിടയിലും ഹൃദയ ഭാഷയിൽ ആ ജീവിതത്തിന്റ നിഷ്കളങ്കതയും പച്ചയായ കാഴ്ചകളും ആലേഖനം ചെയ്ത ബെന്യാമിന് കൂപ്പുകൈ. 'പൗരോഹിത്യത്തിന്റെ മേലങ്കികൾ ഒന്നുമില്ലാതെ ഒരു സാധാരണ കുന്നംകുളത്തുകാരന്റെ നിഷ്കളങ്കതയോടെ പ. ബാവാ തിരുമേനി എന്നോട് വർത്തമാനം പറഞ്ഞു' എന്ന് പ. ബാവായുടെ വിവിധ അനുസ്മരണ സമ്മേളനങ്ങളിൽ ബെന്യാമിൻ സാക്ഷിച്ചത് നന്ദിയോടെ ഓർക്കുന്നു.

ഇതിന്റെ ഉള്ളടക്കത്തിൽ പ. പോപ്പ് ഫ്രാൻസിസ്, ജോ ബെയിഡൻ ഉൾപ്പെടെ ദേശീയവും ആഗോളവുമായ പ്രമുഖരുടെ അനുശോചനങ്ങൾ, ശ്രേഷ്ഠ സ്മരണകൾ, അഭിമുഖങ്ങൾ, പ. ബാവായുടെ പ്രഭാഷണങ്ങൾ കല്പനകൾ, അമൂല്യ സൂക്തങ്ങൾ, മാധ്യമ കവറേജുകൾ എന്നിവ ഉൾപ്പെടുത്തിയിരിക്കുന്നു. ഇവ അക്ഷരത്തിൽ പകർന്നത് അഭിവന്ദ്യ പിതാക്കന്മാരും ഗുരുക്കന്മാരും വന്ദ്യ വൈദികരും അത്മായ പ്രമുഖരുമാണ്. ലേഖനങ്ങൾ കൃത്യസമയത്ത് എത്തിച്ച ഏവർക്കും ആദരവ്. പുസ്തക പ്രസിദ്ധീകരണത്തിനുള്ള സമയ ക്രമീകരണം കൃത്യമായി പാലിക്കേണ്ടി വന്നതിനാൽ പല പ്രമുഖരുടേയും അനുസ്മരണങ്ങൾ ഉൾക്കൊള്ളിക്കുവാൻ സാധിച്ചില്ല. പുതിയ പതിപ്പിൽ ആ കുറവ് പരിഹരിക്കാമെന്ന് പ്രത്യാശിക്കുന്നു.

പ. പൗലോസ് രണ്ടാമൻ ബാവായുടെ ജീവിതത്തെ ചരിത്രത്തിൽ അടയാളപ്പെടുത്തുന്ന ഒരു ഗ്രന്ഥം എന്ന ആശയം ഞങ്ങളുടെ ശ്രദ്ധയിലേക്കു കൊണ്ടുവന്നത് പ്രശസ്ത സഭാചരിത്ര ഗവേഷകനും മാധ്യമ പ്രവർത്തകനും ഗ്രന്ഥകാരനുമായ ജോയ്സ് തോട്ടയ്ക്കാടാണ്. ഈ ഗ്രന്ഥനിർമ്മിതി ത്വരിതപ്പെടുത്തുവാൻ അതീവ ജാഗ്രതയോടെ അദ്ദേഹം പ്രവർത്തിച്ചു. ഇതിന്റെ രൂപശില്പത്തിനും അവതരണത്തിനും സംശോധനത്തിനും സഹായിച്ച പ്രിയ ജോയ്സ് തോട്ടയ്ക്കാടിനോടുള്ള നന്ദി ഹൃദയത്തിൽ സൂക്ഷിക്കുന്നു. ഡി.റ്റിപി., പ്രൂഫ് റീഡിംഗ് എന്നിവ എല്ലാം ഏറ്റെടുത്തു നടത്തിയ കോട്ടയം സോഫിയാ പ്രിന്റ് ഹൗസിനും നന്ദി. ഈ സംരംഭത്തിൽ ഞങ്ങളോടൊപ്പം പ്രവർത്തിച്ച ബെൻസൺ റ്റി. സജിക്കും (ജ്യോതിസ് ആശ്രമം) നന്ദി. വിവിധ തരത്തിൽ ചെറുതും വലുതുമായ കൈത്താങ്ങലുകൾ പകർന്ന ഏവർക്കും നന്ദി സമർപ്പിച്ച് വായനയ്ക്കും മനനത്തിനുമായി 'നിഷ്കളങ്ക തേജസ്' എന്ന ഗ്രന്ഥം ആദരപൂർവ്വം സമർപ്പിക്കുന്നു.

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

ബോധി, പന്തളം
20-08-2021

# ഉള്ളടക്കം

# പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ

1946 ഓഗസ്റ്റ് 30: പഴഞ്ഞി മങ്ങാട് കൊള്ളന്നൂർ കെ. ഐ. ഐപ്പിന്റെ മകനായി ജനിച്ചു (പേര് കെ. ഐ. പോൾ).

1972 ഏപ്രിൽ 8: പരുമല സെമിനാരിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും കോറൂയോ പട്ടമേറ്റു.

1973 മെയ് 31: കൊരട്ടി സീയോൻ സെമിനാരിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും പൂർണ്ണ ശെമ്മാശുപട്ടമേറ്റു.

1973 ജൂൺ 2: പരുമല സെമിനാരിയിൽ വച്ച് യൂഹാനോൻ മാർ സേവേറിയോസിൽ നിന്നും കശ്ശീശാ പട്ടമേറ്റു.

1982 ഡിസംബർ 28: തിരുവല്ല എം.ജി.എം. സ്കൂളിൽ നടന്ന മലങ്കര അസോസിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

1983 മെയ് 14: പരുമല സെമിനാരിയിൽ വച്ച് മാത്യൂസ് മാർ കൂറിലോസ് (പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനം നൽകി.

1985 മെയ് 15: മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് പൗലോസ് മാർ മിലിത്തിയോസ് എന്ന പേരിൽ എപ്പിസ്കോപ്പാ സ്ഥാനമേറ്റു.

1985 ഓഗസ്റ്റ് 1: കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി ചുമതലയേറ്റു.

1991 ഒക്ടോബർ 25: പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ പഴയസെമിനാരിയിൽ വച്ച് മെത്രാപ്പോലീത്തായായി ഉയർത്തി.

2006 ഒക്ടോബർ 12: പരുമല സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷൻ നിയുക്ത കാതോലിക്കായായി തിരഞ്ഞെടുത്തു.

2010 ഒക്ടോബർ 31: പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനമൊഴിഞ്ഞതിനെ തുടർന്ന് മലങ്കര മെത്രാപ്പോലീത്തായായി ചുമതലയേറ്റെടുത്തു.

2010 നവംബർ 1: പരുമല സെമിനാരിയിൽ വച്ച് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ എന്ന പേരിൽ പൗരസ്ത്യ കാതോലിക്കായായി സ്ഥാനമേറ്റു. പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനാരോഹണ ശുശ്രൂഷയിൽ മുഖ്യ കാർമ്മികൻ ആയിരുന്നു. മുൻഗാമിയാൽ വാഴിക്കപ്പെട്ട ആദ്യ പൗരസ്ത്യ കാതോലിക്കാ.

2012 മാർച്ച് 7: പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നടന്ന മലങ്കര അസോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു.

2012 നവംബർ 18: കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. തെവദ്രോസ് രണ്ടാമൻ പോപ്പിന്റെ സ്ഥാനാരോഹണശുശ്രൂഷയിൽ പ്രത്യേത ക്ഷണിതാവായി സംബന്ധിച്ചു.

2012 നവംബർ 25: എറണാകുളം മറൈൻ ഡ്രൈവിൽ നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ടിബറ്റൻ ആത്മീയാചര്യൻ ദലൈലാമാ മുഖ്യാതിഥി ആയിരുന്നു.

2013 ഫെബ്രുവരി 28: ആഡിസ് അബാബയിൽ നടന്ന എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണശുശ്രൂഷയിൽ മുഖ്യ അതിഥിയായി പങ്കെടുത്തു.

2013 സെപ്റ്റംബർ 5: വത്തിക്കാനിൽ വച്ച് റോമൻ കത്തോലിക്കാ സഭയുടെ തലവൻ പ. ഫ്രാൻസിസ് മാർപാപ്പായുമായി കൂടിക്കാഴ്ച നടത്തി.

2013 സെപ്റ്റംബർ 9: ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബത്ത് പാലസിൽ നടന്ന എക്യുമെനിക്കൽ സമ്മേളനത്തിൽ മുഖ്യാതിഥിയായി പങ്കെടുത്തു.

2015 ഏപ്രിൽ 24: അർമേനിയായിൽ 1915-ൽ നടന്ന വംശവിച്ഛേദനത്തിന്റെ നൂറാം അനുസ്മരണ ശുശ്രൂഷയിൽ മുഖ്യാതിഥിയായി സംബന്ധിച്ചു.

2015 ഏപ്രിൽ 25: പ. ഇഗ്നാത്തിയോസ് അപ്രേം രണ്ടാമനുമായി അർമേനിയായിൽ വച്ച് കൂടിക്കാഴ്ച നടത്തി.

2015 ജൂലൈ 20: അർമേനിയൻ രക്തസാക്ഷികളുടെ സ്മരണാർത്ഥം ബെയ്റൂട്ടിൽ നടന്ന അനുസ്മരണ ശുശ്രൂഷയിലും അർമേനിയൻ സഭയുടെ വി. മൂറോൻ കൂദാശയിലും മുഖ്യാതിഥിയായി പങ്കെടുത്തു.

2017 മാർച്ച് 1: കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷനിൽ അദ്ധ്യക്ഷത വഹിച്ചു.

2019-ൽ റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായി മോസ്ക്കോയിൽ സംഭാഷണം നടത്തി, ഉദയ കക്ഷി ബന്ധത്തിന് സമിതി രൂപീകരിച്ചു.

2021 ജൂലൈ 12-നു പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ വച്ച് കാലം ചെയ്തു. ജൂലൈ 13-നു വൈകുന്നേരം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടക്കി.

വഹിച്ച പദവികൾ: സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ്, വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, മലങ്കരസഭാ മാസികയുടെ വൈസ് പ്രസിഡന്റ്, പഴഞ്ഞി എം.ഡി. കോളജ് ലോക്കൽ മാനേജർ.

കൃതികൾ: വചനം വിടരുന്നു, നിഷ്കളങ്കതയുടെ സൗന്ദര്യം, അനുഭവങ്ങൾ ധ്യാനങ്ങൾ, ജീവിതക്കാഴ്ചകൾ.



# പ്രമുഖരുടെ
# അനുശോചന സന്ദേശങ്ങൾ

# സുപ്രധാന അനുശോചനങ്ങൾ

*മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെ (1946–2021) ദേഹവിയോഗത്തിൽ ദേശീയവും അന്തർദേശീയവുമായ അനേക പ്രമുഖ വ്യക്തികൾ അനുശോചനങ്ങൾ അറിയിച്ചു. ലഭ്യമായ സുപ്രധാന അനുശോചനങ്ങൾ അതേ രൂപത്തിൽ താഴെ ചേർക്കുന്നു:*

It was with deep sadness that I have learned of the passing away after a long illness of His Holiness Baselios Marthoma Paulose II, Catholicos of the Malankara Orthodox Syrian Church. Personally and on behalf of the Pontifical Council for Promoting Christian Unity, I would like to express our deepest sympathy and closeness in prayer to the episcopate, clergy and faithful of Malankara Orthodox Syrian Church for the loss of their spiritual father.

The Pontifical Council calls to mind with sentiments of esteem the commitment of His Holiness Baselios Marthoma Paulose II to promote the ecumenical relations of the Malankara Orthodox Syrian Church, especially with the Catholic Church. I recall with particular gratitude the meeting of His Holiness with Pope Francis on September 2013, and also the generous hospitality offered in February 2014 at the Samanvaya Retreat Centre in Pampakuda, Kerala, to the eleventh meeting of the International Joint Commission for Theological Dialogue between the Catholic Church and the Oriental Orthodox Churches. The yearly. sessions in Kerala of the Joint International Commission for Dialogue between the Catholic Church and the Malankara Orthodox Syrian Church were also auspicious opportunity for the delegation of our Pontifical Council, led by His Excellency Bishop Brian Farrell, to appreciate the kindness and spiritual depth of His Holiness Baselios Marthoma Paulose II.

We set our eyes to the glory of Jesus Christ, whose victory over death is our redemption and we make ours the words of the psalmist: “The Lord is my shepherd, I shall not want. He makes me lie down in green pastures; he leads me beside still waters; he restores my soul... and I shall dwell in the house of the Lord my whole life long” (Ps 23:1-2; 6).

Please accept, Your Eminence, this expression of our fraternal communion and prayerful solidarity. Rest in peace.

**- Kurt Cardinal Koch**
(President Pontificium Coonsilium
Ad Christianorum Unitatem Povendam)

Greetings to the members of the Malankara Orthodox Syrian Church of India.

On behalf of the American people and the United States Government, Jill and I offer our deepest condolences on the passing of His Holiness Baselios Marthomna Paulose II, the Supreme Head of the Malankara Orthodox Syrian Church of India.

His Holiness was a strong force for social justice, racial equity, and human dignity. His efforts to revive Orthodoxy in North America and his dedication to promoting human and civil rights across the world exemplify his extraordinary leadership and integrity. His legacy will be honored and remembered long into the future as he rests at peace with God.

Jill and I hope you will find comfort in the knowledge that the goodness of his life will continue to inspire and strengthen people all over the world. We are keeping you in our thoughts and prayers. Sincerely,

**- Jo Biden** (President, USA)

His Holiness Moran Mar Baselios Marthoma Paulos II, the Supreme Head of Indian Orthodox Church, devoted his life to helping the poor & vulnerable. He promoted social justice and equality, including women empowerment. I convey my heartfelt condolences to his countless followers.

**- Ram Nath Kovind** (The President of India)

Saddened by the passing away of His Holiness Moran Mar Baselios

Marthoma Paulos II, the Supreme Head of Indian Orthodox Church. He leaves behind a rich legacy of service and compassion. In this hour of grief, my thoughts are with the members of the Orthodox Church. RIP.

**- Narendra Modi** (The Prime Minister of India)

Saddened to know that the supreme head of Malankara Orthodox Church, His Holiness Moran Mar Baselios Marthoma Paulos II has passed away. He was an embodiment of kindness, compassion & selfless service. His inspirational life will be a guiding light to everyone. May his soul rest in peace.

**- M. Venkaiah Naidu** (The Vice President of India)

I was deeply grieved to learn about the demise of His Holiness Baselios Marthoma Paulose II, Catholicos of the East and Malankara Metropolitan.

On behalf of the Russian Orthodox Church and on my behalf I extend condolences to the Malankara Church over this loss. During his severe illness my heart was prayerfully with my brother who kept himself in the love of God; waiting for the mercy of our Lord Jesus Christ unto eternal life (Jude 1:21).

For over ten years His Holiness Baselios Marthoma Paulose II governed with wisdom the ancient Church, whose origin is associated with the name of Apostle Thomas. Not only did His Holiness the Catholicos take care of the internal life of the Church of India, but he also strived to develop its contact with the whole Christendom, including Russian Orthodox Church.

I have warm recollections of our meeting during the historic visit of the Primate of the Malankara Church to Russia in September 2019, which allowed us to discuss some important areas of inter-church dialogue in the spirit of brotherly love.

The deceased had great respect for and showed sincere interest in Russia and the Russian Orthodox Church, its traditions and spiritual heritage. It especially touched my heart to learn about the note written by him shortly before his death, in which he mentioned the Blessed Matrona

of Moscow, whose life and deeds had been made known to him during his visit to the Russian capital.

The recently departed Primate of the Malankara Church will always live in my memory as a man of prayer and good archpastor, as well as a faithful friend of the Russian Orthodox Church.

May his memory be eternal and blessed! With condolences.

**- Kirill**

(Patriarch Of Moscow And All Russia)

We received your letter dated 12-July-2021 informing about the passing away of the Catholicos Mor Baselios Marthoma Paulose II. We express our condolences to you and all the Metropolitans and faithful of our Malankara Church. May the merciful Lord grant him peace and have mercy on his soul.

**- Ignatius Aphrem II**

(Patriarch, Syrian Orthodox Church of Antioch)

We received the news of the demise of the Supreme Head of the Malankara Orthodox Syrian Church in India, His Holiness Moran Mar Baselios Marthoma Paulose II, with deep sadness. We, representing the global ecumenical movement and the member churches of the WCC, mourn with you and the worldwide community of the Malankara Orthodox Syrian Church. It is our prayer that God will accompany you in this period of grief, and ‘the peace of God, which surpasses all understanding, will guard your hearts and your minds in Christ Jesus’. (Philippians 4:7).

His death is a great loss for all, but we, along with the global ecumenical movement join the Malankara Orthodox Syrian Church, to thank God and celebrate his remarkable life of service to God and humanity with his holiness, simplicity, transparency, honesty and courage. He was much loved for his unassuming and down to earth approach as a leader. His Holiness was accessible to and responded to people in their times of need. He was a great leader and a spiritual father who strengthened the diakonial response of the church, bringing much-needed help to the poor and the suffering. As a humanitarian who was aware and sensitive to the social realities of our world. His Holiness stood firmly for social

justice and equality. His leadership in ensuring women's equal participation in the church's administration and establishing their right to vote along with their male counterparts in all church parishes has been encouraging and inspiring to us. His Holiness was a symbol of the change who demanded mutual accountability from all of us.

May his exemplary life continue to inspire us, and may his memory be eternal. Yours in Christ,

**- Joan Sama, Rev. Prof. Dr loan Sauca,**
(Acting General Secretary World Council of Churches)

I am deeply saddened by the news about the demise of His Holiness Baselios Mar Thomas Paulose II. Catholicos of the East, Malankara Metropolitan. Kindly accept my sincere condolences expressed to you and all the faithful of the Malankara Church in connection of his demise.

The relationships between the Russian Orthodox Church and Christians in India have existed for a long time. The primates and hierarchs of the both Churches pay mutual visits. and enjoy developed cooperation in the students' exchange and many other aspects of cooperation. A great personal contribution to strengthening the historical friendship between our Churches has been made by His Holiness Catholicos Baselios Mar Thomas Paulose II, whom we are accompanying today to eternity.

Once he welcomed the late His Holiness Patriarch Pimen of Moscow and All Russia to the land of India. In 1988, being at that moment the youngest bishop in the Malankara Church, he himself made his first visit to Russia for participation in the celebration of the Millennium of the Baptism of Rus"..

He made a historical visit to the Russian Orthodox Church in 2019 as His Holiness Catholicos of the East and Malankara Metropolitan. During that visit and meeting with His Holiness Patriarch Kirill of Moscow and All Russia, it was decided to form a Working Group for Coordinating Bilateral Relations between the Russian Orthodox Church and the Malankara Church, which opened a new page in our inter-church dialogue.

During personal contacts and negotiations with His Holiness Catholicos, I could see how deeply he was involved in the agenda of the

bilateral relations, how concerned he was for the development of all the current areas of our cooperation, how genuine was his love for Russia and the Russian Church.

In my memory His Holiness Catholicos will for ever stay as a wise starets, good archpastor and humble man of prayer. May the Lord give rest to his soul in the dwellings of the righteous! With sincere condolences,

**- Hilarion**

(Chairman, Department for External Church Relations
Moscow Patriarchate)

“The righteous will be in everlasting remembrance. (Psalm 112:6)

We have felt deep sorrow since we heard the Announcement concerning the eternal rest of His Holiness Marthoma Paulose II Catholicos on the Apostolic Throne of St. Thomas, Malankara Metropolitan, and the Primate of the Indian Orthodox Malankara Church.

We express our deepest condolence to the Holy Synod, to all clergies and faithful’s of our Sister Malankaran Orthodox Syrian Church of India, on behalf of the Ethiopian Orthodox Tewahedo Church Holy Synod and of myself.

His Holiness has visited and blessed our Ethiopian Orthodox Tewahedo Church faithful three times and deeply demonstrates His love and genuine affection to our country and the Church. During the Apostolic visits Ethiopian faithful have welcomed His Holiness with great joy and received His Blessings especially at the feast of the Holy Cross in September 2017; therefore His Holiness’s memories are always remain fresh in the mind and heart of our faithful and all of us.

Apart from all IIis Holiness’s remarkable legacies to the Malankaran Orthodox Church of India, in every walk of pontifical Apostolic Ministry, His Holiness has made significant and unforgettable contribution to the continuation of the strong and historical family relationship between our churches in particular as well as for the Oriental Orthodox Churches family and Orthodox ecumenism in general.

May the soul of our dearest brother in Christ, His Holiness Marthoma

Paulose II Rest in Eternal Peace and be glorified in the Heavenly kingdom of our Almighty God together with souls of the most glorified Apostles and Saints! God bless our Churches !

**- ABBA MATTHIAS I**

(Patriarch of Ethiopia, Archbishop of Axum,
Echegue of the See of St. Tekle Haimanot)

It is with deep sorrow that we came to learn the passing away of His Holiness Baselios Marthoma Paulose II. We have met His Holiness in India and in Lebanon and also at ecumenical events. He was a dedicated Catholicos to his church and deeply engaged in the mission, evangelism and diakonia of the church of God. His Holiness was also firm advocate of the ecumenical cause and goal. Indeed, his death is a great loss for the sister Malankara Orthodox Syrian Church. We, our Synod, our clergy and people share your pain and agony.

May Almighty God receive his soul in His eternal kingdom and bless your synod, clergy and people at these difficult times. Yours in Christ,

**- Aram I** (Catholicos Of Cilicia)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരിശുദ്ധ കാതോലിക്കാ ബാവ ബസേലിയോസ് മാർതോമാ പൗലോസ് ദ്വിതീയൻ തിരുമേനിയുടെ ദേഹ വിയോഗത്തിൽ ദുഃഖിക്കുന്നു. ബാവാതിരുമേനി മലങ്കര ഓർത്തഡോക്സ് സഭയെ അത്യധികം സ്നേഹിച്ചു. അദ്ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളും ഈ സഭാസ്നേഹത്തിന്റെ നിദർശനങ്ങളായിരുന്നു. തികഞ്ഞ ദൈവാശ്രയത്വ ബോധത്തോടെയാണു ജീവിതത്തിലെ പ്രതീക്ഷിതവും അപ്രതീക്ഷിതവുമായ എല്ലാ സാഹചര്യങ്ങളെയും തിരുമേനി സ്വീകരിച്ചിരുന്നത്. പൊതു സമൂഹത്തിലെ പ്രശ്നങ്ങളിൽ മനസൗഹാർദവും മാനവ ഐക്യവും സംരക്ഷിക്കുവാൻ തിരുമേനി എപ്പോഴും പരിശ്രമിച്ചിരുന്നു.

ബാവാതിരുമേനിയുടെ നിര്യാണത്തിൽ ദുഃഖിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ വന്ദ്യ തിരുമേനിമാർക്കും വൈദികഗണത്തിനും എല്ലാ സഭാമക്കൾക്കും എന്റെ അനുശോചനവും പ്രാർത്ഥനയും നേരുന്നു. കാലം ചെയ്ത തിരുമേനിക്കു നിത്യസൗഭാഗ്യം ലഭിക്കുമാറാകട്ടെ

**– കർദിനാൾ ജോർജ് ആലഞ്ചേരി**

(സീറോമലബാർ സഭയുടെ മേജർ ആർച്ച്ബിഷപ്പ്)

On behalf of the Holy Synod of Bishops, the clergy, and the faithful of the Orthodox Church in America, I offer my most heartfelt condolences for the falling asleep of His Holiness Moran Mar Baselios Marthoma Paulose II. May His Holiness memory be eternal, and may he rest with the righteous!

I still remember with gratitude the hospitality extended to me and my delegation by His Holiness in 2015 when I travelled to India to participate in celebrations marking the 200th Anniversary of the Orthodox Theological Seminary.

Assure the faithful of the Malankara Orthodox Syrian Church of our love and prayers during this time of mourning. May the risen Lord, God, and Savior Jesus Christ comfort you and your faithful. With love in Christ,

**- Tikhon**

(Archbishop of Washington, Metropolitan of All America and Canada)

It is with great sorrow that I learn of the death of His Holiness Baselios Marthoma Paulose II, on Monday 12 July.

His Holiness was a faithful disciple of Christ, and a father in faith to many, especially to the Malankara Orthodox Syrian Church in which he exercised such a distinguished ministry.

His Holiness was rightly respected by many ecumenical partners around the world. The Anglican Communion is grateful for the relationship we have with the Malankara Orthodox Syrian Church, for meetings with His Holiness at Lambeth Palace and in Kerala and for his support of the work of the Anglican-Oriental Orthodox International Commission. ““The Anglican Communion thanks God for his life and prays for the repose of his soul as his body is laid to rest.

**- Dr Josiah Idowu-Fearon**

(Secretary General of the Anglican Communion)

It is with profound grief that we received the news of the sad demise of the Supreme Head of the Malankara Orthodox Syrian Church, His Holiness Catholicos Moran Mar Baselios Marthoma Paulose II. On behalf of the Christian Conference of Asia (CCA), I convey our heartfelt condolences to all the faithful of the Malankara Orthodox Syrian Church

in India and across the world.

His Holiness Baselios Marthoma Paulose II was an unassuming ecclesiastical leader and he had always been concerned about the poor and the needy in society. The philanthropic services His Holiness had initiated and the special interest he showed in motivating the congregations and the faithful of the Malankara Orthodox Syrian Church provided new dimensions to the diaconal ministry of the church.

I have had several opportunities to meet with His Holiness Catholicos Paulose II in India as well as overseas during the past decade. I was always impressed with the simplicity, sincerity, and the warm heartedness of such a high-profile ecclesiastical leader, and I will ever cherish the love and affection I received from the Bava Thirumeni.

With the passing away of His Holiness, the Church in India has lost one more of its senior ecclesiastical leaders who has been a distinguished representative of Indian Christians, and who was a voice on their behalf in the wider social milieu, especially at a time as crucial as that of today.

In the last phase of his earthly life, this faithful servant of our Lord was greatly tried by suffering which he accepted with peace of mind. Even at the time of the trial His Holiness had to undergo during the past days, he remained a faithful witness who trusted in the goodness and the mercy of God. He will remain in the memory and prayers of many faithful across the world; let us console all those who are bereaved now and believe that the Lord will welcome him into His glory!

On behalf of the churches in Asia and the Asian ecumenical movement, I again offer our deep sympathy and prayers. May his memory be eternal. Yours along the journey,

**- Mathews George Chunakara**

(General Secretary, Christian Conference of Asia)

The National Council of Churches in India is saddened to receive the news of the demise of H H Basileos Marthoma Paulose II, Catholicos of the East, Malankara Metropolitan, Supreme Head of the Malankara Orthodox Syrian Church who has entered eternal rest on Monday the 12th July 2021. May his memory be eternal and blessed.

We remember with gratitude to God the ministries of His Holiness within the Malankara Orthodox Syrian Church, in the global orthodox communion and in the Indian and global ecumenical settings. We thank God for the spiritual leadership that His Holiness has given to the Church and in particular to the Episcopal synod and the clergy of the Malankara Orthodox Syrian Church.

The leadership of the National Council of Churches in India has fond memories of being warmly received by His Holiness during the many visits to the Catholicate Palace in Kerala. His Holiness' visits to the St. Thomas Orthodox Theological Seminary in Kalmeshwar, Nagpur, were always occasions for close interactions on issues relating to the Church and ecumenism. His Holiness' visits to the NCCI headquarters have been joyous occasions of warmth and friendship.

The warmth and friendliness, and the smile on his face that puts one at ease, endeared His Holiness to one and all. Despite the important and venerable position he was bestowed with, His Holiness was accessible on all matters of ecumenical interests and was keen to dialogue on matters that were of concern.

The Most Reverend Dr. P C Singh, President of the National Council of Churches in India has conveyed his deep sympathies and condolences at the death of His Holiness. He said, "The death of His Holiness Basileos Marthoma Paulose II, Catholicos of the East, Malankara Metropolitan, is a great loss to the Malankara Orhodox Syrian Church and to the NCCI family. We pray to God to give peace and solace to the members of the Episcopal synod, the clergy and the members of the church at this time of grief and mourning".““We pray to God Almighty to bestow the Church with wisdom and guidance at this time of mourning to remember with gratitude the life of blessedness of His Holiness, and rededicate oneself individually and together as the Body of Christ, to a life of faithful obedience and relevant witness to our common Lord and Saviour Jesus the Christ.

**- Rev. Asir Ebenezer** (General Secretary, NCCI)

The seminarians, faculty, and staff of St Vladimir’s Orthodox Theological Seminary offer our prayers and sincere condolences upon the falling asleep in the Lord of His Holiness, Moran Mar Baselios Marthoma

Paulos II, the Catholicos of the East and Supreme Head of the Malankara Orthodox Syrian Church.

We treasure the Seminary's ties to the Malankara Orthodox Church through her clergy and faithful who have been counted among our seminarians, teachers, staff, and friends over the years. His Holiness was a kind and prayerful servant of Christ, and the loss of his caring pastoral leadership will be deeply felt in India and everywhere in the world where Malankara Orthodox Christians live and bear witness to the Lord.

May the memory of His Holiness be eternal! May he rest in peace and rise in glory! Yours faithfully in Christ Jesus,

**- Dr. Chad Hatfield**

(President, St. Vladimir's Orthodox Seminary)

Saddened to know the passing away of His Holiness Moran Mar Baselios Marthoma Paulos II, the supreme head of Malankara Orthodox Church.

His way of life, kindness and compassion will be cherished by all devotees. May his soul rest in eternal peace.

**- Dr. C. N. Ashwathnarayan**

(Deputy Chief Minister of Karnataka)

Compassion towards fellow . beings reflected in the development projects initiated by H.H Baselios Marthoma Paulose Il as leader of the Church. My heartfelt condolence. May his soul rest in peace.

**- Arif Mohammad Khan** (Governor of Kerala)

Saddened at the demise of His Holiness Moran Mar Baselios Marthoma Paulose II, the Supreme Bishop of Malankara Orthodoxy, earlier today. His departure has left a great void and my thoughts are with his followers and family in this hour of grief.

**- Capt. Amarinder Singh** (Chief Minister of Punjab)

Deepest condolences on the demise of the Supreme Head of Indian Orthodox Church, His Holiness Moran Mar Baselios Marthoma Paulos II. My thoughts and prayers are with his followers and the members of

the Orthodox Church. May his soul rest in peace.

**- Shivraj Singh Chouhan**
(Chief Minister of Madhya Pradesh)

My deepest condolences on the demise of the head of Orthodox Church of India. His Holiness Baselios Marthoma Paulose II has left void in hearts of all of us.

**- Bhupesh Baghel**
(Chief Minister of Chhattisgrah)

Saddened at the demise of His Holiness Moran Mar Baselios Marthoma Paulose II, the Supreme Bishop of Malankara Orthodoxy, earlier today. His departure has left a great void and my thoughts are with his followers and family in this hour of grief. RIP

**- Ashok Gehlot**
(Chief Minister of Rajasthan)

My heartfelt condolences on the demise of His Holiness Moran Mor Baselios Marthoma Paulose II, the Supreme head of Malankara Orthodox Syrian Church of India.

**- Sachin Pilot**
(Deputy Chief Minister of Rajasthan)

My condolences on the passing of the supreme head of Malankara Orthodox Syrian Church of India- His Holiness Baselios Marthoma Paulose II. Along with his contributions as religious head, he will be remembered for his humanitarian work for the homeless.

**- Rahul Gandhi**
(Member of Parliament, Lok Sabha)

Deeply mourn the demise of His Holiness Moran Mar Baselios Marthoma Paulos II, the primate of Indian Orthodox Church. A great humanitarian who devoted his life to uplift the destitute and the poor. My heartfelt condolences to his followers.

**- Dr. Harsh Vardhan** (Member of Rajya Sabha)

My deepest condolences to the members of the Orthodox Church on the unfortunate demise of His Holiness Moran Mar Baselios Marthoma Paulos II, the Supreme Head of Indian Orthodox Church. May he rest in peace.

**- Mallikarjun Kharge** (Member of Rajya Sabha)

Deeply saddened by the demise of the supreme head of the Malankara Orthodox Syrian Church of India, Moran Mor Baselios Marthoma Paulose II. His Holiness dedicated his entire life to the service of God. My prayers are with the members of the Orthodox Church. RIP.

**- K. Surendran** (President of the BJP, Kerala)

Saddened by the passing of the supreme head of the Malankara Orthodox Syrian Church of India, Baselios Marthoma Paulose II, just four@months after recovering from COVID19. A man of infinite compassion & grace, he will be widely mourned. RIP.

**- Shashi Tharoor** (Member of Parliament, Lok Sabha)

I am deeply saddened to learn of the death of His Holiness Baselios Marthoma Paulose II, the supreme head of the Malankara Orthodox Syrian Church of India. He will be remembered for his humanitarian work, as well as his contributions as a religious leader.

**- Subodh Kant Sahay** (Member of Parliament, Lok Sabha)

Heartfelt Condolences on the passing of the supreme head of the Malankara Orthodox Syrian Church of India , Baselios Marthoma Paulose ll . A humanitarian whose grace and humility will be missed. RIP

**- Hibi Eben** (Member of Parliament Lok Sabha)

I am very sad to hear the passing away of His Holiness Moran Mor Baselios Marthoma Paulose II, Catholicos of the East and the Supreme Head of Malankara Orthodox Church.

His Holiness was a great spiritual leader who made charity a way of life and I humbly remember the love and affection shown to me when we met on different occasions. I pray Almighty grant eternal peace to the noble departed soul and provide enough strength to all the Church

members to bear this irreparable loss.

**- Yusuff Ali M.A.**

(Chairman and Managing Director of Lulu Group International)

മലങ്കര ഓർത്തഡോക്സ് സഭയുടെ അധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുന്നു. സാധാരണക്കാരുടെ ജീവിതത്തെ അടുത്തറിയുകയും അശരണരുടെ കണ്ണീരൊപ്പുകയും ചെയ്ത അദ്ദേഹത്തിന്റെ നിര്യാണം കേരളത്തിന് വലിയ നഷ്ടമാണ്. സഭാംഗങ്ങളുടെ ദുഃഖത്തിൽ ഞാനും പങ്കുചേരുന്നു.

**– എം. ബി. രാജേഷ്** (കേരളാ നിയമസഭാ സ്പീക്കർ)

മലങ്കര ഓർത്തഡോക്സ് സഭാ തലവൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ കാലം ചെയ്തെന്ന വാർത്ത ഏറെ വേദനിപ്പിക്കുന്നതാണ്. മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിൽ പരുമല തിരുമേനിക്കു ശേഷം മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ട ഏറ്റവും പ്രായം കുറഞ്ഞ റമ്പാനായിരുന്ന മാർ പൗലോസ് ദ്വിതിയൻ, വിശ്വാസികൾക്കൊപ്പം സാധാരണക്കാരനായി ജീവിച്ച വ്യക്തിത്വമായിരുന്നു. സമൂഹത്തിൽ കഷ്ടത അനുഭവിക്കുന്നവർക്കും രോഗികൾക്കും വേണ്ടി നിരവധി പദ്ധതികളാണ് അദ്ദേഹം സഭാതലത്തിൽ ആവിഷ്ക്കരിച്ച് നടപ്പിലാക്കിയത്. നൂറുകോടിയിലേറെ രൂപ ചെലവഴിച്ച് നിർമ്മിച്ച പരുമല കാൻസർ സെന്റർ ഇതിന് ഉദാഹരണമാണ്. നിർധനരായ കാൻസർ രോഗികൾക്ക് സൗജന്യ ചികിത്സ ലഭ്യമാക്കുന്ന 'സ്നേഹസ്പർശം' പദ്ധതിക്കും ഇദ്ദേഹം തുടക്കമിട്ടിരുന്നു.

സ്ത്രീകളെ സഭാഭരണത്തിലേക്ക് എത്തിക്കാനുള്ള ചരിത്രപരമായ തീരുമാനം കൈക്കൊണ്ടതും പൗലോസ് ദ്വിതീയൻ ബാവയാണ്. 2011–ൽ ഇടവകകളിൽ പുരുഷൻമാർക്കൊപ്പം സ്ത്രീകൾക്കും വോട്ടവകാശം ഏർപ്പെടുത്തിയാണ് ബാവ മലങ്കര ഓർത്തഡോക്സ് സഭയിൽ വിപ്ലവകരമായ മാറ്റത്തിന് തുടക്കം കുറിച്ചത്. മദ്യം, ലഹരിമരുന്ന് എന്നിവയ്ക്ക് എതിരെയും ശക്തമായ പ്രചാരണം ബാവ നടത്തിയിട്ടുണ്ട്. സാധാരണക്കാർക്കിടയിൽ നിന്നും സഭയുടെ അത്യുന്നത പദവിയിൽ എത്തി സാധാരണക്കാർക്കൊപ്പം ജീവിച്ച പൗലോസ് ദ്വിതീയൻ ബാവയുടെ നിര്യാണം മലങ്കരസഭയ്ക്കു മാത്രമല്ല കേരളത്തിനൊന്നാകെ തീരാനഷ്ടമാണ്.

**– വി. ഡി. സതീശൻ** (പ്രതിപക്ഷ നേതാവ്)

സഹജീവി സ്നേഹത്തിലധിഷ്ഠിതമായ ആധ്യാത്മിക ശുശ്രൂഷയായി

രുന്നു മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ മുഖമുദ്ര. ആധ്യാത്മികരംഗത്ത് നേതൃത്വപരമായ പങ്കുവഹിച്ചതിനൊപ്പം പാവപ്പെട്ടവർക്കും അശരണർക്കും സഹായകരമായ നിരവധി പദ്ധതികൾ നടപ്പാക്കി. കാൻസർ രോഗികൾക്കുള്ള സ്നേഹർശം പദ്ധതിയിലൂടെ അനേകർക്ക് സൗജന്യ ചികിത്സ ലഭ്യമാക്കി. നൂറു കോടി രൂപ ചെലവിട്ട് നിർമിച്ച പരുമല കാൻസർ സെന്റർ തിരുമേനിയുടെ ഇച്ഛാശക്തിയിലൂടെയാ ണ് യാഥാർത്ഥ്യമായത്. അർബുദബാധിതനായ തിരുമേനി വിദേശ ചികിത്സയ്ക്ക് തയാറാകാതെ പരുമല ആശുപത്രിക്കപ്പുറം ഒരു ചികിത്സ വേണ്ടെന്ന നില പാടെടുത്തു. മദ്യത്തിനും മയക്കുമരുന്നിനുമെതിരെ നിരവധി കർമപദ്ധതികൾ നടപ്പാക്കി. സ്ത്രീകൾക്ക് പള്ളി ഭരണത്തിലും സഭാഭരണത്തിലും നിർണായക പങ്ക് നൽകിയ ആത്മീയ ആചാര്യനായിരുന്നു അദ്ദേഹം വിശ്വാസിസമൂഹത്തിന്റെ അഗാധമായ ദുഃഖത്തിൽ പങ്കുചേരുന്നു. പരിശുദ്ധ പിതാവിന്റെ ജ്വലിക്കുന്ന ഓർമ്മകൾക്ക് മുന്നിൽ പ്രണാമം.

– **ഉമ്മൻ ചാണ്ടി** (മുൻ കേരളാ മുഖ്യമന്ത്രി)

കാലം ചെയ്ത ബാവായെ മനുഷ്യസ്നേഹത്തിന്റെ അപ്പോസ്തലനായാകും ഞാൻ ഓർക്കുക. എന്റെ എളിയ കാരുണ്യപദ്ധതിയായ 'കെയർ ആൻഡ് ഷെയറി'ന് എന്നും തുണയായിരുന്നു തിരുമേനി. അതിൽ അദ്ഭുതമില്ല. അഗതികൾക്കു കരുണ ചൊരിഞ്ഞ ജീവിതമായിരുന്നുവല്ലോ അദ്ദേഹത്തിന്റേത്.

വീടില്ലാത്തവർക്കു വീടുവയ്ക്കാൻ സ്വന്തം സ്ഥലം വിട്ടുകൊടുത്ത, തനിക്കു കാൻസർ ബാധിക്കും മുൻപേ ആരോരുമില്ലാത്ത കാൻസർ രോഗികൾക്കായി 'സ്നേഹസ്പർശം' പദ്ധതി വിഭാവനം ചെയ്ത, രോഗികൾക്കും സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും എന്നും പരിഗണന നൽകിയ ബാവായെ കേരളത്തിനു മറക്കാനാവില്ല. എന്നും ലാളിത്യത്തോടെ ജീവിച്ച്, എന്നും കുട്ടിക്കാലത്തെ ജീവിത പ്രയാസങ്ങൾ അനുസ്മരിച്ചിരുന്ന, എത്രയോ ഉയരങ്ങളിലെത്തിയിട്ടും എളിയവനെപ്പോലെ പെരുമാറിയിരുന്ന തിരുമേനി കേരളം സൃഷ്ടിച്ച ആത്മീയ വ്യക്തിത്വങ്ങളിൽ അദ്വിതീയനായിരുന്നു. ആ വിശുദ്ധ സ്മരണയ്ക്കു മുന്നിൽ ആദരാഞ്ജലികൾ.

– **പത്മശ്രീ മമ്മൂട്ടി**

മലങ്കര ഓർത്തഡോക്സ് സഭ പരമാധ്യക്ഷൻ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ വിയോഗം, വിശ്വമാനവികതയുടെ തന്നെ തീരാദുഃഖമാണ്. ദുഃഖിതരുടേയും ദരിദ്രരുടെയും ദുർബലരുടേയും ഉന്നമനത്തിന് സ്വന്തം ജീവിതം തന്നെ ഉഴിഞ്ഞുവെച്ച ഒരു വലിയ മനസ്സാണ്

കാലയവനികയ്ക്കുള്ളിൽ മറഞ്ഞത്. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ അദ്ദേഹത്തോടൊപ്പം സഹകരിച്ചുകൊണ്ട് പല പദ്ധതികളും ആസൂത്രണം ചെയ്തിരുന്നു. ഈ ആദരാഞ്ജലിക്കുറിപ്പ് എഴുതുമ്പോഴും അദ്ദേഹത്തിന്റെ വിടവാങ്ങലേകിയ ശൂന്യത എന്റെ മനസ്സിൽ നിന്ന് മായുന്നില്ല.

**- പത്മശ്രീ മോഹൻലാൽ**

പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്നു.

നിഷ്ക്കളങ്ക ജീവിതത്തിലൂടെ സഭയ്ക്കും സമൂഹത്തിനും മാതൃകയായിരുന്ന വ്യക്തിയായിരുന്നു തിരുമേനി. ആർദ്രതയും ദീനാനുകമ്പയും ലാളിത്യവും പ്രകൃതി സ്നേഹവും പരിശുദ്ധ ബാവായുടെ പ്രവർത്തനങ്ങൾക്ക് ശോഭ പകർന്നു. വളരെ അടുത്ത ബന്ധമായിരുന്നു തിരുമേനിയുമായിട്ടുണ്ടായിരുന്നത്. വ്യക്തി ബന്ധങ്ങൾക്ക് വലിയ മൂല്യം കാത്തുസൂക്ഷിച്ച വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. കഴിഞ്ഞ ദിവസം രോഗാവസ്ഥയെക്കുറിച്ച് തിരക്കുന്നതിനായി പരുമല ഹോസ്പിറ്റലിൽ എത്തുകയും രോഗവിവരങ്ങളെക്കുറിച്ച് അന്വേഷിക്കുകയും ചെയ്തിരുന്നു. രോഗമുക്തിയോടെ തന്റെ കർമ്മമേഖലയിൽ സജീവമാകുമെന്ന പ്രതീക്ഷയിലായിരുന്നു സഭയും സമൂഹവും.

പ്രളയകാലത്ത് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തിയ ദുരിതാശ്വാസ പ്രവർത്തനങ്ങളും സന്നദ്ധ സേവന പ്രവർത്തനങ്ങളും സ്മരണീയമാണ്. തിരുമേനിയുടെ വിയോഗത്തിൽ സഭയുടെയും സഹപ്രവർത്തകരുടെയും ദുഃഖത്തിൽ പങ്കുചേരുന്നു.

**സജി ചെറിയാൻ** (ഫിഷറീസ് വകുപ്പ് മന്ത്രി)

മനുഷ്യസ്നേഹത്തിന്റെ പ്രതീകമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധ്യക്ഷനും മെത്രാപൊലീത്തയുമായ മാർ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാത്തോലിക്കാ ബാവക്ക് ആദരാഞ്ജലികൾ.

പ. ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവയുടെ പിൻഗാമിയായാണ് ഓർത്തഡോക്സ് സഭാധ്യക്ഷനായി ചുമതല ഏൽക്കുന്നത്. എം.എൽ.എ. എന്ന നിലയിൽ മുഴുവൻ സമയവും ഈ ചടങ്ങിൾ പങ്കെടുത്തതും, തുടർന്ന് ദേവലോകത്ത് എത്തി അരമനയിൽ സ്ഥാനമേൽക്കുമ്പോൾ എം.എൽ.എ. എന്ന നിലയിൽ സ്വീകരിച്ചതും ഈ അവസരത്തിൽ സ്മരിക്കുന്നു.

പരിശുദ്ധ കാതോലിക്ക ബാവയായി സ്ഥാനമേറ്റതിനു ശേഷം തന്റെ

പ്രവർത്തനങ്ങളിലൂടെ ആത്മീയ ചൈതന്യതയുടെ അത്യുന്നതങ്ങളിലേക്ക് വിശ്വാസി സമൂഹത്തെ നയിച്ചതു പോലെ തന്നെ ഭൗതീക ജീവിതത്തിന്റെ നാനാ മേഖലകളിലും ഇടപെട്ട് ജനങ്ങളെ സഹായിച്ചിരുന്നു.

'സ്നേഹസ്പർശം' പോലുള്ള പദ്ധതികൾ സഭയിൽ ആവിഷ്കരിച്ച് പിന്നോക്കം നിൽക്കുന്ന പാവങ്ങളെ മുന്നോക്കം കൊണ്ടുവരാൻ അദ്ദേഹം പരിശ്രമിച്ചിരുന്നു. അനാഥ മന്ദിരങ്ങൾക്ക് വേണ്ട സഹായങ്ങൾ നൽകി അവയെ പരിപോഷിപ്പിച്ച് ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ മഹത് വ്യക്തിത്വത്തിന് ഉടമയായിരുന്നു. മതസൗഹാർദ്ദത്തിന്റെ പ്രതീകമായി നിലകൊള്ളാൻ കഴിഞ്ഞത് ഏവരുടെയും സ്നേഹാദരങ്ങൾ പിടിച്ചുപറ്റി. ലാളിത്യമാർന്ന ജീവിതശൈലിയും വശ്യമനോഹരമായ പെരുമാറ്റവും അദ്ദേഹത്തിന്റെ പ്രത്യേകതയായിരുന്നു.

തിരുമേനിയുടെ വേർപാട് സഭയ്ക്കും വിശ്വാസി സമൂഹത്തിനും തീരാനഷ്ടമാണ്. ഈ വിയോഗത്തിൽ ദുഖവും അനുശോചനവും രേഖപ്പെടുത്തുന്നു.

**– വി. എൻ. വാസവൻ**

(സഹകരണ രജിസ്ട്രേഷൻ വകുപ്പ് മന്ത്രി)

ഓർത്തഡോക്സ് സഭാ തലവൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ വേർപാടോടെ നഷ്ടമാകുന്നത് മനുഷ്യ സ്നേഹത്തിന്റെ മഹനീയ മാതൃകയാണ്. അശരണർക്കും ആലംബഹീണർക്കും എന്നും തുണയായിരുന്നു പിതാവ്. ലളിത ജീവിതത്തിലൂടെ ലോകത്തിന് മാതൃക കാട്ടിയ മഹനീയ വ്യക്തിത്വം.

സഹജീവികളോട് കാരുണ്യത്തോടെ പെരുമാറിയിരുന്ന പിതാവിന്റെ വേർപാട് വ്യക്തിപരമായി ഏറെ വേദനിപ്പിക്കുന്നു. വിദ്യാർത്ഥികൾക്ക് പഠന സഹായം നൽകുന്നതിനും രോഗികൾക്ക് ചികിത്സാ സഹായം നൽകാനും പിതാവ് എക്കാലവും താൽപ്പര്യം എടുത്തിരുന്നു. സ്നേഹസ്പർശം കാൻസർ കെയർ പദ്ധതിയൊക്കെ ഇതിന്റെ ഉദാഹരണമാണ്. മദ്യത്തിനും മയക്കുമരുന്നിനുമെതിരേയുള്ള പോരാട്ടത്തിൽ മുൻപന്തിയിൽ തന്നെ നിന്നു.

നിർദ്ധന കർഷക കുടുംബത്തിൽ ജനിച്ച ബാവായ്ക്ക് സാധാരണക്കാരന്റെ പ്രയാസങ്ങൾ മനസിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. തന്റെ കയ്യിലുള്ള പണം സഭയുടെതാണെന്നും അത് സഭയുടെ നന്മയ്ക്കും മനുഷ്യരുടെ ആവശ്യങ്ങൾ പൂർത്തീകരിക്കുന്നതിന് വേണ്ടിയാണെന്നും ഉള്ള ചിന്തയാണ് അദ്ദേഹത്തെ നയിച്ചിരുന്നത്.

വിശ്വാസത്തിനും വിശ്വാസികൾക്കും വേണ്ടി നിലകൊണ്ട് സഭാ താൽപ്പ

ര്യങ്ങൾ സംരക്ഷിക്കുന്നതിനൊപ്പം കേരളത്തിന്റെ മതേതരത്വം സംരക്ഷിക്കാനും പിതാവ് പ്രത്യേക താൽപ്പര്യം പ്രകടിപ്പിച്ചിരുന്നു. പിതാവിന്റെ വിയോഗത്തിൽ സഭയുടെയും വിശ്വാസികളുടെയും ദുഃഖത്തിൽ പങ്കുചേരുന്നു.

– **റോഷി അഗസ്റ്റിൻ** (ജലവിഭവ വകുപ്പ് മന്ത്രി)

ഓർത്തഡോക്സ് സഭാ തലവൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ വേർപാടിലൂടെ വിശ്വാസത്തിനും വിശ്വാസികൾക്കും വേണ്ടി നിലകൊണ്ട ആത്മീയ ആചാര്യനെയാണ് കേരളത്തിന് നഷ്ടമായത്.

മതനിരപേക്ഷതയുടെ വക്താവായിരുന്ന ബാവ ആലംബഹീനരേയും പാവപ്പെട്ടവരെയും സംരക്ഷിക്കുകയും അവർക്കുവേണ്ടി കാരുണ്യ പദ്ധതികൾ നടപ്പാക്കുകയും ചെയ്ത മനുഷ്യസ്നേഹിയായിരുന്നു. നാട്യങ്ങളില്ലാത്ത ലളിതമായ ജീവിതശൈലി ആയിരുന്നു അദ്ദേഹത്തിന്റേത്. ഇടവക ഭരണത്തിൽ സ്ത്രീകൾക്ക് പ്രാധിനിത്യം നൽകി സമത്വം എന്ന ആശയം നടപ്പാക്കി എന്നതാണ് അദ്ദേഹത്തിന്റെ ഭരണപരിഷ്കാരങ്ങളിൽ പ്രധാനം. അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ കേരളത്തിലെ കോൺഗ്രസ് പ്രസ്ഥാനവും വ്യക്തി പരമായി ഞാനും പങ്കുചേരുന്നു.

– **കെ സുധാകരൻ** (കെപിസിസി പ്രസിഡന്റ്)

ഓർത്തഡോക്സ് സഭാവിശ്വാസികളെ മുന്നോട്ടു നയിക്കുന്നതിൽ പരമാദ്ധ്യക്ഷനെന്ന നിലയിൽ പ്രശംസാർഹമായ നേതൃത്വമാണ് തിരുമേനി നൽകിയിട്ടുള്ളത്. ആത്മീയജീവിതത്തിന്റെ മാതൃകയായി നിലകൊള്ളാൻ അദ്ദേഹത്തിനു സാധിച്ചു. പാവപ്പെട്ടവരുടെയും നിരാശ്രയരുടെയും അത്താണിയായിരുന്നു തിരുമേനി. ആത്മീയനേതാവായിരിക്കുമ്പോഴും മതേതരത്വത്തിനുവേണ്ടി അദ്ദേഹം നിലകൊണ്ടു. തിരുമേനിയുടെ വേർപാട് സഭയ്ക്കു മാത്രമല്ല, പൊതുസമൂഹത്തിനും വലിയ നഷ്ടമാണ്.

– **രമേശ് ചെന്നിത്തല എം.എൽ.എ.**

മലങ്കര ഓർത്തഡോക്സ് സഭയുടെ പരാമധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് കാതോലിക്കാ ബാവ കാലം ചെയ്തതോടെ നഷ്ടമാകുന്നത് മാനവികതയുടെ മഹാ ഇടയനെയാണ്.

കാഴ്ച്ചപ്പാടിലും കർമമേഖലയിലും തികച്ചും വ്യത്യസ്തമായിരുന്ന ബാവ തിരുമേനിയുടെ വിടവാങ്ങൽ ഒരു കാലഘട്ടത്തിന്റെ പരിസമാപ്തിയാണ്. ഉന്നതമായ ദാർശനികതയും ഉദാത്തമായ ചിന്തയും ധന്യമാക്കിയ ആത്മീയ

ജീവിതമാണ് അദ്ദേഹത്തിന്റേത്. നന്മയും സ്നേഹവും, കാരുണ്യവും മുഖ മുദ്രയാക്കിയ അദ്ദേഹം വേദനിക്കുന്നവരുടെ കണ്ണീരൊപ്പി. ഭാരം താങ്ങുന്ന വർക്ക് ആശ്വാസമായി എന്നും ഹൃദയത്തോട് ചേർത്തു നിർത്തി.

സമർപ്പണത്തോടെ ആത്മീയ ദൗത്യം നിർവഹിച്ച പുരോഹിത ശ്രേഷ്ഠ നെയാണ് സഭക്ക് നഷ്ടമായിരിക്കുന്നത്. ഭൗതിക സാന്നിധ്യം അസ്തമിച്ചുവെ ങ്കിലും ആത്മീയ ജ്യോതിസായി എന്നും വഴികാട്ടും. സഭയുടെയും വിശ്വാസ ലോകത്തിന്റെയും ദുഃഖത്തിൽ പങ്കുചേരുന്നു.

**– ജോസ് കെ മാണി**

കാലം ചെയ്ത മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കാ പരി ശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവയുടെ ദേഹവിയോഗത്തിൽ കോതമംഗലം പാറത്തോട്ട് കാവ് ഭഗവതി ക്ഷേത്രം ട്രസ്റ്റിന്റെ അനുശോചനം രേഖപ്പെടുത്തുന്നു. ക്ഷേത്രത്തിലേക്കുള്ള വഴി വീതി കൂട്ടി കൂടുതൽ സൗകര്യപ്രദമാക്കുന്നതിന് ആവശ്യമായ സ്ഥലം സൗജന്യമായി വിട്ടുതന്ന മഹാമനസ്കതയും അഭിവന്ദ്യ തിരുമേനി സ്വീക രിച്ചു വന്നിരുന്ന മതസൗഹാർദ നിലപാടുകളും ഈ അവസരത്തിൽ സ്മരി ക്കുന്നതോടൊപ്പം അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തി നേരുന്നു.

**– സെക്രട്ടറി**

(കോതമംഗലം പാറത്തോട്ടുകാവ് ഭഗവതി ക്ഷേത്ര ട്രസ്റ്റ്)




# ശ്രേഷ്ഠ സ്മരണകൾ

# അനുഗൃഹീതമായ ഒരു സാക്ഷ്യം

## ആർച്ച് ബിഷപ്പ് മാർ ജോസഫ് പവ്വത്തിൽ

ചില സൗഹൃദങ്ങൾ അങ്ങനെയാണ്; സാഹോദര്യത്തിന്റെ സുഗന്ധമുള്ള സൗഹൃദങ്ങളെന്നു വേണമെങ്കിൽ പറയാം. കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുമായുള്ള ബന്ധം സൗഹൃദത്തിന്റെയും സാഹോദര്യത്തിന്റെയും നിറവായിരുന്നു. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ മുൻഗാമികളായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുമായും പ്രത്യേകമായി ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുമായും ദിദിമോസ് ബാവായുമായും എനിക്കുണ്ടായിരുന്ന അനുഗൃഹീതമായ വ്യക്തിബന്ധവും സൗഹൃദവും തിരുമേനി പലപ്പോഴും അനുസ്മരിപ്പിക്കുമായിരുന്നു. അതുകൊണ്ടുതന്നെ മുതിർന്ന സഹോദരനോടുള്ള സ്നേഹവാത്സല്യത്തോടും കരുതലോടും കൂടിയാണ് തിരുമേനി എന്നോട് ഇടപെട്ടിരുന്നത്.

നിഷ്കളങ്കമായ ഒരു ആർജവത്വം ജീവിതത്തിൽ സൂക്ഷിച്ച വ്യക്തിയാണ് ബാവാതിരുമേനി. പറയാനുള്ളത് പറയുക, അതു നേരെ പറയുക, നേരിട്ട് പറയുക എന്ന സ്വഭാവക്കാരൻ. ഗ്രാമീണ നിഷ്കളങ്കത ജീവിതത്തിൽ ആകമാനം പുലർത്തിയ വ്യക്തി. സഭകളുടെ ഐക്യത്തിനായുള്ള ചർച്ചാസമിതികളിലും ഇന്റർ ചർച്ച് കൗൺസിൽ ഫോർ എജ്യൂക്കേഷന്റെയും നിലയ്ക്കൽ എക്യുമെനിക്കൽ ട്രസ്റ്റിന്റെയുമൊക്കെ സമ്മേളനങ്ങളിലും സൗഹൃദസംഗമങ്ങളിലുമെല്ലാം ഈ ഒരു പെരുമാറ്റശൈലി ഏവർക്കും പ്രിയപ്പെട്ടതായിരുന്നു.

എല്ലാ ക്രൈസ്തവ സഭകളുടെയും മേലദ്ധ്യക്ഷന്മാരുമായും ഇഴയടുപ്പമുള്ള ബന്ധം സൂക്ഷിക്കാൻ ബാവാതിരുമേനി താൽപര്യപൂർവ്വം ശ്രദ്ധിച്ചിരുന്നു. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പായെ വത്തിക്കാനിലെത്തി കൂടിക്കാഴ്ച നടത്തിയ അദ്ദേഹം കോപ്റ്റിക്, എത്യോപ്യൻ, അർമ്മേനിയൻ, എറിത്രിയൻ, സിറിയൻ, റഷ്യൻ, ആംഗ്ലിക്കൻ സഭകളുടെ തലവന്മാരെയെല്ലാം സന്ദർശിച്ച് സഭകളുടെ ഐക്യത്തെ ശക്തിപ്പെടുത്തിയിട്ടുണ്ട്. അതുപോലെ ഈ സഭകളുടെയെല്ലാം പ്രതിനിധികൾ ദേവലോകത്ത് ബാവാതിരുമേനിയെ സന്ദർശിക്കുകയും ചെയ്തിരുന്നു. മാർത്തോമാശ്ലീഹായുടെ പൈതൃകത്തിലുള്ള സഭകളുടെ ഐക്യവും അതു വഴി സഭകളുടെയെല്ലാം കൂട്ടായ്മയും തിരുമേനിയുടെ പ്രതീക്ഷയും പ്രാർത്ഥനയുമായിരുന്നു.

ഫ്രാൻസിസ് മാർപാപ്പായെ വത്തിക്കാനിൽ സന്ദർശിച്ച വേളയിൽ നടത്തിയ പ്രഭാഷണത്തിൽ തന്റെ ഏറ്റവും വലിയ സ്വപ്നമായി ഉയർത്തിക്കാ

ട്ടിയത് ഈ ഐക്യമാണ്. വ്യക്തിപരമായി എനിക്ക് പ്രിയപ്പെട്ട ഒരു സുഹൃത്തിന്റെയും സഹോദരന്റെയും വേർപാടു കൂടിയാണ്. അദ്ദേഹം രോഗശയ്യയിൽ ആയിരുന്നപ്പോഴും എല്ലാ ദിവസവും ഞാൻ അദ്ദേഹത്തെ എന്റെ പ്രാർത്ഥനയിൽ സമർപ്പിച്ചിരുന്നു. ഇനിയും എന്നോടും നമ്മോടുമൊക്കെ ചേർന്ന് ഒരു പ്രാർത്ഥനാദൂരത്തിൽ ബാവാതിരുമേനി ഉണ്ടായിരിക്കും; തീർച്ച.





# സഹപാഠിയും സ്നേഹിതനും

## സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ

പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കായും ഞാനും 1969 ജൂലൈ 27 മുതൽ 1973 ഏപ്രിൽ 22 വരെ ഒരുമിച്ച് സെമിനാരിയിൽ പഠിച്ചവരാണ്. ഏതാണ്ട് 52 വർഷത്തെ പരിചയവും സ്നേഹബന്ധവുമുള്ള വ്യക്തിയാണ് പ. ബാവാതിരുമേനി. ഞങ്ങൾ കെ. ഐ. പോളും ഡബ്ലു. എ. ചെറിയാനുമായി സെമിനാരി വിദ്യാഭ്യാസ കാലത്ത് ഒരുമിച്ച് ജീവിച്ച് വേദശാസ്ത്ര പഠനം പൂർത്തിയാക്കി.

ആ കാലഘട്ടത്തിൽ സഭാതലത്തിൽ പ്രശ്നങ്ങളും പ്രതിസന്ധികളും ഉണ്ടായിരുന്നെങ്കിലും വളരെ സന്തോഷകരവും സമാധാനപരവുമായ ജീവിതകാലയളവായിരുന്നു അത്. പ. യാക്കോബ് തൃതീയൻ ബാവായുടെ കല്പന വന്നിട്ട് സഭയുടെ എല്ലാ കാര്യങ്ങളിലും പ്രയാസങ്ങളായിരുന്നു. പ. മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വത്തെ നിരോധിച്ചുള്ള 203-ാം നമ്പർ കല്പനയായിരുന്നു പ്രതിസന്ധികൾ സൃഷ്ടിച്ചത്. എന്നാൽ സഭയിലെ രണ്ട് വിഭാഗത്തിലുള്ളവർ ഒന്നിച്ച് സ്നേഹത്തോടെ സെമിനാരിയിൽ പഠിച്ച ഒരു കാലയളവായിരുന്നു. അതിനുശേഷം ഒരുമിച്ച് പഠിക്കുവാനായി ആരും വന്നിട്ടുമില്ല. അതിനാൽ ഞങ്ങൾ സെമിനാരിയിൽ പഠിച്ച കാലം ഒരു സുവർണ്ണ കാലഘട്ടമായിരുന്നു.

ഞങ്ങളുടെ സെമിനാരി ബാച്ച് അന്നത്തെ നിലയിൽ ഒരു വലിയ ബാച്ചു തന്നെയായിരുന്നു. സെമിനാരിയിലെ ഈ ബാച്ചിൽ ഞങ്ങൾ 21 പേർ ഉണ്ടായിരുന്നു. അവിവാഹിതരായി മൂന്നു പേർ, പ. ബാവാ തിരുമേനിയും ഞാനും, സി. ഒ. ജോർജ് അച്ചനും. പിൽക്കാലത്ത് പ്രിൻസിപ്പാളായ ഡോ. ജേക്കബ് കുര്യൻ അച്ചനും, ലൈബ്രേറിയനായ സി. സി. ചെറിയാൻ അച്ചനും പ്രൊഫസറായ റ്റി. ഐ. വർഗീസ് അച്ചനും ഞങ്ങളുടെ ബാച്ചിൽ ഉണ്ടായിരുന്നവരാണ്. എല്ലാവരും സ്നേഹത്തോടും വാത്സല്യത്തോടും പഠനകാലത്ത് ജീവിച്ചു. ഞങ്ങളുടെ ബാച്ചിൽ ഉണ്ടായിരുന്ന പ. ബാവായും ഔസേപ്പ് അച്ചനും കെ. ടി. ഫിലിപ്പ് അച്ചനും കാലയവനികയിൽ മറഞ്ഞു.

പ. ബാവാ തിരുമേനി 1973-ൽ തന്നെ വൈദികനാകുകയും എറണാകുളത്ത് സഹവികാരിയായി നിയമിക്കപ്പെടുകയും ചെയ്തു. അക്കാലത്ത് യുവജന-വിദ്യാർത്ഥി പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട് പ്രവർത്തിച്ചിരുന്നു. എറണാകുളത്തെ സഹവികാരിത്വവും നേതൃത്വവും സഭയിലെ അഭിവന്ദ്യ പിതാക്കന്മാരുമായി പരിചയപ്പെടുവാനും പരസ്പരം കാണുവാനും ഒക്കെ അവസരം സൃഷ്ടിച്ചു. പ. മാത്യൂസ് പ്രഥമൻ ബാവാ കേസുകാര്യങ്ങൾക്കായി എറണാകുളം സെന്റ് മേരീസ് പള്ളിയിൽ വന്നു താമസിക്കുമ്പോൾ

കെ. ഐ. പോൾ അച്ചനുമായുള്ള ബന്ധം ആഴമാക്കി. മെത്രാൻ സ്ഥാന ത്തേക്ക് ഫാ. കെ. ഐ. പോൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ 36 വയസ്സ് മാത്രം. അപ്പോൾ ചിലരൊക്കെ പ്രായമില്ലാ എന്നു പറഞ്ഞപ്പോൾ പ. മാത്യൂസ് പ്രഥമൻ ബാവാ സ്വതസിദ്ധമായ ശൈലിയിൽ പറഞ്ഞു, 'പ്രായം ആയിക്കൊള്ളും.' മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് 1985-ൽ അഞ്ചു പേരുടെ കൂട്ടത്തിലാണ് അദ്ദേഹം വാഴിക്കപ്പെട്ടത്. അതിൽ പ്രായം കൂടി യത് മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയും ഏറ്റവും പ്രായം കുറ ഞ്ഞത് പൗലോസ് മാർ മിലിത്തോസ് തിരുമേനിയും ആയിരുന്നു. അന്ന് മുതൽ 2021 വരെ കുന്നംകുളം ഭദ്രാസനത്തിന്റെ പൂർണ്ണ ചുമതലയിലായി





വൈദികസെമിനാരി സഹപാഠികളായ കെ. ഐ. പോളും ഡബ്ലിയു. എ. ചെറിയാനും (മുകളിൽ). താഴെ: പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായും സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായും.

രുന്നു അദ്ദേഹം. കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ആകുന്നതിൽ ചില പ്രയാസങ്ങൾ അദ്ദേഹം പറഞ്ഞപ്പോൾ പ. മാത്യൂസ് പ്രഥമൻ ബാവാ അദ്ദേഹത്തോട് പറഞ്ഞു, 'കുന്നംകുളത്തെ വലിയ അച്ചന്മാരെ ഒക്കെ ഞാൻ സെമിനാരിയിൽ പഠിപ്പിച്ചതാണ്. ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ എന്നോട് പറഞ്ഞാൽ മതി. ഞാൻ അവരോട് പറഞ്ഞു കൊള്ളാം.' അതിനാൽ പ. മാത്യൂസ് പ്രഥമൻ ബാവായുടെ താങ്ങും തണലും കുന്നംകുളം ഭദ്രാസനത്തിന് ഉണ്ടായിരുന്നു. വളരെ പ്രയാസങ്ങളും പ്രതിസന്ധികളും ഒക്കെ അവിടെ ഉണ്ടായി. സ്ഥലംമാറ്റം നടപ്പിലാക്കിയപ്പോൾ വല്യച്ചന്മാർക്ക് ഇഷ്ടപ്പെട്ടില്ല. അതിനെ തുടർന്ന് നിരവധി കേസുകൾ വന്നതിനാൽ വളരെ പ്രയാസങ്ങളും കഷ്ടങ്ങളും എല്ലാം അനുഭവിച്ചു.

മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായും ആയപ്പോൾ അതിലേറെ പ്രയാസങ്ങളും പ്രശ്നങ്ങളും സഹിക്കേണ്ടി വന്നു. പ. ബാവായെ ഏറെ തെറ്റിദ്ധരിക്കുകയും ചെയ്തു. മനസ്സിൽ ഒന്നു വെച്ചിട്ട് വേറെ ഒന്ന് പറയുന്ന വ്യക്തി ആയിരുന്നില്ല. അദ്ദേഹത്തിനു ബോധ്യം എന്നു തോന്നുന്ന കാര്യം അദ്ദേഹം ആരോടും പറയുമായിരുന്നു. അതിനാൽ ആ പിതാവ് മനുഷ്യരുടെ ഇടയിൽ ഏറെ തെറ്റിദ്ധരിക്കപ്പെട്ടു. ഏതു സ്ഥാനിയായാലും അവരുടെ ജീവിതത്തിൽ പാർശ്വവർത്തികളായി കൂടുന്ന ആളുകൾ പല മുതലെടുപ്പുകളും നടത്തും. ഈ വാക്ക് കട്ടിയാണെങ്കിലും പറയാതിരിക്കാൻ കഴിയില്ല. അവരു പറയുന്നതും അവരുടെ ആശയങ്ങളും ഒക്കെ എങ്ങനെ എങ്കിലും അടിച്ചേൽപ്പിക്കുവാനായി അവർ ശ്രമിക്കും. ഇത് എല്ലാ ഭരണ കർത്താക്കൾക്കും സംഭവിക്കാവുന്ന ഒന്നാണ്. വളരെ ചുരുക്കം നേതാക്കളേ ഇത്തരക്കാരിൽ നിന്ന് അതിജീവിച്ചിട്ടുള്ളു. എല്ലാവരും പറയുന്നത് കേൾക്കണം, ശ്രദ്ധിക്കണം. എന്നാൽ പ്രധാന സ്ഥാനികൾ സ്വന്തമായ നിലയിൽ തീരുമാനങ്ങൾ എടുക്കണം. ഓരോ കാര്യത്തിനും സമ്മർദ്ദങ്ങൾ ഉണ്ടാകും. അത് ഓരോരുത്തരുടെ വ്യക്തിപരമായ താല്പര്യങ്ങളും സന്തോഷങ്ങളും ഒക്കെ അതിനെ ബാധിക്കും. അതിനാൽ ഭരണം എന്നത് വളരെ വളരെ പ്രയാസമായിട്ടുള്ളതാണ്. കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന് ദീർഘകാലം സഭയെ ഭരിച്ചത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായാണ്. അദ്ദേഹം 1929-ൽ കാതോലിക്കായും 1934-ൽ മലങ്കര മെത്രാപ്പോലീത്തായും ആയി ഉയർത്തപ്പെട്ടു. അന്നു മുതൽ 1964 വരെ ആ സ്ഥാനത്ത് ദീർഘകാലം ജീവിച്ചു. അദ്ദേഹത്തിന് വളരെ ദൈവകൃപ ലഭ്യമായിരുന്നു എന്നു പറഞ്ഞാൽ തെറ്റിധരിക്കരുത്. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി, പോൾ വർഗീസ് അച്ചൻ ആയിരുന്ന കാലത്താണ് ഞങ്ങളെ സെമിനാരിയിൽ പഠിപ്പിച്ചത്. അക്കാലത്ത് അദ്ദേഹം ഞങ്ങളോട് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ വേദപുസ്തക പരിജ്ഞാനത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ട്.

എനിക്ക് ഈ കാര്യങ്ങൾ ഒക്കെ ലഭിച്ചത് ഞാൻ ഏറെ കഷ്ടപ്പെട്ട് വായിച്ച് പഠിച്ചതുകൊണ്ടാണ്. എന്നാൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ദൈവസന്നിധിയിൽ നിന്ന് ആർജ്ജിച്ച് എടുത്തതാണ്. അത് അദ്ദേഹത്തിന്റെ പ്രത്യേകതയാണ്. ഇങ്ങനെ നമ്മുടെ പിതാക്കന്മാർ ദൈവസന്നിധിയിൽ നിന്ന് ആർജ്ജിച്ച് എടുക്കുന്ന സംഗതികളും വിദ്യാഭ്യാസത്തിലൂടെ ലഭിച്ച ജ്ഞാനവും വഴിയാണ് സഭയെ നയിച്ചിട്ടുള്ളത്.

പ. ബാവാ തിരുമേനി ഭരണം നടത്തിയ 2010 നവംബർ മുതൽ 2021 ജൂലൈ 12 വരെയുള്ള കാലം സഭയെ സംബന്ധിച്ച് ഏറെ പ്രയാസം ഉണ്ടാക്കിയ കാലമാണ്. പ. വട്ടശ്ശേരിൽ തിരുമേനിയെക്കുറിച്ച് ഒരു എഴുത്തുകാരൻ പറഞ്ഞത് 25 വർഷം തീയ്ക്കകത്ത് മുൾമുനയിൽ നിന്ന് സഭയെ നയിച്ച പിതാവാണ് എന്നാണ്. ഇത്തരത്തിലുള്ള ചില പ്രയാസങ്ങളും പ. പൗലോസ് ദ്വിതീയൻ ബാവായ്ക്കും അനുഭവിക്കേണ്ടി വന്നു. സഭാകേസിൽ സുപ്രീംകോടതി 2017 ജൂലൈ 3-ന് പുറപ്പെടുവിച്ച വിധി അനുസരിച്ച് മലങ്കര ഓർത്തഡോക്സ് സഭ ഒരു സ്വതന്ത്ര സഭയാണെന്നും മറ്റാർക്കും ഇവിടെ ഒരവകാശവും ഇല്ല എന്നും സമാന്തര ഭരണം സാധ്യമല്ല എന്നും വ്യക്തമാക്കി. അതിൻപ്രകാരം കേസിലുണ്ടായ പല പള്ളികളും നടത്തി എടുക്കേണ്ടിവന്നു. പിടിച്ചെടുക്കേണ്ടി വന്നു എന്നു പറഞ്ഞാലും അത് തെറ്റാകത്തില്ല. അതിൽ മറുവിഭാഗം ജനങ്ങൾ പുണ്യ പിതാവിനെ ഏറെ കുറ്റപ്പെടുത്തി. അദ്ദേഹത്തോട് ചേർന്ന് പ്രവർത്തിച്ചവരേയും ഏറെ പ്രയാസപ്പെടുത്തി. എങ്കിലും മറുവശത്തേക്ക് പോയ ഏറെ പള്ളികളും പിടിച്ചെടുക്കുവാനായിട്ട് തീരുമാനിച്ചു. എന്റെ കാലം കൊണ്ട് എങ്കിലും ഈ കേസ് അവസാനിക്കണം. അടുത്ത തലമുറ ഇക്കാര്യത്തിൽ പ്രയാസപ്പെടരുത് എന്ന വലിയ ആഗ്രഹവും, വരാൻ പോകുന്ന തലമുറയെക്കുറിച്ച് നല്ല ഒരു ലക്ഷ്യവും അദ്ദേഹത്തിന് ഉണ്ടായിരുന്നു.

സഭാകേസ് അവസാനിപ്പിക്കണം എന്ന ആഗ്രഹം എല്ലാ പിതാക്കന്മാർക്കും ഉണ്ടായിരുന്നു. 1958-ലെ സുപ്രീംകോടതി വിധിപ്രകാരം സമാധാനം ഉണ്ടായെങ്കിലും 1970-ഓടെ സമാധാനം എല്ലാം നഷ്ടപ്പെട്ടു. സ്ഥിതിഗതികൾ മാറി. അതിനാൽ ഇനിയും സഭയിൽ ഇത്തരം പ്രശ്നങ്ങൾ ഉണ്ടാകരുത് എന്ന ചിന്ത അദ്ദേഹത്തിന് എപ്പോഴും ഉണ്ടായിരുന്നു. അതുകൊണ്ട് ചില കാര്യങ്ങൾ നിശ്ചയദാർഢ്യത്തോടെ പ്രവർത്തിക്കേണ്ടി വന്നു. അതിനാൽ ഏറെ തെറ്റിധാരണകൾ ഉണ്ടായി. സമൂഹത്തിലെ ഉന്നതരായ പലരും അദ്ദേഹത്തെ ശക്തിയായി വിമർശിച്ചു. ഇങ്ങനെ നിരവധി വിമർശനങ്ങളുടെയും പ്രതിസന്ധികളുടെയും നടുവിൽ കാൻസർ ബാധിതനായി പരുമലയിൽ ചികിത്സയിലായി.

പരുമല ആശുപത്രിയിൽ നിന്നും വിദേശ ആശുപത്രികളിൽ പോകാം

എന്നു പറയുമ്പോൾ, ഇതു നമ്മുടെ ആശുപത്രിയാണ് എനിക്ക് ഇവിടെ നിന്നും കിട്ടുന്ന ചികിത്സ ഒക്കെ മതി എന്നു പറഞ്ഞു. അങ്ങനെ പരുമല ആശുപത്രിയിൽ ജീവിതത്തിന്റെ അവസാനം വരെ താമസിച്ചു. പ. ബാവാ തിരുമേനി കാലം ചെയ്യുന്ന ആ രാത്രിയിൽ കൊല്ലത്തു നിന്നും ഞാൻ പരുമല ആശുപത്രിയിൽ എത്തി പ. ബാവാ തിരുമേനിയെ കണ്ടു. അപ്പോൾ ബോധം ഒക്കെ നഷ്ടപ്പെട്ടിരുന്നു. നമ്മുടെ ഭാഷയിൽ പറഞ്ഞാൽ, അവസാനത്തെ ശ്വാസം ഒക്കെ ഇങ്ങനെ വലിച്ചുകൊണ്ടിരിക്കുകയാണ്. അത് കണ്ടാൽ അറിയാവുന്നവർക്ക് കാര്യങ്ങളൊക്കെ മനസ്സിലാക്കുവാൻ കഴിയും. പരുമലയിൽ പ. ബാവായെ കണ്ടത് ജൂലൈ 11-ന് രാത്രിയാണ്. 12-ന് വെളുപ്പിന് 2.30-ന് അദ്ദേഹം കാലം ചെയ്തു.

'എന്നെ പരുമലയിൽ നിന്നും നേരെ ദേവലോകത്തേക്ക് കൊണ്ടുപോയാൽ മതി' എന്ന് ജീവിച്ചിരിക്കെ തന്നെ പ. ബാവാ പറഞ്ഞിരുന്നു. കോവിഡിന്റെ കാലഘട്ടമായിരുന്നതിനാൽ ഏവർക്കും ഒന്നിച്ചു കൂടുവാൻ കഴിഞ്ഞില്ലെങ്കിലും വ്യത്യസ്ത സമയങ്ങളിലായി ധാരാളംപേർ പരുമല മുതൽ ദേവലോകം വരെ എത്തി പ. ബാവായ്ക്ക് അന്തിമ ഉപചാരം അർപ്പിച്ചത് വളരെ ശ്രദ്ധേയമായി. കബറടക്ക ശുശ്രൂഷകൾ അനേകർ ലോകത്തിന്റെ നാനാഭാഗങ്ങളിൽ ഇരുന്ന് തത്സമയം കണ്ടു.

പ. ബാവായുടെ സാമൂഹിക കാഴ്ചപ്പാടുകൾ വളരെ ശ്രേഷ്ഠമായിരുന്നു. പ്രയാസം അനുഭവിക്കുന്നവരെക്കുറിച്ച് ഏറെ കരുതലുള്ള പിതാവായിരുന്നു. രോഗികളേയും അശരണരേയും സാമ്പത്തികമായി സഹായിച്ചിരുന്നു. ചിലതിനെല്ലാം ഞാൻ സാക്ഷിയാണ്. ഇത്തരത്തിലുള്ള നിരവധി സാക്ഷ്യങ്ങൾ പലർക്കും പറയാൻ കഴിയും. പ. ബാവാ ഓരോ പള്ളിയിൽ ചെല്ലുമ്പോഴും നേർച്ച ഇടും. 'ബഹുമതിപൂർവ്വം നിന്റെ ഭവനത്തിലേക്ക് വന്നു. എന്റെ നേർച്ചകളെ ഞാൻ നിനക്ക് കഴിക്കും' എന്ന പ്രാർത്ഥന യാഥാർത്ഥ്യമാക്കിയിരുന്നു. അതിനാൽ സെക്രട്ടറിയായ തോമസ് സഖറിയാ അച്ചനെ പരുമല നേർച്ചയിടുവാനും ദേവലോകത്ത് നേർച്ചയിടുവാനും മുൻകൂട്ടി പണം ഏല്പിച്ചു. പള്ളികളിൽ നേർച്ച ഇടുന്നത് അദ്ദേഹത്തിന്റെ ഒരു പ്രത്യേക പതിവായിരുന്നു.

സഭയ്ക്കുവേണ്ടി പ്രയാസങ്ങളും ദുരിതങ്ങളും ഏറെ അനുഭവിച്ചു. ദുഷ്പേരുകൾ പലതും ഉണ്ടായി. അദ്ദേഹം വിട്ടുവീഴ്ചയില്ലാതെ സഭയുടെ സ്വാതന്ത്ര്യവും അഖണ്ഡതയും നിലനിർത്താനായി പ്രവർത്തിച്ചു. ആ പുണ്യപിതാവിന്റെ ഓർമ്മ നമുക്ക് കോട്ടയായിരിക്കട്ടെ.



# സ്നേഹത്തിന്റെ വിശുദ്ധ തേജസ്സ്

## ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

മലങ്കരസഭയെ ഹൃദയത്തോട് ചേർത്തുനിർത്തി അതിരുകളില്ലാത്ത നിർമല ദൈവസ്നേഹത്തെ ലോകത്തിനു പകർന്നു നൽകിയ മഹിതാചാര്യൻ പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി ഭാഗ്യകരമായ തന്റെ ഇടയ ശുശ്രൂഷകൾ പൂർത്തീകരിച്ചു ദൈവസന്നിധിയിലേക്ക് മടങ്ങി പോയിരിക്കുന്നു. അതുല്യമായ ആ ജീവിതത്തെ എന്റെ ജീവിതത്തോടു ചേർത്ത് നിർത്തി അനുസ്മരിക്കുമ്പോൾ ആ പിതാവിന്റെ ദേഹവിയോഗം മൂലം ഉണ്ടായിരിക്കുന്ന തീരാനഷ്ടം എന്നെ ഏറെ ഭാരപ്പെടുത്തുന്നുണ്ട്. എങ്കിലും ജീവിച്ചിരുന്ന ബാവായെക്കാൾ കരുത്തനായ ഒരു സ്വർഗീയ മധ്യസ്ഥനായി ആ പിതാവ് മലങ്കരസഭക്ക് എന്നും ഒരു കോട്ടയായി ഉണ്ടാകും എന്ന പ്രത്യാശ എന്നെ ധൈര്യപ്പെടുത്തുന്നുണ്ട്.

കണ്ടനാട് ഭദ്രാസന അധിപനും എന്റെ മുൻഗാമിയുമായിരുന്ന ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് പിതാവിന്റെ വാക്കുകളിലൂടെയാണ് ഞാൻ ആദ്യമായി പരിശുദ്ധ പിതാവിന്റെ സ്വഭാവ മഹിമയെപ്പറ്റി കേട്ടറിയുന്നത്. എറണാകുളം സെന്റ് മേരീസ് ദേവാലയത്തിൽ പരിശുദ്ധ പിതാവ് പോൾ അച്ചനായി സേവനം അനുഷ്ഠിച്ചുവരുന്ന സമയം മുതൽ ആരംഭിച്ചതായിരുന്നു അവർ തമ്മിലുള്ള സ്നേഹബന്ധം. അവർക്കിടയിൽ രൂപപ്പെട്ട ആഴത്തിലുള്ള ഈ അടുപ്പം പിന്നീട് പരിശുദ്ധ പിതാവ് കുന്നംകുളം മെത്രാസനത്തിന്റെ അധിപനായി ചുമതല ഏറ്റടുത്തതിന് ശേഷം കൂടുതൽ ബലപ്പെടുകയായിരുന്നു. പ്രശ്നസങ്കീർണമായ അന്നത്തെ കണ്ടനാട് ഭദ്രാസന ഭരണത്തിൽ ഉളവായ എല്ലാ വിഷമ ഘട്ടത്തിലും അഭിവന്ദ്യ പക്കോമിയോസ് തിരുമേനിക്ക് ആവശ്യമായ പിന്തുണയും, പ്രാർത്ഥനയും ബലവും നൽകി അന്നത്തെ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി കൂടെ നിന്നു. പിന്നീട് ആ മെത്രാസനത്തിന്റെ ഭരണ ചുമതലയിൽ അഭിവന്ദ്യ പക്കോമിയോസ് തിരുമേനിക്ക് പിൻഗാമിയായി സഭ എന്നെ നിയമിച്ച കാലം മുതൽ ആ പിതാവിന്റെ സ്നേഹവും വാത്സല്യവും എനിക്ക് ഇന്നെയോളം അനുഭവിച്ചറിയുവാൻ ഭാഗ്യം ഉണ്ടായി.

ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ കോലഞ്ചേരി മെഡിക്കൽ മിഷനിൽ വിളിച്ചു ചേർത്ത സഭാ മാനേജിംഗ് കമ്മിറ്റിയുടെ നിശ്ചയപ്രകാരം കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ കണ്യാട്ടുനിരപ്പ് പള്ളിയിലും കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ കോലഞ്ചേരി പള്ളിയിലും കോടതിവിധികൾ നടപ്പാക്കിക്കിട്ടുന്നതി

നുവേണ്ടി 2002 ഡിസംബർ 9 മുതൽ 18 വരെ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയും ഞാനും കൂടി നടത്തിയ ഉപവാസ യജ്ഞത്തിന് വളരെയധികം പ്രചോദനമായി നിന്നത് അന്ന് കുന്നംകുളം ഭദ്രാസനാധിപനായിരുന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ആയിരുന്നു. കണ്ടനാട് മെത്രാസനത്തോട് മാത്രമല്ല, സഭാപ്രശ്നം മൂലം വിഷമത അനുഭവിക്കുന്ന എല്ലാ മെത്രാസനങ്ങളെയും ഇടവകകളെയും ആ പിതാവ് അത്രമേൽ കരുതുകയും, സ്നേഹിക്കുകയും അവരുടെ എല്ലാ പ്രശ്നങ്ങളിലും താങ്ങും തണലും ആയി നിലകൊള്ളുകയും ചെയ്തു. മെത്രാസനത്തിന്റെ ഏതു വിഷയങ്ങളിലും ഞാൻ അദ്ദേഹത്തിന്റെ അഭിപ്രായം ആരായുകയും അദ്ദേഹം അതിനു കൃത്യമായ പോംവഴികൾ പറഞ്ഞു തന്നു സഹായിച്ചു അവസാനത്തോളം കൂടെ നില്ക്കുകയും ചെയ്തത് ഈ സമയത്ത് നന്ദിയോടെ ഓർക്കുകയാണ്. പരിശുദ്ധ പിതാവിന്റെ നിലപാടുകൾക്കൊപ്പം ഞാൻ ഉറച്ചു നിൽക്കും എന്ന വിശ്വാസം തനിക്കുള്ളത് കൊണ്ടാണ് പല സന്ദർഭങ്ങളിലും അദ്ദേഹത്തിന്റെ അഭാവത്തിൽ സഭയുടെ മാനേജിംഗ് കമ്മിറ്റി ഉൾപ്പെടെയുള്ള പല പ്രധാന സമിതികളിലും അദ്ധ്യക്ഷത വഹിക്കുവാൻ എന്നെ അദ്ദേഹം ചുമതലപ്പെടുത്തിയതും പല ഭദ്രാസനങ്ങളുടെയും ഭരണത്തിൽ പരിശുദ്ധ പിതാവിനെ സഹായിക്കുവാൻ എന്നെ നിയോഗിച്ചതും എന്ന് അദ്ദേഹം എന്നോട് പറഞ്ഞത് അഭിമാനത്തോടെ ഓർക്കുന്നു. കുറച്ചുനാളെങ്കിലും അദ്ദേഹത്തിന്റെ അസിസ്റ്റന്റായി എന്നെ നിയോഗിച്ചതും അപ്രകാരം പരിശുദ്ധ പിതാവിന്റെ അവസാന നാളുകളിൽ അദ്ദേഹത്തിന് ബലമായി കൂടെ നിൽക്കാൻ കഴിഞ്ഞതും ജീവിതത്തിലെ ദിവ്യനിയോഗവും ഭാഗ്യവുമാണ് എന്ന് ഞാൻ കരുതുന്നു.

പരിശുദ്ധ ബാവാ തിരുമേനി ചെയ്ത നിസ്തുലമായ സഭാ ശുശ്രൂഷയുടെ അനുഗ്രഹമെന്നോണം പരിശുദ്ധമായ കാതോലിക്ക സ്ഥാനം ദൈവം ഒരു നിയോഗം പോലെ അദ്ദേഹത്തെ ഭരമേൽപ്പിക്കയായിരുന്നു. ആ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടശേഷം അദ്ദേഹം ഭദ്രാസന ഭേദമെന്യേ സഭയെ മുഴുവനായും ഒരു കുടുംബം എന്നവണ്ണം ഒന്നായി കണ്ടു സ്നേഹിച്ചു പരിപാലിച്ചു. ഓരോ തിരുമേനിക്കും അദ്ദേഹം അവരുടെ ഭദ്രാസനത്തെ കൂടുതൽ കരുതി എന്ന് തോന്നത്തക്കവിധം ഓരോ ഭദ്രാസനവും അഭിമുഖീകരിച്ചിട്ടുള്ള നാനാവിധമായ വിഷമങ്ങളിൽ അവർക്കു കരുതലും സഹായവും പ്രാർത്ഥനയുമായി പരിശുദ്ധ പിതാവ് കൂടെ നിന്നു. പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തിന്റെ എല്ലാ പ്രൗഢിയും ഉറപ്പാക്കികൊണ്ടു തന്നെ സഭാഭരണത്തിൽ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ ഭരണഘടന വിഭാവനം ചെയ്യുന്ന മെത്രാപ്പോലീത്താമാരുടെ കൊളീജിയാലിറ്റിക്കു അർഹമായ പരിഗണന നൽകികൊണ്ട് തന്നെ ഒരു കാതോലിക്കാ എങ്ങനെ ആയിരിക്കണം എന്നതിൽ അദ്ദേഹം നമുക്ക് ഉത്തമ മാതൃക കാട്ടിത്തന്നു. ഓരോ

മെത്രാസനത്തെയും സ്വന്ത ഭവനം പോലെ തന്നെ തിരുമേനി കാണുകയും അവിടെയുണ്ടാകുന്ന ആഭ്യന്തര പ്രശ്നങ്ങൾ തിരുമേനിയുടെ ശ്രദ്ധയിൽ പെട്ടാൽ അതു പരിഹരിക്കാൻ അനുയോജ്യരായവരെ തിരുമേനി നിയോഗിക്കുകയും നിയമവിധേയമായിത്തന്നെ അവ പരിഹരിക്കപ്പെടുന്നുണ്ട് എന്ന് ഉറപ്പുവരുത്തുകയും ചെയ്തു എന്നത് അദ്ദേഹത്തിന്റെ ഭരണനൈപുണ്യം വെളിപ്പെടുത്തുന്ന വസ്തുതയാണ്. സഭയുടെ മുമ്പോട്ടുള്ള സങ്കീർണമായ ഭരണവഴികളിൽ എല്ലാ പിതാക്കന്മാരെയും ചേർത്ത് നിർത്തികൊണ്ട് എങ്ങനെ ഒരേ ലക്ഷ്യത്തിലേക്കു സഭാ നന്മയെ കരുതി നീങ്ങുവാൻ സാധിക്കും എന്നു പരിശുദ്ധ പിതാവ് തന്റെ പിൻഗാമികൾക്കു ഉത്തമമായ ദൃഷ്ടാന്തം കാട്ടിത്തന്നിരിക്കുന്നു.

പരിശുദ്ധ പിതാവ് സഭാചരിത്രത്തിൽ അറിയപ്പെടുവാൻ പോകുന്നത് നിർണായകമായ ഈ കാലഘട്ടത്തിൽ 'വിശ്വാസ പോരാട്ടത്തിന് സ്വജീവിതം സമർപ്പിച്ച രക്തസാക്ഷി' എന്ന നിലയിൽ ആയിരിക്കും എന്നതിൽ സംശയമില്ല. നിരവധി സന്ദർഭങ്ങളിൽ തന്റെ ജീവനേക്കാൾ വലുത് പരിശുദ്ധ സഭയുടെ സ്വാതന്ത്ര്യവും അഭിമാനവും ആണ് എന്ന് അദ്ദേഹം പറയുന്നതിന് ബലഹീനനായ നാമും സാക്ഷിയാണ്. 2010 നവംബർ 1-നു കാതോലിക്കാ സ്ഥാനത്തേക്ക് പരിശുദ്ധ പിതാവ് അവരോധിതനായതിനു ശേഷം കോലഞ്ചേരി പള്ളിയിൽ കോടതിവിധി നടപ്പിലാക്കുന്നതിനു വേണ്ടി 2011 സെപ്തംബർ മാസം 11-ാം തീയതി മുതൽ 8 ദിവസം ഉപവാസം അനുഷ്ഠിച്ചുകൊണ്ട് തന്റെ സഭയുടെ വിശ്വാസ സംരക്ഷണ പോരാട്ടങ്ങൾക്ക് പിതാവ് തുടക്കം കുറിച്ചു. എനിക്കും അദ്ദേഹത്തോടൊപ്പം ആ ദിനങ്ങളിൽ ഉപവസിച്ചു പിതാവിനോടൊപ്പം ആയിരിക്കുവാൻ കഴിഞ്ഞത് ഒരു മഹാഭാഗ്യമായി ഞാൻ കാണുന്നു. ഉപവാസത്തിൽ നിന്ന് തന്നെ പിന്തിരിപ്പിക്കുവാൻ വന്ന രാഷ്ട്രീയക്കാരോടും, മേലുദ്യോഗസ്ഥരോടും 'ഞാൻ മലങ്കരസഭയുടെ മേലധ്യക്ഷനാണ്. എന്റെ ജീവനല്ല എന്റെ സഭയാണ് എനിക്ക് വലുത്. കോടതിവിധി നടപ്പിലാക്കി തന്നില്ലെങ്കിൽ എന്റെ ജീവൻ പോയാലും ഞാൻ ഇവിടെ നിന്ന് മാറുകയില്ല' എന്ന് ധീരതയോടെ പറയുന്ന പിതാവിന്റെ മുഖം മലങ്കര സഭയ്ക്ക് എങ്ങനെയാണ് മറക്കുവാൻ കഴിയുന്നത്. കോലഞ്ചേരി പള്ളിയോടുള്ള അടുപ്പമല്ല മറിച്ചു മലങ്കരസഭയുടെ സ്വാതന്ത്ര്യം, സ്വയശീർഷകത്വം, അഭിമാനം എന്നിവയെ തന്റെ പ്രാണനേക്കാളും വിലമതിച്ച ഒരു പിതാവിന്റെ നിലപാടുകളുടെ ശ്രേഷ്ഠതയാണ് അദ്ദേഹത്തിന്റെ വാക്കുകളിൽ അടുത്ത് ഉണ്ടായിരുന്ന എനിക്ക് സത്യമായും ബോധ്യമായത്.

പരിശുദ്ധ പിതാവിന്റെ കറ കളഞ്ഞ ഈ സഭാസ്നേഹത്തിനും ആഴമുള്ള ആരാധനാ ജീവിതത്തിനും സ്വർഗം കനിഞ്ഞു മലങ്കരസഭയ്ക്ക് നൽകിയ സമ്മാനം ആയിരുന്നു മൂന്നാം സമുദായ കേസ് വിധിപോലെ സഭക്ക് മുഴുവനുമായി 2017 ജൂലൈ മാസം 3-ാം തീയതി ഉണ്ടായ സുപ്രീം

കോടതി വിധി എന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. 1958–ലും 1995–ലും ഉണ്ടായ വിധികളിലെ അവ്യക്തതകൾ പൂർണമായി പരിഹരിച്ചുകൊണ്ട് ഉണ്ടായ ഈ വിധി പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായും കോലഞ്ചേരി ഉപവാസ പന്തലിൽ പ്രായാധിക്യത്തിലും വന്നു നിലവിളിച്ചു കരഞ്ഞു പ്രാർത്ഥിച്ച പരിശുദ്ധ ദിദിമോസ് വലിയ ബാവാ തിരുമേനിയും ഒരായുസ്സ് മുഴുവനും അനുഭവിച്ച പരിഹാസങ്ങൾക്കും, ഒഴുക്കിയ കണ്ണുനീരിനും ഉള്ള പ്രതിഫലമായിരുന്നു എന്ന് മലങ്കര സഭാമക്കൾ ഒരിക്കലും വിസ്മരിച്ചു പോകരുത്. സഭയിൽ ശാശ്വത സമാധാനം കൈവരിക്കുവാനായി ഇപ്പോൾ മുമ്പിൽ ഉള്ള ഈ നിയമാധിഷ്ഠിത വഴിയിൽ അദ്ദേഹം സത്യസന്ധമായി ഉറച്ചു നിന്നപ്പോൾ പലരും അതിനെ തീവ്രവാദമായി തെറ്റിദ്ധരിച്ചു വ്യാഖ്യാനിക്കുകയും വിമർശിക്കുകയും ചെയ്തു. അവയെല്ലാം പരിശുദ്ധ പിതാവ് ചെറിയ പുഞ്ചിരിയോടെ നേരിടുകയും അവസാനത്തോളം സഭയുടെ നന്മക്കുവേണ്ടി നിലകൊള്ളുകയും പ്രാർത്ഥിക്കുകയും ചെയ്തു. സഭ വലിയ പ്രതിസന്ധിയിൽ കൂടി കടന്നുപോകുന്ന ഈ ദിനങ്ങളിൽ സഭയുടെ മുമ്പോട്ടുമുള്ള സുഗമമായ പ്രയാണത്തിന് പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ സഭാനിലപാടുകളിൽ നാം ഉറച്ചു നിൽക്കേണ്ടത് ഏറെ അനിവാര്യമാണെന്നു സഭയുടെ എല്ലാ മക്കളും ഓർത്തിരിക്കണം.

സഭാ വിഷയങ്ങളിൽ വിട്ടുവീഴ്ചയില്ലാത്ത നിലപാട് സ്വീകരിച്ച പരിശുദ്ധ പിതാവ് അതേസമയം തന്നെ മറ്റു സഭകളോടും മതങ്ങളോടും അന്ത്യം വരെ ഏറ്റവും ഊഷ്മളമായ സാഹോദര്യം കാത്തുസൂക്ഷിച്ചു. ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുമായി ഹൃദയബന്ധം സ്ഥാപിച്ച തിരുമേനി പരിശുദ്ധ പോപ്പ് ഫ്രാൻസിസ് മുതൽ റഷ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. കിറിൽ പാത്രിയർക്കീസ് വരെയുള്ള സമാദരണീയ പിതാക്കന്മാരുടെ ആദരവിനും സ്നേഹത്തിനും പാത്രീഭൂതനായി. സഭയുടെ എക്യുമെനിക്കൽ ബന്ധങ്ങൾ വിപ്ലവകരമായ നിലയിൽ അദ്ദേഹം ശക്തിപ്പെടുത്തി. പരിശുദ്ധ പിതാവിന്റെ വ്യക്തിപ്രഭാവവും, വിനയവും നിഷ്കളങ്കതയും നിറഞ്ഞ പെരുമാറ്റം ഏവരുടെയും സ്നേഹവും പിന്തുണയും അദ്ദേഹത്തിന് നേടിക്കൊടുത്തു. പരിശുദ്ധ പിതാവിന്റെ ഓരോ വിദേശ സന്ദർശനവും ആ നാട്ടിലെ ഭരണാധികാരികളുടെയും, മതനേതാക്കളുടെയും ഹൃദയത്തിൽ ഇടം പിടിച്ചു. ഇതിന്റെ തെളിവാണ് പരിശുദ്ധ പിതാവിന്റെ വിയോഗ വാർത്ത അറിഞ്ഞ നിമിഷം മുതൽ വിവിധ ലോകനേതാക്കളിൽ നിന്നും, മത–സഭാ നേതാക്കളിൽ നിന്നും വിവിധ രാഷ്ട്രീയ–സാമൂഹിക–സാംസ്കാരിക നേതാക്കളിൽ നിന്നും ഉണ്ടായ അനുശോചന പ്രവാഹം എന്ന് നാം തിരിച്ചറിയണം.

വിനയവും സുതാര്യതയും പരിശുദ്ധ പിതാവിന്റെ മുഖമുദ്ര ആയിരുന്നു. രോഗം ഗുരുതരമായ അവസ്ഥയിലും കന്തീല ശുശ്രൂഷ നടത്തുവാൻ

അദ്ദേഹം വിമുഖത കാട്ടിയതും ആരുമറിയാതെ വളരെ രഹസ്യമായി തൈലാഭിഷേകവും വിശുദ്ധ കുർബാനയും സ്വീകരിച്ചത് ഒട്ടുംതന്നെ ആർഭാടവും പ്രകടനപരതയും അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല എന്നതിന്റെ തെളിവായിരുന്നു. കബറടക്ക ശുശ്രൂഷയുടെ ക്രമീകരണങ്ങളിൽ നഗരികാണിക്കൽ ഒഴിവാക്കി ലാളിത്യം നിലനിർത്തി നടത്തണം എന്ന് പരിശുദ്ധ പിതാവ് നിഷ്കർഷിച്ചിരുന്നു. സാധാരണക്കാരോടൊപ്പം സാധാരണക്കാരനായി വിനയത്തോടെ ഇടപെട്ട തിരുമേനി യുവജനങ്ങളുടെയും, കുഞ്ഞുങ്ങളുടെയും ഹൃദയത്തിൽ ഇടംപിടിക്കുകയും അവരുടെ ചിന്തകളെ ഏറെ സ്വാധീനിക്കുകയും ആരാധനജീവിതത്തിലേക്ക് അവരെ ആകർഷിക്കുകയും ചെയ്തു.

രഹസ്യ പ്രാർത്ഥനയും ചിട്ടയായ യാമനമസ്കാരങ്ങളും നോമ്പുപവാസങ്ങളും, കൗദാശിക ജീവിതവും, മൗനവും ആഴത്തിൽ സമന്വയിച്ച പ്രാർത്ഥനാ ജീവിതവുമായിരുന്നു പരിശുദ്ധ ബാവാതിരുമേനിയുടെ ജീവിതത്തിന്റെ ചൈതന്യവും, ശക്തിയും. മാനസികവും ശാരീരികവുമായ എല്ലാ പ്രതിസന്ധികളേയും പിതാവ് പ്രാണത്യാഗത്തോളം നേരിട്ടത് ഒട്ടും പ്രകടനപരമല്ലാത്ത ഈ നിർമല ഭക്തിജീവിതത്തിലൂടെ ആയിരുന്നു എന്ന് നിസ്സംശയം പറയാം. കണ്ണുനീരോടെ യാമങ്ങളിൽ അദ്ദേഹം ദീർഘസമയം നടത്തിയ അഭയ യാചനകൾ ആയിരുന്നു സഭയുടെ തണൽ എന്ന് നാം വിസ്മരിക്കരുത്. രാഗബദ്ധമായ സുറിയാനി സഭയുടെ ആരാധനയെ അദ്ദേഹം ആഴത്തിൽ ഉപാസിക്കുകയും പിതാക്കൻമാരുടെ പാരമ്പര്യങ്ങളിൽ നിന്ന് അണുവിട വ്യതിചലിക്കാതെ തന്റെ വിശ്വാസ ജീവിതത്തെ ക്രമീകരിക്കുകയും ചെയ്യുവാൻ ശ്രദ്ധിച്ചിരുന്നു.

എല്ലാറ്റിലും ഉപരിയായി മാനവ സ്നേഹത്തിന്റെ ഉദാത്ത മാതൃക കാട്ടിത്തന്ന ഒരു മഹാപുരോഹിതൻ ആണ് നമ്മോടു വിടവാങ്ങുന്നത്. ഇടം കൈ ചെയ്യുന്നത് വലം കൈ അറിയരുത് എന്ന് ആഗ്രഹിച്ചു തനിക്കുള്ളത് മുഴുവൻ അശരണരുടെയും രോഗികളുടെയും വിധവകളുടെയും കണ്ണീരൊപ്പാൻ വിനിയോഗിച്ചു സ്വർഗത്തിൽ വലിയ നിക്ഷേപം സ്വരൂപിച്ചുകൊണ്ടാണ് പിതാവ് സ്വർഗ്ഗപദം പൂകുന്നത്. കണ്ടനാട് ഭദ്രാസനം നടത്തുന്ന വിവിധ ജീവകാരുണ്യ പദ്ധതികൾക്ക് നിരവധി തവണ ആരും അറിയാതെ പരിശുദ്ധ പിതാവ് ഗണ്യമായ സഹായം നൽകിയത് ഈ സമയം നന്ദിയോടെ ഓർക്കുന്നു. സഭയിലെ എല്ലാ ജീവകാരുണ്യ പദ്ധതികളിലും പിതാവ് ശ്രദ്ധിക്കുകയും യഥാർത്ഥ സുവിശേഷ ജീവിതത്തെയും സഭയുടെ മിഷൻ ദർശനത്തെയും പരിപോഷിപ്പിക്കുവാൻ തന്റെ സമ്പാദ്യം മുഴുവനും വിനിയോഗിക്കുകയും ചെയ്തു.

സഭയെ ഇത്രത്തോളം സ്നേഹിച്ച ഇങ്ങനെ ഒരു പിതാവ് ഇനി മലങ്കര സഭക്ക് ഉണ്ടാകുമോ എന്നറിയില്ല. വളരെ നിർണായകമായ ഒരു കാലഘട്ട

ത്തിലേക്ക് പ. സഭ പ്രവേശിക്കുമ്പോൾ സഭാമക്കൾ ഓരോരുത്തരും വളരെ സൂക്ഷിച്ചു, ഗൗരവപൂർവം പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ ജീവിതവും നിലപാടും ദർശനങ്ങളും മനസ്സിലാക്കണം. അവ ജീവനുള്ള കാലത്തോളം ഹൃദയത്തിൽ കാത്തുസൂക്ഷിക്കുകയും തലമുറകൾക്കു പകർന്നു കൊടുക്കുകയും ചെയ്യണം. സഭ തളരുന്ന നിലപാടുകളല്ല മറിച്ച് അതിനെ സംരക്ഷിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്ന നിലപാടുകൾ സ്വീകരിച്ചുകൊണ്ട് പരിശുദ്ധ പിതാവിന്റെ ആത്മാവിനു നമുക്ക് നിത്യ ശാന്തി നേരാം. ആ പരിശുദ്ധ പിതാവിന്റെ പ്രാർത്ഥന സഭക്ക് കാവലും കോട്ടയും ആയിരിക്കട്ടെ. മലങ്കരയുടെ ഭാഗ്യതേജസ്സിന് ഹൃദയപൂർവം ആയിരം പ്രണാമം.



# ഇതാ, സാക്ഷാൽ നസ്രാണി

## യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ

പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ 1973 ജൂൺ രണ്ടിന് പൗരോഹിത്യത്തിലേക്ക് ഉയർത്തപ്പെട്ടതിനുശേഷം ആദ്യ കാലങ്ങളിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിൽ ആയിരുന്നു പ്രവർത്തിച്ചിരുന്നത്. സഭയുടെ അംബാസിഡർ ആയിരുന്ന ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ വിദ്യാർത്ഥിപ്രസ്ഥാനത്തിലെ സഹപ്രവർത്തക ഗണത്തിലെ ഉത്തമ പ്രവർത്തകനായിരുന്നു. അദ്ദേഹം തെയോഫിലോസ് തിരുമേനിക്ക് പ്രിയപ്പെട്ടവനുമായിരുന്നു. ആ കാലഘട്ടങ്ങളിൽ പല സ്നേഹിതന്മാരെയും സമ്പാദിക്കാൻ കഴിഞ്ഞു.

ഏകദേശം 5 വർഷക്കാലം എറണാകുളം സെന്റ് മേരീസ് പള്ളിയിലെ സഹവികാരിയായിരുന്നു – 1984 ആരംഭം വരെ. ഈ കാലഘട്ടങ്ങളിൽ പലപ്പോഴും പല ആവശ്യങ്ങൾക്കും അവിടെ ചെല്ലുമ്പോഴൊക്കെയും ഊഷ്മളതയോടെ സംസാരിക്കാൻ കഴിഞ്ഞിട്ടുണ്ട്. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ പ്രിയവലയത്തിലായിരുന്നു കെ. ഐ. പോളച്ചൻ. തിരുമേനിയോടൊപ്പം അന്നവിടെ വന്ദ്യ ജോസഫ് വെണ്ടറപ്പിള്ളി അച്ചനും, വന്ദ്യ ഒ. വി. ഏലിയാസ് അച്ചനും ഉണ്ടായിരുന്നു. കെ. ഐ. പോൾ അച്ചൻ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് നിയോഗിതനായി കഴിഞ്ഞ് 1984 ഫെബ്രുവരി 20 മുതൽ പിൻഗാമിയായി എനിക്ക് എറണാകുളം പള്ളിയിൽ പ്രവർത്തിക്കാൻ കഴിഞ്ഞതിൽ സന്തോഷം തോന്നുന്നു. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെയും, പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെയും നിർദ്ദേശങ്ങൾ എനിക്ക് എറണാകുളത്തെ പ്രവർത്തനങ്ങൾക്ക് കൂടുതൽ ബലവും ശക്തിയും താങ്ങുമായിരുന്നു. അവിടെ പ്രവർത്തിച്ച 6 വർഷക്കാലം അതുകൊണ്ടുതന്നെ അനുഗ്രഹമായിരുന്നു.

സഭയുടെ ആരാധനാക്രമങ്ങളിൽ അതീവ പാണ്ഡിത്യം നേടിയ ഗുരുവായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിക്ക് ക്ഷീണവും, ആരോഗ്യപ്രശ്നങ്ങളും വർദ്ധിച്ചപ്പോൾ അദ്ദേഹത്തോട് ഒപ്പമായിരിക്കുവാനായിട്ടാണ് എറണാകുളം പള്ളിയിൽ നിന്ന് പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവാ എന്നെ കൊരട്ടി അരമന മാനേജരാക്കിയത്. അധികം താമസിയാതെ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി കാലം ചെയ്തു കഴിഞ്ഞ് അവിടുത്തെ ചുമതല പൗലോസ് മാർ മിലിത്തിയോസ് തിരുമേനിക്കായിരുന്നു. അതും ഒരു അനുഗ്രഹമായിരുന്നു. അതിനുശേഷം വെട്ടിക്കൽ ദയറായിലെ എന്റെ പ്രവർത്തനസമയത്തും തിരുമേനിയുടെ കരുതൽ ഉണ്ടാ

യിരുന്നു. മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു കഴിഞ്ഞ് മുൻകാലങ്ങളിലെ സ്നേഹവും പ്രിയവും തിരുമേനിയുടെ മനസ്സിൽ ഉണ്ടായിരുന്നു എന്നത് ഓർക്കുന്നു.

പരിശുദ്ധ ബാവാ നമ്മിൽ നിന്ന് ശാരീരികമായി വേർപെട്ടിരിക്കുന്നു. വാങ്ങിപ്പോയവർ ആരാധനകളിലും, നാം ദൈവിക സംസർഗ്ഗത്തിൽ ആയിരിക്കുമ്പോൾ ആ സമയത്തും കൂടെ ഉണ്ടായിരിക്കുമെന്നാണ് വേദപുസ്തക അടിസ്ഥാനത്തിൽ നമ്മുടെ വിശ്വാസം. വിശ്വാസം എന്നു മാത്രം പറഞ്ഞാൽ പോരാ, എന്റെ ജീവിതാനുഭവത്തിൽ അത് തിരിച്ചറിഞ്ഞിട്ടുണ്ട്.

നമ്മുടെ കർത്താവ് നഥാനിയേലിനെക്കുറിച്ച് പറഞ്ഞു. 'ഇതാ സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടമില്ല.' പരിശുദ്ധ ബാവയെക്കുറിച്ചും എനിക്ക് പറയുവാനുള്ളത് 'ഇതാ, സാക്ഷാൽ നസ്രാണി. ഇവനിൽ കപടമില്ല' എന്നാണ്. ദൈവാശ്രയബോധത്തോടെ എല്ലാം തരണം ചെയ്യാൻ ശ്രദ്ധിച്ചുകൊണ്ടേയിരുന്നു. എല്ലാ മാസവും 36 മണിക്കൂർ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ, പ്രാർത്ഥനാമനുഷ്യനും പിതാവുമായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടമുള്ള ദയറായിൽ ധ്യാനത്തിൽ കഴിഞ്ഞിരുന്നു. അതൊരു ഭാരമിറക്കിവെയ്ക്കലും, പുതിയ ശക്തി പ്രാപിക്കലുമായിരുന്നു. മഹത്വമുള്ളവനായ യെശയ്യാ സാക്ഷിക്കുന്നത് ഇപ്രകാരമാണല്ലോ: 'എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. അവർ കഴുകന്മാരെപ്പോലെ ചിറക് അടിച്ചു കയറും. അവർ തളർന്നുപോകാതെ ഓടുകയും ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും' (യെശ. 40:31). യെശയ്യായുടെ ഈ പ്രവചനം പ. ബാവാ തിരുമേനിയുടെ ആത്മീയ ജീവിതത്തിൽ അന്വർത്ഥമായിരുന്നു. സഭാഭരണകാര്യത്തിലും ആത്മീയ ജീവിതത്തിലും ഒരു പച്ചയായ മനുഷ്യനെ ദർശിക്കുവാൻ നമുക്ക് കഴിഞ്ഞു.

ആത്മാർത്ഥതയും സുതാര്യതയും കൃത്രിമത്വമില്ലാത്ത സംഭാഷണശൈലിയും തിരുമേനിയുടെ പ്രത്യേകതയായിരുന്നു. പരിശുദ്ധ ബാവായിൽ പ്രതിഫലിക്കുന്ന വിടർന്ന പുഞ്ചിരിയും, നിറഞ്ഞ മനസ്സും അദ്ദേഹത്തിലെ നിഷ്കപടതയുടെ സൗന്ദര്യം വർദ്ധിപ്പിച്ചിരുന്നു. ആചാര അനുഷ്ഠാനങ്ങളിലും, പ്രാർത്ഥനകളിലും ദൈവോന്മുഖമായി ജീവിച്ചയാളാണ് പ. പിതാവ്. പരിശുദ്ധ സഭ 'ആഗോള സഭ' എന്ന് പറയുമ്പോൾ സഭയ്ക്ക് ദേശീയമായ സ്വഭാവധാര ഉണ്ടാവണമെന്ന് വിശ്വസിച്ചിരുന്നു. അതിനാൽ സഭ ഒരേസമയം സാർവ്വദേശീയവും ആഗോളവുമാണ്. സഭാമക്കൾ സത്യത്തിനും, ധർമ്മത്തിനും, നീതിക്കുംവേണ്ടി അക്ഷീണം പ്രവർത്തിക്കണമെന്ന് ആഹ്വാനം ചെയ്തിരുന്നു. ബാഹ്യമായ പുരോഗതിയെക്കാൾ കർത്താവിന്റെ തീരുമാനം അറിഞ്ഞ് സാമൂഹ്യ പ്രതിബദ്ധതയോടെ ജീവിക്കുന്ന ഒരു തീർത്ഥാടന സമൂഹമായി സഭ വളരണമെന്ന് ആഗ്രഹിച്ചിരുന്നു. അദ്ദേഹം പകർന്നുതന്ന നല്ല മാതൃകകളെ നമുക്ക് പിൻപറ്റാം. ❑

# സഭയെ ധീരമായി നയിച്ച പിതാവ്

## ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ

പരിശുദ്ധ പൗലോസ് ദ്വിതിയൻ ബാവ തിരുമേനി വളരെ ഹ്യസ്വ കാലഘട്ടം മാത്രമേ മലങ്കരസഭയുടെ പ്രധാന നേതൃസ്ഥാനത്ത് പ്രവർത്തിച്ചിട്ടുള്ളു എങ്കിലും അവിസ്മരണീയമായ പല ശ്രേഷ്ഠ സംഭാവനകളും നൽകിയാണ് ഈ ലോകത്തിൽ നിന്നും കടന്നുപോയത്. മലങ്കര സഭാ ചരിത്രത്തിൽ ചേപ്പാട് മാർ ദിവന്നാസിയോസ് തിരുമേനിയുടെ കാലത്ത് രാജകീയ വിളംബരം നഷ്ടപ്പെട്ടതിനാൽ പിന്നീട് വന്ന മലങ്കരസഭാ പിതാക്കന്മാർ എല്ലാവരും വളരെ ദീർഘമായ വ്യവഹാരചുഴിയിൽ അകപ്പെട്ടു. കേസും വ്യവഹാരങ്ങളും ഉണ്ടായി എങ്കിലും ദൈവകൃപയാൽ അത്തരം വെല്ലുവിളികളെ അതിജീവിക്കുവാൻ കഴിഞ്ഞു.

പ. വട്ടശ്ശേരിൽ തിരുമേനിയും പ. മാത്യൂസ് പ്രഥമൻ ബാവായും ജ്ഞാന ദൃഷ്ടിയോടെ നടത്തിയ ദീർഘമായ കോടതി വിസ്താരത്തിന്റെയും മൊഴിയുടെയും അടിസ്ഥാനത്തിൽ ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ സുപ്രീംകോടതി അതിപ്രധാനമായ വിധി തീർപ്പുകൾ പല പ്രാവശ്യവും നടത്തിയിട്ടുണ്ട്. എന്നാൽ 2017-ൽ ആത്യന്തികമായി കാതോലിക്കാ സിംഹാസനത്തെയും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെയും ആർക്കും ചോദ്യം ചെയ്യാൻ പാടില്ലാത്തത് എന്ന് സുപ്രീംകോടതി വിധിച്ചു. ഈ വിധി തീർപ്പ് കേൾക്കുവാനും അത് നടപ്പാക്കുവാനുമുള്ള അസുലഭ ഭാഗ്യം ലഭിച്ച മഹാവ്യക്തിത്വമാണ് പരിശുദ്ധ പൗലോസ് ദ്വീതിയൻ ബാവ. മലങ്കരസഭാ ചരിത്രത്തിൽ എന്നും ഓർമ്മിപ്പിക്കപ്പെടുന്ന ഏറ്റവും മഹൽ സംഭവവും സഭക്കുള്ള ഏറ്റവും വലിയ സംഭാവനയുമായി 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി മാറിക്കഴിഞ്ഞു.

പ. ദിദിമോസ് ബാവയുടെ കാലത്ത് ദേവലോകം കാതോലിക്കേറ്റ് അരമനയുടെ പുനുദ്ധാരണ പ്രവർത്തനങ്ങൾ ആരംഭിച്ചുവെങ്കിലും അരമന ദേവാലയവും കാതോലിക്കേറ്റ് അരമനയും അന്താരാഷ്ട്ര നിലവാരത്തിൽ പണിത് ഭംഗി ആക്കുന്നതിന് പ. പൗലോസ് ദ്വിതീയൻ ബാവ ചെയ്ത സേവനം ഒരിക്കലും മറക്കുവാൻ കഴിയുന്നതല്ല. ലോകത്തെ മറ്റ് എല്ലാ സഭാപിതാക്കന്മാരുടെ ആസ്ഥാന മന്ദിരങ്ങളോടും കിടപിടിക്കത്തക്കവിധത്തിൽ ദേവലോകത്തെ കാതോലിക്കേറ്റ് ഓഫീസ് പുനർനിർമ്മിച്ച് സമർപ്പിക്കുന്നതിന് പ. പൗലോസ് ദ്വിതീയൻ കാതോലിക്കായുടെ കാലത്ത് സാധിച്ചു.

പ. പൗലോസ് ദ്വിതീയൻ ബാവ ഹൃദയത്തോട് ചേർത്തുപിടിച്ച പരുമല

ഇന്റർനാഷണൽ കാൻസർ കെയർ സെന്റർ ഇന്ന് ആഗോള നിലവാരത്തിലേക്ക് ഉയർന്ന് മലങ്കരസഭയ്ക്ക് അഭിമാനിക്കത്തക്കവിധത്തിൽ ആ സ്ഥാപനവും ഉയർന്നു നിൽക്കുന്നു. തന്റെ സമ്പത്തിന്റെ ഏറിയ പങ്കും സംഭാവന നൽകി ജീവിതാന്ത്യം വരെ പരുമല ആശുപത്രിയിൽ ചെലവഴിച്ചു.

വെറും സാധാരണക്കാരനെപ്പോലെ ജീവിതം ആരംഭിച്ച് തിരിച്ചറിവ് വരുന്നതിനു മുമ്പ് തന്നെ ദേവാലയത്തിലെ ശുശ്രൂഷയ്ക്കായി സമർപ്പിക്കുകയും തുടർന്ന് കോളജ് വിദ്യാഭ്യാസം ആർജിച്ച് വേദശാസ്ത്ര പരിശീലനം നേടി വൈദികൻ ആവുകയും ചെയ്തു. പ. മാത്യൂസ് പ്രഥമൻ ബാവ ദീർഘനാൾ എറണാകുളത്ത് ഹൈക്കോടതിയിൽ മൊഴി കൊടുക്കുന്നതിന് പോകുമ്പോൾ പതിവായി സെന്റ് മേരീസ് കത്തീഡ്രൽ ദേവാലയത്തിൽ താമസിച്ചിരുന്നു. ആ സന്ദർഭത്തിലാണ് അവിടുത്തെ സഹവികാരിയായ കെ. ഐ. പോൾ എന്ന വൈദികനിലെ കഴിവ് അദ്ദേഹം കണ്ടെത്തി ഉന്നതമായ മേൽപ്പട്ട ശുശ്രൂഷയ്ക്ക് നിയോഗിക്കുന്നത്. അന്ന് കേവലം 36 വയസ്സ് മാത്രമേ പ്രായം ഉണ്ടായിരുന്നുള്ളു. എല്ലാവരും 40 വയസ് ഇല്ലല്ലോ എന്ന് സംശയിച്ചപ്പോൾ മെത്രാൻ പട്ടം കൊടുക്കുന്ന സമയത്ത് പ്രായം ആയിക്കൊള്ളും എന്നു പ. മാത്യൂസ് പ്രഥമൻ ബാവ പറഞ്ഞു.

പ. മാത്യൂസ് പ്രഥമൻ ബാവായുടെ പരിലാളനയിൽ തെരഞ്ഞെടുത്ത് മേൽപ്പട്ട സ്ഥാനം കൊടുത്ത് വളർത്തി ഉയർത്തിയതിനാൽ 36 വർഷക്കാലം കുന്നംകുളം ഭദ്രാസനത്തെ നയിച്ചു. അതിൽ 10 വർഷത്തിലധികം മലങ്കര സഭയുടെ പ്രധാന മേലദ്ധ്യക്ഷനായും സഭാഭരണം നിർവ്വഹിച്ചു. പല സീനിയർ മെത്രാപ്പോലിത്തന്മാർ ഉണ്ടായിട്ടും നന്നേ ചെറുപ്പമായ അദ്ദേഹത്തിന് സഭയുടെ പ്രധാന മേലദ്ധ്യക്ഷ പദവിയിലേക്ക് ഉയരുവാൻ കഴിഞ്ഞതും ഒരു നിയോഗമാണ്. ഇടയ ശുശ്രൂഷയിൽ കർമ്മനിരതനായിരുന്നെങ്കിലും ഉന്നതമായ സ്ഥാനങ്ങൾ ആഗ്രഹിച്ചിരുന്നില്ല. എന്നാൽ മലങ്കരസഭയുടെ പരമോന്നത സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടുവാൻ ആ പിതാവിന് ഭാഗ്യം സിദ്ധിച്ചു. സഭയെ നയിച്ചപ്പോൾ താൻ ബലഹീനൻ ആണെന്നും കഴിവു കുറഞ്ഞവൻ ആണെന്നുമുള്ള ബോധ്യം അദ്ദേഹത്തിന് എപ്പോഴും ഉണ്ടായിരുന്നു. എന്നാൽ ലോകപ്രകാരമുള്ള കഴിവുകൾ സമ്പാദിക്കുന്നതിന് മറ്റു മാർഗങ്ങൾ ഒന്നും സ്വീകരിക്കാതെ പ്രാർത്ഥനയിലും ആരാധനയിലും അദ്ദേഹം ബലപ്പെട്ടു.

പ. കാതോലിക്കാ സിംഹാസനത്തിലേക്ക് അദ്ദേഹം ഉയർത്തപ്പെട്ടപ്പോൾ ആന്തരികമായ കാന്തി കൊണ്ട് അദ്ദേഹം നിറഞ്ഞു. പ്രാർത്ഥന കൊണ്ട് ബലപ്പെട്ടു. സഭയുടെ പ്രതിസന്ധികളേയും പ്രശ്നങ്ങളേയും സുധീരം നേരിട്ടു. സഭാ കേസിലും വിധി നടത്തിപ്പിലും ധീരമായ നിലപാടുകൾ സ്വീകരിച്ചു. ഇതിനു മുമ്പ് ഇത്ര ശക്തമായ നിലപാടുകൾ സ്വീകരിക്കുന്ന വ്യക്തി

അല്ലായിരുന്നു അദ്ദേഹം. എന്നാൽ സഭയ്ക്കുവേണ്ടി അദ്ദേഹം എടുത്ത നില പാടുകളും തീരുമാനങ്ങളും അദ്ദേഹത്തെ പരിഹാസിതനാക്കി. പല തര അപമാനങ്ങളും പീഡനങ്ങളും സഹിക്കേണ്ടി വന്നു. എല്ലാം ശാന്തമായി സ്വീകരിച്ചു. വിവിധ തരത്തിലുള്ള മാനസിക സംഘർഷങ്ങളും വെല്ലുവിളി കളും അദ്ദേഹത്തിന് അതിജീവിക്കേണ്ടി വന്നു. എന്നാൽ മലങ്കരസഭയെ സംബന്ധിച്ചിടത്തോളം പ. പൗലോസ് ദ്വിതീയൻ ബാവ മലങ്കരസഭയ്ക്ക് പകർന്നുതന്ന സംഭാവനകളും മാതൃകകളും ഒരിക്കലും മറക്കാൻ സാധ്യമല്ല.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങ ളിലും പ്രത്യേകം ശ്രദ്ധിക്കുകയും ആവശ്യമായ ആലോചനകൾ നൽകു കയും ചെയ്തു. ചെറിയനാട്ട് അശരണർക്കായി പണിയുന്ന സ്ഥാപനത്തെ കുറിച്ച് കാണുമ്പോൾ എല്ലാം ചോദിക്കും. പണമില്ലെന്ന് പറയുമ്പോൾ 'ദൈവം തരും' എന്ന് അദ്ദേഹം പറയും. അത് സത്യമായി ഭവിച്ചു. അദ്ദേഹം കാലം ചെയ്ത് അധികം താമസിക്കാതെ നമ്മൾ ആവശ്യപ്പെടാതെ തന്നെ ഒരു വ്യക്തി പ. ബാവ തിരുമേനിയുടെ നാമത്തിൽ എന്തെങ്കിലും ചെയ്യണ മെന്ന് എനിക്ക് ആഗ്രഹമുണ്ട് എന്നു പറഞ്ഞു ഒരു വലിയ തുക സംഭാവന ചെയ്തു. അടുത്ത പെരുന്നാളിന് മുമ്പ് പ. പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണ നിലനിർത്തണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു.

യുകെ-യൂറോപ്പ് ഭദ്രാസന ആസ്ഥാനത്തിന്റെ കൂദാശയ്ക്ക് സംബന്ധി ക്കുവാൻ പ. ബാവ ആഗ്രഹിച്ചിരുന്നു. രോഗം അതിനു വിഘാതമായി. റഷ്യ മുതൽ സ്പെയ്ൻ വരെയുള്ള യൂറോപ്യൻ രാജ്യങ്ങളിൽ പഠിക്കുന്ന യുവ ജനങ്ങളുടെ ഓൺലൈൻ കൂട്ടായ്മയെക്കുറിച്ച് പരിശുദ്ധ പിതാവ് അറിഞ്ഞ പ്പോൾ സന്തോഷിച്ചു. 'ഒയാസിസ്' എന്ന പേരിൽ പതിനെട്ടു രാജ്യങ്ങളി ലുള്ള നൂറ്റിയമ്പതിലധികം വിദ്യാർത്ഥികളാണ് ഈ കൂട്ടായ്മയിലുള്ളത്. പുതുതലമുറയെ സഭയുമായി ചേർത്തുനിർത്തുന്ന ഈ പദ്ധതി അദ്ദേഹ ത്തിൽ ശുഭപ്രതീക്ഷ നൽകി.

നാല്പതിലധികം ഇടവകകളുള്ള, എല്ലാ അർത്ഥത്തിലും വലിയ ഭദ്രാസ നമായി യുകെ-യൂറോപ്പ് ഭദ്രാസനം വളർന്നിരിക്കുന്നു. ലണ്ടൻ ഗ്രീഗോറി യോസ് ഇടവക മാത്രമാണ് ഇതിനു മുമ്പ് നമ്മുടേതെന്നു പറയുവാൻ ഉണ്ടാ യിരുന്നത്. യു.കെ. യിൽ തന്നെ ഇപ്പോൾ ഒമ്പത് പള്ളികൾ സ്വന്തമായി സമ്പാദിക്കുവാൻ സാധിച്ചു. സൗത്ത് ആഫ്രിക്കയിലും അയർലന്റിലും ആരാധനയ്ക്കും കൂടിവരവിനുമായി അതിവിശാലമായ ക്രമീകരണങ്ങൾ ചെയ്യുവാൻ കഴിഞ്ഞു. പരിശുദ്ധ പിതാവിന്റെ പ്രാർത്ഥനയും വിദേശ രാജ്യ ങ്ങളിലെ സന്ദർശനവും നന്ദിയോടെ ഓർക്കുന്നു.

എം.ഒ.സി. പബ്ലിക്കേഷൻസിന്റെ പ്രവർത്തനങ്ങളിലും വളർച്ചയിലും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അദ്ദേഹം സന്നിഹിതനായിരുന്ന ഒടുവിലത്തെ

സുന്നഹദോസ് തീരുന്ന ദിവസം, പരിശുദ്ധ ഔഗേൻ ബാവായുടെ രണ്ടു കൃതികൾ ഏല്പിച്ചുകൊണ്ട് പൈതൃകം പരമ്പരയിൽ പ്രസിദ്ധീകരിക്കണമെന്ന് പറഞ്ഞു. കമ്മിറ്റി കൂടി തീരുമാനിക്കണമെന്നേ സാധാരണയായി അദ്ദേഹം പറയാറുള്ളു. മരണാനന്തര അവസ്ഥയെക്കുറിച്ചുള്ളതാണ് ആ വിലപ്പെട്ട കൃതികൾ. വളരെ വേഗത്തിൽ തന്നെ അതിന്റെ വർക്കുകൾ പൂർത്തിയാക്കി പരിശുദ്ധ പിതാവിനെ കാണിക്കുകയുണ്ടായി. അതു കണ്ട് സംതൃപ്തനായിട്ടാണ് അദ്ദേഹം കടന്നുപോയത്.

പരിശുദ്ധ പിതാവ് എപ്പോഴും സുസ്മേരവദനനായിരുന്നു. സൗമ്യനായിരുന്നുവെങ്കിലും സഭയുടെ കാര്യത്തിൽ നിശ്ചയദാർഢ്യക്കാരനായിരുന്നു. ധീരമായ നിലപാടുകളാണ് അദ്ദേഹത്തിൽ നാം കണ്ടത്. ഒന്നും അദ്ദേഹത്തിനു വേണ്ടിയായിരുന്നില്ല. പരിശുദ്ധ പിതാക്കന്മാർ കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിച്ച സഭയുടെ വീണ്ടെടുപ്പിനുള്ള നിരന്തരപ്രയത്നമായിരുന്നു അദ്ദേഹത്തിൽ നിന്നുമുണ്ടായത്. വളരെ ശാന്തനും സുസ്മേരവദനനുമായി, എന്നാൽ ധീരമായ നിലപാടുകൾ എടുക്കേണ്ട സന്ദർഭങ്ങളിൽ ശക്തമായ നിലപാടുകൾ എടുത്തും സഭയെ നയിച്ച പിതാവാണ് പ. പൗലോസ് ദ്വിതീയൻ ബാവ. പ. ബാവായുടെ പ്രാർത്ഥനയും സ്മരണയും എക്കാലവും നിലനിൽക്കും.



# അചഞ്ചല നിലപാടിന്റെ ഇടയൻ

## ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉറച്ച നിലപാടുകളുടെ കാവൽക്കാരനായിരുന്നു. മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ എന്ന നിലയിലും പൗരസ്ത്യ കാതോലിക്കാ എന്ന നിലയിലും ധീരമായ നിലപാടുകൾ സ്വീകരിച്ച് സഭയെ നയിച്ച പിതാവാണ്. 2017 ജൂലൈ 3-ന് സഭാതർക്കം സംബന്ധിച്ച് സുപ്രീംകോടതിയുടെ വിധി ഉണ്ടായപ്പോൾ സഭയുടെ ഐക്യത്തിനും ശാശ്വത സമാധാനത്തിനും വേണ്ടി സഭയിലെ രണ്ടു വിഭാഗങ്ങൾക്കുമായി പുറത്തിറക്കിയ കല്പനയിൽ പ്രകടമാക്കിയിരിക്കുന്ന നിലപാടിൽ തിരുമേനി അവസാനം വരെ ഉറച്ചു നിന്നു.

കല്പനയിലെ നിലപാടുകളോട് ക്രിയാത്മക പ്രതികരണം രണ്ടു വിഭാഗങ്ങളും ഒരുപോലെ നടത്തിയിരുന്നുവെങ്കിൽ സഭയിൽ ഇതിനോടകം സമാധാനവും ഐക്യവും സംജാതമാകുമായിരുന്നു. സഭയുടെ എല്ലാ ദേവാലയങ്ങളിലും സഭാഭരണഘടന അനുസരിച്ചും സഭയുടെ ഉറച്ച പാരമ്പര്യം അടിസ്ഥാനപ്പെടുത്തിയും ഭരണനിർവ്വഹണവും ആരാധനാനുഷ്ഠാനങ്ങളും നിർവ്വഹിക്കണമെന്ന് പ. ബാവാ തിരുമേനിക്ക് നിർബന്ധമായിരുന്നു. പൊതുവേദികളിൽ നിന്നും ആഘോഷങ്ങളുടെ ആരവങ്ങളിൽ നിന്നും കഴിവിന്റെ പരമാവധി ഒഴിഞ്ഞുനിൽക്കുവാൻ ശ്രമിച്ച പരിശുദ്ധ പിതാവ് സഭയുടെ സുപ്രധാന ഘട്ടങ്ങളിലൊക്കെ ധൈര്യപൂർവ്വം നിലപാട് എടുക്കുകയും നേതൃത്വം കൊടുക്കുകയും ചെയ്തിരുന്നു എന്നതാണ് യാഥാർത്ഥ്യം.

രാഷ്ട്രീയ-മത രംഗങ്ങളിൽ ചിലർ ചെയ്യുന്നതുപോലെ ജനങ്ങളുടെ ശ്രദ്ധയും ആദരവും പിടിച്ചെടുക്കാനുള്ള കൃത്രിമമായ അഭ്യാസങ്ങളൊന്നും അദ്ദേഹം നടത്തുമായിരുന്നില്ല. തന്റെ വ്യക്തിത്വവും, സഭയുടെ സ്വത്വബോധവും സ്വാതന്ത്ര്യവും ആർക്കും അടിയറ വയ്ക്കുവാൻ സാധിക്കുകയില്ല എന്ന അദ്ദേഹത്തിന്റെ ഉറച്ച നിലപാട് എതിരാളികൾ എന്ന് സ്വയം കരുതുന്നവരുടെ ധാരാളമായ പരിഹാസശരങ്ങൾക്ക് കാരണമായിട്ടുണ്ടെന്നതും വസ്തുതയാണ്. ശിക്ഷണബോധം വൈദികസ്ഥാനികളിലും വിശ്വാസികളിലും ഉണ്ടായിരിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. നിയമം തെറ്റിക്കുന്ന വൈദികരോടും പള്ളിപ്രമാണികളോടും കർശനമായിത്തന്നെ ഇടപെട്ടു. അപ്രിയ സത്യങ്ങൾ അധികാരികളോടുപോലും വിളിച്ചു പറയുന്നതിൽ ഒരിക്കലും മടി കാണിച്ചിട്ടില്ല. നിലപാടുകളിൽ കാർക്കശ്യക്കാരനായിരുന്നുവെങ്കിലും വളരെ ലളിതമാനസനും കുഞ്ഞുങ്ങളെ സ്നേഹിക്കുന്നവനും ദരിദ്രരെ സഹായിക്കുന്നവനും തിരുമുമ്പിൽ സേവ ഇഷ്ടപ്പെടാ

ത്തവനുമായിരുന്നു പരിശുദ്ധ ബാവ തിരുമേനി എന്നത് ഏവർക്കും അറിയാവുന്ന സത്യമാണ്.

മലങ്കരസഭയിലുണ്ടാകുന്ന ആഭ്യന്തര വിഷയങ്ങളോടും സഭയുടെ വളർച്ചയ്ക്ക് തടസമായി വരുന്ന ബാഹ്യ ഇടപെടലുകളോടും തിരുമേനി എപ്പോഴും പ്രതികരിച്ചിരുന്നത് ഒരു ധീരോദാത്ത വിശുദ്ധിയോടെയാണ്. നീതിയും നിയമവും ഉറപ്പാക്കുന്നതിനുവേണ്ടി കോലഞ്ചേരിയിൽ നടത്തിയ നിരാഹാര സമരവും ചേലക്കര പള്ളിയിലെ കെ. പി. ഐസക്ക് അച്ചനെ കുത്സിതമാർഗ്ഗങ്ങളിലൂടെ കാരാഗ്രഹത്തിലടച്ചപ്പോൾ കാരാഗ്രഹത്തിനു മുന്നിൽ തിരുമേനി ചെയ്ത നിൽപുസമരവും വിസ്മരിക്കപ്പെട്ടിട്ടില്ല. സഭയ്ക്കുള്ളിലെ ചില ഇടവകകളിൽ നിന്ന് നിയമവിരുദ്ധവും ശിക്ഷണരാഹിത്യപരവുമായ നടപടികൾ ഉണ്ടായപ്പോൾ അവയെ തിരുത്തുകയും അവരോട് ക്ഷമിക്കുകയും ചെയ്ത രീതികളും മറക്കാറായിട്ടില്ല. ആരുടെയും ഭീഷണികൾക്ക് അദ്ദേഹം ഒരിക്കലും വഴങ്ങിയിരുന്നില്ല. 2017 ജൂലൈ 3-ന് സുപ്രീം കോടതി പുറപ്പെടുവിച്ച സഭാതർക്കം സംബന്ധിച്ച അന്തിമവിധി സഭയുടെ ഇടവകകളിൽ നടപ്പിലാക്കുന്നതുമായി ബന്ധപ്പെട്ട് നേരിടേണ്ടി വന്ന വ്യക്തിഹത്യകളും ഭീഷണികളും തിരുമേനിയെ സ്പർശിച്ചതായി തോന്നിയിട്ടില്ല. ഭീഷണികളുടെ മുമ്പിൽ രാജ്യനിയമവും ദൈവനീതിയും സത്യവും ധർമ്മവും ബലികഴിക്കപ്പെടരുത് എന്ന നിർബന്ധബുദ്ധി അദ്ദേഹത്തിന് ഉണ്ടായിരുന്നു.

എക്യുമെനിക്കൽ ബന്ധങ്ങൾക്കും സാമുദായിക ബന്ധങ്ങൾക്കും സൗഹൃദത്തിനും പരിശുദ്ധ ബാവ തിരുമേനി അധികം വില കൽപിച്ചിരുന്നു. എന്നാൽ സഭയുടെ നിഷ്ഠകൾക്കും നിലപാടുകൾക്കും ഇത്തരം ബന്ധങ്ങൾ തടസ്സമാകരുത് എന്ന നിർബന്ധവും അദ്ദേഹം വച്ചു പുലർത്തി. ആത്മീയ പുരുഷന്മാരുടെ തനതു സിദ്ധികളായ മഹിമയും ഗരിമയും അവരുടെ ആന്തരീക ചൈതന്യത്തെ ജ്വലിപ്പിക്കുന്നവയാണ്. അതുകൊണ്ടുതന്നെ നിർഭയത്വം, നിസ്സംഗത്വം എന്നീ ഗുണവിശേഷങ്ങൾ അവരിൽ ആവോളം തെളിഞ്ഞും വിളങ്ങിയും നിൽക്കും.

പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവായുടെ വ്യക്തിപ്രഭാവത്തിലും അടിസ്ഥാന ഗുണങ്ങളിലും ഇവയെല്ലാം നിറഞ്ഞു നിന്നിട്ടുണ്ട്. സത്യദൈവത്തിലുള്ള ഉറച്ച വിശ്വാസവും സഭയോടുള്ള ഭക്തിയും കൂറും അദ്ദേഹത്തെ എപ്പോഴും കർമ്മനിരതനാക്കി. ദൈവത്തെ സ്നേഹിക്കുന്നവർക്കും നിർണ്ണയപ്രകാരം വിളിക്കപ്പെട്ടവർക്കും സർവ്വതും നന്മയ്ക്കായി വ്യാപരിക്കുന്നു എന്ന തിരുവചനം പരിശുദ്ധ ബാവാ തിരുമേനിയുടെ ജീവിതത്തിൽ തികച്ചും അർത്ഥവത്താണ്.

പ. ബാവാ തിരുമേനി അധികം പരസ്യമില്ലാതെയാണ് ചാരിറ്റി പ്രവർത്ത

നങ്ങൾ നടത്തിയത്. അദ്ദേഹത്തിന്റെ സാമീപ്യവും സാന്നിധ്യവും നിർദ്ധന ർക്ക് ആശ്വാസവും സ്നേഹവും പകർന്നിരുന്നു. എല്ലാവർക്കും സ്നേഹവും വാത്സല്യവും നൽകുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അടുത്തു ചെല്ലുന്ന വരെ കപടതയില്ലാതെ സ്നേഹിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

മരണഭയമില്ലാതെ ജീവിച്ച പിതാവാണ് പ. പൗലോസ് ദ്വിതീയൻ ബാവ. രോഗി ആയിരുന്നപ്പോഴും രോഗാവസ്ഥ കൂടിയപ്പോഴും അധികനാൾ ജീവിക്കു കയില്ല എന്ന് അറിയാമായിരുന്നു. അതിനാൽ സന്തോഷത്തോടെ ഒരുങ്ങി ജീവിച്ചു. ആശുപത്രി ഐ.സി. മുറിക്കുള്ളിൽ പല പ്രാവശ്യവും ഞാൻ ചെന്നിട്ടുണ്ട്. അപ്പോഴെല്ലാം സഭയുടെ ഭാവി പദ്ധതികൾ എന്തായിരിക്കണ മെന്നും നിലപാടുകൾ എങ്ങനെ ആയിരിക്കണം എന്നും പറയുമായിരുന്നു. “ഞാൻ മരണത്തെ ഭയക്കുന്നില്ല. ഞാൻ മരിച്ചാലും എന്റെ സഭയ്ക്ക് ഒരു പോറൽ പോലും ഉണ്ടാകരുത്” എന്നതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. മരണം അടുത്തു എന്ന് ബോധ്യം വന്നപ്പോൾ അത്യാവശ്യം ചെയ്തു തീർക്കേണ്ട നിയോഗങ്ങൾ എല്ലാം പൂർത്തിയാക്കി.

പരിശുദ്ധ ബാവാ തിരുമേനി 2019 അവസാനം മുതൽ രോഗബാധിതനാ യിരുന്നുവെങ്കിലും രോഗത്തോടു കൃത്യമായി പ്രതികരിക്കുകയും പ്രതിരോ ധിക്കുകയും ചെയ്തിരുന്നു. കുറച്ചുകാലം കൂടി ഭൂമിയിൽ ജീവിച്ചിരുന്ന് സഭയെ നയിക്കും എന്നതായിരുന്നു ഏവരുടേയും പ്രതീക്ഷ. എന്നാൽ ദൈവഹിതത്തിന് നാം വിധേയപ്പെടുന്നു. ഭാഗ്യകരമായ ഒരു ദേഹവിയോഗം പരിശുദ്ധ പിതാവിന് ലഭിച്ചു. അദ്ദേഹത്തിന്റെ മുൻഗാമിയും കോട്ടയം എം.ഡി. സെമിനാരി സ്ഥാപകനുമായിരുന്ന മലങ്കര സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 112-ാം ഓർമ്മപ്പെരുന്നാൾ ദിവസം, 2021 ജൂലൈ 12-ാം തീയതി തിങ്കളാഴ്ച പുലർച്ചെ 2.35-നാണ് ശരീരപ്രകാരം പ. പിതാവ് വിടവാങ്ങിയത്.

2021 ജൂലൈ 7-ന് തിരുമേനിയുടെ ആരോഗ്യസ്ഥിതി ആശങ്കാജനകമാ കുന്നു എന്ന അറിയിപ്പ് ലഭിച്ചതിനെ തുടർന്ന് സഭയിലെ അഭിവന്ദ്യ മെത്രാ പ്പോലീത്താമാരുടേയും സഭാസ്ഥാനികളുടേയും വൈദികരുടേയും പരിശുദ്ധ പിതാവിന്റെ കുടുംബാംഗങ്ങളുടേയും സാന്നിദ്ധ്യം പരുമല ആശുപത്രിയിലും പരുമല പള്ളിയിലും പരിസരങ്ങളിലുമായി ഉണ്ടായിരുന്നു. 11-ാം തീയതി ഞായറാഴ്ച രാവിലെ പരുമല പള്ളിയിലും പരിസരപ്രദേശങ്ങളിലെ ദേവാ ലയങ്ങളിലും വിശുദ്ധ കുർബ്ബാന അർപ്പിച്ച ശേഷം ആശുപത്രിയിലെത്തിയ അഭിവന്ദ്യ തിരുമേനിമാർ, പരിശുദ്ധ പിതാവിനെ ചികിത്സിക്കുന്ന ഡോക്ടർ മാരുമായി ചർച്ച ചെയ്ത് സ്ഥിതിഗതികൾ വിലയിരുത്തിയതിനുശേഷം തിരുമേനിയുടെ കിടക്കയ്ക്ക് അരികിൽ ആരംഭിച്ച ജാഗരണങ്ങളും പ്രാർത്ഥ നകളും അനുസ്യൂതം തുടർന്നു.

ഇടവിടാതെയുള്ള പ്രാർത്ഥനയുടെ ഭാഗമായി തിങ്കളാഴ്ച പുലർച്ചെ രാത്രിപ്രാർത്ഥനയുടെ അവസാനം, 'അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ സ്തുതിക്കുന്നതുപോലെ' എന്നു തുടങ്ങുന്ന മാലാഖമാരുടെ സ്തുതിപ്പ് ആലപിച്ചുകൊണ്ടിരിക്കുമ്പോഴാണ് പരിശുദ്ധ പിതാവ് താൻ പ്രിയംവെച്ച സ്വർഗ്ഗീയ നാഥനോടും, തന്റെ പൂർവ്വികരോടും ചേർന്നത്. തുടർന്ന് കൗമായും വിശ്വാസപ്രമാണവും ചൊല്ലി പ്രാർത്ഥന അവസാനിപ്പിച്ചു. പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ സ്വജീവനെ ദൈവകരങ്ങളിൽ തിരിച്ചേൽപ്പിക്കുവാൻ ലഭിക്കുന്ന അവസരം ഭാഗ്യകരം തന്നെ.

2020 ഡിസംബർ മാസത്തിൽ ചെന്നൈ അപ്പോളോ ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്ററിൽ ചികിത്സയ്ക്കു വിധേയനായ പരിശുദ്ധ പിതാവ് ഡിസംബർ 23-ന് കേരളത്തിലെത്തി, തുടർന്ന് പരുമല സെമിനാരി ചാപ്പലിൽ യൽദോ പെരുന്നാൾ ശുശ്രൂഷകളുടെ മുഖ്യകാർമ്മികനായി. ഒരു സഹായി എന്ന നിലയിൽ ബലഹീനനായ ഞാൻ ഒപ്പമുണ്ടായിരുന്നുവെങ്കിലും ശുശ്രൂഷകളുടെ കാർമികത്വം പൂർണമായും തിരുമേനി തന്നെയാണ് നിർവ്വഹിച്ചത്. 2021 ഫെബ്രുവരി 20 വരെ സഭയിലെ ആരാധനകൾക്ക് നേതൃത്വം നൽകുകയും സഭാഭരണകാര്യങ്ങൾ കൃത്യമായി നിർവ്വഹിച്ചു വരുകയും ചെയ്തു. 2021 ഫെബ്രുവരിയിൽ കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ആദ്യ ദിന യോഗം (ഫെബ്രുവരി 22) നടപടിക്രമങ്ങൾ പൂർത്തീകരിച്ച് പ്രാർത്ഥനയ്ക്കും വിശ്രമത്തിനുമായി പോയ പിതാവിന് രാത്രിയിലുണ്ടായ പനി ബാധയെത്തുടർന്ന് നടത്തിയ പരിശോധനയിൽ കോവിഡ് സ്ഥിരീകരിച്ചു. അന്നേ ദിവസം പരുമല ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ട തിരുമേനി പിന്നീട് കോവിഡ് മുക്തനായെങ്കിലും കോവിഡാനന്തര ബുദ്ധിമുട്ടുകൾ അദ്ദേഹത്തിന്റെ ആരോഗ്യത്തെ ബാധിക്കുകയുണ്ടായി. ഇന്ത്യയിലും വിദേശത്തുമുള്ള വിദഗ്ധരായ ഡോക്ടറന്മാർ ഒരുമിച്ചു ചേർന്നാണ് പ. ബാവാ തിരുമേനിയുടെ ചികിത്സകൾക്ക് നേതൃത്വം നൽകി വന്നത്. ലോകപ്രകാരം തിരുമേനിയുടെ രോഗസൗഖ്യത്തിനുവേണ്ടി അവർക്കു ചെയ്യാവുന്നതിന്റെ പരമാവധി അവർ ചെയ്തു.

2021 ഫെബ്രുവരി 22 മുതൽ ജൂലൈ 12 വരെയുള്ള ദിനങ്ങൾ പരിശുദ്ധ പിതാവിനെ സംബന്ധിച്ചിടത്തോളം നിത്യതയിലേക്കുള്ള ഒരുക്കത്തിന്റെ സമയങ്ങളായിരുന്നു. ഞാൻ നേരിട്ടു കണ്ടതും മനസിലാക്കിയതുമായ ചില വസ്തുതകൾ മാത്രം ഇവിടെ കുറിക്കാം:

1. ആശുപത്രിയിൽ നിന്ന് തന്നെ സഭയുടെ ഭരണകാര്യങ്ങൾ കൃത്യമായി നിയന്ത്രിച്ചും സമയാസമയങ്ങളിൽ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ്, സഭാ മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി തുടങ്ങി സഭയുടെ ഔദ്യോഗിക സമിതികളുടെയെല്ലാം യോഗങ്ങളിൽ അധ്യക്ഷനായി ഉചിതമായ തീരുമാനങ്ങൾ എടുക്കുന്നതിന് നേതൃത്വം നൽകി.

2. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ പിതാവിന് ഒരു പിൻഗാമിയെ തെരഞ്ഞെടുക്കുവാനുള്ള നടപടിക്രമങ്ങൾ സഭാഭരണഘടനപ്രകാരം തുടങ്ങി വച്ചു.

3. രോഗികൾക്കുള്ള തൈലാഭിഷേക ശുശ്രൂഷ പരിശുദ്ധ പിതാവിന് ആവശ്യമാണെന്ന് ബോധ്യമായ സമയത്ത് സ്വയമായി അതിനുള്ള ക്രമീകരണങ്ങൾ ചെയ്ത് തൈലാഭിഷേക ശുശ്രൂഷ സ്വീകരിച്ചു. കന്തീലാ ശുശ്രൂഷ നടത്തുവാൻ പരിശുദ്ധ സുന്നഹദോസ് അംഗങ്ങൾ ആഗ്രഹം പ്രകടിപ്പിച്ചുവെങ്കിലും ലളിതമായി തൈലാഭിഷേക ശുശ്രൂഷ നടത്തിയാൽ മതി എന്ന് പിതാവ് അവരെ ബോധ്യപ്പെടുത്തി. പ. ബാവായുടെ സ്ഥിരം കുമ്പസാര പിതാവിനെ ആശുപത്രിയിൽ വിളിച്ചു വരുത്തി കുമ്പസാരം നടത്തി. വിശുദ്ധ കുർബ്ബാന യഥാസമയങ്ങളിൽ അനുഭവിച്ചു. 2021 ജൂലൈ 11-നാണ് അവസാനമായി വിശുദ്ധ കുർബ്ബാന അനുഭവിച്ചത്. ആശുപത്രി വാസത്തിൽ ചികിത്സാസമയവും ഭരണനിർവ്വഹണ സമയവും കഴിഞ്ഞാൽ പ്രാർത്ഥന മാത്രമായിരുന്നു പ്രധാനമായും ചെയ്തിരുന്നത്.

4. പരിശുദ്ധ പിതാവിന് പിണക്കം ഉണ്ടെന്ന് തോന്നിയവരെയും പരിശുദ്ധ പിതാവിനോടു പിണക്കം ഉണ്ടെന്ന് പിതാവിന് തോന്നിയവരെയും വിളിച്ചു വരുത്തി അനുരഞ്ജനം നടത്തി. പ്രാർത്ഥിക്കുകയും സമ്മാനങ്ങൾ നൽകുകയും ചെയ്തു. അതേസമയം തന്റെ ശുശ്രൂഷാ കാലയളവിൽ തന്നെ കബളിപ്പിച്ചു എന്നു ബോധ്യമായവരെക്കുറിച്ച് ചുമതലപ്പെട്ട മറ്റുള്ളവരെ ബോധ്യപ്പെടുത്തി.

5. വ്യക്തിപരമായി ചെയ്തു തീർക്കേണ്ട എല്ലാ കാര്യങ്ങളും കൃത്യതയോടെ പ. ബാവാ ചെയ്തു തീർത്തു.

6. സഭയെക്കുറിച്ചുള്ള പരിശുദ്ധ പിതാവിന്റെ ഉറച്ച നിലപാടുകളും ആഗ്രഹങ്ങളും അഭിവന്ദ്യ തിരുമേനിമാരിൽ ചിലരോടും സഭാസ്ഥാനികളോടും മറ്റു പലരോടും ബോധ്യപ്പെടുത്തി.

7. പരിശുദ്ധ പിതാവിന്റെ കബറടക്കത്തിന്റെ സ്ഥലം, രീതികൾ എന്നിവയെക്കുറിച്ചുള്ള ആഗ്രഹങ്ങൾ കൃത്യമായി വെളിപ്പെടുത്തി. കബറടക്ക ശുശ്രൂഷകൾ ലളിതമായിരിക്കണമെന്ന് തിരുമേനിക്ക് നിർബ്ബന്ധമായിരുന്നു. പ. പിതാവിന്റെ ആഗ്രഹപ്രകാരം മാത്രമാണ് കബറടക്കത്തിനുള്ള എല്ലാ ക്രമീകരണങ്ങളും ചെയ്തത്.

കോവിഡ്-19 പശ്ചാത്തലത്തിൽപ്പോലും സഭാമക്കൾക്കും അഭ്യുദയ കാംക്ഷികൾക്കും നേരിട്ടു വന്ന് അന്തിമോപചാരം അർപ്പിക്കുവാൻ ഇടയായതും ദേഹവിയോഗ സമയം മുതൽ ഇന്നയോളം ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് സഭയ്ക്കു ലഭിച്ചുകൊണ്ടിരിക്കുന്ന ആശ്വാസ സന്ദേശ

ങ്ങളും പരിശുദ്ധ പിതാവിന്റെ വ്യക്തിമാഹാത്മ്യത്തേയും ജീവിത വിശുദ്ധി യേയും എടുത്തു കാട്ടുന്നു.

സഭാശുശ്രൂഷകൾക്കിടയിലെ പ്രതിസന്ധികളെ പുഞ്ചിരിയോടെ അദ്ദേഹം നേരിട്ടു. ജീവിത സായാഹ്നത്തിലെ ശാരീരിക വേദനകളോട് പ്രാർത്ഥനയോടും പുഞ്ചിരിയോടും പ്രതികരിച്ചു. ദൈവസന്നിധിയിലേക്കുള്ള യാത്രയും പുഞ്ചിരിയോടെ തന്നെ ആയിരുന്നു. വെളിപാട് 4-ാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന സ്വർഗ്ഗീയ സിംഹാസനത്തിൽ ഇരിക്കുന്ന സൂര്യകാന്തത്തോടും പത്മരാഗത്തോടും സദൃശ്യനായവന്റെ തിരുമുമ്പാകെ ഇരിക്കുന്ന പൊൻകിരീടം വച്ച ഇരുപത്തിനാലു മൂപ്പന്മാരുടെ പിൻഗാമി എന്ന നിലയിൽ അതേ ഗാംഭീര്യത്തോടെ ഇപ്പോൾ അദ്ദേഹം പുഞ്ചിരിക്കുന്നു. മണവാള വസ്ത്രം ധരിച്ച് വിശുദ്ധമായി കടന്നു ചെല്ലുന്ന നിഷ്കളങ്കതയുടെ സൗന്ദര്യമായവന് സ്വർഗ്ഗീയ മൂപ്പന്മാരുടെ നിരയിൽ സ്ഥാനം ലഭിച്ചിരിക്കുന്നു.

പരിശുദ്ധ ബാവാ തിരുമേനിയുമായുള്ള ബലഹീനനായ എന്റെ വ്യക്തിപരമായ അടുപ്പത്തിന്റെ ഇഴകളാണ് ഈ ഓർമ്മക്കുറിപ്പിലൂടെ പ്രകടമാക്കുവാൻ ശ്രമിക്കുന്നത്. ഞാൻ അദ്ദേഹത്തെ ആദ്യം കാണുന്നത് 1984 നവംബറിലെ പരുമല പെരുന്നാളിന് കോട്ടയം വൈദിക സെമിനാരിയിലെ ഒന്നാം വർഷ വിദ്യാർത്ഥി എന്ന നിലയിൽ വിശുദ്ധ കുർബ്ബാനയിൽ ഓർക്കുവാനുള്ള പേരുകൾ തീർത്ഥാടകരിൽ നിന്ന് സ്വീകരിക്കുന്നതിന് പരുമല കൗണ്ടറിൽ ഇരിക്കുമ്പോഴാണ്. സഭയിലെ നിയുക്ത മെത്രാന്മാർ പരുമലയിൽ താമസിച്ചുകൊണ്ട് മെത്രാഭിഷേകത്തിനുവേണ്ടി ഒരുങ്ങുന്ന സമയമായിരുന്നു അത്. അഞ്ചു പേരുടെ കൂട്ടത്തിലെ ഇളയ റമ്പാച്ചൻ സെമിനാരി വിദ്യാർത്ഥികളുടെ മനം കവർന്ന അനുഭവം ഒരിക്കലും വിസ്മരിക്കില്ല. 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് പള്ളിയിൽ നടന്ന മെത്രാഭിഷേകത്തിൽ സെമിനാരി വിദ്യാർത്ഥികൾ നയിക്കുന്ന ഗായകസംഘത്തിൽ ഞാനും ഉണ്ടായിരുന്നു.

1988-ൽ സെമിനാരി വിദ്യാഭ്യാസം പൂർത്തിയായ സമയത്ത് കുന്നംകുളം മെത്രാസന വൈദികർക്ക് ക്ലാസ് എടുക്കുവാൻ തിരുമേനി എന്നെ കൊണ്ടുപോയ സംഭവമാണ് പിന്നീട് ഓർമ്മയിലുള്ളത്. നല്ല പങ്ക് വൈദികരും തിരുമേനിയെക്കാൾ പ്രായത്തിൽ മൂത്തവർ എന്ന ചിന്ത എന്നെ വല്ലാതെ ഭയപ്പെടുത്തി. എന്റെ മനോവിഷമം മനസിലാക്കിയ തിരുമേനി ‘കുട്ടീ, ഭയപ്പെടേണ്ട, ഒരു കുഴപ്പവും സംഭവിക്കില്ല’ എന്ന് പറഞ്ഞ് ആശ്വസിപ്പിച്ചതും മറക്കില്ല. സഭാകമ്പം ഇല്ലാതെ വൈദികരേയും വിശ്വാസികളേയും അഭിമുഖീകരിക്കുവാൻ ഇതൊരു കാരണമായി. പരിശുദ്ധ മാമോദീസായെ കുറിച്ചാണ് ഞാൻ അന്ന് ക്ലാസ് എടുത്തത്.

ദൈവശാസ്ത്ര ഉന്നതപഠനത്തിനുവേണ്ടി ഞാൻ റോമിൽ ആയിരുന്ന സമയത്ത് തിരുമേനി നൽകിയിട്ടുള്ള പ്രോത്സാഹനങ്ങൾ സന്തോഷത്തോ

ടെയാണ് ഇപ്പോഴും ഓർക്കാറുള്ളത്. വൈദിക സെമിനാരി അദ്ധ്യാപകനായിരുന്ന സമയത്ത് പരിശുദ്ധ പിതാവിനോടൊപ്പം സഭാപരമായ പല ആവശ്യങ്ങൾക്കും യാത്ര ചെയ്തിട്ടുണ്ട്. പരിശുദ്ധ പിതാവിനും ബലഹീനനായ എനിക്കും സ്നേഹബന്ധമുള്ള ഒരു വിശ്വാസി കാർത്തികപ്പള്ളിയിൽ നിര്യാതനായപ്പോൾ മെത്രാപ്പോലീത്താ ആയിരുന്ന പരിശുദ്ധ പിതാവ് അദ്ദേഹത്തിന്റെ കബറടക്കത്തിനുള്ള ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകിയ സമയത്ത് കൂടെ ഞാനും ഉണ്ടായിരുന്നു. 'എന്തുകൊണ്ടാണ് പൂർണ്ണ സമയവും ഞാൻ ഇവിടെ ആയിരിക്കുന്നത് എന്ന് ചിലപ്പോൾ ഇവിടെയുള്ള ആളുകൾ ചിന്തിക്കുമായിരിക്കും. പക്ഷേ എനിക്ക് അദ്ദേഹത്തോടുള്ള സ്നേഹവും കടപ്പാടും വളരെ വലുതാണ്' എന്നായിരുന്നു തിരുമേനിയുടെ ആത്മഗതം. തിരുമേനിയിലുള്ള നിഷ്കളങ്കതയും ആത്മാർത്ഥതയും തിരിച്ചറിയുവാൻ സാധിച്ച സമയമായിരുന്നു അത്.

വൈദികസെമിനാരിയിൽ ഞാൻ വാർഡനായിരിക്കുമ്പോൾ കുന്നംകുളം മെത്രാസനത്തിൽ നിന്നുള്ള ഓരോ കുട്ടിയുടേയും പശ്ചാത്തലവും സ്വഭാവവുമൊക്കെ തിരുമേനി നേരിട്ടു പറഞ്ഞു തരുമായിരുന്നു. കുട്ടികളെ മനസിലാക്കി പരിശീലിപ്പിക്കുന്നതിന് അത് എനിക്ക് സഹായകമായി. പരിശുദ്ധ പിതാവ് കപടത ഇല്ലാത്ത ഒരു മഹാപുരോഹിതൻ ആണെന്നും ഇടപാടുകളിൽ സുതാര്യത നിർബ്ബന്ധമാണെന്നും ഇടവിടാതെ രഹസ്യപ്രാർത്ഥനകൾ നടത്തുന്ന ഒരു പിതാവാണെന്നും മനസിലാക്കിയത് അദ്ദേഹത്തോടൊപ്പം നടത്തിയിട്ടുള്ള യാത്രകളിലാണ്.

ഒരു മെത്രാപ്പോലീത്താ എന്ന നിലയ്ക്കും പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി എന്ന നിലയ്ക്കും പരിശുദ്ധ പിതാവിനോടൊപ്പം ചില യാത്രകൾ ഞാൻ ചെയ്തിട്ടുണ്ട്. എയർപോർട്ടുകളിലെ വിശ്രമ മുറികളിലും ചില സമയങ്ങളിൽ വിമാനത്തിലും കാറിലും ഒക്കെയിരുന്ന് രഹസ്യപ്രാർത്ഥനകൾ നടത്തുന്നത് ഒരു പ്രത്യേക കാഴ്ചയായിരുന്നു. കൈയിലുള്ള ചെറിയ പെട്ടിയിൽ നിന്നും റബ്ബർ ബാൻഡിട്ട് വച്ചിരിക്കുന്ന ചെറിയ പ്രാർത്ഥനാപുസ്തകം തുറന്ന് അതിൽ സ്വയം എഴുതിവച്ചിരിക്കുന്ന പ്രാർത്ഥനകൾ രഹസ്യമായി ചൊല്ലുക എന്നത് തിരുമേനിയുടെ ശൈലിയായിരുന്നു. ചില സമയങ്ങളിൽ തിരുമേനിയുടെ കിടക്കയിൽപോലും പ്രാർത്ഥനാക്കുറിപ്പുകൾ സൂക്ഷിക്കുമായിരുന്നു. 'പ്രാർത്ഥനകൾ പൂർത്തിയാക്കാതെ ഉറങ്ങുവാൻ പാടില്ല' എന്ന നിർബ്ബന്ധം ഉള്ളതുകൊണ്ട് മറക്കാതിരിക്കുവാൻവേണ്ടി അവ കിടക്കയുടെ മേൽ കാണത്തക്ക രീതിയിൽ വയ്ക്കുന്നതാണ്.

പരിശുദ്ധ പിതാവിന് 70 വയസ്സായപ്പോൾ സപ്തതി ആഘോഷിക്കാം എന്ന് ഞാൻ പറയുകയുണ്ടായി. 'ഒരു ആഘോഷവും വേണ്ട, അത് ആരെയും അറിയിക്കുകയും വേണ്ട' എന്ന് പറഞ്ഞുകൊണ്ട് പിതാവ് എന്നെ

വിലക്കി. നിരന്തരം നിർബ്ബന്ധിച്ചപ്പോൾ പരുമല ആശുപത്രിയിൽ കാൻസർ ചികിത്സയ്ക്കു വരുന്ന സാധുക്കളെ സഹായിക്കുവാൻ 'സ്നേഹ സ്പർശം' പദ്ധതി നടപ്പിലാക്കുവാൻ അനുവദിച്ചു. സ്വന്തപേരിനെ ഉയർത്തിക്കാട്ടുന്ന ഒന്നും ചെയ്യാൻ പാടില്ല എന്നും വ്യക്തിപരമായ ആവശ്യങ്ങൾക്ക് മറ്റാരെയും ബുദ്ധിമുട്ടിക്കരുതെന്നും പരിശുദ്ധ തിരുമേനി ആഗ്രഹിക്കുകയും പരമാവധി അപ്രകാരം ആയിരിക്കുവാൻ ശ്രദ്ധിക്കുകയും ചെയ്തിട്ടുണ്ട്. പ. ബാവാ തിരുമേനി ചെയ്യുന്ന ദീനാനുകമ്പ പ്രവർത്തനങ്ങൾ മറ്റാരും അറിയരുത് എന്ന് അദ്ദേഹത്തിന് നിർബ്ബന്ധമായിരുന്നു. മെത്രാസന വിഷയങ്ങൾ, സഭാ വിഷയങ്ങൾ തുടങ്ങി പല കാര്യങ്ങളിലും പ്രതിസന്ധികൾ നേരിടുമ്പോൾ പരിഹാരം തേടി പരിശുദ്ധ പിതാവിന്റെ അടുത്തു ചെന്നാൽ പരിഹാരത്തിനു വേണ്ടി കൊണ്ടുവന്ന ഒരു വിഷയവും പ്രശ്നമുള്ളതല്ല എന്ന തിരിച്ചറിവോടെ യാണ് ഞാൻ മടങ്ങിപ്പോയിട്ടുള്ളത്.

പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ സഭാഭരണ നൈപുണ്യം അക്ഷരാർത്ഥത്തിൽ മനസിലാക്കിയിട്ടുള്ള പരിശുദ്ധ പിതാവ് പല പ്രശ്നങ്ങളുടെ പരിഹാരത്തിനും അദ്ദേഹത്തെ ഉദ്ധരിക്കുന്നത് തികഞ്ഞ ഭക്തിയോടും നന്ദിയോടും കൂടിയായിരുന്നു. കാലം ചെയ്തു കഴിഞ്ഞാൽ പരിശുദ്ധ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ കബറിനോട് ചേർന്ന് തനിക്കും നിത്യവിശ്രമം വേണമെന്നത് പരിശുദ്ധ പിതാവിന് നിർബ്ബന്ധമായി രുന്നു. ലളിതമാനസനും, സഭാവിഷയങ്ങളിൽ കാർക്കശ്യക്കാരനും, തികഞ്ഞ മനുഷ്യസ്നേഹിയും, സൗഹൃദങ്ങളുടെ കാവൽക്കാരനും, നിഷ്കളങ്ക സൗന്ദ ര്യവും ആയ പരിശുദ്ധ പിതാവ് ഭൂമിയിൽ ജീവിച്ച കാലത്തേക്കാൾ ദേഹ വിയോഗ ശേഷം സ്വർഗ്ഗീയ മഹോന്നതങ്ങളിൽ ശക്തനായിരിക്കുന്നുവെന്ന് അദ്ദേഹത്തിന്റെ കബറടക്ക ശുശ്രൂഷകളും കബറിടവും സാക്ഷിക്കുന്നു.

മരണത്തെ പുഞ്ചിരിയോടെ സ്വീകരിച്ച പിതാവാണ് പ. പൗലോസ് ദ്വിതീ യൻ ബാവ. ബാല്യകാലത്തു തന്നെ ദൈവസ്നേഹിയും സഭാ സ്നേഹിയു മായി അടുക്കോടും ചിട്ടയോടും കൂടി വളർന്നു വന്ന് സഭയുടെ അമരക്കാ രനായി തീർന്നു. കുന്നംകുളം ദേശത്തു നിന്ന് മലങ്കരസഭയ്ക്കു ലഭിച്ച മുത്തുകളിൽ മൂന്നാമനാണ് പരിശുദ്ധ ബാവാ തിരുമേനി. കുന്നംകുളം മെത്രാസനത്തിന്റെ അജപാലകൻ, മലങ്കരസഭയുടെ അമരക്കാരൻ, മുന്നണി പ്പോരാളി എന്നീ നിലകളിൽ പരിശോഭിച്ച കർമ്മയോഗിക്ക് പ്രാർത്ഥനാ പൂർവ്വമായ ബാഷ്പാഞ്ജലികൾ വിനയപൂർവ്വം സമർപ്പിക്കുന്നു.



# കാരുണ്യത്തിന്റെ അനുഷ്ഠാനകൻ

## അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

മലങ്കരസഭാപിതാക്കന്മാരുടെ ഭൗമികനിരയിൽ നിന്ന് സ്വർഗ്ഗീയ മദ്ധ്യസ്ഥരുടെ ഗണത്തിലേക്ക് ചേർക്കപ്പെട്ട പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണകൾക്ക് അതുല്യ ശോഭയുണ്ട്. മലങ്കരസഭയുടെ അടിസ്ഥാനങ്ങളെ സുദൃഢമാക്കുമ്പോൾ തന്നെ അതിന്റെ അതിരുകളെ വിശാലമാക്കുന്ന ഒരു ദാർശനിക നേതൃത്വം ആയിരുന്നു പ. പിതാവിന്റേത്. ആ പിതാവ് സമൂഹത്തിൽ ആദരിക്കപ്പെട്ടത് സ്ഥാനമഹിമ കൊണ്ട് മാത്രമല്ല, ലാളിത്യവും കരുണയും നിറഞ്ഞ ഇടയൻ എന്ന അതുല്യ വ്യക്തിപ്രഭാവം കൊണ്ട് കൂടിയാണ്.

കാരുണ്യത്തിന്റെ കരങ്ങളുമായി ഈ സമൂഹത്തിന്റെ കണ്ണീരൊപ്പാൻ മലങ്കരസഭ എന്നും സന്നദ്ധമാണ് എന്ന ദർശനത്തെ മുന്നിൽ നിന്ന് പ്രാവർത്തികമാക്കിയ പിതാവാണ് പ. പൗലോസ് ദ്വിതീയൻ ബാവാ. വേദനിക്കുന്ന മനുഷ്യന് ആശ്വാസമേകുവാൻ അദ്ദേഹം നടപ്പിലാക്കിയ പദ്ധതികൾ എന്നും പ്രചോദനം നൽകുന്നവയാണ്. സെറിബൽ പാൾസി ബാധിച്ച അനുഗ്രഹ് എന്ന ബാലനെയും അവനെ കൂടെപ്പിറപ്പിനെപ്പോലെ കരുതിയ ഫാത്തിമ എന്ന ബാലികയുടെയും അനുഭവം അറിഞ്ഞപ്പോൾ കോഴിക്കോട്ട് ചെന്ന് കണ്ട് അവരെ ദേവലോകം അരമനയിലേക്ക് ക്ഷണിച്ചുവരുത്തി പിതൃസഹജമായ സ്നേഹത്തോടെ അവരെ സ്വീകരിച്ചപ്പോഴും അതിരുകളില്ലാത്ത മനുഷ്യസ്നേഹമാണ് കേരള സമൂഹം കണ്ടത്. അദ്ദേഹം നേതൃത്വം കൊടുത്ത്, കൈത്താങ്ങലുകൾ നൽകി നിർമ്മിച്ച് നൽകിയ ഭവനങ്ങൾ ആ ഹൃദയത്തിലെ കനിവിന്റെ തണലിടങ്ങളായി നിലകൊള്ളുന്നു.

പ. ബാവാ തിരുമേനിയുടെ കരുതലിന്റെ ഏറ്റവും വലിയ സ്വപ്നം കാൻസർ രോഗികളെ സഹായിക്കുവാൻ പരുമല ആശുപത്രിയിൽ നടപ്പിലാക്കി വന്ന 'സ്നേഹസ്പർശം' പദ്ധതിയാണ്. അത് കേരള സമൂഹത്തിന്റെ മുഴുവൻ പിന്തുണയുള്ള, ജാതിമത ഭേദമില്ലാതെ നിർദ്ധനരായ എല്ലാവർക്കും പ്രയോജനപ്പെടുന്ന ബൃഹത്ത് പദ്ധതിയായി വളർത്തുക എന്നത് അദ്ദേഹത്തിന്റെ വലിയ സ്വപ്നമായിരുന്നു. ഗായിക ശ്രീമതി കെ. എസ്. ചിത്രയുടെയും വ്യവസായി പത്മശ്രീ എം. എ. യൂസഫലിയുടെയും സഹകരണം ഇക്കാര്യത്തിൽ ഉറപ്പാക്കിയത് ഈ പദ്ധതി സമൂഹത്തിലേക്ക് വ്യാപിക്കണം എന്ന ചിന്തയിലാണ്. നമ്മുടെ നാട് ദുരിതത്തിലായ പ്രളയകാലത്ത് സാമ്പത്തികമായും മറ്റു വിധത്തിലും സഭയായി നൽകിയ കൈത്താങ്ങലുകൾക്ക് പ്രേരണയും ആ പിതാവിന്റെ കരുതലിന്റെ മനോഭാവമാണ്. കോവിഡ്

കാലത്ത് സഭയുടെ സ്ഥാപനങ്ങളും സൗകര്യങ്ങളും ഗവൺമെന്റിന് വിട്ടു കൊടുക്കാനുള്ള തീരുമാനവും സമൂഹത്തോടുള്ള പ. ബാവായുടെ ഉത്തര വാദിത്വത്തിന്റെ പ്രതിഫലനം ആയിരുന്നു. വ്യവസ്ഥകൾ ഇല്ലാതെ കരുണ ചെയ്യുന്നവരാകുവാൻ ആണ് പ. പൗലോസ് ദ്വിതീയൻ ബാവാ നമ്മളെ പഠി പ്പിച്ചത്.

ദൈവികമായും തന്റെ മുൻഗാമികളിൽ നിന്ന് കൈമാറി കിട്ടിയതുമായി തന്നിൽ ഏല്പിക്കപ്പെട്ട ഉത്തരവാദിത്വങ്ങളെപ്പറ്റി ബഹുമാനപൂർവ്വമായ ഒരു ബോദ്ധ്യം പ. ബാവാ തിരുമേനിക്ക് ഉണ്ടായിരുന്നു. പ. സഭയുടെ ഭാവി സമാധാനപൂർണ്ണം ആയിരിക്കണം എന്ന നിർബന്ധം ആണ് 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിക്ക് ശേഷമുള്ള സാഹചര്യങ്ങളിൽ ദൃഢമായ നിലപാട് സ്വീകരിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. കാപട്യങ്ങളില്ലാത്ത ഇടയൻ ആയിരുന്നതുകൊണ്ടാണ് കൈയടി നേടാവുന്ന നിലപാടുകളുടെ പേരിൽ യാഥാർത്ഥ്യങ്ങളെ നിഷേധിച്ചുകൊണ്ടുള്ള ഒരു തീരുമാനവും അദ്ദേഹം കൈക്കൊള്ളാതിരുന്നത്. അതിന്റെ പേരിൽ താൻ എത്രയൊക്കെ വിമർശിക്കപ്പെട്ടാലും അതു സഭയുടെ നന്മയ്ക്കാണ് എന്ന വിശ്വാസമാണ് സഹനത്തോടെ അതിനെ സ്വീകരിക്കുവാൻ തിരുമേനിയെ പ്രാപ്തനാക്കി യത്. സ്വന്തം പ്രതിച്ഛായ മെച്ചമാക്കി സൂക്ഷിക്കുന്നതിനേക്കാൾ സ്വന്തം ഉത്തരവാദിത്വങ്ങൾ പൂർണ്ണതയോടെ നിറവേറ്റുന്നതാണ് പ്രധാനം എന്ന പ. ബാവാ തിരുമേനിയുടെ നിലപാട് ഏതു മേഖലയിലും നേതൃത്വം വഹിക്കു ന്നവർക്ക് വലിയൊരു പാഠമാണ്.

വർത്തമാനകാല സഭയിൽ സഭാസമാധാനം സംബന്ധിച്ച പ. സഭയുടെ നിലപാടുകൾ എന്താണെന്നും, ആ നിലപാടുകൾ എന്തുകൊണ്ട് ആണെന്നും സഭാംഗങ്ങൾക്ക് നല്ല ബോദ്ധ്യം വരുത്തുവാൻ സാധിച്ചു എന്നതും ആ പിതാവിന്റെ പിന്നിൽ ഏതു സാഹചര്യത്തിലും ഉറപ്പോടെ നിലകൊള്ളുവാൻ സഭാമക്കളെ സന്നദ്ധരാക്കി. ഭൗതികതയും നിസ്സംഗതയും വളരുന്ന ഈ കാലത്ത് സ്വന്ത നേട്ടങ്ങളേക്കാൾ സഭയുടെ നന്മയെയും സ്വാതന്ത്ര്യത്തെയും വിലമതിക്കുന്ന ഒരു യുവതലമുറയെ വാർത്തെടുക്കു വാൻ ആ പിതാവിന് സാധിച്ചു. തന്റെ ഭൗമിക ജീവിതത്തിന്റെ നാളുകൾ തികയ്ക്കാറായി എന്ന സംഗതി തിരിച്ചറിഞ്ഞ പ. ബാവാ തിരുമേനി തന്നെ കാണാനെത്തിയ പ.സഭയിലെ പിതാക്കന്മാരെ പറഞ്ഞേല്പിച്ച ഒരു കാര്യവും ഈ സഭയുടെ സ്വാതന്ത്ര്യം മറ്റാർക്കും അടിയറവ് വയ്ക്കരുതെന്നും കാതോ ലിക്കേറ്റിന്റെ സ്വയംശീർഷകത്വം ഉയർത്തിപ്പിടിക്കണം എന്നും ആയിരുന്നു. തന്റെ ജീവനേക്കാൾ, ജീവിതത്തേക്കാൾ പ. സഭയെ സ്നേഹിക്കുകയും, അങ്ങനെ സ്നേഹിക്കാൻ പഠിപ്പിക്കുകയും ചെയ്ത പിതാവായിരുന്നു പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവാ.

പ. സഭയുടെ ആരാധനാ പാരമ്പര്യങ്ങളും നിഷ്ഠകളും പാലിക്കുവാൻ പ. ബാവാ തിരുമേനി ഏറെ ശ്രദ്ധാലുവായിരുന്നു. ദൈവാലയങ്ങളിലേക്ക് പ്രവേശിക്കുമ്പോൾ നേർച്ച ഇട്ടുകൊണ്ട് പള്ളിയിലേക്ക് പ്രവേശിക്കുന്ന അദ്ദേഹത്തിന്റെ പതിവ് പ്രാർത്ഥനകളെ പ്രാവർത്തികമാക്കുവാൻ ഉള്ള അദ്ദേഹത്തിന്റെ ആത്മാർത്ഥതയുടെ ഒരുദാഹരണം മാത്രമാണ്. അനുഷ്ഠാനങ്ങളിൽ കുറവു വരാതെ പാലിച്ചു എന്നു മാത്രമല്ല, അനാവശ്യമായ രീതികളെ ആരാധനയോടും നിഷ്ഠകളോടും ചേർത്തുവയ്ക്കുന്നതിനെ പ. പിതാവ് നിരുത്സാഹപ്പെടുത്തുകയും ചെയ്തിരുന്നു. തന്റെ ഗുരുവായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ രീതികളെ കലർപ്പില്ലാതെ പിന്തുടരുവാൻ പ. ബാവാ തിരുമേനി ഏറെ ഉത്സുകനായിരുന്നു. സമയബന്ധിതമായി ആരാധനയും കൂദാശകളും നിർവ്വഹിക്കണം എന്നതും ഒരു നിഷ്ഠയായി പ. പിതാവ് പാലിച്ചിരുന്നു. കൂദാശകൾ ആത്മീയ അനുഭവങ്ങളായിത്തീരണം എന്നത് ആ പിതാവിന് നിർബന്ധമായിരുന്നു. അതിന് ആവശ്യം അതിന്റെ ലാളിത്യം ആയിരിക്കണം എന്നും പഠിപ്പിച്ചിരുന്നു.

നേട്ടങ്ങൾ ചരിത്രത്തിൽ രേഖപ്പെടുത്തുന്നതുകൊണ്ട് മാത്രമല്ല മനുഷ്യർ വലിയവരാകുന്നതും ഓർമ്മിക്കപ്പെടുന്നതും, മറിച്ച് നന്മകളുടെ പേരിൽ അനേകരുടെ ഹൃദയത്തിൽ എഴുതപ്പെടുന്നതുകൊണ്ട് കൂടിയാണ്. തന്റെ നന്മകളാൽ, സ്നേഹത്താൽ, നിലപാടുകളാൽ മലങ്കര മക്കളുടെ ഹൃദയത്തിൽ അതുല്യ സ്ഥാനം നേടിയ പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ജീവിതം സഭയ്ക്ക് മാർഗ്ഗദീപമാകട്ടെ, സഭാമക്കൾക്ക് പ്രചോദനമാകട്ടെ, അനുഗ്രഹമാകട്ടെ. ❑



# നിർമ്മല സൗന്ദര്യം

## ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

പ. പൗലോസ് ദ്വിതീയൻ ബാവായുടെ ദേഹവിയോഗത്താൽ മലങ്കരസഭ ആകമാനം കണ്ണീരിലും ദുഃഖത്തിലും ആയിരിക്കുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. ഈ സിംഹാസനത്തിൽ ആരൂഢരായ പിതാക്കന്മാർ എല്ലാവരും തന്നെ ദീർഘായുസ്സോടെ തങ്ങളുടെ ശുശ്രൂഷ നിർവ്വഹിച്ചിട്ടുള്ളവരാണ്. പ. ബാവാ 75-ാം വയസ്സിൽ ഈ അനുഗൃഹീത ശുശ്രൂഷ പൂർത്തിയാക്കി കർത്തൃസന്നിധിയിലേക്ക് മടങ്ങിപ്പോകുന്നതിനാൽ അദ്ദേഹത്തിന്റെ അസാന്നിധ്യം വളരെ വേദന ഉളവാക്കുന്നു.

പ. ബാവായുമായുള്ള ബന്ധം ആരംഭിക്കുന്നത് 1987-ലാണ്. ഒന്നാം വർഷ വൈദിക വിദ്യാർത്ഥിയായി ആയിരുന്ന കാലത്ത് എന്റെ സഹപാഠിയും സുഹൃത്തും ഒക്കെയായ ഇന്നത്തെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനി അന്ന് ജോർജ് പുലിക്കോട്ടിൽ ആയിരുന്നു. അന്നും ഇന്നും സഹോദരതുല്യം ഞങ്ങൾ സ്നേഹിതരുമാണ്. അദ്ദേഹത്തിലൂടെയാണ് കുന്നംകുളത്തുള്ള പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ കാണുന്നതും അടുത്ത് ഇടപെടുന്നതും. അന്നു തുടങ്ങിയ അദ്ദേഹത്തിന്റെ സ്നേഹവും കരുതലും വാത്സല്യവും അവസാനകാലം വരെ എനിക്ക് അനുഭവിക്കുവാൻ കഴിഞ്ഞു. വ്യത്യസ്ത രീതിയിൽ പ. ബാവായെ കണ്ടവർ ഉണ്ടാകാം. എന്നാൽ എനിക്ക് പ. ബാവാ സ്നേഹിതനും ഗുരുവും പിതാവുമായിരുന്നു എന്ന് ഉത്തമബോധ്യം ഹൃദയത്തിന്റെ അടിത്തട്ടിലുണ്ട്.

2006 ഏപ്രിലിൽ ആണ് എന്റെ ഗുരുവും പിതാവുമായ പ. ദിദിമോസ് പ്രഥമൻ ബാവായുടെ അസിസ്റ്റന്റായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ദേവലോകത്ത് എത്തുന്നത്. കേവലം അസിസ്റ്റന്റ് എന്ന നിലയിൽ വന്നെങ്കിലും യഥാർത്ഥത്തിൽ പ. ബാവാ തിരുമേനി അദ്ദേഹത്തെ എല്ലാ ഭരണചുമതലകളും ഏല്പിച്ചിരുന്നു. എല്ലാ ചെക്കുകളും ഒപ്പിടാനുള്ള അനുവാദവും സാഹചര്യവും ഉളവാക്കി. യഥാർത്ഥത്തിൽ ഈ രണ്ട് പിതാക്കന്മാരുടെയും സെക്രട്ടറിയായി ഞാൻ പ്രവർത്തിക്കുകയായിരുന്നു. അവർ തമ്മിൽ കാത്തുസൂക്ഷിച്ച സ്നേഹവും ബന്ധവും വാക്കുകൾകൊണ്ട് വർണ്ണിപ്പാൻ കഴിയുകയില്ല. ചെറുതും വലുതുമായ എല്ലാ കാര്യങ്ങൾക്കും ഈ രണ്ട് പിതാക്കന്മാരും പരസ്പരം ആലോചിക്കുകയും മറ്റ് പിതാക്കന്മാരോടും സമിതികളോടും ആലോചിക്കേണ്ട വിഷയമെങ്കിൽ ആലോചിച്ചും വളരെ ചിട്ടയോടെ ഭരണം നിർവ്വഹിക്കുവാൻ കഴിഞ്ഞു. പ. ദിദിമോസ് ബാവായുടെ കാലഘട്ടം ഇത്രയും അനുഗ്രഹകരമായി തീർന്നതിന്റെ ഒരു കാരണം അദ്ദേഹത്തിന്റെ പിൻഗാമിയായി നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ്

മാർ മിലിത്തിയോസ് തിരുമേനി എത്തിച്ചേർന്നതുകൊണ്ടാണ്. അദ്ദേഹത്തിന്റെ വലിയ സ്നേഹവും കരുതലും എല്ലാം പ. ബാവായോട് ഉണ്ടായിരുന്നു. ആ കാലഘട്ടത്തിലൂടെ എനിക്ക് കിട്ടിയ സന്തോഷവും കരുതലും വളരെ വലുതായിരുന്നു. പരുമലയിൽ വച്ച് നവംബർ ഒന്നിന് അദ്ദേഹം സഭയുടെ കാതോലിക്കായായി അഭിഷേകം ചെയ്യപ്പെട്ടു. അധികം വൈകാതെ എല്ലാവരേയും ഞെട്ടിപ്പിക്കത്തക്കവിധം മെത്രാപ്പോലീത്തന്മാരിൽ പ്രായം കുറഞ്ഞ ഗണത്തിലുള്ള എന്നെ അദ്ദേഹത്തിന്റെ അസിസ്റ്റന്റായി നിയമിച്ചു. ഏതാണ്ട് ഒൻപതു വർഷം ആ ചുമതല നിർവ്വഹിക്കുവാൻ ദൈവംതമ്പുരാൻ എന്നെ സഹായിച്ചു. ആവശ്യമായി വന്ന എല്ലാ സന്ദർഭങ്ങളിലും സമിതികളിൽ കൂടിയാണെങ്കിലും അല്ലാതെയും വ്യക്തിപരമായും എന്നെ വിളിക്കുകയും ആലോചനകൾ പങ്കുവെയ്ക്കുകയും ചെയ്തിട്ടുണ്ട്. ചിന്തകൾക്കും നിർദ്ദേശങ്ങൾക്കും ഞാൻ വിചാരിച്ചതിലും അധികം സ്ഥാനവും പ്രാധാന്യവും നൽകി അക്കാര്യങ്ങൾ സ്വീകരിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. ചുരുക്കം ചില സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ ശാസനയും കിട്ടിയിട്ടുണ്ട്. പക്ഷെ ഒരുനാളും ആ സ്നേഹം എന്നിൽ നിന്നും കുറഞ്ഞുപോയിട്ടില്ല.

സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതല പ. ബാവാ തിരുമേനി ഏറ്റെടുത്ത് അധികം വൈകാതെ ദേവലോകത്ത് അദ്ദേഹത്തിന്റെ മുറിയിൽ വിളിപ്പിച്ച് എന്നോടു പറഞ്ഞ ഒരു വാക്ക് ഞാൻ ഓർക്കുകയാണ്. എന്റെ വലതുകൈയിൽ പിടിച്ചുകൊണ്ട് 'ഞാൻ ഒരു ഭാരിച്ച ഉത്തരവാദിത്വം, ഏല്പിക്കുകയാണ്. ഏതാണ്ട് തീക്കടലിൽ ചാടുന്ന അനുഭവമാണെന്നു ഓർത്തുകൊള്ളണം. എന്നാലും അനുസരിക്കണം.' 'തിരുമേനി പറഞ്ഞത് ഒന്നും അനുസരിക്കാതെയിരുന്നിട്ടില്ലല്ലോ' എന്നു ഞാൻ പറഞ്ഞു. അപ്പോൾ സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുക്കണം എന്നു പറഞ്ഞു. എന്നെക്കാൾ പ്രഗത്ഭരായ എത്രയോ മേല്പട്ടക്കാർ ഈ സഭയിൽ ഉണ്ടായിരുന്നിട്ടും എളിയവനായ എന്നെ ഇത്രയും വിശ്വാസത്തോടെ ആ ചുമതല ഏല്പിച്ചല്ലോ എന്ന് ഓർക്കാറുണ്ട്.

പ. ബാവാ തിരുമേനി പരുമല ആശുപത്രിയിൽ ചികിത്സയിൽ കഴിഞ്ഞ കാലങ്ങളിൽ മിക്ക ആഴ്ചകളിലും പോയി കാണുമായിരുന്നു. കാലം ചെയ്യുന്നതിന് രണ്ടാഴ്ച മുമ്പ് ചെന്നപ്പോൾ ആദ്യം ചോദിച്ചത് സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനത്തെക്കുറിച്ചാണ്. അത്രമാത്രം വളരെ ശ്രദ്ധയോടെ പല കാര്യങ്ങളും എന്നെ ഓർമ്മിപ്പിച്ചു. അടൂർ–കടമ്പനാട് ഭദ്രാസനത്തിന്റെ ചുമതലയും എം.ജി.ഒ.സി.എസ്.എം. ന്റെ പ്രസിഡന്റ് സ്ഥാനവും വൈദിക സെമിനാരിയിലെ അദ്ധ്യാപനവും തുടരണമെന്നും എന്നോട് പറഞ്ഞു. അതുപോലെ സെനറ്റ് ഓഫ് സെറാമ്പൂരിന്റെ പ്രസിഡന്റായി എന്നെ തിരഞ്ഞെടുത്ത നിമിഷം എന്നെ ടെലിഫോണിൽ പ. ബാവാ തിരുമേനിയോട് എന്താണ് ചെയ്യേണ്ടതെന്ന് ചോദിച്ചപ്പോൾ 'ആ സ്ഥാനം എടുക്കണം. അത് സഭയ്

ക്കുള്ള അംഗീകാരമാണ്' എന്നു പറഞ്ഞു. പ. ബാവായ്ക്ക് അത്രയ്ക്കുള്ള കരുതൽ സഭയെക്കുറിച്ചും എന്നെക്കുറിച്ചും ഉണ്ടായിരുന്നു.

പ. ബാവായുടെ അസുഖം മൂർച്ഛിച്ച അവസരത്തിന് ഒരാഴ്ച മുമ്പേ മറ്റ് തിരുമേനിമാരോടൊപ്പം പരുമലയിൽ താമസിക്കുവാൻ കഴിഞ്ഞു. പരുമലയിൽ ജൂലൈ 11 സന്ധ്യ മുതൽ മുറിയിൽ നിന്ന് ഇറങ്ങാതെ മറ്റുള്ളവരോടൊപ്പം നിൽക്കുവാനും അവസാന ശ്വാസം ദൈവസന്നിധിയിലേക്ക് യാത്രയാകുന്നതുവരെ, ശ്വാസം നിലയ്ക്കുന്നതുവരെ അവിടെ നിന്നു പ്രാർത്ഥിക്കുവാനും സാധിച്ചു.

മലങ്കരസഭയ്ക്ക് ദൈവം നൽകിയ വലിയ ഒരു മാണിക്യമാണ് യഥാർത്ഥത്തിൽ പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി. എല്ലാ പ. ബാവാ തിരുമേനിമാരും ശ്രദ്ധേയരാണ്, പരിശുദ്ധരുമാണ്. എന്നാൽ ഈ പിതാവിനെപ്പോലെ down to earth എന്നു പറയത്തക്ക രീതിയിൽ താഴ്മയും സാധാരണക്കാരോട് ഇടപെടാനുള്ള ഉത്സാഹവും കാണിച്ചവർ അപൂർവ്വമാണ്. തങ്ങൾ അലങ്കരിക്കുന്ന സ്ഥാനപദവിയും ശ്രേഷ്ഠതയും കൊണ്ട് പലപ്പോഴും സാധാരണക്കാരിലേക്ക് ഇറങ്ങിവരാൻ സാധിക്കാതെ വരും. പ. പൗലോസ് ദ്വിതീയൻ ബാവാ മറ്റാരെക്കാളും സാധാരണക്കാരിലേക്ക് ഇറങ്ങിചെല്ലുവാൻ ശ്രദ്ധിച്ചു. അദ്ദേഹത്തിന്റെ അന്തർരംഗത്തിലെ നിർമ്മലതയുടെയും വിശുദ്ധിയുടെയും പ്രകടനമായിരുന്നു അത്. അതായിരുന്നു അദ്ദേഹത്തിന്റെ നിർമ്മലതയുടെ സൗന്ദര്യം. ആ അഭൗമിക സൗന്ദര്യവും ശോഭയും പ. ബാവായുടെ മുഖത്ത് പ്രകടമായിരുന്നു. അത് ശാരീരിക സൗന്ദര്യത്തേക്കാൾ ശ്രേഷ്ഠമായിരുന്നു.

ഹൃദയത്തിൽ വിശുദ്ധിയും പ്രവർത്തനത്തിൽ നിർമ്മലതയും ജീവിതത്തിൽ എളിമയും ഒത്തിണങ്ങിയപ്പോൾ അത് മുഖത്ത് ആയിരം സൂര്യനെ വെല്ലുന്ന പ്രകാശത്തിന്റെ സ്രോതസ്സ് ആയിത്തീരും എന്നതിന്റെ ഉത്തമ ഉദാഹരണമാണ് പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി. ഏത് അധികാര കേന്ദ്രത്തിലും എത്ര ശക്തൻ ഇരുന്നാലും നിരവധി പ്രതിസന്ധികളും പ്രയാസങ്ങളും നേരിടേണ്ടി വരും. അദ്ദേഹത്തിന്റെ അടിയുറച്ച ദൈവവിശ്വാസവും ഒരിക്കലും പ്രകടനപരമല്ലാത്ത പ്രാർത്ഥനാ ജീവിതവും മൂലം പ്രതിസന്ധികളെ അതിജീവിക്കാൻ ശക്തി ലഭിച്ചു. ഒരു നൂറ്റാണ്ടിന്റെ പരിമളവും വിശുദ്ധിയും മലങ്കരസഭയ്ക്ക് നൽകിയിട്ടാണ് അദ്ദേഹം യാത്രയായത്. രക്തത്തിൽ അലിഞ്ഞു ചേർന്ന സഭാസ്നേഹമുള്ള പിതാവ്, തന്റെ ജീവനെക്കാൾ വലുത് സഭയാണെന്നു ബോധ്യമുള്ള ആത്മീയനേതാവ്, മരണത്തെ ഒട്ടും ഭയപ്പെടാതിരുന്ന ആത്മീയ ധൈര്യശാലി... ഇങ്ങനെ എത്രയോ വിശേഷണങ്ങൾ പിതാവിന് കൊടുക്കുവാൻ കഴിയും. ആ പിതാവിനോട് ചേർന്ന് നിരവധി വർഷങ്ങൾ പ്രവർത്തിക്കാൻ കഴിഞ്ഞത് വലിയ അനുഗ്രഹമായി കരുതുന്നു. ആ പിതാവിന്റെ ഓർമ്മയ്ക്കു മുമ്പിൽ പ്രണാമം അർപ്പിക്കുന്നു.

# മലങ്കരയുടെ ഭാഗ്യനക്ഷത്രം

## ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

"കുഞ്ഞീറ്റി അമ്മായിയുടെ മകൻ പാവുട്ടി സെമിനാരിയിൽ പോകുന്നു." എന്റെ ഓർമ്മച്ചെപ്പിൽ ആദ്യം പ. ബാവ തിരുമേനിയെക്കുറിച്ച് കേൾക്കുന്നത് അങ്ങനെയാണ്. അദ്ദേഹം സെമിനാരി വിദ്യാർത്ഥിയായിരിക്കുമ്പോഴാണ് ആദ്യം ഞാൻ കാണുന്നതും. നല്ല വെളുത്ത വസ്ത്രങ്ങൾ അണിഞ്ഞ് ലക്ഷണമൊത്ത യോഗ്യനായ ഒരു യുവാവ്.

എന്റെ പിതാവിന്റെ പേരും പാവുട്ടി എന്നായതിനാലും, തിരുമേനി പിതാവിന്റെ കുടുംബത്തിലെ ഒരു സഹോദരീപുത്രനും തിരുമേനിയുടെ മാതൃഭവനം എന്റെ തൊട്ടടുത്ത വീടായതിനാലും ബാല്യം മുതലേ പലപ്പോഴും തിരുമേനിയെ കാണാൻ കഴിഞ്ഞിട്ടുണ്ട്. എന്റെ വീട്ടിലെ മൂന്ന് ആൺമക്കളിൽ ഒരാൾ വൈദികനാവുകയാണെങ്കിൽ നല്ലതായിരുന്നുവെന്ന് അപ്പ (എന്റെ പിതാവ്) പറയുമ്പോഴൊക്കെ എന്റെ മനസ്സിൽ ഓടിയെത്തുന്നത് പാവുട്ടിയുടെ ചിത്രമായിരുന്നു. അദ്ദേഹത്തിന്റെ ശെമ്മാശ്ശപട്ടവും അച്ചൻപട്ടവുമൊക്കെ ചെറിയ ഓർമ്മകൾ ആയി മനസ്സിൽ എവിടെയോ നിൽക്കുന്നു. അദ്ദേഹം റമ്പാച്ചനായിരിക്കുമ്പോൾ ഞാൻ പ്രീ-ഡിഗ്രി വിദ്യാർത്ഥിയും യുവജനപ്രസ്ഥാനം പ്രവർത്തകനും ആയിരുന്നു. എറണാകുളം സെന്റ് മേരീസ്



പള്ളിയിൽ വച്ച് ഒരു മീറ്റിംഗിൽ എനിക്ക് പ്രസംഗിക്കുവാൻ അവസരം ലഭിച്ചു. അന്ന് തിരുമേനി എന്നെ വിളിച്ചു ചോദിച്ചു. "നീ പാവുട്ടി ചാച്ചന്റെ മകനല്ലേ. എന്തിനാ പഠിക്കുന്നേ?" ഡിഗ്രി കഴിഞ്ഞ് സെമിനാരിയിൽ പോകണം. അച്ചനാകണം എന്ന അപ്പയുടെ ആഗ്രഹമെന്ന എന്റെ മനസ്സിൽ കിടന്ന വിത്തിന് ആദ്യ മുള പൊട്ടുന്നത് അവിടെ നിന്നാണ്.

അപ്പോഴേക്കും കുന്നംകുളം പ്രത്യേക മെത്രാസനമായി പ്രഖ്യാപിക്കപ്പെട്ടിരുന്നു. തിരുമേനി മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി ചുമതലയെടുത്ത് കുന്നംകുളം ആർത്താറ്റ് പള്ളി അരമനയിൽ താമസം. യുവജനപ്രസ്ഥാനം സെക്രട്ടറിയും മെത്രാസന ഓർഗ്ഗനൈസറും എന്ന നിലയിൽ പലപ്പോഴും അടുത്ത് ഇടപഴകുവാൻ അവസരം. ഒരു മീറ്റിംഗിൽ ഏതോ അഭിപ്രായ വ്യത്യാസം ഉണ്ടായി; ഞാൻ അന്നത്തെ എന്റെ അപക്വതയിൽ വാക്കൗട്ട് നടത്തി ഇറങ്ങിപ്പോന്നു! അടുത്ത മുറിയിലിരുന്ന മെത്രാസന സെക്രട്ടറി പാത്തുകുട്ടി അച്ചൻ എന്നെ തിരുത്തി; 'എടാ ഇത് നിന്റെ കോളജ് കമ്മിറ്റിയല്ല; (ഞാൻ അന്ന് കോളജ് യൂണിയൻ ഭാരവാഹിയായിരുന്നു) മെത്രാച്ചന്റെ മുന്നിൽ നിന്ന് ഇറങ്ങിപ്പോരുവാൻ പാടില്ല. പോയി ക്ഷമ പറഞ്ഞ് മീറ്റിങ്ങിൽ ഇരിക്കെടാ...' ഞാൻ അതു ചെയ്തു. അന്ന് തിരുമേനി വീണ്ടും പറഞ്ഞു: 'ജോർജ്ജുകുട്ടി ഡിഗ്രി കഴിഞ്ഞ് സെമിനാരിയിൽ ചേർന്ന് അച്ചനാക്, എന്നിട്ട് ഞങ്ങളെയൊക്കെ വിമർശിക്ക്.' മനസ്സിൽ കൂടുതൽ വെള്ളവും വെളിച്ചവും ലഭിച്ച വാക്കുകൾ.

ഒടുവിൽ 1987 ജൂണിൽ ഡിഗ്രി റിസൾട്ട് വന്നു; പാസ്സായി! വാഴപ്പള്ളി സൈമൺ അച്ചനാണ് അന്ന് എന്റെ വികാരി. അച്ചനുമായി ഞാൻ ആഗ്രഹം പങ്കുവച്ചു. അപ്പയോട് ആഗ്രഹം പറഞ്ഞു. ഒരു ദിവസം അപ്പനോടൊപ്പം ആർത്താറ്റ് പള്ളിയിലെത്തി തിരുമേനിയോടൊപ്പം സന്ധ്യാനമസ്കാരത്തിൽ പങ്കെടുത്തശേഷം അരമനയിൽ കയറി ആഗ്രഹം ഉണർത്തിച്ചു. ഏകദേശം 3 മണിക്കൂർ നീണ്ട ഒരു ഉപദേശം നൽകി: വൈദികസ്ഥാനം പുറത്തുനിന്ന് കാണുമ്പോൾ ആകർഷണീയമായിരിക്കാം; എന്നാൽ കുപ്പായത്തിനകത്തു നിൽക്കുന്നവർക്ക് ആയത് തീയാണ് എന്നതായിരുന്നു ഉപദേശത്തിന്റെ കാതൽ. ജൂലായ് 1 മുതൽ അരമനയിൽ കൂടെ താമസിക്കുവാൻ പറഞ്ഞു. തിരുമേനി തന്നെ കോട്ടയത്തുനിന്നും ആപ്ലിക്കേഷൻ ഫോമും കൊണ്ടുവന്നു. പിന്നെ എന്റെ ആത്മീയ പിതാവ് എന്ന സ്ഥാനത്തുനിന്ന് എല്ലാവിധത്തിലും എന്നെ നയിച്ചത് അദ്ദേഹമാണ്. 1987 ആഗസ്റ്റ് 17-ന് തിരുമേനി തന്നെയാണ് പ്രാർത്ഥിച്ച് എന്നെ സെമിനാരിയിൽ വിട്ടത്. 1990 ഏപ്രിൽ 27-ന് ശെമ്മാശ്ശപട്ടം, 1992 മാർച്ചിൽ പൂർണ്ണ ശെമ്മാശ്ശൻ, വൈദികൻ; കൂടെ കുന്നംകുളം അരമനയിൽ താമസിക്കുവാൻ കല്പന. മെയ് 1 മുതൽ മരത്തംകോട് പള്ളി വികാരി! അന്ന് എനിക്ക് 25 വയസ്സ് തികഞ്ഞിട്ടില്ല! ഉപരിപഠനത്തിന് അനുവാദവും പണവും തന്ന് പ്രോത്സാഹിപ്പിച്ചു. എത്ര വേണമെങ്കിലും പഠിക്കു

ന്നതിന് തിരുമേനിക്ക് സന്തോഷമാണെന്ന് അറിയിച്ചതും അനുവദിച്ചതുമാണ് വൈദിക ജീവിതത്തിൽ മുന്നോട്ടു പോകുവാൻ എന്നെ സഹായിച്ചത്.

കുന്നംകുളം മെത്രാസനത്തിൽ വൈദികരുടെ കുറവ് ഏറ്റവും കൂടുതൽ ഉണ്ടായിരുന്നിട്ടും പഠനത്തിനായി എനിക്ക് അനുവാദം തരുകയും എം.ടി. എച്ച്. കഴിഞ്ഞപ്പോൾ കോട്ടയം സെമിനാരിയിൽ അദ്ധ്യാപകനായപ്പോൾ കോട്ടയം ഭദ്രാസനത്തിൽ പള്ളി നടത്തുവാൻ അനുവദിക്കുകയും വീണ്ടും പഠിക്കുവാൻ ജർമ്മനിയിലും അമേരിക്കയിലും അയയ്ക്കുകയും ആവശ്യ മുള്ളപ്പോഴൊക്കെ ആവശ്യമായ സാമ്പത്തിക സഹായം നൽകുകയും ചെയ്ത് എന്നെ ഇന്നത്തെ ഞാനാക്കിയതിൽ തിരുമേനി വഹിച്ച പങ്ക് വാക്കു കളിലോ ഒരു ലേഖനത്തിലോ ഒതുക്കാവുന്നതല്ല. എന്നാൽ അല്പം അപ ക്വമായ എന്റെ സ്വഭാവത്തിൽ നിന്നും ചിലപ്പോഴൊക്കെ തിരുമേനിയെ വിമർ ശിക്കുക എന്ന പ്രതിഫലമാണ് ഞാൻ തിരികെ കൊടുത്തിട്ടുള്ളത് എന്നത് എനിക്കും തിരുമേനിക്കും അറിയാം. എല്ലാം മനസ്സിൽ ഒതുക്കി ചിരിച്ചു കൊണ്ടു മാത്രമേ ആ പിതാവ് എന്നോട് ഇടപെട്ടിട്ടുള്ളു; ഒരിക്കലും ശാസി ച്ചിട്ടില്ല!

ജർമ്മനിയിലും അമേരിക്കയിലും വെച്ച് അദ്ദേഹത്തോടൊപ്പം യാത്ര ചെയ്യുവാനും അദ്ദേഹത്തിന്റെ സാരഥിയായി പ്രവർത്തിക്കാനും ഭാഗ്യം ലഭിച്ചു (എന്റെ ഡ്രൈവിംഗ് പേടിച്ചായിരിക്കാം തിരുമേനി ഇരുന്നത്).

പ. ബാവ തിരുമേനിയെക്കുറിച്ച് എഴുതിയാൽ തീരില്ല; എന്നാൽ വിസ്ത രഭയത്താൽ ചുരുക്കുന്നു. മലങ്കരയുടെ ഭാഗ്യനക്ഷത്രമായി കുന്നംകുളത്തു നിന്നുള്ള ഈ മൂന്നാമത്തെ മലങ്കര മെത്രാപ്പോലീത്താ, ആദ്യത്തെ പ. കാതോലിക്കാ ബാവയ്ക്ക് ഒരു ദശാബ്ദം പ. സഭയെ മേയിച്ച് ഭരിക്കുവാൻ ദൈവം കൃപ നൽകി. ആ പിതാവിനോടൊപ്പം സഭയുടെ പഞ്ചിമ-ഉത്തരേ ന്ത്യൻ മെത്രാസനത്തിന്റെ (അഹമ്മദാബാദ്) ചുമതലക്കാരനായി പ്രവർത്തി ക്കുവാൻ ദൈവം നൽകിയ കൃപയെ ഓർത്ത് ദൈവത്തെ സ്തുതിക്കുന്നു.

ബലഹീനനായ എന്നെ 2017 ഏപ്രിൽ മാസത്തിലാണ് കുന്നംകുളം ഭദ്രാ സനത്തിന്റെ സഹായ മെത്രാപ്പോലീത്തായായി ചുമതലപ്പെടുത്തിയത്. പ. ബാവാ തിരുമേനിയുടെ ശിക്ഷണത്തിൽ വളരുവാനും കേൾക്കുവാനും അനുസരിക്കുവാനും ഞാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. വളരെ സൗമ്യമായും ശാന്തമായും എന്നെ തിരുത്തുവാനും അദ്ദേഹം ശ്രമിച്ചിട്ടുണ്ട്.

കഴിഞ്ഞ ഒന്നര വർഷമായി രോഗാതുരനായി കഴിയുമ്പോഴും "എന്റെ രോഗമല്ലേ... അത് കുഴപ്പമില്ല. എന്റെ ജീവനേക്കാളും എന്റെ ആരോഗ്യത്തെ ക്കാളും വലുതായി ഞാൻ കാണുന്നത് പരിശുദ്ധ സഭയെയാണ്. സഭയ്ക്കു രോഗമുണ്ടാകാതെ, സഭ അരോഗദൃഢഗാത്രയായിട്ട് നിലനില്ക്കണം. സഭ യ്ക്കൊരു ഊന്നുവടിയില്ലാതെ മാർത്തോമ്മാ ശ്ലീഹായുടെ ഉറച്ച സിംഹാ

സനത്തിൽ എന്റെ പിൻഗാമികൾ ഇരുന്ന് ഈ സഭയെ നയിക്കുവാനുള്ള ശക്തി ലഭിക്കണം. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം സ്വതന്ത്രമാണ്. ഇനി മറ്റാരെങ്കിലും എന്തെങ്കിലും പേരു പറഞ്ഞ് ഈ സഭയെ കടന്നാക്രമിക്കുവാൻ ദൈവം ഇടയാക്കില്ല." തുടങ്ങിയ സഭയെക്കുറിച്ചുള്ള വലിയ ദർശനങ്ങൾ പ. പിതാവിന് ഉണ്ടായിരുന്നു.

കുന്നംകുളത്തെ അരമന ചാപ്പൽ പുതുക്കിപ്പണിതു കൂദാശ ചെയ്ത് ബലിയർപ്പിക്കുവാൻ പ. ബാവാ തിരുമേനിക്ക് സാധിച്ചു. പ. ബാവ കുന്നംകുളത്ത് അരമനയിയിൽ എത്തി 2021 ഫെബ്രുവരി മൂന്നിന് നടത്തിയത് അവസാനത്തെ വി. ബലിയർപ്പണമായിരുന്നു. അതിനുശേഷമാണ് പരുമല ആശുപത്രിയിൽ വീണ്ടും പ്രവേശിപ്പിച്ചത്. രോഗത്തെ ധ്യാനമാക്കുവാനും വേദനയെ പ്രാർത്ഥനയായി, നന്മയായി രൂപാന്തരപ്പെടുത്തുവാനും അദ്ദേഹത്തിന് കഴിഞ്ഞു. 2021 ജൂലൈ 12-ന് രാത്രി 2.30-ന് ആഴമായ മന്ദസ്മിതത്തോടെ പ. പിതാവ് നമ്മിൽ നിന്നും ഭൗതികമായി യാത്രയായി. എങ്കിലും ആത്മീയമായി പ. പിതാവ് നമ്മുടെ കൂടെ ഉണ്ട്. നമ്മെ നയിച്ച പരിശുദ്ധ ബാവാ തിരുമേനിയുടെ ദീപ്തമായ ഓർമ്മയ്ക്കു മുമ്പിൽ സ്മരണാഞ്ജലി അർപ്പിക്കുന്നു.





**മാർത്തോമ്മാ സഭയിലെ മെത്രാപ്പോലീത്തന്മാർക്കും സഭാ ഭാരവാഹികൾക്കുമൊപ്പം.**

# ഋഷിതുല്യ ജീവിതം

## പിണറായി വിജയൻ
## (കേരളാ മുഖ്യമന്ത്രി)

ഓർത്തഡോക്സ് സഭയെ ആഗോളതലത്തിൽ ശ്രദ്ധയാർജ്ജിക്കുന്ന തരത്തിൽ ഇന്ത്യൻ ഓർത്തഡോക്സ് സഭ എന്ന തലത്തിൽ വളർത്തുന്നതിൽ നിസ്സീമമായ സംഭാവനകൾ നൽകിയ ശ്രേഷ്ഠ വ്യക്തിത്വമായിരുന്നു കാലം ചെയ്ത ബാവാ തിരുമേനി. തിരുമേനിയെപ്പോലെ ഒരാൾ കേരളത്തിലെ ചെറുഗ്രാമത്തിൽ ജനിച്ച് കഴിഞ്ഞ 75 വർഷം നമ്മുടെ നാടിനെ ധന്യമാക്കി കൊണ്ട് ഇവിടെ ജീവിച്ചു എന്നത് ഈ നാടിന്റെ വലിയ ഒരു അനുഗ്രഹമാണ്.

സാധാരണക്കാരിൽ ഒരാളായി അവരോടൊപ്പം ജീവിച്ച വ്യക്തിയായിരുന്നു അദ്ദേഹം. സമൂഹത്തിൽ കഷ്ടത അനുഭവിക്കുന്നവർക്ക് സഹായഹസ്തവുമായി എന്നും മുന്നിലുണ്ടായിരുന്നു. സ്ത്രീകളെ സഭാ ഭരണത്തിന്റെ വേദിയിൽ എത്തിക്കുന്നതിൽ മുഖ്യ പങ്കു വഹിച്ചു. ലഹരി ഉപയോഗത്തിനെതിരെയുള്ള ബാവയുടെ ഇടപെടലുകൾ ശ്രദ്ധേയമായിരുന്നു.

കേരളത്തിൽ സഭയിലും സമൂഹത്തിലും സമാധാനം പുലർത്താൻ നിലകൊണ്ടു. സഭയുടെ താൽപര്യമായിരുന്നു എന്നും ബാവ ഉയർത്തിപ്പിടിച്ചത്. ലോകത്താകെയുള്ള ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം ശക്തിപ്പെടുത്തുന്നതിൽ അദ്ദേഹം മുഖ്യപങ്കുവഹിച്ചു. ഋഷിതുല്യമായ ജീവിതം നയിച്ച ബാവാ തിരുമേനിയുടെ നിര്യാണം സമൂഹത്തിനാകെ വലിയ നഷ്ടമാണ്.

നന്നേ ചെറുപ്പത്തിലെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടിരുന്നു ബാവാ തിരുമേനി. 1982-ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തപ്പോൾ ഫാ. കെ. ഐ. പോളിന് 36 വയസ്സു മാത്രമേ പ്രായം ഉണ്ടായിരുന്നുള്ളു.

പൗലോസ് മാർ മിലിത്തിയോസ് കുന്നംകുളം ഭദ്രാസനത്തിൽ മെത്രാപ്പോലീത്തായായി ചുമതല ഏൽക്കുമ്പോൾ ആ ഭദ്രാസനവും നന്നേ ചെറുപ്പമായിരുന്നു. ശൈശവദശയിൽ ആയിരുന്ന ആ ഭദ്രാസനത്തിന്റെ സർവ്വോന്മുഖ വളർച്ചയ്ക്കായി തിരുമേനി ചെയ്ത കാര്യങ്ങൾ വിലയിരുത്തിയാൽ എത്രത്തോളം നേതൃപാടവമുണ്ടായിരുന്ന വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേതെന്ന് വ്യക്തമാകും.

പത്ത് വർഷത്തിലധികമാണ് ബാവാ തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി പ്രവർത്തിച്ചത്. മലങ്കരസഭയുടെ ചരിത്രത്തിലേയ്ക്ക് തിരിഞ്ഞു

നോക്കിയാൽ മലങ്കര മെത്രാപ്പോലീത്തന്മാരിൽ പലരും അതിനെക്കാൾ ഏറെനാൾ സഭയുടെ തലപ്പത്ത് ഇരുന്നിട്ടുണ്ട് എന്ന് കാണാൻ കഴിയും. എന്നാൽ വലിയ വെല്ലുവിളികൾ നിറഞ്ഞ കാലത്ത് അവയെ ചരിത്ര സാധ്യതകളാക്കി മാറ്റിക്കൊണ്ട് താരതമ്യേന കുറഞ്ഞ കാലത്തെ അർത്ഥപൂർണ്ണമാക്കി തീർത്തു ബാവാ തിരുമേനി എന്ന കാര്യത്തിൽ സംശയമേയില്ല.

കാതോലിക്കാ ബാവായായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ തിരുവനന്തപുരം പൗരാവലി തിരുമേനിക്ക് നൽകിയ സ്വീകരണത്തിൽ പങ്കെടുക്കുവാനുള്ള അവസരം എനിക്ക് ഉണ്ടായിട്ടുണ്ട്. ഇപ്പോൾ ഈ അനുസ്മരണയോഗത്തിൽ പങ്കെടുക്കേണ്ടിവരുന്നത് എന്നെ സംബന്ധിച്ചിടത്തോളം വ്യക്തിപരമായ ഒരു വേദനയാണ്. ഇവിടെ ബഹുമാന്യനായ ഉമ്മൻ ചാണ്ടി പറഞ്ഞതുപോലെ ഞങ്ങളും തിരുമേനിയും എല്ലാം ഏതാണ്ട് സമപ്രായക്കാരാണ്. പക്ഷെ അധികസമയം ഒരുമിച്ച് ചെലവഴിക്കാൻ എനിക്ക് കഴിഞ്ഞിട്ടില്ല. എത്രത്തോളം ശ്രേഷ്ഠമായിരുന്നു അദ്ദേഹത്തിന്റെ ജീവിതം എന്നു മനസ്സിലാക്കാൻ ഒരുമിച്ചു ചെലവഴിച്ച ചുരുക്കം സമയംതന്നെ ധാരാളം ആയിരുന്നു എന്നതാണ് വസ്തുത. തീർത്തും ഋഷിതുല്യമായ ജീവിതമാണ് അദ്ദേഹം നയിച്ചിരുന്നത്. പ്രാർത്ഥനകൾക്കും മറ്റും പ്രത്യേകമായ പ്രാധാന്യം നൽകുകയും അവ സമയാസമയത്ത് അനുഷ്ഠിക്കുന്നതിന് സവിശേഷ ശ്രദ്ധ പുലർത്തുകയും ചെയ്തിരുന്നു. താനുമായി ബന്ധപ്പെടുന്നവരെ പ്രാർത്ഥനകളിൽ ഓർക്കുന്നതും ഫോൺ ചെയ്ത് അവരുടെ ക്ഷേമം അന്വേഷിക്കുന്നതും ഒക്കെ അദ്ദേഹത്തിന്റെ ദിനചര്യയുടെ ഭാഗമായിരുന്നു. പാവപ്പെട്ടവർക്കുവേണ്ടിയുള്ള ഏതൊരു പരിപാടിയുടെയും കൂടെ അദ്ദേഹം പൂർണ്ണമനസ്സോടെ മുഴുകുന്ന അവസ്ഥയാണുണ്ടായത്.

ഞങ്ങൾ തമ്മിൽ നടന്ന ചില ചർച്ചകൾ ഈ ഘട്ടത്തിൽ ഞാൻ ഓർക്കുകയാണ്. അതിന്റെ മറ്റ് വിശദാംശങ്ങളിലേക്ക് പോകുന്നില്ല. ഏതെങ്കിലും ഒരു പ്രശ്നം ബാവായുടെ ശ്രദ്ധയിൽപ്പെട്ടാൽ ആ പ്രശ്നം പരിഹരിക്കുന്നതിന് സാധ്യമായ എല്ലാ ഇടപെടലുകളും അദ്ദേഹം നടത്തുമായിരുന്നു. രോഗികളുടെയും ഭവനരഹിതരുടെയും ഒക്കെ കാര്യത്തിൽ ആ ഇടപെടൽ വളരെ ഫലപ്രദമായിരുന്നു എന്നു ഉറപ്പുവരുത്തുവാൻ ഉള്ള പ്രത്യേക നിഷ്കർഷ അദ്ദേഹം എപ്പോഴും പുലർത്തിയിരുന്നു. അദ്ദേഹത്തിന്റെ അപദാനങ്ങൾ ഒട്ടേറെ എടുത്ത് പറയുവാൻ ഉണ്ട്. അതിലേക്ക് ഞാനിപ്പോൾ കടന്നുപോകുന്നില്ല.

ബാവാതിരുമേനി നമ്മുടെ നാട്ടിൽ ജന്മം എടുത്തു എന്നതുതന്നെ ധന്യതയായി നാം കാണേണ്ടതാണ്. ബാവായെപ്പോലെ സഹജീവി സ്നേഹത്തോടെ ഒരാൾ നമ്മോട് ഒപ്പം ജീവിച്ചു എന്നത് വലിയ ഒരു അനുഗ്രഹമാണ്.

യേശുവിനെ പിൻതുടർന്നുകൊണ്ട് ക്രിസ്തുവിന്റെ സന്ദേശം തന്റെ ജീവി

തത്തിലുടനീളം അദ്ദേഹം നമ്മോട് പങ്കുവെച്ചു എന്നത് നാടിന്റെ സൗഭാഗ്യവുമാണ്. ബാവാതിരുമേനിയുടെ ദേഹവിയോഗം കേരളത്തിന് തീരാനഷ്ടമാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെയും നിങ്ങൾ ഓരോരുത്തരുടെയും ദുഃഖത്തിൽ ഞാനും പങ്കുചേരുന്നു. ആ ധന്യസ്മരണയ്ക്ക് പ്രണാമം.

(തിരുവനന്തപുരം പൗരാവലിയുടെ നേതൃത്വത്തിൽ നടത്തിയ പ. ബാവായുടെ 'പ്രണാമം' അനുസ്മരണത്തിൽ നടത്തിയ പ്രഭാഷണം. 29-7-2021)



# ലാളിത്യത്തിന്റെ ജീവിതം

**വീണാ ജോർജ്**

(കേരള സംസ്ഥാന ആരോഗ്യവകുപ്പ് മന്ത്രി)

പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി നമുക്ക് ഏവർക്കും സ്നേഹവും സൗമ്യതയും പകർന്ന ആത്മീയ നിധിയാണ്. സൂര്യൻ അസ്തമിച്ചു കഴിഞ്ഞിട്ടാണ് സൂര്യപ്രഭയുടെ, സൂര്യവെളിച്ചത്തിന്റെ മഹത്വം തിരിച്ചറിയുന്നത്. പരിശുദ്ധ കാതോലിക്കാ ബാവ നമുക്ക് ഏവർക്കും സൂര്യപ്രഭയായിരുന്നു. ഇപ്പോൾ സൂര്യാസ്തമയത്തിനുശേഷമുള്ള ഒരന്തരീക്ഷത്തിന്റെ അനുഭവമാണുള്ളത്. പ. ബാവായുടെ സ്നേഹത്തിന്റെയും കരുതലിന്റെയും ഇടപെടൽ എല്ലാവർക്കും അനുഭവിച്ചറിയുവാൻ കഴിഞ്ഞിട്ടുണ്ട്.

പ. ബാവ എന്ന ഇടയൻ ആദ്ധ്യാത്മിക ഔന്നത്യത്തിൽ നിൽക്കുമ്പോഴും അനുയായികളുടെ ഭാഷ മനസ്സിലാക്കി ഒപ്പം നിൽക്കുകയും അവർക്ക് മനസ്സിലാകുന്ന രീതിയിൽ സംവേദിക്കുകയും ചെയ്തു. ആദ്ധ്യാത്മിക ഔന്നത്യത്തിൽ നിൽക്കുമ്പോഴും സാധാരണക്കാർക്ക് മനസിലാകുന്ന ലാളിത്യമുള്ള ഭാഷയിലും വാക്കിലും അവരോട് സംസാരിക്കുവാൻ പ. ബാവ ശ്രദ്ധിച്ചിരുന്നു. വിനയവും ലാളിത്യവും ആ ജീവിതത്തിന്റെ മുഖമുദ്രയായിരുന്നു.

പ. ബാവയുടെ പ്രസംഗങ്ങൾ ചരിത്രത്തിൽ ഇടംപിടിക്കുവാൻ സാധ്യതയുള്ളവയാണ്. സഭയുടെ അദ്ധ്യക്ഷൻ ആയിരിക്കുമ്പോഴും വാക്കുകളിൽ വ്യക്തി എന്ന നിലയിൽ വിനയത്തോടുകൂടിയ പരാമർശങ്ങൾ മാത്രമേ നടത്തിയിട്ടുള്ളു. നിഷ്കളങ്കതയും നൈർമ്മല്യവും പ. ബാവായുടെ സ്വഭാവത്തിന്റെ സവിശേഷതകളായിരുന്നു.

പ. ബാവായ്ക്ക് കുഞ്ഞുങ്ങളെ ഇഷ്ടമായിരുന്നു. അവരോടുള്ള ഇടപെടൽ വളരെ ഹൃദ്യമായിരുന്നു. അവരോട് ചിരിക്കുമ്പോഴും അവരോട് ഇടപെടുമ്പോഴും അവരിൽ ഒരാളായി മാറാൻ കഴിയുന്ന സ്വഭാവഗുണം പരിശുദ്ധ തിരുമേനിക്ക് ഉണ്ടായിരുന്നു. മലങ്കരസഭയ്ക്ക് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടേത് ഒരു സുവർണ്ണ കാലഘട്ടം എന്ന് വിശേഷിപ്പിക്കുവാൻ കഴിയും. എല്ലാ മതസ്ഥരെ സംബന്ധിച്ചിടത്തോളവും പ. ബാവ തിരുമേനിയുടെ വേർപാട് അതിദുഃഖത്തിന് ഇടയാക്കി എന്ന് ഇവിടേക്ക് ഒഴുകി എത്തിയ അനുശോചനങ്ങൾ വ്യക്തമാക്കുന്നു. പ. ബാവായുടെ ഭൗതിക ശരീരം കാണുന്നതിനുവേണ്ടി പല ഭാഗങ്ങളിൽ നിന്ന് പരുമലയിലും ദേവലോകത്തും എത്തിച്ചേർന്നവരുടെ വിവരങ്ങൾ നോക്കുമ്പോൾ, വർത്തമാനകാല സാമൂഹിക ജീവിതത്തിൽ നമ്മുടെ രാജ്യത്തും സംസ്ഥാനത്തുമായി നാനാജാതിമതസ്ഥരായ ജനങ്ങൾക്ക് സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും പ്രകാശമായി പ. ബാവാ തിരുമേനി ഉണ്ടായിരുന്നു എന്ന് വ്യക്തമാകും.

പ. ബാവായുടെ എഴുപതാം ജന്മദിനത്തോട് അനുബന്ധിച്ച് സഭ വിപുലമായ പദ്ധതികൾ ആലോചിച്ചിരുന്നു. എന്നാൽ പ. ബാവ അവയെല്ലാം സ്നേഹപൂർവ്വം നിരസിച്ചു. എന്നാൽ ഭിന്നശേഷിയുള്ള കുഞ്ഞുങ്ങളെ അതിഥികളായി ദേവലോകത്ത് ക്ഷണിച്ചു വരുത്തി പ. ബാവാ അവരോടൊപ്പം രാവിലെ മുതൽ സമയം ചെലവിട്ടു. അവരോട് കഥ പറഞ്ഞു. അവരുടെ വർത്തമാനത്തിലും ചിരിയിലും ഒത്തുചേർന്നു സന്തോഷം പങ്കുവച്ചു. അവരുടെ കലാപ്രകടനങ്ങൾ കണ്ടു. അവർക്ക് ഒപ്പം ഭക്ഷണം കഴിച്ചു. അവർക്ക് സമ്മാനപ്പൊതികളും നൽകി അവരെ യാത്രയാക്കി.

പ. ബാവാ തിരുമേനി അറിയാവുന്ന കുഞ്ഞുങ്ങളെ കാണുമ്പോൾ പേര് ചൊല്ലിയാണ് വിളിക്കുന്നത്. ഒരിടയൻ ആടുകളെ പേരുചൊല്ലി വിളിക്കുന്നത് എത്ര ശ്രേഷ്ഠമാണ്. പ. ബാവ തിരുമേനി ഉദാത്തമായ അനേക മാതൃകകൾ നമുക്ക് നൽകിയിട്ടാണ് കടന്നുപോയത്. പ. ബാവ തിരുമേനി ഇഹലോകവാസം വിട്ടു പോകുന്നതിനു മുമ്പ് തിരുമേനിക്ക് എന്താണുള്ളത് എന്നു പരിശോധിച്ചപ്പോൾ കാറും കുറച്ചു പണവും മാത്രം. ഞാൻ മനസ്സിലാക്കുന്നത് അവസാന ദിവസങ്ങളിൽ പ. ബാവ തിരുമേനി മനസുകൊണ്ട് തയ്യാറാകുകയായിരുന്നു. പ. ബാവ തിരുമേനിക്ക് ഉള്ളത് എല്ലാം തനിക്ക് ഒപ്പമുള്ളവർക്ക് കൊടുത്ത് വളരെ ലാഘവത്തോടു കൂടിയ ഒരു വേർപാടാണ് ഉണ്ടായത്. ഒന്നിനെക്കുറിച്ചും ഭാരമില്ല. വളരെ ലളിതമായി തന്നെ ഈ ലോകത്തോട് യാത്രയാകുകയാണ്. പ. ബാവായുടെ ലാളിത്യത്തിന്റെ ജീവിതം നമുക്ക് മാതൃകയാക്കുവാൻ കഴിയണം. അത് കൃത്രിമമായ ലാളിത്യമോ വിനയമോ അല്ലായിരുന്നു. കൃത്രിമമായ നിഷ്കളങ്കതയും അല്ലായിരുന്നു. സ്വതസിദ്ധമായ നൈർമ്മല്യവും നിഷ്കളങ്കതയും വിനയവും തിരുമേനിക്ക് ഉണ്ടായിരുന്നു. നൈർമ്മല്യം, നിഷ്കളങ്കത, ഭാഷയിലെയും ജീവിതത്തിലെയും ലാളിത്യം എന്നിവ മാതൃകയാക്കുവാൻ നമുക്ക് കഴിയണം.

ഓരോ അനുസ്മരണവും നാം ആദരവ് സമർപ്പിക്കലാണ്. അതോടൊപ്പം പ്രതിജ്ഞ എടുക്കലുമാണ്. പ. ബാവ നമ്മെ ഏല്പിച്ചിട്ടുള്ള നല്ല മാതൃകകൾ നമുക്ക് ഏറ്റെടുക്കുവാൻ കഴിയണം. പ. ബാവായുടെ ഓർമ്മകൾക്ക് മുമ്പിൽ ശിരസ് നമിക്കുന്നു.

*(മാവേലിക്കര തെയോ ഭവൻ അരമനയിലും കോട്ടയം കാതോലിക്കേറ്റ് അരമനയിലും നടത്തിയ അനുസ്മരണ പ്രഭാഷണ സംഗ്രഹം)*

# ആത്മീയതയുടെ പാഠപുസ്തകം

**ഡോ. സിറിയക് തോമസ്**
**(മുൻ വൈസ് ചാൻസിലർ,**
**മഹാത്മാഗാന്ധി സർവ്വകലാശാല)**

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുമായി ഒരാത്മബന്ധമുണ്ടാകുന്നത് തിരുമേനി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായായിരിക്കേ നിയുക്ത കാതോലിക്കായായി ദേവലോകം അരമനയിൽ വന്നു ചേർന്നതിനു ശേഷമാണ്. മാത്യൂസ് ദ്വിതീയൻ ബാവായും ദിദിമോസ് ബാവായും എന്റെ ജീവിതത്തിലെ സ്വാധീന ഘടകങ്ങളായതും അവർ നിയുക്ത ബാവാമാരായി ദേവലോകത്തു വന്നശേഷം തന്നെ.

ആദ്യ കൂടിക്കാഴ്ചയിൽത്തന്നെ മിലിത്തിയോസ് തിരുമേനിയുടെ രൂപവും പെരുമാറ്റവും മനസ്സിൽ പതിഞ്ഞു. ഔപചാരികതകളൊന്നുമില്ലാതെയുള്ള നിയുക്ത ബാവായുടെ ഇടപെടൽ ആരിലായാലും ആദരവുണർത്തും. ആകൃതികൊണ്ടും പ്രകൃതികൊണ്ടും പൗലോസ് ദ്വിതീയൻ ബാവായ്ക്കു കൂടുതൽ സാദൃശ്യം മാത്യൂസ് ദ്വിതീയൻ ബാവായോടാണ്. അതേ മുഖശോഭ. പ്രസാദാത്മകത, പിന്നെ ആഴമായ ആത്മീയതയും. താനിടപെടുന്നവരെയും തന്നോട് ഇടപെടുന്നവരെയും സ്നേഹവാത്സല്യങ്ങളോടെ ഹൃദയത്തോട് ചേർത്തു പിടിക്കുവാനുള്ള അസാമാന്യ സിദ്ധിയായിരുന്നു മാത്യൂസ് ദ്വിതീയൻ ബാവായുടെ വിജയരഹസ്യം. മിലിത്തിയോസ് തിരുമേനിക്കും അദ്ദേഹം അച്ചനായിരുന്ന കാലം മുതൽ ഇടപെടുന്നവരുടെയൊക്കെ മനസ്സിൽ ഇടം പിടിക്കുവാനുള്ള ഭാഗ്യം കിട്ടി. ഒരിക്കലിടപെട്ടവർക്ക് പിന്നീടൊരിക്കലും തിരുമേനിയെ മറക്കാനാവുമായിരുന്നില്ല. അതാണ് ബാവാ തിരുമേനിയുടെ ഭാരവും ഭാഗ്യവും.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ ബാല്യകാല യാതനകളോ, കടന്നുപോയ കാലത്തെ കണ്ണുനീരിന്റെ ഉപ്പോ, കഷ്ടപ്പാടിന്റെ കാഠിന്യമോ തിരുമേനിയുടെ മനസ്സിന്റെ മാർദ്ദവത്തിനു മാറ്റമൊന്നും വരുത്തിയില്ല. ഭക്തി, തിരുമേനിക്കു സഹജമായിരുന്നു. വിശ്വാസദാർഢ്യം പാരമ്പര്യ ഗുണവും. കുന്നംകുളത്തെ ആദി പാദവും വൈദിക ശുശ്രൂഷയിലെ രണ്ടാം പാദവും ബാവയുടെ മനസ്സിന്റെ ഉറവ വറ്റാത്ത കാരുണ്യത്തിനും പ്രകടമായ തെളിവായി. സ്വന്തം സാമ്പത്തിക ഞെരുക്കങ്ങൾക്കിടയിലും സഹജീവികൾക്കു നേരെ നീട്ടിയ, കരുണയുടെ കൈത്താങ്ങ് ആരേയും അദ്ഭുതപ്പെടുത്തും.

ഇല്ലായ്മകൾക്കിടയിൽ നിന്നുകൊണ്ടാണ് എല്ലായ്പ്പോഴും തിരുമേനി സഹോദരങ്ങൾക്കു കാവലാളായത്. “Am I the keeper of my brother?” എന്നു ധാർഷ്ഠ്യത്തോടെ ദൈവം തമ്പുരാനോടു തിരിച്ചു ചോദിച്ച കായേനു സ്വന്തം ജീവിതത്തിന്റെ സത്തയിലൂടെയാണ് തിരുമേനി മറുസാക്ഷ്യം മെനഞ്ഞത്. അതിനുള്ള പ്രതിസമ്മാനം ദൈവം തിരുമേനിക്കു നൽകിയതു കാതോലിക്കാ ബാവാ എന്ന മഹാപൗരോഹിത്യ പദവിയിലൂടെയാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ ഏറ്റവും പ്രായം കുറഞ്ഞ ബാവാമാരുടെ ഗണത്തിൽ പൗലോസ് ദ്വിതീയൻ ബാവായുമുണ്ട്.

കാലത്തിന്റെ കണ്ണിലുണ്ണിയായി കരുതപ്പെടുന്ന ഫ്രാൻസിസ് മാർ പാപ്പായും ബാവാതിരുമേനിയുടെ ആത്മീയതയുടെ ആഴവും ഭക്തിയും ഭംഗിയും ലാളിത്യത്തിന്റെ ലയവും തിരിച്ചറിഞ്ഞതുകൊണ്ടാവണമല്ലോ, വത്തിക്കാനിൽ സന്ദർശനത്തിനെത്തിയ ബാവായോട് തിരിച്ചുപോകുന്നതിന്റെ തലേന്ന് ഔപചാരികമായ അത്താഴവിരുന്നിനു ശേഷം യാത്രാവന്ദനം പറഞ്ഞു മടങ്ങിയിട്ടും പിറ്റേന്നു രാവിലെ അഞ്ചര മണിക്കു ബാവാ വിമാനത്താവളത്തിലേക്കു പുറപ്പെടുവാൻ നിശ്ചയിച്ച സമയമായപ്പോൾ കാലാവസ്ഥയുടെ കഠിനമായ തണുപ്പിലും പോർട്ടിക്കോവിന്റെ നടയിൽ വന്നു തിരുമേനിയെ യാത്രയാക്കിയത്. വത്തിക്കാനിലെ പ്രോട്ടോക്കോൾ കീഴ്വഴക്കങ്ങൾ മാറ്റിവച്ചുകൊണ്ടാണ് മാർപാപ്പാ പൗലോസ് ദ്വിതീയൻ ബാവായോടുള്ള തന്റെ ആദരവു പ്രകടമാക്കിയത്. അധികാര തിമിരത്തിൽ കാഴ്ച മങ്ങി, പലപ്പോഴും ബാവാ തിരുമേനിയുടെ മഹത്വത്തിന്റെ മാറ്ററിയാതെ പോയ നാട്ടിലെ ഭരണപ്രഭുക്കൾക്കു ഒരു പക്ഷേ അറിയാതെയാണെങ്കിൽക്കൂടി മാർപാപ്പാ നൽകിയ മറുപടിയുമാവാം.

ആദ്യ കൂടിക്കാഴ്ചയിൽ തന്നെ ബാവാ തിരുമേനിയുടെ ആത്മീയ ഔന്നത്യം ഫ്രാൻസിസ് മാർപാപ്പാ തിരിച്ചറിഞ്ഞുവെന്നതാണു സത്യം. എന്നാൽ ലോകത്തെ ഏറ്റവും വലിയ ആത്മീയ നേതാവ് റോമൻ കീഴ്വഴക്കങ്ങളെ മറികടന്നു തന്നെ മാനിക്കുവാൻ മനസ്സുവെച്ചപ്പോഴും ബാവായുടെ ലാളിത്യത്തിന്റെ പതിവുശൈലികൾക്കൊന്നും യാതൊരു മാറ്റവുമുണ്ടായില്ല എന്നിടത്താണ് നാം തിരുമേനിയുടെ ആത്മീയതയുടെ അളക്കാനാവാത്ത ആഴം തിരിച്ചറിയുന്നത്.

സഭാപരമായ കാര്യങ്ങളിൽ പൗലോസ് ദ്വിതീയൻ ബാവായ്ക്ക് ഉറച്ച നിലപാടുകളാണുള്ളത്. സഭാ തർക്കങ്ങൾക്ക് നിയമാനുസൃതവും പ്രായോഗികവുമായ മാർഗ്ഗങ്ങളിലൂടെയുള്ള പരിഹാരങ്ങളാണുണ്ടാകേണ്ടതെന്നു തിരുമേനി വിശ്വസിക്കുന്നു. വടക്കൻ കേരളത്തിലെ പള്ളിത്തർക്കങ്ങളിൽ മിക്കതും സൗമ്യമായും സമാധാനപരമായും പരിഹരിക്കപ്പെട്ടതിൽ ദിദിമോസ് ബാവായ്ക്കും പൗലോസ് ദ്വിതീയൻ ബാവായ്ക്കുമുള്ള പങ്കും അവർ സ്വീക

രിച്ച നിലപാടുകളും ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യരുടെ നേതൃത്വത്തിൽ രൂപീകരിക്കപ്പെട്ട അനുരഞ്ജന സമിതിയിലെ അംഗമെന്ന നിലയിൽ എനിക്കും മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

സഭാതർക്കങ്ങളിൽ രമ്യപരിഹാരത്തിനുള്ള ഒരു സാധ്യതയുടെ നേർക്കും തിരുമേനി ഒരിക്കലും മുഖം തിരിച്ചിട്ടില്ല. സ്വന്ത സഭയുടെ നിലപാടുകളിൽ വെള്ളം ചേർത്തിട്ടുമില്ല. എന്നാൽ താൻ നയിക്കുന്ന സഭയുടെ നിയമാനുസൃതമായ അവകാശങ്ങൾ നിഷേധിക്കുവാൻ സർക്കാരും അധികാരകേന്ദ്രങ്ങളും ശ്രമിക്കുന്നുവെന്നു തോന്നിയാൽ മുന്നണികളുടെ മുഖം നോക്കാതെ, അധികാര ദുർവിനിയോഗം നടത്തുന്നതാരായാലും അവർക്കെതിരെ ശക്തമായി പ്രതികരിക്കുവാനും ബാവാ മടിച്ചിട്ടുമില്ല. അത്തരം സന്ദർഭങ്ങളിൽ രാഷ്ട്രീയം നോക്കാതെ തന്നെ വേണ്ടിവന്നപ്പോഴൊക്കെ തന്റെ അതൃപ്തിയും നീരസവും പരസ്യമാക്കുവാനും ബാവാ തയ്യാറായി. അതിന്റെ പേരിൽ തന്റെ നേർക്കുണ്ടായ ചിലരുടെ അവഗണനയിലോ വിമർശനങ്ങളിലോ പരിഭവിക്കുകയോ എതിർപ്പുകൾക്കു മുമ്പിൽ പകയ്ക്കുകയോ പതറുകയോ ഉണ്ടായതുമില്ല.

ഈ പശ്ചാത്തല യാഥാർത്ഥ്യങ്ങളൊക്കെ നിലനിൽക്കുമ്പോഴും പൗലോസ് ദ്വിതീയൻ ബാവായെക്കുറിച്ചുള്ള അടിസ്ഥാന സത്യം തിരുമേനി ആത്മീയതയുടെ ഒരു പാഠപുസ്തകമാണെന്നതാണ്. സ്വന്ത സഭയിലും ഇതര സഭകൾക്കും ബാവാ തിരുമേനി സ്വീകാര്യനും ആദരണീയനുമാകുന്നതിന്റെ കാരണങ്ങളും ഇത് തന്നെ. അന്ത്യോഖ്യൻ പാത്രിയർക്കീസിനു നേർക്ക് അടുത്തകാലത്തു ബോംബാക്രമണമുണ്ടായപ്പോൾ ഇവിടത്തെ സഭാതർക്കങ്ങളൊക്കെ മറന്നും, മാറ്റിവച്ചും പാത്രിയർക്കീസ് ബാവായെ നേരിട്ടു വിളിച്ചു കാര്യങ്ങളന്വേഷിക്കുവാനും നിന്ദ്യമായ വധശ്രമത്തിനെതിരെ ശക്തമായി ശബ്ദമുയർത്തുവാനും പൗലോസ് ബാവാ ആർജ്ജവം കാട്ടി.

'ഭക്തി' ബാവാ തിരുമേനിക്ക് ഒരിക്കലും ഒരാഭരണമല്ല. മറിച്ചു തന്റെ പൂർവ്വീകരുടെ വിശ്വാസത്തിന്റെ തുടർച്ചയും തന്റെ സന്യാസവ്രതത്തിന്റെ ആത്മസത്തയുമാണ്. മാസത്തിലൊരിക്കലെങ്കിലും ഞാലിയാകുഴി ദയറായിൽ മൗനത്തിനും ധ്യാനത്തിനും എത്ര തിരക്കുകൾക്കിടയിലും ബാവാ സമയം കണ്ടെത്തും. ആ വഴിയിലും പൗലോസ് ബാവാ എല്ലാ ആത്മീയർക്കും മാതൃകയും മാർഗ്ഗദർശിയുമാണ്. ബാവാ തിരുമേനി സ്ഥാനികമായി അണിയുന്ന സ്വർണ്ണ പതക്കങ്ങളേക്കാൾ തിളക്കമുള്ളതു തിരുമേനിയുടെ സ്വഭാവ നൈർമ്മല്യത്തിനാണ്. ആരെയും നിരായുധരാക്കുന്നതാണ് ബാവായുടെ ചിരി. മുഖം ഹൃദയത്തിന്റെ കണ്ണാടിയാണെന്ന ചൊല്ലും പ്രമാണവും ബാവായുടെ കാര്യത്തിൽ നൂറിനു ഇരുന്നൂറു ശതമാനവും ശരിയാണെന്നു പറയുന്നതാവും ശരി. ആത്മീയ പ്രസന്നതയിലും മുഖശോഭയിലും

ബാവായ്ക്കു മുന്നിൽ നിൽക്കാൻ ആരുമില്ല.

പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായ്ക്കു നയതന്ത്രങ്ങളും വശമില്ല. വാക്കുകൾ വേദപുസ്തകം പറയുംപോലെ അതേ എന്നോ അല്ല എന്നോ മാത്രമാണ്. മനസ്സിലൊന്നു വച്ചു പുറമേയ്ക്കു മറ്റൊന്നു പറയുന്ന രീതിയും ശൈലിയും ബാവാ തിരുമേനിക്ക് അന്യമാണ്. ആരോടും നേരേ കാര്യം പറയുന്ന സ്വഭാവം. കാപട്യങ്ങളില്ല.

ഒരേ സമയം പ്രധാനമന്ത്രി നരേന്ദ്രമോദിക്കും മുഖ്യമന്ത്രി പിണറായി വിജയനും ബാവാ തിരുമേനി ആദരണീയനാകുന്നതിന്റെ രഹസ്യവും മറ്റൊന്നല്ല. സഭയുടെ താല്പര്യങ്ങൾക്കപ്പുറം തിരുമേനിക്കു വേറെ താല്പര്യങ്ങളുമില്ല. അതാണ് പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ സമദൂരവും ശരിദൂരവും! എന്നാൽ തിരുമേനിയുടെ ശരിയായ ശരിദൂരം എന്നും എപ്പോഴും ആത്മീയത തന്നെ. ബലം പ്രാർത്ഥനയാണ്. മൗനമാണ് ആരാധന. അതു തന്നെ സമർപ്പണവും. യഥാർത്ഥ ഭക്തൻ ഭഗവാനെ നിസ്സഹായനാക്കുന്നുവെന്നാണ്. ഇവിടെ ഭക്തിയുടെ അളവില്ലാത്ത ആഴംകൊണ്ട്, സർവ്വഭക്തന്മാരെയും നിഷ്പ്രഭനാക്കുന്ന ഒരാത്മീയാചാര്യനെയാണ് നാം കണ്ടുമുട്ടുന്നത്.

ബാവാ തിരുമേനി ആത്മീയതയുടെ പുതുമ പോകാത്ത പാഠപുസ്തകമായി വിശ്വാസിക്കും അവിശ്വാസിക്കും മുൻപിൽ താരതമ്യമില്ലാത്ത ഹിമാലയം പോലെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ ആത്മീയമായി പൂത്തു നിൽക്കുമ്പോൾ ദൈവമുമ്പാകെ നന്ദി ചൊല്ലിക്കൊണ്ടു നമുക്ക് പറയാം, "ഓക്സിയോസ്" എന്ന് (ഇവൻ ഇതിനു യോഗ്യനായവൻ). മലങ്കരസഭയെ പത്തു വർഷത്തിലധികം പ്രധാന അദ്ധ്യക്ഷനായി നയിച്ച പ. ബാവായ്ക്ക് പ്രണാമം.



# വിശാല കാഴ്ചപ്പാടുള്ള പിതാവ്

## അഡ്വ. പി. എസ്. ശ്രീധരൻ പിള്ള

(ഗോവാ ഗവർണ്ണർ)

പ. കാതോലിക്കാ ബാവായുടെ ആകസ്മിക വേർപാടിൽ അത്യന്തം ശോകമൂകവും പ്രാർത്ഥനാനിർഭരവുമായ അന്തരീക്ഷത്തിലാണ് നാം ഒരോരുത്തരും. ഞാനിവിടെ വ്യക്തിപരമായ നിലയിലും ഗവർണ്ണർ എന്ന നിലയിലും മാത്രമല്ല നിൽക്കുന്നത്. ഇന്ത്യൻ ഭരണകൂടത്തിന്റെയും ഇന്ത്യൻ പ്രധാന മന്ത്രിയുടെയും പേരിൽ ആദരാഞ്ജലികൾ അർപ്പിക്കുവാനുമാണ് വന്നത്.

ഞാൻ ഗോവ ഗവർണറായി ജൂലൈ 15-ന് ചുമതല ഏൽക്കേണ്ടതാണ്. അതുമായി ബന്ധപ്പെട്ട കാര്യങ്ങൾക്കായി പോകുന്ന അവസരത്തിലാണ് പ. കാതോലിക്കാ ബാവായുടെ വിവരം അറിയുന്നത്. എന്നെ സംബന്ധിച്ചിടത്തോളം രണ്ട് കാരണങ്ങളാലാണ് ഞാനിവിടെ എത്തി ചേർന്ന് അന്ത്യാഞ്ജലി അർപ്പിക്കുന്നത്. ഒന്ന് പ.ബാവായോടുള്ള ആദരവ്, രണ്ട് ഓർത്തഡോക്സ് സഭയോടുള്ള ബന്ധം. സഭാ രേഖകളിൽ Truly an Indian Church എന്ന് കുറിച്ചിട്ട ഇന്ത്യയിലെ ഏക സഭ ഓർത്തഡോക്സ് സഭയാണ്.

പ. കാതോലിക്കാ ബാവാ തിരുമേനിയുമായുള്ള എന്റെ ബന്ധം കുന്നംകുളത്തു നിന്നും ആരംഭിക്കുന്നതാണ്. അന്ന് അദ്ദേഹം സഭാദ്ധ്യക്ഷൻ ആയി



ട്ടില്ല. കുന്നംകുളത്ത് ഒരു പരിപാടിയിൽ പങ്കെടുത്തത് ഞാൻ ഓർക്കുന്നു. തദ്ദേശീയവും ദേശീയവുമായ തനിമ നിലനിർത്തുന്നതിൽ ഭാരത ചരിത്രത്തിൽ പ്രധാന പങ്കുവഹിച്ച സഭയുടെ പരമാദ്ധ്യക്ഷൻ എന്ന നിലയിൽ പ. കാതോലിക്കാ ബാവ വളരെ പ്രാധാന്യം അർഹിക്കുന്നു. ഇന്ത്യൻ പ്രധാന മന്ത്രി ഗുജറാത്തിൽ മുഖ്യമന്ത്രിയായിരുന്നപ്പോൾ അവിടെ ഒട്ടേറെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുന്നതിനും അതിന്റെ നടത്തിപ്പിനു ആവശ്യമായ പിന്തുണ ഗുജറാത്ത് സർക്കാർ  നൽകുകയും അതിൽ ശ്രീ നരേന്ദ്ര മോദി സംതൃപ്തനാകുകയും ചെയ്തിട്ടുണ്ട്. അതിനാൽ ചെങ്ങന്നൂരിലെ തോമസ് മാർ അത്താനാസിയോസ് തിരുമേനിക്കും മർത്തോമ്മാ സഭയുടെ ക്രിസോസ്റ്റം വലിയ മെത്രാപ്പോലിത്തായ്ക്കും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്കും ഗുജറാത്ത് സംസ്ഥാനം ഔദ്യോഗികമായ വൻ സ്വീകരണമാണ്  നൽകിയിട്ടുള്ളത്.

പ. ബാവായുമായി എനിക്ക് ദീർഘകാലത്തെ ബന്ധമുണ്ട്. പ.ബാവാ തിരുമേനി കുന്നംകുളത്ത് മെത്രാപ്പോലിത്തായായിരുന്ന സമയത്ത് പഴഞ്ഞി പെരുന്നാളിന് പങ്കെടുക്കുവാൻ അവസരം ലഭിച്ചു. പ. പിതാവുമായി ദീർഘസമയം ചെലവഴിച്ചു. അക്കാദമിക്ക് യോഗ്യതയെക്കാൾ അനുഭവങ്ങൾക്കാണ് പ്രാധാന്യം എന്ന് ആ കൂടിക്കാഴ്ചയിൽ ഞാൻ മനസിലാക്കി. പള്ളി പെരുന്നാളിന്റെ റാസയുടെ പ്രാധാന്യവും നടത്തിപ്പും എല്ലാം അദ്ദേഹം എന്നെ ബോധ്യപ്പെടുത്തി. പള്ളിപ്പെരുന്നാളിന്റെ റാസയിൽ,  മുമ്പിൽ വിളക്ക് പിടിച്ചിരിക്കുന്നത് അവിടുത്തെ പഴയ ഒരു ഹിന്ദു കുടുംബത്തിലെ അംഗമാണ്. ആ കുടുംബത്തിന് പരമ്പരാഗതമായി ആ പള്ളി പെരുന്നാളിന് വിളക്ക് പിടിച്ച് മുമ്പോട്ട് നയിക്കുവാൻ അവസരം ഉണ്ട് എന്ന് അദ്ദേഹം എനിക്ക് കാണിച്ചു തന്നു. ഇത് കണ്ടപ്പോൾ ഒരു സർവ്വധർമ്മ സമഭാവത്തെക്കുറിച്ചാണ് ഞാൻ ഓർത്തത്. അത് ഈ നാടിന്റെ പൈതൃകമാണ്.

ഇന്ത്യൻ ഭരണഘടനയ്ക്കു ബ്രിട്ടീഷ് രാജവാഴ്ചയ്ക്കും അപ്പുറത്തുള്ള പൈതൃകം ഈ ഒരൊറ്റ സംഭവത്തിലൂടെ എന്റെ ഹൃദയത്തിലേക്ക് സന്നിവേശിപ്പിച്ചു. ആ പള്ളിയിൽ മറ്റൊരു ചടങ്ങും ഉണ്ട്. ഹിന്ദുക്കൾ വരെ മുട്ടിൽ ഇഴയുന്നത് അദ്ദേഹം എനിക്ക് കാണിച്ചു തന്നു. അതു കണ്ടപ്പോൾ പൊതു പ്രവർത്തകനായ എന്നിൽ ഇത്തരത്തിൽ നങ്കൂരമിട്ട വിശ്വാസവും സൗഹൃദത്തിന്റെ അന്തരീക്ഷവും എങ്ങനെ ഉണ്ടായി എന്നും അതിൽ ഭാരതീയ മാതൃക എന്താണെന്നുമുള്ള ചിന്ത ഉണ്ടായി.  എഴുതപ്പെട്ട ചരിത്രത്തിനു മുമ്പു തന്നെ ഈ മഹത്തായ മാതൃക ഉണ്ടാക്കിയ മലങ്കര സഭയേയും സഭാദ്ധ്യക്ഷനെക്കുറിച്ചുമുള്ള വളരെ ശ്രേഷ്ഠമായ വികാരം എന്നിൽ ഉണ്ടായി.

ഔപചാരികമായി സ്ഥാനമാനങ്ങളിൽ നിൽക്കുമ്പോൾ  എല്ലാവരുമായി

സ്നേഹം കൊടുക്കുവാനും വാങ്ങുവാനും കഴിയും. പക്ഷെ ഒരു അഭിഭാഷകനും പൊതുപ്രവർത്തകനുമായ എനിക്ക് ആദ്യമായി ഒരു ക്രിസ്തീയ സഭ ആദരിച്ചത് കോട്ടയത്തെ പഴയ സെമിനാരിയിൽ വെച്ചാണ്. അത് പ. കാതോലിക്കാ ബാവായുടെ നിർദ്ദേശപ്രകാരം നടന്ന സമ്മേളനം ആയിരുന്നു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് തിരുമേനിയും ആ ചടങ്ങിൽ പങ്കെടുത്തു. ഒരു സാധാരണക്കാരനായ പൊതുപ്രവർത്തകനെ അംഗീകരിക്കുവാനുള്ള വിശാല കാഴ്ചപ്പാട് പ. ബാവായ്ക്ക് ഉണ്ടായിരുന്നു.

ഞാൻ ചെങ്ങന്നൂരിനു സമീപമുള്ള വെൺമണിക്കാരനാണ്. പരീക്ഷ എഴുതാൻ പോകുമ്പോൾ വിദ്യാർത്ഥികൾ പള്ളിയിൽ മെഴുകുതിരി കത്തിക്കാറുണ്ട്. അത് ഞാനും ചെയ്തിട്ടുണ്ട്. എന്റെ ജീവിതത്തിനും പൈതൃകത്തിനും എല്ലാത്തിനേയും ഉൾക്കൊള്ളുവാനുള്ള കാഴ്ചപ്പാടിലേക്ക് വളരുവാൻ കഴിഞ്ഞു. ഇത് ഒരു വെളിച്ചമാണെങ്കിൽ ആ വെളിച്ചത്തിന് എന്നെ പ്രാപ്തമാക്കിയതിൽ ഓർത്തഡോക്സ് സഭയ്ക്കും അതിന്റെ പരമാദ്ധ്യക്ഷനുമുള്ള പങ്ക് ഞാനിവിടെ സ്മരിക്കുകയാണ്.

നമ്മുടെ നാട്ടിലും വിദേശത്തും ധാരാളം പള്ളികളും സ്ഥാപനങ്ങളും ഉണ്ടെങ്കിലും മറ്റ് സഭകൾക്ക് കിട്ടുന്ന അംഗീകാരം ഓർത്തഡോക്സ് സഭയ്ക്ക് ഔദ്യോഗികമായി ലഭിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഇക്കാര്യങ്ങൾ മനസ്സിൽ വെച്ചു കൊണ്ട് മിസോറാമിന്റെ ചരിത്രത്തിൽ, രാജ്ഭവൻ പ്രസിദ്ധികരണത്തിൽ ഓർത്തഡോക്സ് സഭയോടും പ. കാതോലിക്കാ ബാവായോടുമുള്ള സ്നേഹത്താൽ ഞാൻ ഒരു രേഖ ഔദ്യോഗികമായി ചേർത്തു. Truly Indian Church എന്നു പറയുന്ന വിഭാഗത്തിൽ പ. കാതോലിക്കാ ബാവ വിദ്യാരംഭത്തിന് തുടക്കം കുറിക്കുന്ന ചിത്രവും വിവരണങ്ങളും എഴുതി ചേർത്തിട്ടുണ്ട് (പുസ്തകം ഉയർത്തി കാണിക്കുന്നു). ഇത് ചരിത്രത്തിന്റെ ഭാഗമാക്കിയതിൽ എനിക്ക് ചാരിതാർത്ഥ്യമുണ്ട്. ഇത് ഒരു ചരിത്ര നിയോഗവുമാണ്.

നമ്മുടെ രാജ്യത്തിന്റെ മഹത്തായ പൈതൃകം വൈവിദ്ധ്യത്തെ അംഗീകരിക്കലാണ്. രാജ്യത്തിന്റെ വൈവിദ്ധ്യത്തിൽ ഹിന്ദു, മുസ്ലീം, ക്രിസ്ത്യാനി, വേഷം, ഭാഷ, ആചാരം, അനുഷ്ഠാനം എന്നിങ്ങനെ പലതും ഉണ്ട്. ഈ വൈവിദ്ധ്യത്തെ വൈരുദ്ധ്യമാക്കാതെ കാത്തുസൂക്ഷിക്കുവാൻ കഴിയണം.

ഈ അവസരത്തിൽ കേന്ദ്ര സർക്കാരിന്റെയും ഇന്ത്യൻ പ്രധാനമന്ത്രിയുടെയും പേരിൽ പ്രണാമവും അനുശോചനവും ഞാൻ സമർപ്പിക്കുന്നു. രാഷ്ട്രപതിയുടെയും ഉപരാഷ്ട്രപതിയുടെയും പ്രധാനമന്ത്രിയുടെയും അനുശോചനങ്ങൾ ഔദ്യോഗികമായി സഭയ്ക്ക് ലഭിക്കുമെന്ന് അറിയിക്കുന്നു. പ. സഭയുടെയും വിശ്വാസികളുടെയും ദുഃഖത്തിൽ ഞാൻ പങ്കുചേർന്ന് ആദരാഞ്ജലികൾ സമർപ്പിക്കുന്നു. ❑

# ലളിത ജീവിതവും ദൈവാശ്രയവും

## ഫാ. ഡോ. എം. ഒ. ജോൺ

പ. ബാവാ തിരുമേനിയെ അനുസ്മരിക്കുമ്പോൾ അദ്ദേഹത്തെക്കുറിച്ച് ഞാൻ മനസ്സിലാക്കിയ മൂന്നു കാര്യങ്ങൾ ഇവിടെ രേഖപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു. ഒന്നാമത്, പ. ബാവാ തിരുമേനിയുടെ ലളിതജീവിതം.

1975-ൽ ഞാൻ തിരുവനന്തപുരത്ത് മാർ ഈവാനിയോസ് കോളജിൽ വിദ്യാർത്ഥിയായിരുന്ന സമയം മുതൽ എനിക്ക് പ. ബാവാ തിരുമേനിയെ വളരെ അടുത്ത് പരിചയമുണ്ട്. അന്ന് അദ്ദേഹം തിരുവനന്തപുരത്ത് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി സ്റ്റുഡന്റ്സ് സെന്ററിൽ പുരോഹിതനായി താമസിച്ചു വരികയായിരുന്നു. അന്നു തുടങ്ങിയ ആത്മബന്ധം ഇന്നയോളം തുടരുന്നു. അദ്ദേഹം എറണാകുളം പള്ളി വികാരിയായി സേവനം അനുഷ്ഠിക്കുമ്പോൾ ഞാൻ സെമിനാരി വിദ്യാർത്ഥിയായിരുന്നു.

സെമിനാരി പഠനം കഴിഞ്ഞു ഞാൻ വിയന്നാ യൂണിവേഴ്സിറ്റിയിൽ ഉപരി പഠനം നടത്തുമ്പോൾ അദ്ദേഹം മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുക്ക



പ്പെടുകയും കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ ആയി നിയമിക്കപ്പെടുകയും ചെയ്തു.

മുപ്പത്തിയൊമ്പതാമത്തെ വയസ്സിൽ മെത്രാപ്പോലീത്താ ആയ അദ്ദേഹം സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ മെത്രാപ്പോലീത്താ ആയിരുന്നു. ഇത്ര ചെറുപ്പത്തിൽ അദ്ദേഹം മെത്രാനായതിൽ അദ്ദേഹത്തിന്റെ സ്നേഹിതരും സുഹൃത്തുക്കളും വളരെയധികം സന്തോഷിച്ചു.

അതിനടുത്ത വർഷം ജർമ്മനിയിലും വിയന്നായിലും മറ്റുമുള്ള മലങ്കര സഭയുടെ ഇടവകകളിലെ കഷ്ടാനുഭവ ആഴ്ച ശുശ്രൂഷകൾക്ക് നേതൃത്വം നൽകുവാൻ തിരുമേനി അവിടെയെത്തി. അന്നും കുറച്ചു ദിവസങ്ങൾ അദ്ദേഹത്തോടൊപ്പം താമസിക്കുവാനും ശുശ്രൂഷകളിൽ സംബന്ധിക്കുവാനും എനിക്ക് സാധിച്ചു. ഓസ്ട്രിയായിലെ വിയന്നായിലും സാൾസ്ബുർഗിലും പ്രൊഓറിയന്റെ എന്ന എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന വിവിധ സമ്മേളനങ്ങളിൽ തിരുമേനിയോടൊപ്പം ഞാനും പങ്കെടുത്തു. തിരുമേനി നടത്തിയ ചില പ്രഭാഷണങ്ങൾ ജർമ്മൻ ഭാഷയിലേക്ക് അന്ന് ഞാൻ പരിഭാഷപ്പെടുത്തിയിരുന്നു.

കേരളത്തിലെ സഭയെക്കുറിച്ചും സമൂഹത്തെക്കുറിച്ചും വളരെ വാചാലനായി അദ്ദേഹം സംസാരിക്കുമായിരുന്നു. കുറച്ചുനാൾ മാത്രമെ ഒന്നിച്ചു താമസിച്ചിരുന്നുള്ളു എങ്കിലും തിരുമേനിയുമായി കൂടുതൽ അടുക്കുവാനും അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകൾ മനസ്സിലാക്കുവാനുമുള്ള അവസരം ലഭിച്ചു.

അദ്ദേഹം ഒരു മെത്രാപ്പോലീത്താ ആയും ഞാൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗമായും ഇരിക്കുമ്പോഴും പല സന്ദർഭങ്ങളിലും വിവിധ പരിപാടികളിൽ സംബന്ധിക്കുവാൻ അദ്ദേഹം എന്നെ കുന്നംകുളത്തേക്ക് ക്ഷണിച്ചിട്ടുണ്ട്.

മലങ്കരസഭയിലെ മറ്റു പല തിരുമേനിമാരേക്കാളും ലളിതവും ആർഭാടരഹിതവുമായിരുന്നു അദ്ദേഹത്തിന്റെ ജീവിതശൈലി. വാക്കുകളും പ്രവർത്തികളും എല്ലാം ഒരുപോലെ ഹൃദ്യം. ഒരു സാധാരണക്കാരനെപ്പോലെയുള്ള തുറന്ന പ്രകൃതം. മെത്രാന്മാരിൽ പലരേക്കാളും പ്രായം കുറഞ്ഞ ആളായ അദ്ദേഹത്തെ വളരെ സന്തോഷത്തോടും അതിലേറെ പ്രതീക്ഷയോടെയുമാണ് കാതോലിക്കാ സ്ഥാനത്തേക്ക് മലങ്കരസഭ തെരഞ്ഞെടുത്തത്. ദൈവത്തിന്റെ ഒരു തെരഞ്ഞെടുപ്പായാണ് സഭാമക്കൾ അതിനെ കണ്ടത്.

രണ്ടാമത്, എനിക്ക് പറയാനുള്ളത് പ. ബാവാ തിരുമേനിയുടെ നിശ്ചയദാർഢ്യത്തോടെയുള്ള പ്രവർത്തനശൈലിയെക്കുറിച്ചാണ്. കാതോലിക്കാ ആയി സഭാകാര്യങ്ങളിൽ ശക്തമായ ഇടപെടലുകൾ നടത്താനും ഉറച്ച തീരു

മാനങ്ങൾ എടുക്കാനും അദ്ദേഹത്തിന് സാധിച്ചു. കോടതിവിധികൾ പലതും ഉണ്ടായപ്പോഴും വിവിധങ്ങളായ പ്രശ്നങ്ങൾ അഭിമുഖീകരിക്കേണ്ടി വന്നപ്പോഴും അദ്ദേഹത്തിന്റെ വാക്ക് പൂർണ്ണമായും സഭാംഗങ്ങൾ അനുസരിച്ചു. എതിരഭിപ്രായം ഉണ്ടായിരുന്നവർ പലരും നിശ്ചലരായി.

2017-ലെ കോടതിവിധിക്കുശേഷം ഒരു നിലപാട് സ്വീകരിച്ച് ആ നിലപാടിൽ ഉറച്ചുനിന്ന് നിശ്ചയദാർഢ്യത്തോടുകൂടി പ്രവർത്തിച്ച ഒരു പിതാവെന്ന് പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയെക്കുറിച്ച് പറയുവാൻ സാധിക്കും. ഇത് പ. ബാവാ തിരുമേനി സ്വീകരിച്ച നിലപാടുകളെ സംബന്ധിച്ച് തികച്ചും വ്യക്തിപരമായ എന്റെ വിലയിരുത്തലാണ്. പ. ബാവാ തിരുമേനി സ്വീകരിച്ച നിലപാടിനോട് യോജിക്കാതിരുന്നവർ സഭയുടെ എല്ലാ തലത്തിലും ഉണ്ടായിരുന്നു. പല തിരുമേനിമാർക്കും ശ്രേഷ്ഠ വൈദികർക്കും സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കും സഭയുടെ വിവിധ ശ്രേണികളിൽപ്പെട്ട പലർക്കും ബാവാ തിരുമേനിയോട് വിയോജിപ്പുണ്ടായിരുന്നു. അദ്ദേഹം വേണ്ടവിധത്തിൽ സഭാസമിതികളിൽ ആലോചിക്കാതെയും സമിതികളുടെ അഭിപ്രായം ഇല്ലാതെയും പല നിലപാടുകളും സ്വീകരിച്ചു എന്ന അഭിപ്രായവും ഉയർന്നു കേട്ടിട്ടുണ്ട്. അദ്ദേഹം അതൊന്നും കാര്യമായി എടുക്കാതെതന്നെ മുമ്പോട്ടുപോയി. സഭയിൽ ശാശ്വത സമാധാന സ്ഥാപനത്തിന് 2017-ലെ സുപ്രീംകോടതിവിധി പൂർണ്ണമായും നടപ്പാക്കുക എന്നതല്ലാതെ വേറെ ഒരു മാർഗ്ഗവും ഇല്ലാ എന്ന് അദ്ദേഹം വിശ്വസിച്ചു. മൂന്നു മാസം കൊണ്ട് തർക്കത്തിൽപ്പെട്ട എല്ലാ പള്ളികളിലും കോടതിവിധി നടപ്പാക്കി പൂർണ്ണ സമാധാനം കൈവരിക്കാം എന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. മൂന്നു മാസം കഴിഞ്ഞിട്ടോ, മൂന്നു വർഷം കഴിഞ്ഞിട്ടോ അത് പ്രാവർത്തികമാക്കാൻ കഴിഞ്ഞില്ല. കോടതിവിധി നടപ്പായ ഒരിടത്തും എല്ലാ ഇടവകാംഗങ്ങളെയും ഒന്നിച്ചുനിർത്തുവാനും കൂട്ടിയോജിപ്പിച്ചുകൊണ്ടുവരുവാനും സാധിച്ചുമില്ല. പലയിടത്തും വ്യവഹാരങ്ങൾ തുടർന്നുകൊണ്ടും ഇരിക്കുന്നു. ഇനിയും ദൂരങ്ങൾ പിന്നിട്ടെങ്കിലെ കോടതിവിധി നടപ്പാക്കി പൂർണ്ണ ലക്ഷ്യത്തിലെത്തുവാൻ മലങ്കരസഭയ്ക്ക് സാധിക്കുകയുള്ളു എന്ന കാര്യം സത്യമായി അവശേഷിക്കുമ്പോൾ വ്യവഹാരങ്ങളില്ലാത്ത ഒരു ലോകത്തിലേക്ക് അദ്ദേഹം കടന്നുപോയി.

മൂന്നാമത്, ഒരു കാര്യം പറയുവാനുള്ളത് പ. ബാവാ തിരുമേനിയുടെ അടിയുറച്ച ദൈവവിശ്വാസത്തെക്കുറിച്ചാണ്. കഴിഞ്ഞ ഒന്നൊന്നര വർഷമായിട്ട് വളരെ അതിശയത്തോടെ ഞാൻ കണ്ടിട്ടുള്ള ഒരു കാര്യമാണത്. പ. ബാവാ തിരുമേനിക്ക് അസുഖമാണെന്ന് 2019 ഡിസംബർ മാസത്തിൽ ഡോക്ടർമാർ കണ്ടുപിടിച്ചു. അതു കഴിഞ്ഞിട്ട് ഇപ്പോൾ ഏകദേശം 18 മാസത്തോളമായി. ഈ സന്ദർഭങ്ങളിലൊക്കെ വളരെ പ്രത്യാശയോടുകൂടി പ. ബാവാ തിരുമേനി കഴിഞ്ഞു. രോഗം തീവ്രമാണെന്ന് അറിയാവുന്ന സന്ദർഭ

ത്തിലും തികഞ്ഞ ആത്മവിശ്വാസം പ. ബാവാ തിരുമേനിക്കുണ്ടായിരുന്നു. ഏതു പ്രതിസന്ധിയെയും അഭിമുഖീകരിക്കുവാൻ ദൈവംതമ്പുരാൻ സഹായ മായിരിക്കും, ദൈവം കാത്തുകൊള്ളും എന്ന പൂർണ്ണ വിശ്വാസം അദ്ദേഹ ത്തിനുണ്ടായിരുന്നു. വലിയ ധൈര്യം, വലിയ പ്രത്യാശ, ദൈവത്തിലുള്ള അടിയുറച്ച വിശ്വാസം. പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥപ്രാർത്ഥനയി ലുള്ള ബാവാ തിരുമേനിയുടെ വിശ്വാസം വളരെ ആഴമേറിയതായിരുന്നു. പ. ബാവാ തിരുമേനിയുടെ ജീവിതത്തിൽ അസുഖബാധിതനായിരുന്ന സമ യത്ത് ഒരിക്കലും അദ്ദേഹം അതിനെക്കുറിച്ച് പ്രയാസപ്പെടുന്നത് കണ്ടിട്ടില്ല. ചില മീറ്റിംഗുകളിലൊക്കെ വരുന്ന സമയത്തും ചില സന്ദർഭങ്ങളിൽ ആളു കളോട് സംസാരിക്കുന്ന അവസരത്തിലും പ. ബാവാ തിരുമേനി പറയും എനിക്ക് കുഴപ്പം ഒന്നും ഇല്ല, നിങ്ങൾ വിഷമിക്കേണ്ട. പിൻഗാമിയെ തെര ഞ്ഞെടുക്കണമെന്ന് ആദ്യമൊക്കെ പറഞ്ഞപ്പോൾ അതിന്റെ ഒന്നും ആവ ശ്യമില്ല എന്ന് തിരുമേനി പറയുമായിരുന്നു. ദൈവംതമ്പുരാൻ ഈ സഭയെ കാത്തുകൊള്ളും എന്ന പൂർണ്ണ വിശ്വാസം രോഗാവസ്ഥയിലായിരിക്കു മ്പോഴും അദ്ദേഹത്തിനുണ്ടായിരുന്നു. ദൈവത്തിലുള്ള പ്രത്യാശ അവസാന നിമിഷം വരെയും പ. ബാവാ തിരുമേനി കൈവിട്ടിരുന്നില്ല.

പ. പരുമല തിരുമേനിയുടെ നാമത്തിൽ പ്രവർത്തിക്കുന്ന പരുമല ആശു പത്രിയിലായിരുന്നു ബാവാ തിരുമേനിയുടെ ചികിത്സ. ഏതു രോഗാവസ്ഥ യിലും കഷ്ടതയിലും പരുമല തിരുമേനി മദ്ധ്യസ്ഥത വഹിക്കും എന്ന അടി യുറച്ച വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു.

കഴിഞ്ഞ കാലങ്ങളിൽ അദ്ദേഹത്തോടൊപ്പം സഭയുടെ വിവിധ പ്രവർത്ത നങ്ങളിൽ ഇടപെടുവാനും 2017 മുതൽ വൈദികട്രസ്റ്റിയായി ഒപ്പം പ്രവർത്തി ക്കുവാനും എനിക്ക് സാധിച്ചു. ഏതു കാര്യങ്ങളും അദ്ദേഹത്തോട് തുറന്ന് സംസാരിക്കുവാനും ചർച്ച ചെയ്യുവാനും എനിക്കും എന്നോടൊപ്പമുള്ള സഭാ പ്രവർത്തകർക്കും സാധിച്ചിട്ടുണ്ട്. അതിനുള്ള സ്വാതന്ത്ര്യം അദ്ദേഹം നൽകി യിരുന്നു. ഏതു കാര്യങ്ങളിലും ബാവാ തിരുമേനിയെ അനുസരിക്കുന്ന നില യിലേ ഞങ്ങളൊക്കെ പ്രവർത്തിച്ചിട്ടുള്ളു. അദ്ദേഹത്തിന്റെ പാവനസ്മര ണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# മാനവികതയുടെ പ്രവാചകൻ

## അഡ്വ. ബിജു ഉമ്മൻ

(മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറി)

മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാർ ബഹുമുഖ പ്രതിഭകളായിരുന്നു. പണ്ഡിതർ, കർമ്മകുശലർ, നിയമവിദഗ്ദ്ധർ, പ്രാർത്ഥനാമനുഷ്യർ, അദ്ധ്യാപകർ എന്നിങ്ങനെ അവർ പാദമുദ്ര പതിപ്പിച്ച മേഖലകളിൽ അഗ്രഗണ്യരായിരുന്നു. അവരിൽ പലരിലും ഇവയിൽ ഒന്നിലധികം ഗുണങ്ങൾ സമഞ്ജസിച്ചിരുന്നു. മലങ്കര സഭാദ്ധ്യക്ഷന്മാരുടെ നിരയിലേയ്ക്ക് വന്ന പ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ വിശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നത് *നിഷ്കളങ്കൻ* എന്നാണ്.

പ. പിതാവിന്റെ ഏറ്റവും ശ്രദ്ധേയമായ സ്വഭാവമായി എന്റെ ശ്രദ്ധയിൽപ്പെട്ടത് കുഞ്ഞുങ്ങളോടുള്ള അദ്ദേഹത്തിന്റെ വാത്സല്യമാണ്. പ്രമുഖർ “മുഖം കാണിക്കാൻ” കാത്തുനിൽക്കുമ്പോഴും ശിശുക്കൾക്ക് അവിടെ പ്രതിബന്ധങ്ങളില്ല. ഭിന്നശേഷിയുള്ള കുഞ്ഞുങ്ങൾ താൻ സ്ലീബാകൊണ്ട് അനുഗ്രഹിക്കുന്നതുപോലെ തന്റെ സ്വന്തം സ്ലീബാ എടുത്ത് തന്നെ “അനുഗ്രഹിക്കുമ്പോഴും”, അവർ തനിക്കൊരുക്കിയ “മേശ”യിൽ തന്നോടൊപ്പം ഭക്ഷണത്തിനിരിക്കുമ്പോഴും അതിനെ തുറന്ന ഹൃദയത്തോടെ സ്വീകരിക്കുന്നതും അതിനെ വിലക്കാൻ ശ്രമിക്കുന്നവരോട് നമ്മുടെ കർത്താവിനെപ്പോലെ, “അവരെ തടയരുത്” എന്നു പറയുന്നതും അദ്ദേഹത്തെ സംബന്ധിച്ച് സാധാരണ കാര്യമാണ്.

രണ്ടാമതായി, പ. പിതാവിന്റെ നിഷ്കളങ്കതയാണ്. കുന്നംകുളത്തെ കാർഷിക പശ്ചാത്തലത്തിലുപരി താൻ എന്തെങ്കിലുമാണ് എന്നു സ്ഥാപിക്കുവാൻ പ. പിതാവ് പ്രത്യക്ഷമായോ പരോക്ഷമായോ ഒരിക്കലും ശ്രമിച്ചിട്ടില്ല. പലപ്പോഴും സ്വകാര്യ സംഭാഷണങ്ങളിലും പ്രസംഗങ്ങളിൽപ്പോലും “കുന്നംകുളം ഭാഷ” കടന്നുവരുന്നത് ഈ നിഷ്കളങ്കതയിൽ നിന്നാണ്.

മൂന്നാമതായി, വൈദികരോടും ജനത്തോടുമുള്ള അദ്ദേഹത്തിന്റെ കരുതലാണ്. വൈദികരോടും ജനത്തോടും അദ്ദേഹത്തിനുള്ള കരുതലും അവരുടെ ക്ഷേമത്തിലുള്ള ആശങ്കകളും അവയ്ക്ക് അദ്ദേഹം കണ്ടെത്തുന്ന പ്രതിവിധികളും അനേക തവണ ഞാൻ നേരിട്ടു കണ്ടിട്ടുണ്ട്. ഒരമ്മയ്ക്ക് സ്വന്തം കുഞ്ഞിന്റെ പ്രയാസസ്ഥിതിയിലുണ്ടാകുന്ന ആകുലതയ്ക്ക് സമാനമായ ആകാംക്ഷയാണ് ഇത്തരം സാഹചര്യങ്ങളിൽ പ. പിതാവിൽ കാണുന്നത്.

സമീപകാലത്ത് വളരെ പ്രക്ഷുബ്ധമായ സാഹചര്യം പ. സഭയുടെ ഒരു

കോണിൽ ഉണ്ടായി. ആ സമയം മുഴുവൻ പ. പിതാവിനോടൊപ്പം ബാഹ്യ ഇടപെടലുകൾ കൂടാതെ എനിക്ക് ചിലവഴിക്കേണ്ടി വന്നു. അദ്ദേഹത്തെപ്പ റ്റിയുള്ള എന്റെ നിരീക്ഷണങ്ങൾ മുഴുവൻ ശരി വയ്ക്കുന്ന കാര്യങ്ങൾ ആയി രുന്നു അവിടെ കണ്ടത്. തന്റെ പുരോഹിതർക്കും ജനങ്ങൾക്കും ഉണ്ടായ ഭീകര സാഹചര്യത്തിലുള്ള ആശങ്കയും അസ്വസ്ഥതയും വികാരഭരിതനാ ക്കുമ്പോൾത്തന്നെ അതിനെ മറികടക്കാനുള്ള നടപടികളും വിദഗ്ദ്ധോപ ദേശമനുസരിച്ച് അദ്ദേഹം നടത്തിക്കൊണ്ടിരുന്നു. അതിനിടയിൽ അനേക തവണ നിശബ്ദനായി കുനിഞ്ഞിരുന്നു നെഞ്ചു പൊടിഞ്ഞു നടത്തുന്ന പ്രാർ ത്ഥനയും, ഓരോ നിമിഷവും തന്റെ ജനത്തിന്റെ സ്ഥിതിയെപ്പറ്റി ആരാഞ്ഞു കൊണ്ടിരിക്കുന്ന പിതൃവാത്സല്യവും നേരിട്ടു കണ്ടവർക്കേ മനസിലാക്കാൻ കഴിയൂ. ഒരു തവണപോലും വീഴ്ച വരുത്താതെയുള്ള തന്റെ യാമപ്രാർത്ഥ നകൾ: മറ്റുള്ളവരെ അറിയിക്കാനോ, താൻ ഒരു പ്രാർത്ഥനാമനുഷ്യനാ ണെന്നു പ്രചരിപ്പിക്കാനോ ശ്രമിക്കാറില്ല.

“മലങ്കരസഭ”യുടെ ആത്മീയവും ലൗകികവുമായ ഏക മേലദ്ധ്യക്ഷൻ എന്നു സുപ്രീംകോടതി അംഗീകരിച്ച പ. പിതാവ് തന്റെ അദ്ധ്യക്ഷ പദവി ക്കടുത്ത സ്ഥാനചിഹ്നങ്ങൾപോലും അത്യാവശ്യമായ സന്ദർഭങ്ങളിലൊ ഴികെ ഉപയോഗിക്കുന്നതിൽ വിമുഖത കാട്ടുന്നത് പ്രകടനാത്മകതയോടുള്ള താൽപര്യമില്ലായ്മ കൊണ്ടാണ്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പ്രായത്തിന്റെ മാനദണ്ഡങ്ങൾ ലംഘിച്ച് 36-ാം വയസിൽ ഈ പിതാവിനെ മേല്പട്ടസ്ഥാനത്തേക്ക് വിളിച്ച് അടുപ്പിച്ചത് ദീർഘദർശനത്തോടെ ആയി രുന്നു. അദ്ദേഹത്തെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേയ്ക്ക് വിളിച്ചടുപ്പിച്ച പ. സഭയുടെ തീരുമാനം ശരിയായിരുന്നുവെന്ന് കാലം തെളി യിച്ചു. നഥാനിയേലിനെ ആദ്യം കണ്ടപ്പോൾ യേശുക്രിസ്തു പറഞ്ഞ വാചകം ഇവിടെ പ്രസക്തമാണ്, “ഇതാ സാക്ഷാൽ ഇസ്രായേല്യൻ: ഇവ നിൽ കപടമില്ല.” (യോഹ. 10:47).

വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിൽ എട്ടാ മത് കാതോലിക്കായും ഇരുപത്തിഒന്നാമത് മലങ്കര മെത്രാപ്പോലീത്തായു മായി 11 വർഷം ഭാഗ്യമോടെ സമൂഹത്തിനും സഭയ്ക്കും അനന്യസാധാരണ മായ നേതൃത്വം നൽകിയ ശേഷം ദൈവസന്നിധിയിൽ ചേർന്ന പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി.

യഥാർത്ഥ സന്യാസിയായി ലാളിത്യത്തിന്റെ ലാവണ്യത്തോടും ദീനാനു കമ്പയുടെ സുഗന്ധത്തോടും നേരിന്റെയും നിയമത്തിന്റെയും പാതയിൽ സത്യസന്ധമായും ആത്മീയ ചൈതന്യത്തിലും സഭയേയും സമൂഹ ത്തേയും നയിച്ച ധന്യജീവിതമായിരുന്നു ആ പിതാവിന്റേത്.

ആത്മീയതയിലും പ്രവർത്തനക്ഷമതയിലും കർമ്മനിരതനായിരുന്ന പ. ബാവാ തിരുമേനിയുടെ സ്നേഹോഷ്മളമായ വാത്സല്യവും ശാസനയും ആവോളം അനുഭവിച്ച വിനീതനായ ഒരു സഭാസേവകനായ എന്നിൽ പ. പിതാവിന്റെ വേർപാട് വേദനയും ശൂന്യതയും സൃഷ്ടിച്ചു. എന്നാൽ അനുകരണീയവും പ്രകാശപൂർണ്ണവുമായ ആ ജീവിതത്തിന്റെ ദീപ്തമായ സ്മരണകൾ വരുംകാലങ്ങളിൽ നമുക്ക് കരുത്തും പ്രത്യാശയും പകരും.

പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി സ്വന്തം ജീവിതത്തെ യാഗമായി സമർപ്പിച്ചു. 'അനുഭവങ്ങൾ ധ്യാനങ്ങൾ' എന്ന അദ്ദേഹത്തിന്റെ പുസ്തകത്തിൽ ആയുസ്, ജ്ഞാനം, പണം, പ്രശസ്തി, ഭരണപാടവം എന്നിവ ഇവിടെ ഉപേക്ഷിക്കുവാനുള്ളതാണെന്നും എന്നാൽ ദൈവോന്മുഖമായ ജീവിതവും ഉപകാരപ്രദമായ നന്മയും എന്നും നിലനിൽക്കും എന്നും അത് മാത്രമേ നമുക്ക് കൂടെ കൊണ്ടുപോകുവാൻ കഴിയൂ എന്നും പറയുന്നു. ദൈവോന്മുഖമായി ജീവിക്കണം എന്നും മനുഷ്യന്റെ ഈ ലോക ജീവിതം സമൂഹത്തിന് ഗുണകരമാകണമെന്നും മറ്റൊരു ലേഖനത്തിലും പറയുന്നു. മരണത്തെ മുന്നിൽ കണ്ടുകൊണ്ട് ഇവ എഴുതിയോ എന്നു തോന്നിപ്പോകും. ഇവ പ്രസംഗിക്കുക മാത്രമല്ല ജീവിതത്തിൽ പ്രായോഗികമാക്കുകയും ചെയ്ത പിതാവാണ് പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി.

ക്രിസ്തുവിന്റെ യഥാർത്ഥ അനുകാരിയായി സാക്ഷ്യജീവിതം നയിച്ച പിതാവ് വേറിട്ട മുഖമായി പ്രകാശം പരത്തുന്നു. പറയുന്നത് പ്രവർത്തിക്കുവാനും, പ്രവർത്തിക്കുന്നത് പറയുവാനും ആ പിതാവ് ഏറെ ശ്രദ്ധിച്ചിരുന്നു. 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും' എന്നു ബൈബിൾ പഠിപ്പിക്കുന്നു. പ. ബാവായുടെ മുഖമുദ്ര ഹൃദയശുദ്ധിയായിരുന്നു. തനിക്ക് ശരിയെന്ന് തോന്നുന്നത് പ്രശസ്തിക്കുവേണ്ടിയോ ലാഭത്തിനുവേണ്ടിയോ അദ്ദേഹം സമ്മതിച്ചു കൊടുക്കാറില്ലായിരുന്നു. നിലപാടുകളിൽ വ്യക്തമായി ഉറച്ചു നിന്നു.

പ. ബാവാ തിരുമേനിയുടെ കാൻസർ ചികിൽസയ്ക്കായി വിദേശത്തു കൊണ്ടുപോകുവാൻ സഭാ സമിതികൾ തീരുമാനം എടുത്തു. പ്രവാസികളായ സഭാസ്നേഹികൾ അമേരിക്കയിലെ മയോ ക്ലിനിക്കിൽ ചികിൽസക്കായി കൊണ്ടുപോകാമെന്ന് വാഗ്ദാനം ചെയ്തു.

അവരോട് പ. ബാവാ തിരുമേനി പറഞ്ഞു: "പരുമലയിൽ ആധുനിക സജ്ജീകരണങ്ങളോടു കൂടിയ കാൻസർ സെന്റർ എന്റെ നേതൃത്വത്തിൽ എന്റെ സഭ നടത്തുമ്പോൾ ഞാൻ വിദഗ്ധ ചികിൽസക്കായി വിദേശത്തേക്ക് പോകുന്നെങ്കിൽ ഞാൻ ജനത്തിന് കൊടുക്കുന്ന സാക്ഷ്യം എന്താണ്?"

പലരും പ. ബാവായെ അമേരിക്കയിലെ വിദഗ്ധ ചികിൽസയെക്കുറിച്ച്

ബോധ്യപ്പെടുത്തുവാൻ ശ്രമിച്ചെങ്കിലും പ. ബാവ വഴങ്ങിയില്ല. "ദൈവം എനിക്ക് ആയുസ് തന്നിട്ടുണ്ടെങ്കിൽ ജീവിതം നീട്ടി തരട്ടെ. ദൈവത്തിന്റെ ഇഷ്ടം എന്നിൽ നിറവേറട്ടെ. ഞാൻ പരുമല മാത്രമേ ചികിൽസിക്കുകയുള്ളു. പരുമല വിട്ട് ഒരിടത്തേയ്ക്കും വരില്ല" എന്നും പറഞ്ഞു. നിലപാടുകളിലെ വ്യക്തത അതാണ് പ. ബാവാ തിരുമേനി അടുത്ത തലമുറയ്ക്ക് നൽകുന്ന സന്ദേശം.

പ. ബാവായുടെ ജീവിതത്തിലെ ഏറ്റവും അനുകരണീയമായ മാതൃക പ്രാർത്ഥനാ ജീവിതമാണ്. ബാഹ്യ പ്രകടനങ്ങളോ പ്രാർത്ഥനാ പുരുഷൻ എന്ന ഖ്യാതിയോ നേടാൻ ആഗ്രഹിച്ചില്ല. ഏകാന്തതയിൽ സഭയ്ക്കായി പ്രാർത്ഥിക്കും. ഓരോ പ്രതിസന്ധിയിലും നിശബ്ദനായി ഏകനായി ഞാലിയാകുഴി ദയറായിലും പാമ്പാടി ദയറായിലും പരുമല പള്ളിയിലും പോയി മുട്ടുകുത്തി പ്രാർത്ഥിക്കുമായിരുന്നു. അതിനാൽ പ്രതിസന്ധികളെ അതിജീവിക്കുവാൻ കഴിഞ്ഞു.

മാനവികതയുടെ പ്രവാചകൻ എന്ന നിലയിലും അദ്ദേഹം ഭാവിയിൽ അറിയപ്പെടും. ജാതി മത ചിന്തകൾക്ക് അതീതമായി മനുഷ്യരെ ഒന്നായി കാണുവാനും കൂടെ ചേർത്തു നിർത്തുവാനും ദൈവ സ്നേഹം അവരിലേക്ക് പകർന്നു കൊടുക്കുവാനും സാധിച്ചിട്ടുണ്ട്. എല്ലാ മതങ്ങളുടെയും അന്തസത്ത ഉൾക്കൊണ്ട് എല്ലാവരേയും ബഹുമാനിക്കാൻ തയ്യാറായിരുന്ന പ. ബാവാ തിരുമേനി നിലപാടുകളിൽ വ്യക്തതയുള്ള മാനവികതയുടെ പ്രവാചകനായിരുന്നു.

ജാതിക്കു തലവനായി സഭയെ മേയിച്ചു ഭരിച്ച ശുദ്ധിമാനും ഭാഗ്യവാനുമായ പ. ബാവാ തിരുമേനിയുടെ ദീപ്തവും പാവനവുമായ സ്മരണയ്ക്കു മുമ്പിൽ ശിരസ് നമിക്കുന്നു.



# എന്നെ തേടിവന്ന സുകൃതം

## കെ. എസ്. ചിത്ര

ചില ആഗ്രഹങ്ങൾ ബാക്കിയാകും. അവ ഇനി നടക്കില്ലെന്നുകൂടി മനസ്സിലാകുമ്പോൾ ആ വേദന ഒരിക്കലും മാറാതെ നമ്മുടെ കൂടെയുണ്ടാകും. ബാവാ തിരുമേനിയെ ഓർക്കുമ്പോഴും എനിക്ക് അത്തരമൊരു വേദനയുണ്ട്. എങ്ങനെയാണ് ഇത്രയും ദൈവിക ചൈതന്യമുള്ള ആത്മീയാചാര്യൻ എന്റെ ജീവിതത്തിലെ താങ്ങും തണലുമായി വന്നതെന്ന് അറിയില്ല. എനിക്കു തിരുമേനിയേക്കുറിച്ചോ സഭയെക്കുറിച്ചോ ഒന്നുമറിയില്ലായിരുന്നു. ഒരു ദിവസം കുടുംബസുഹൃത്തും ചെന്നൈ വിജയ ഹോസ്പിറ്റലിലെ ഡയഗ്നോസ്റ്റിക് ഡിവിഷൻ മാനേജരുമായ ചെറിയാൻ തോമസ് വിളിച്ചു.

സഭ തുടങ്ങുന്ന പരുമല കാൻസർ ആശുപത്രിയുടെ അംബാസഡറായി വരാമോ എന്നു തിരുമേനി ചോദിച്ചതായി പറഞ്ഞു. 'ഞങ്ങൾ വരാം' എന്ന് ഒരു നിമിഷംകൊണ്ടുതന്നെ ഞാനും ഭർത്താവ് വിജയ് ശങ്കറും മറുപടി നൽകി. എന്നെ ഇതിലേക്കു നയിച്ചതു ഞാൻ ആരാധിക്കുന്ന ചൈതന്യം തന്നെയാകാം. പിന്നീടു തിരുമേനി ചെന്നൈയിൽ ഞങ്ങളുടെ വീട്ടിൽവന്നു. അതിലും വലിയ അനുഗ്രഹമുണ്ടോ? പിന്നീടു പരുമല ആശുപത്രിയിലെ കാൻസർ വാർഡിനു ഞങ്ങളുടെ മകൾ നന്ദനയുടെ പേരിട്ടു. അത് വല്ലാത്തൊരു അനുഭവമായിരുന്നു.



ദൈവം നേരിട്ട് അനുഗ്രഹിച്ചുതന്ന പ്രസാദമെന്നു പറയാം.ഞങ്ങളുടെ കുട്ടിയെ കാലാകാലം ഇനി അവിടെ എത്തുന്നവർ ഓർക്കും. ഞങ്ങളുടെ കാലശേഷവും അവളുടെ ഓർമ ബാക്കിയുണ്ടാകും. അതിനു നിമിത്തമായതു തിരുമേനിയുടെ സാന്നിധ്യമാണ്.തിരുമേനി ആശുപത്രിലായതറിഞ്ഞു ഞാനും വിജയൻ ചേട്ടനും ചെറിയാനുംകൂടി പോയിരുന്നു. അന്നു തിരുമേനിക്കുവേണ്ടി ഞാൻ പാടി. പാട്ടു മുഴുവനും തിരുമേനിയും കൂടെ പാടി. കൈകൂപ്പിനിന്നു പലരും അതു കേട്ടു. എനിക്കുള്ള അനുഗ്രഹം തിരുമേനി തുടരുകയായിരുന്നു.

ഇത്രയേറെ അനുഗൃഹീതനായ ഒരാൾ കൂടെപ്പാടുക എന്നത് സ്വപ്നങ്ങൾക്കും അപ്പുറത്താണ്. പാട്ടു തീർന്നപ്പോൾ ഞാൻ പറഞ്ഞു ”ഇനി ദേവലോകം അരമനയിൽ വന്നു കാണാം.” തിരുമേനി തലയിൽ കൈവച്ച് എന്നെ അനുഗ്രഹിച്ചു. ഇനി അരമനയിൽ തിരുമേനിയുണ്ടാകില്ല. അവിടെ പോയി സുഖമായിരിക്കുന്നതു കാണണമെന്ന ആഗ്രഹം ബാക്കിയാകുന്നു. എങ്കിലും കാരുണ്യവും സ്നേഹവുമായി ആ ചൈതന്യം ഞങ്ങളുടെ കൂടെയുണ്ടുമെന്ന് എനിക്കുറപ്പാണ്. ചിലരെ ജീവിതത്തിൽ കണ്ടുമുട്ടുന്നതു മുജ്ജന്മ സുകൃതം കൊണ്ടാകാം. തിരുമേനിയുടെ അടുത്തുനിൽക്കാനായി എന്നതും അത്തരമൊരു സുകൃതമാണ്. ഈശ്വരീയ സുകൃതം.



# ജീവനുതുല്യം സഭയെ സ്നേഹിച്ച ശ്രേഷ്ഠ മഹാചാര്യൻ

## ഫാ. ഡോ. റ്റി. ജെ. ജോഷ്വ

കൊറോണായുടെ ബന്ധനത്തിൽ ആയിരിക്കുന്നതുകൊണ്ട് ദിവംഗത നായ കാതോലിക്കാ ബാവാ തിരുമേനിക്ക് അന്തിമോപചാരം അർപ്പിക്കാൻ പോലും കഴിയാത്ത തീവ്ര വ്യഥയോടെയാണ് അദ്ദേഹത്തെക്കുറിച്ചുള്ള ഈ അനുസ്മരണം എഴുതുന്നത്. ഞാനും പൗലോസ് ദ്വിതീയൻ ബാവായുമായി സുദീർഘമായ ബന്ധമാണുള്ളത്. അദ്ദേഹത്തെ പരിചയപ്പെടുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ മാതൃസഹോദരൻ ശ്രീ. ഇയ്യുട്ടിയുമായി അടുത്ത ബന്ധം സ്ഥാപിക്കുന്നതിനു സാധിച്ചു. അതു കുന്നംകുളത്തു നടന്ന കൺവൻഷൻ യോഗങ്ങളോടനുബന്ധിച്ചാണ്. പിന്നീട് ഇയ്യുട്ടിയാണ് അനന്തിരവനെ സെമി നാരിയിൽ ചേർക്കുന്നതിനു കൊണ്ടുവന്നത്.

സെമിനാരി വിദ്യാർത്ഥി ആയിരിക്കുമ്പോൾ കെ. ഐ. പോളുമായി നല്ല ബന്ധം പുലർത്താൻ സാധിച്ചു. സൗമ്യനും, സുമുഖനും, ശാന്തശീലനുമായ പോൾ ആരെയും ആകർഷിക്കുന്ന വ്യക്തിത്വത്തിനുടമയായിരുന്നു. അച്ചട ക്കവും, പഠനതാല്പര്യവുമുള്ള വിദ്യാർത്ഥി, ആരാധനാ കാര്യങ്ങളിൽ ശുഷ് കാന്തിയും നിഷ്ഠയുമുള്ള ആത്മീയാർത്ഥി, സതീർത്ഥ്യരോട് നല്ല ബന്ധവും അടുപ്പവും പുലർത്തിയ സ്നേഹസമ്പന്നൻ ഇതെല്ലാമായിരുന്നു അദ്ദേഹ ത്തിൽ വിളങ്ങിയ സവിശേഷതകൾ. അദ്ദേഹത്തിന്റെ സെമിനാരി ഗുരുക്ക ന്മാരിൽ ഇന്നു ജീവിച്ചിരിപ്പുള്ളത് ഞാൻ മാത്രമാണ്.

അദ്ദേഹം കാതോലിക്കാ ആയ ശേഷം 'സഭാഗുരുരത്നം' എന്ന വിശിഷ്ട പദവി എനിക്കു നൽകി എന്നെ ആദരിച്ചത് അത്യന്തം കൃതജ്ഞ തയോടെ ഞാൻ ഓർക്കുന്നു. എന്നോടുള്ള അദ്ദേഹത്തിന്റെ സ്നേഹാദര വുകളുടെ പ്രതീകമായി ഞാൻ അതിനെ വിനയപൂർവ്വം അംഗീകരിക്കുന്നു. എന്റെ നവതി ആഘോഷത്തിന്റെ മുഖ്യ അതിഥി തിരുമേനി ആയിരുന്നു. എനിക്ക് ആശംസകൾ നേർന്നുകൊണ്ട് സംസാരിച്ചത് അഭിമാനപൂർവ്വം ഞാൻ ഓർക്കുന്നു. പരുമല ആശുപത്രിയിൽ, അദ്ദേഹത്തിന്റെ രോഗം മൂർച്ഛി ക്കുന്നതിനു മുമ്പ്, ഞാൻ അദ്ദേഹത്തെ സന്ദർശിച്ചു. എന്റെ ആത്മ സുഹൃത്ത് ഫാ. സി. സി. ചെറിയാനും കൂടെ ഉണ്ടായിരുന്നു. അദ്ദേഹം കുന്നം കുളംകാരനും ബാവാ തിരുമേനിയുടെ സഹപാഠിയുമാണ്. രോഗവിവരം അന്വേഷിച്ച ശേഷം ഞാൻ പ്രാർത്ഥിച്ചു. അതു കഴിഞ്ഞപ്പോൾ അദ്ദേഹ ത്തിന്റെ തലയിൽ കൈ വച്ച് ഞാൻ പ്രാർത്ഥിക്കാനാവശ്യപ്പെട്ടു. ഒരു ഗുരു വിനോടുള്ള അപേക്ഷയായിരുന്നു. ആദരവോടും, ആത്മനിറവിലും ഞാൻ

പ്രാർത്ഥിച്ചു. പിന്നീട് എന്നെ അനുഗ്രഹിക്കണമെന്ന് ഞാൻ ആവശ്യപ്പെട്ട് മുട്ടുകുത്തിയപ്പോൾ, എന്റെ തലയിൽ കൈ വച്ച് പ്രാർത്ഥിച്ച് അനുഗ്രഹിച്ചു. അതായിരുന്നു ഞങ്ങൾ തമ്മിലുള്ള അന്ത്യമായ കൂടിക്കാഴ്ച. ആ അനുസ്മരണം സന്തോഷവും, ആദരവും ഉണർത്തുന്നതാണ്.

ഇതുവരെ ഞങ്ങളുടെ ആത്മബന്ധത്തെക്കുറിച്ചാണ് പറഞ്ഞത്. ഇനിയും ആ വ്യക്തിത്വത്തിലേക്കും നിസ്തുല സംഭാവനകളിലേക്കും ശ്രദ്ധിക്കാം.

ഒരാളിനെ മഹത്വമണിയിക്കുന്നത് പദവികളോ സ്ഥാനമാനങ്ങളോ അല്ല, വ്യക്തിജീവിതത്തിന്റെ ഔന്നത്യമാണ്. വന്ദ്യ തിരുമേനിയെപ്പറ്റി പറയുമ്പോൾ അദ്ദേഹം നിഷ്കളങ്കനും, നിസ്വാർത്ഥനുമായിരുന്നു. ആരാധന, തിരുവചനധ്യാനം, ആത്മികാനുഷ്ഠാനങ്ങൾ എന്നിവയിലുള്ള നിഷ്ഠ എടുത്തു പറയേണ്ടതാണ്. അദ്ദേഹത്തിന്റെ മുൻഗാമികളുടെ നിരയിൽത്തന്നെ ഇക്കാര്യത്തിൽ നമുക്ക് അദ്ദേഹത്തെ ദർശിക്കാം. പ്രകടനാത്മകത ഇല്ലാത്ത ആത്മികത എന്നു വിശേഷിപ്പിക്കാം. കർത്താവുമായിട്ടുള്ള ആളത്വപരമായ ബന്ധം സർവ്വപ്രധാനമായി അദ്ദേഹം കരുതി. എല്ലാ മാസത്തിലും മൂന്നു ദിവസം മൗനത്തിലും ധ്യാനത്തിലും, ഞാലിയാകുഴി ദയറായിൽ കൃത്യമായി ചെലവിടുമായിരുന്നു. വളരെ അടുത്തുള്ളവർക്കു മാത്രമേ, ഈ ധ്യാനദിനങ്ങളെപ്പറ്റി അറിവുണ്ടായിരുന്നുള്ളു.

വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നത് ഭാഗ്യം എന്നുള്ള കർത്തൃവചനം സ്വജീവിതത്തിൽ അദ്ദേഹം പ്രാവർത്തികമാക്കിയിരുന്നു. 'സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു' (2 കൊരി. 9:7) എന്ന പൗലോസ് ശ്ലീഹായുടെ വാക്കുകൾ അദ്ദേഹം അനുഭവവേദ്യമാക്കി. കൊടുക്കുവാനുള്ള മനസ്സ് സ്നേഹത്തിന്റെ പ്രചോദനത്താൽ ഉണ്ടാകുന്നതാണ്.

അഴലുന്നവരും ഇഴലുന്നവരുമായ ജനത്തെ കണ്ടിട്ട് യേശുതമ്പുരാൻ പറഞ്ഞു: "ഇവരിൽ എന്റെ മനസ്സലിയുന്നു." ഈ മനോഭാവം ഒരളവുവരെ തിരുമേനിക്കുണ്ടായിരുന്നു. വീടില്ലാത്ത അനേകർക്ക് ഭവനദാനം ചെയ്യാൻ കഴിഞ്ഞു. വെല്ലൂർ ആശുപത്രിയിൽ ചികിത്സയ്ക്ക് എത്തുന്നവരിൽ സാമ്പത്തിക ക്ലേശം അനുഭവിക്കുന്നവർക്കുപോലും അവിടുത്തെ നമ്മുടെ വികാരി അച്ചനിൽക്കൂടി അവർക്ക് സഹായധനം ലഭ്യമാക്കിയിരുന്നു. വലതുകൈ ചെയ്യുന്നത് ഇടതു കൈ അറിയരുത് എന്ന തത്വം അന്യൂനം അദ്ദേഹം പാലിച്ചിരുന്നു.

### 1. പൊയ്മുഖമില്ലാത്ത ജീവിതവും സംഭാഷണവും

സാമൂഹ്യ മണ്ഡലത്തിൽ മാത്രമല്ല, ആത്മിക മണ്ഡലത്തിലും പൊയ്മുഖമുള്ളവർ കുറവല്ല. ഭക്തിയുടെയും ആദ്ധ്യാത്മികതയുടെയും ഭാവങ്ങൾ അവർക്കു നന്നായിട്ടറിയാം. സംഭാഷണത്തിലാണ് അത് അധികമായി പ്രത്യ

ക്ഷപ്പെടുന്നത്. തിരുമേനി തന്റെ ഹൃദയത്തിലുള്ളത് ആരോടും തുറന്നു പറയാൻ മടിക്കാത്ത സമീപനമായിരുന്നു. ചിലപ്പോൾ പരുക്കനായി തോന്നിപ്പോകാം. അതു കാപട്യത്തിന്റെ മൂടുപടമില്ലാത്തതുകൊണ്ടാണ്. ഏതു സദസ്സിലും, താൻ വിശ്വസിക്കുന്ന കാര്യങ്ങൾ അർത്ഥശങ്കക്കിടയില്ലാതെ വ്യക്തമായി പറയാൻ അദ്ദേഹത്തിനു കഴിയുമായിരുന്നു.

**2. സേവനരംഗത്ത്**

വിദ്യാർത്ഥിപ്രസ്ഥാനവുമായി, വൈദികനാകുന്നതിനു മുമ്പ്, ബന്ധപ്പെട്ട് യുവജനങ്ങളുടെ ഇടയിലെ പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. വൈദികനായ ശേഷം സേവനം അനുഷ്ഠിക്കാൻ ലഭിച്ചത് എറണാകുളം സെന്റ് മേരീസ് പള്ളി ആയിരുന്നു. അഭ്യസ്ഥവിദ്യരും, ഉദ്യോഗസ്ഥ പ്രമുഖരും, കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ളവരും ഉൾക്കൊള്ളുന്ന ഇടവക ആയിരുന്നു. പള്ളിയുടെ പാഴ്സനേജിൽ താമസിച്ചുകൊണ്ട്, ആരാധന ക്രമമായി നടത്തുവാനും ജനങ്ങളുമായി ഉത്തമ സമ്പർക്കം പുലർത്താനും കഴിഞ്ഞു. അക്കാലഘട്ടത്തിൽ പല പരിപാടികൾക്കും ഞാൻ ആ ഇടവകയിൽ പോവുകയും ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ നേരിട്ട് കാണാൻ അവസരം ലഭിക്കുകയും ചെയ്തിട്ടുണ്ട്. വലിപ്പച്ചെറുപ്പ ഭാവമില്ലാതെ സമഭാവനയോടെ എല്ലാവരോടും നല്ല ബന്ധം പുലർത്താനും ഒരു ഉത്തമ അജപാലകനായി തിളങ്ങുവാനും കഴിഞ്ഞു. എപ്പിസ്ക്കോപ്പാമാരാകുന്നവർക്ക് ഇടവക ശുശ്രൂഷയുടെ പരിചയവും അനുഭവവും നിശ്ചയമായും ഉണ്ടായിരിക്കണം. വേദശാസ്ത്ര വിജ്ഞാനവും, വേദജ്ഞാനവും മാത്രം പോരാ പ്രായോഗിക തലത്തിലുള്ള അനുഭവജ്ഞാനവും കൈമുതലായിട്ടുണ്ടായിരിക്കണം. ഇദ്ദേഹത്തെ മെത്രാൻ സ്ഥാനത്ത് അവരോധിക്കപ്പെട്ടപ്പോൾ സ്വന്തം ഭദ്രാസനമായ കുന്നംകുളത്തിന്റെ ചുമതല തന്നെ ലഭിച്ചു. ആ ഭദ്രാസനം രൂപീകരിക്കപ്പെട്ടിട്ട് അധികനാൾ ആയിട്ടില്ലായിരുന്നു. അതിനാൽ അവിടെ അനുയോജ്യമായ അരമനയും ഭദ്രാസനാസ്ഥാനവും എല്ലാം വേണ്ടിയിരുന്നു. ആർത്താറ്റു പള്ളിയുടെ സമീപത്തു തന്നെ, ഏറ്റവും അനുയോജ്യമായ സ്ഥലത്തു മനോഹരമായ അരമനയും ഓഫീസ് സമുച്ചയവും നിർമ്മിക്കാൻ കഴിഞ്ഞത് തിരുമേനിയുടെ അഭിനന്ദനാർഹമായ നേട്ടമാണ്.

**3. കാതോലിക്കാ സ്ഥാനത്തേക്ക്**

യുവത്വത്തിന്റെ പ്രസരിപ്പോടും, ഉന്മേഷത്തോടും, കർമ്മോത്സുകതയോടും കഴിയുന്ന അവസ്ഥയിൽ കാതോലിക്കാ സ്ഥാനത്ത് അവരോധിതനായി. മുൻഗാമി രോഗിയും അവശനുമായി കാലം കഴിഞ്ഞതിനു ശേഷമാണ് ഇദ്ദേഹം തൽസ്ഥാനത്ത് എത്തുന്നത്. അനുകൂലമായ പല ഘടകങ്ങളും അദ്ദേഹത്തിനു ലഭിച്ചു. ഏറ്റവും പ്രധാനം സുപ്രീംകോടതിയുടെ അനുകൂലവും നിർണ്ണായകവുമായ വിധിയാണ്. സഭയുടെ പൂർണ്ണ സ്വാത

ന്ത്ര്യവും സ്വയംശീർഷകത്വവും എല്ലാം സ്ഥിരീകരിച്ചുകൊണ്ടുള്ള ഈ വിധി സഭയുടെ ഭാവി ശരിയാംവണ്ണം കരുപ്പിടിപ്പിക്കുന്നതിന് ഉപയുക്തമായി. വടക്കൻ ഭദ്രാസനങ്ങളിലെ പല പള്ളികളും കാതോലിക്കാ ഭാഗത്തേക്കു കൊണ്ടുവരാൻ കഴിഞ്ഞു. പാത്രിയർക്കീസു ഭാഗക്കാരോടുള്ള സമീപനത്തിൽ കർക്കശമായ ഒരു നിലപാടു തിരുമേനി സ്വീകരിച്ചു എന്ന് അഭിപ്രായമുള്ള അനേകരുണ്ട്.

### 4. നിർമ്മാണ രംഗത്ത്

ദേവലോകം ആസ്ഥാനത്തിന്റെ മുഖഛായ മാറ്റാൻ തക്ക നിർമ്മാണ പ്രവർത്തനങ്ങൾ അവിടെ ഉണ്ടായി. കയറിച്ചെല്ലുമ്പോൾ കാണുന്ന ഹാളിന്റെ നവീകരണം, ഓഫീസ് സമുച്ചയം: ഏറെക്കാലമായി സന്ദർശകരുടെ മുമ്പിൽ ഒരു ചോദ്യചിഹ്നമായി നിന്ന നാലുനില സൗധം, ആധുനിക സൗകര്യങ്ങളും ക്രമീകരണങ്ങളുമുള്ള ഒരു ഓഫീസ് സമുച്ചമായി രൂപാന്തരപ്പെടുത്തിയത് തുടങ്ങിയ കാര്യങ്ങൾ ഹൃദയവായ്പ്പോടെ നാം കണ്ട് ചാപ്പലിന്റെ ഭാഗത്ത് എത്തുമ്പോൾ, അതിമനോഹരമായി അതിന്റെ പുനർനിർമ്മാണം ചെയ്തു ആ വിശുദ്ധ മന്ദിരം ഇപ്പോൾ നാലു കാതോലിക്കാമാരുടെ കബറിടങ്ങൾ സ്ഥിതി ചെയ്യുന്ന പുണ്യസ്ഥലമായി മാറിയിരിക്കുന്നു. അതുപോലെ അന്യാധീനപ്പെട്ടു പോകാതെ കോട്ടയം എം.ഡി. കോമ്പൗണ്ട് മതിൽക്കെട്ടി ഭദ്രമാക്കാനും തിരുമേനിയുടെ ശ്രദ്ധ പതിഞ്ഞു. എം.ഡി. സെമിനാരി സ്കൂളിന്റെ പുതിയ ഹാളും മന്ദിരങ്ങളും തിരുമേനിയുടെ കാലത്തുണ്ടായവയാണ്.

നാം പരുമലയെത്തുമ്പോൾ നമ്മുടെ ശ്രദ്ധയാകർഷിക്കുന്ന മഹൽ സ്ഥാപനമാണ് അവിടെ തല ഉയർത്തി നിൽക്കുന്ന ഹോസ്പിറ്റൽ സമുച്ചയം. ബാല്യാവസ്ഥയിൽ മാത്രം കഴിഞ്ഞ ആ സ്ഥാപനത്തെ മദ്ധ്യതിരുവിതാംകൂറിലെ ഗണനീയമായ ഒരു ചികിത്സാകേന്ദ്രമാക്കി മാറ്റി. പ്രത്യേകിച്ച് അവിടുത്തെ കാൻസർ ബ്ലോക്ക് അഭിമാനിക്കത്തക്ക നേട്ടമാണ്. സാമ്പത്തിക ക്ലേശം ഏറെ അനുഭവിച്ചാണ് തിരുമേനി പരുമല ഹോസ്പിറ്റൽ വളർത്തിയെടുത്തത്. തിരുമേനി തന്നെ കാരണഭൂതനായി നിർമ്മിച്ച കാൻസർ സെന്ററിലാണ് തിരുമേനിയുടെ നിർണ്ണായകമായ അന്ത്യനാളുകൾ കഴിച്ചു എന്നുള്ളത് സ്മരണീയമാണ്. ആ സ്ഥാപനം തിരുമേനിയുടെ പാവനസ്മരണയ്ക്കായി സമർപ്പിക്കുന്നത് ഏറ്റവും ഉചിതമായിരിക്കും. മുമ്പ് പരുമലക്കു പോയിരുന്നത് ആത്മിക സൗഖ്യത്തിനും, ജീവിത പുതുക്കത്തിനുമായിരുന്നു. ഇന്നിപ്പോൾ അതിനു മാത്രമല്ല, ശാരീരികമായി ഏതു അസ്വാസ്ഥ്യത്തിനും പരിഹാരം ലഭിക്കാനും പോകുന്ന പുണ്യസ്ഥലമായി. ഈ മാറ്റത്തിന് വന്ദ്യ തിരുമേനിയുടെ പങ്കു വലുതാണ്.

സഭയെ ആത്മാർത്ഥമായി സ്നേഹിച്ച്, അതിന്റെ സ്വാതന്ത്ര്യത്തിനും ഉൽക്കർഷത്തിനും കോട്ടം വരാതെ എല്ലാ കാര്യങ്ങളും ജാഗ്രതയോടെ ശ്രദ്ധിച്ച

ഒരു ശ്രേഷ്ഠ മഹാചാര്യനാണ് നമ്മോടു വിടപറഞ്ഞത്. അദ്ദേഹം തന്നെ പുനർ നിർമ്മാണം ചെയ്ത ചാപ്പലിനോട് ചേർന്ന്, മുൻഗാമികളായ മൂന്നു പ്രഗത്ഭമതികളുടെ നിരയിൽ അവരോടു ചേർന്ന് അന്ത്യവിശ്രമം കൊള്ളുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. അദ്ദേഹത്തിന്റെ പാവന സ്മരണകൾക്കു മുമ്പിൽ എന്റെ വിനയാദരവുകൾ അർപ്പിക്കുന്നു.



അനുഗ്രഹും ഫാത്തിമയും പ. പിതാവിനൊപ്പം.

# ലളിതമനസ്ക്കനും സ്നേഹസമ്പന്നനും

## ഫാ. ഡോ. കെ. എം. ജോർജ്

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവായോടൊപ്പം ഏതാണ്ട് ഒരേ കാലത്ത് കോട്ടയം പഴയ സെമിനാരിയിൽ പഠിച്ചിരുന്നതിന്റെ നല്ല ഓർമകൾ ധാരാളമുണ്ട്. ഒന്നും മനസ്സിൽ ഒളിപ്പിക്കാതെ ഉള്ളതു പറയുന്ന ലളിതമനസ്കനും സ്നേഹസമ്പന്നനുമായ, നല്ല മുഖശ്രീയുള്ള ഒരു യുവാവിന്റെ ചിത്രമാണ് സതീർഥ്യരുടെ മനസ്സിൽ. പഠനത്തിലും മറ്റു രംഗങ്ങളിലും മികവ് പുലർത്തുന്ന സഹപാഠികളെ കലവറയില്ലാതെ ഉയർത്തിപ്പറയുന്നതിനുള്ള വിനയം അദ്ദേഹത്തിന്റെ സവിശേഷതയായിരുന്നു.

കുന്നംകുളത്തെ പുരാതനമായ നസ്രാണി പൈതൃകത്തിന്റെ സ്വാധീനം തന്റെ ജീവിതത്തിൽ ഉടനീളം സ്വീകരിച്ച ബാവാ തിരുമേനി വിശ്വാസകാര്യങ്ങളിലും ആചാരാനുഷ്ഠാനങ്ങളിലും കർശനമായ നിഷ്ഠ പുലർത്തിയിരുന്നു.

### വത്തിക്കാനിലെ സ്നേഹസംഗമം

2013–ൽ ഫ്രാൻസിസ് മാർപാപ്പാ സ്ഥാനമേറ്റ് ആറു മാസങ്ങൾക്കകം ബാവായെ വത്തിക്കാനിൽ സ്വീകരിച്ചു. കർശനമായ വത്തിക്കാൻ പ്രോട്ടോക്കോൾ പലതും മാറ്റി വച്ച് മഹാശയനായ മാർപാപ്പാ വളരെയേറെ സമയം



അതിഥിയായ ബാവായോടൊപ്പം സംഭാഷണത്തിനു ചെലവഴിച്ചു. ഭക്ഷണ മേശയിൽ വച്ച് സകല ജീവജാലങ്ങളോടുമുള്ള സഹാനുഭൂതിയുടെ ഭാഗമായി ഇന്ത്യയിൽ സർപ്പങ്ങൾക്കും എലികൾക്കുമൊക്കെ ആദരപൂർവം ഭക്ഷണം നൽകുന്ന സ്ഥലങ്ങളുണ്ടെന്ന് കേട്ടപ്പോൾ ഒരു കൊച്ചു കുട്ടിയെപ്പോലെ കൗതുകത്തോടെയാണ് അസ്സീസ്സിയിലെ വിശുദ്ധന്റെ പേര് സ്വീകരിച്ച ഫ്രാൻസിസ് പാപ്പാ അത് ശ്രദ്ധിച്ചത്. 'വിഷമുള്ള പാമ്പിനും അവിടെ ഭക്ഷണം കൊടുക്കുമോ?' എന്നു നിഷ്ക്കളങ്കമായി അദ്ദേഹം ചോദിച്ചത് ബാവായെ നന്നായി രസിപ്പിച്ചെന്ന് തോന്നുന്നു.

വത്തിക്കാൻ കൊട്ടാരത്തിലെ ഔദ്യോഗിക സ്വീകരണ ഹാളിൽ മലങ്കര ഓർത്തഡോക്സ് സഭാ ഡലിഗേഷനെ മാർപാപ്പാ കാണുകയും സംസാരിക്കുകയും ചെയ്തു. അതിനു ശേഷം, അദ്ദേഹവും ബാവായും മാത്രമായി സ്വകാര്യ സംഭാഷണത്തിന് തൊട്ടടുത്തുള്ള ചേംബറിലേക്ക് പ്രവേശിച്ചു. രണ്ടു പേർക്കും ഓരോ തർജ്ജമക്കാരനുമുണ്ട്. കാതോലിക്കാ ബാവായുടെ മൊഴിമാറ്റക്കാരനായി എനിക്കാണ് നിയോഗം ലഭിച്ചത്. സാധാരണഗതിയിൽ സഭാധ്യക്ഷന്മാർ തമ്മിലുള്ള ഇത്തരം സ്വകാര്യ സംഭാഷണം പുറത്താരും അറിയാനോ അറിയിക്കാനോ പാടില്ലെന്നാണ് നിയമം. രണ്ടു പേരും ഇംഗ്ലീഷിൽ കുശലം പറഞ്ഞു തുടങ്ങിയെങ്കിലും പെട്ടെന്ന് ഇരുവരും മാതൃഭാഷയിലേക്ക് തിരിഞ്ഞു. ലാറ്റിൻ അമേരിക്കയിലെ അർജന്റീനിയൻ ചുവയുള്ള സ്പാനീഷിൽ മാർപാപ്പായും കുന്നംകുളം രുചിയുള്ള മലയാളത്തിൽ ബാവായും സംസാരിച്ചത് വളരെ ഹൃദ്യമായിരുന്നു.

പത്തു മിനിറ്റെന്നു പറഞ്ഞെങ്കിലും അര മണിക്കൂറിൽ കൂടുതലെടുത്തു ഈ കൂടിക്കാഴ്ചയ്ക്ക്. പിന്നീട്, പൊന്തിഫിക്കൽ ഐക്യ കൗൺസിലിന്റെ സെക്രട്ടറിയും ദീർഘകാല സ്നേഹിതനുമായ ആർച്ച് ബിഷപ് ബ്രയാൻ ഫാരൽ ഒരു കുസൃതിച്ചിരിയോടെ എന്നോടു ചോദിച്ചു: 'എന്തായിരുന്നു അവിടെ ഇത്ര സമയടമെടുക്കാൻ?' 'രണ്ടു പേരും തമ്മിൽ അത്ര ഇഷ്ടമായെന്ന് തോന്നുന്നു', ചിരിച്ചു കൊണ്ട് ഞാനും പറഞ്ഞു. "എല്ലാം തുറന്നു പറയുന്ന രണ്ടു പേർ തമ്മിൽ കൂടിയാൽ സമയത്തിനെന്തു വില?"

ഔദ്യോഗിക ചടങ്ങുകളും യാത്രപറച്ചിലും കഴിഞ്ഞ് പുലർച്ചെ അഞ്ചിന് ലണ്ടനിലേക്ക് പോകാൻ ബാവായും സംഘവും സെന്റ് മാർത്താസ് അതിഥി മന്ദിരത്തിന്റെ താഴത്തെ നിലയിലെത്തി. അപ്പോഴതാ സകലരെയും അമ്പരപ്പിച്ച്, സ്വയം ലിഫ്റ്റിറങ്ങി, സാക്ഷാൽ ഫ്രാൻസിസ് മാർപാപ്പാ. അദ്ദേഹം കൊട്ടാരമുപേക്ഷിച്ച് താമസം സത്രത്തിലാണല്ലോ. കാവൽ നിന്നിരുന്ന സ്വിസ് ഗാർഡുകളും വത്തിക്കാൻ ഉദ്യോഗസ്ഥരും അന്ധാളിച്ചു. തന്റെ ആത്മീയ സഹോദരന് യാത്രാവന്ദനം നൽകാനാണ് മഹാനായ ആ വലിയ പിതാവ് വത്തിക്കാൻ നിയമങ്ങൾ തെറ്റിച്ച് താഴേക്കിറങ്ങി വന്നത് എന്നു തോന്നുന്നു.

അർമീനിയ, ഈജിപ്ത് തുടങ്ങിയ സ്ഥലങ്ങളിലൊക്കെ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ അധ്യക്ഷന്മാരോടൊപ്പം പരിശുദ്ധ കാതോലിക്കാ ബാവായുടെ സാന്നിധ്യം ശ്രദ്ധേയമായി. അർമീനിയയിലെ ക്രൈസ്തവകേന്ദ്രമായ എച്ച്മിയാറ്റ്സിനിൽ വച്ച് അന്ത്യോഖ്യാ പാത്രിയാർക്കീസ് പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ബാവായുമായുള്ള അത്യൂഷ്മളയായ കൂടിക്കാഴ്ചകളും ഒരുമിച്ചുള്ള പ്രാർഥനയും ഭക്ഷണവുമെല്ലാം മറ്റു സഭാതലവന്മാരെയും സഭയുടെ ഐക്യവും സമാധാനവും ആഗ്രഹിക്കുന്ന എല്ലാ നല്ല മനുഷ്യരെയും പ്രത്യാശാ നിരഭരരാക്കി.

സമുന്നത അധികാരകേന്ദ്രങ്ങളെ ചുറ്റുന്ന സങ്കീർണ വലയങ്ങളിൽ നിന്ന് സത്യാസത്യങ്ങൾ വേർതിരിച്ചറിയാനുള്ള ധാർമിക പ്രതിസന്ധിയുടെ വേദനയിലൂടെ മറ്റു പല നേതാക്കളെയും പോലെ ബാവാ തിരുമേനിയും കടന്നുപോയി. ഉള്ളിന്റെ ഉള്ളിൽ, മനുഷ്യർ തമ്മിൽ അനുരഞ്ജനവും ഐക്യവും ഉണ്ടാകണമെന്ന് അതിയായി ആഗ്രഹിച്ചിരുന്ന, വളരെ സാത്വിക സാധ്യതകൾ ഉണ്ടായിരുന്ന ഒരു വ്യക്തിത്വത്തെ അരനൂറ്റാണ്ടിലേറെ അടുത്തറിയാൻ കഴിഞ്ഞത് ഒരു ഭാഗ്യമായി കരുതുന്നു.

**കുടിൽ സംഗമം**

പ. ബാവാ തിരുമേനിയുടെ മനസ്സിന്റെ ലാളിത്യഭാവം വെളിപ്പെടുത്തുന്ന നിരവധി സന്ദർഭങ്ങൾക്ക് സാക്ഷിയാകാൻ കഴിഞ്ഞിട്ടുണ്ട്. ഒരെണ്ണം സൂചിപ്പിക്കട്ടെ.

ഞങ്ങൾ ചില കൂട്ടുകാർ ചേർന്ന് ഇടുക്കിയിൽ ഒരു മലഞ്ചരുവിൽ കാടിനടുത്ത് ഒരു തുണ്ട് ഭൂമിയിൽ ഒരു കുടിൽ പണിതു. ഇടയ്ക്കിടെ അവിടെ പല സുഹൃത്തുക്കൾ വന്ന് ഒരുമിച്ച് പ്രാർത്ഥിക്കയും കൂട്ടായി ചിന്തിക്കയും ധ്യാനിക്കുകയും ഒരുമിച്ച് ലളിത ഭക്ഷണം ഉണ്ടാക്കി കഴിക്കുകയും ചെയ്യുന്ന രീതിയായിരുന്നു. ഒരിക്കൽ ബാവാ തിരുമേനി കുടിലിൽ സന്ദർശനം നടത്തി. ദുർഘടമായ വഴിയിലൂടെ ഇടുക്കിയിലെ സഞ്ജയ് അച്ചൻ ഓടിച്ച ഒരു പഴയ ജീപ്പിൽ പിടിച്ചിരുന്നാണ് സ്ഥലത്ത് എത്തിയത്, മഴയും തണുത്ത കാറ്റും തോട്ടപ്പുഴുക്കളുമുള്ള 2015 ഓഗസ്റ്റ് മാസത്തിൽ, വെറും കാട്ടു കമ്പുകളും കല്ലും ചേർത്ത് പണിത് പുല്ലുമേഞ്ഞ ആ ഒറ്റ മുറി കുടിലിൽ ബാവാ അന്തിയുറങ്ങി. കുടിലിനു താഴെ കാട്ടിൽ നിന്ന് ഇറുത്തെടുത്ത ഒരു ചക്ക തിരുമേനിയുടെ മുൻപിൽ വച്ച് തന്നെ വെട്ടി നുറുക്കി വേവിച്ചത് ഒരു പാറയുടെ മുകളിലിരുന്ന് തിരുമേനി ആസ്വദിച്ചു. പിറ്റെ ദിവസം, കുടിലിനോട് ചേർന്ന് പൂത്ത് കായിച്ച് നിൽക്കുന്ന കാട്ടുമാവിൻ ചുവട്ടിൽ, ഒരു വലിയ കാട്ടുകല്ലിന്റെ മുകളിൽ തബ്ലൈത്ത വച്ച് തിരുമേനി വിശുദ്ധ കുർബ്ബാനയർപ്പിച്ചു. തീരെ കുറച്ചാളുകൾ മാത്രമേ സംബന്ധിക്കാനുണ്ടായിരുന്നുള്ളു. കുർബാനയ്ക്കിടയിൽ തിരുമേനി മനോഹരമായ ഒരു ചെറു പ്രസംഗം ചെയ്തു. മൂടൽ

മഞ്ഞിന്റെ കൂടാരത്തിലേക്ക് മലമുകളിലൂടെ മന്ദഹസിച്ചെത്തിയ ബാല സൂര്യനും ചുറ്റുപാടുമുള്ള മരങ്ങളിൽ പ്രഭാത കീർത്തനം പാടുന്ന പക്ഷി കളും കുടിലിനു താഴെയൊഴുകുന്ന കാട്ടുചോലയുടെ കളകള ശബ്ദവും "പർവ്വതങ്ങളും സകല കുന്നുകളും.. ഇഴ ജന്തുക്കളും പറവജാതികളും" എല്ലാം പങ്കെടുത്ത ആ കുർബാനയ്ക്കിടെ തിരുമേനി പ്രസംഗിച്ചു: "പല കോടികൾ മുടക്കി പണിത പള്ളികളിൽ ആരാധിക്കുന്നതിലും കൂടുതൽ ആത്മീയാനുഭവമാണ് പ്രകൃതിയുടെ മടിത്തട്ടിൽ നടത്തുന്ന ഈ ആരാധന നമുക്കു നൽകുന്നത്."

തിരുമേനി ഉള്ളിൽത്തട്ടി പറഞ്ഞ വാക്കുകളാണവ. നമ്മുടെ ദൈവാലയം ദൈവസൃഷ്ടിയായ പ്രകൃതി തന്നെയാണ് എന്ന് പൂർവ്വികരായ വിശുദ്ധ പിതാക്കന്മാർ പഠിപ്പിച്ചിരുന്നു. അതേ ബോധ്യത്തോടെ തിരുമേനി അന്ന് അർപ്പിച്ച വിശുദ്ധ കുർബ്ബാനയിൽ സംബന്ധിച്ച എല്ലാവർക്കും അതേ അനു ഭൂതിയുണ്ടായി. രണ്ടു പകലും ഒരു രാത്രിയും ആ കാട്ടിൽ കഴിഞ്ഞ തിരു മേനി എത്ര ആനന്ദവാനായിരുന്നു എന്ന് കണ്ടവർക്കറിയാം. ആനയും അമ്പാ രിയുമില്ലാതെ മുത്തുക്കുടകളും മൈക്കുമേളവുമില്ലാതെ, ജയ്‌വിളികളും മുദ്രാ വാക്യങ്ങളുമില്ലാതെ, ദൈവസൃഷ്ടിയുടെ ലളിതമായ സംഗീതവും സൗന്ദ ര്യവും അനുഭവിക്കാനാവുക എന്നത് ആത്മീയ ദൗത്യം വഹിക്കുന്നവർക്ക് എത്ര അനുപേക്ഷണീയമാണ് എന്ന് തിരുമേനി സ്വന്തം അനുഭവത്തിലൂടെ വെളിപ്പെടുത്തി (കഴിഞ്ഞ വേനൽക്കാലത്ത് കാട്ടുതീയിൽ കുടിൽ കത്തി പ്പോയി. അറിഞ്ഞപ്പോൾ ബാവാ പറഞ്ഞു: അതിന്റെ ലാളിത്യം കളയാതെ നിങ്ങൾ വീണ്ടും പണിയണം).

ഈ ആനന്ദാനുഭൂതി, തീരെ ചെറിയ അളവിലാണെങ്കിൽപ്പോലും പറു ദീസയുടെ അനുഭവത്തിലേക്കുള്ള തിരിച്ചുപോക്കിന്റെ നേരിയ സൂചന കൂടി യാണ്. ആദാമിന്റെ നിഷ്ക്കളങ്ക സ്നേഹവും മാസ്ക്ക് ധരിക്കാത്ത മനസ്സിന്റെ നേർമ്മയുമാണല്ലോ, പക്ഷിമൃഗാദികളെയെല്ലാം ആദ്യമനുഷ്യനിലേക്ക് ആകർഷിച്ചത്. അവിടെ മനുഷ്യ നിർമ്മിതമായ കെട്ടിടങ്ങളോ ദേവാലയ ങ്ങളോ ഒന്നും ഇല്ലായിരുന്നു. ശുദ്ധമായ പ്രകൃതി മാത്രം. ദൈവരാജ്യത്തി ലുമില്ല പള്ളിയും പട്ടക്കാരനും. "മന്ദിരം അതിൽ കണ്ടില്ല. ദൈവമായ കർ ത്താവും കുഞ്ഞാടും അതിന്റെ മന്ദിരമാകുന്നു" (വെളിപാട് 21:22-27). ഇതു ശിശുതുല്യമായ അനുഭവമാണ്. ഒരു ശിശുവും കെട്ടിടം കണ്ട് സന്തോഷി ക്കയില്ല. പക്ഷേ ഒരു പൂവോ പൂമ്പാറ്റയോ അവരെ സന്തുഷ്ടരാക്കും. നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആയെങ്കിലേ ദൈവരാജ്യത്തിലേക്ക് പ്രവേ ശിക്കാൻ കഴിയുകയുള്ളു എന്നു പഠിപ്പിച്ച യേശുനാഥന്റെ വാക്കുകൾ നമു ക്കോർക്കാം. എത്ര വലിയ അധികാര സ്ഥാനങ്ങളിൽ ഇരിക്കുന്നവർക്കും ഈ ശിശുഭാവത്തിലൂടെ ദിവ്യലാവണ്യത്തിന്റെ സൗഭാഗ്യത്തിലേക്ക് പ്രവേ ശിക്കാനാവും. ചെറിയവൻ എന്നും എളിയവൻ എന്നും ശിശുസ്വഭാവികളാ

യവർക്ക് സുവിശേഷത്തിൽ പര്യായങ്ങളുണ്ടല്ലോ, ഉള്ളിൽ താഴ്മയും മറയില്ലാത്ത നെറിയുമുള്ള അധികാരികളെപ്പോലും വഴിതെറ്റിക്കയും അവർക്ക് ഇടർച്ച വരുത്തുകയും ചെയ്യുന്ന ആളുകൾ നിർഭാഗ്യവശാൽ നമ്മുടെ ലോകത്തിലുണ്ട്. അധികാരിയെ വഴി തെറ്റിച്ചാൽ ഒരു സമൂഹത്തെ മുഴുവൻ തെറ്റിക്കാനാവുമെന്ന് അവർക്കറിയാം. ആയിരം വർഷത്തേക്ക് പിന്നെ സമൂഹം തമ്മിലടിച്ചുകൊള്ളുമല്ലോ. ബാലതുല്യമായ എളിമയും തെളിമയും ഉള്ളവർക്ക് "ഇടർച്ച വരുത്തുന്നവന്" എന്തായിരിക്കാം ഉചിതമായ പ്രതിഫലം എന്ന് അൽപ്പം ക്ഷോഭത്തോടെ തന്നെ കർത്താവ് പറയുന്നുണ്ടല്ലോ (മത്താ. 18:6; മർക്കോ. 8:42). പഴയ മലയാളത്തിൽ നാം വലിയ നോമ്പിൽ ചൊല്ലുന്ന ഒരു കൗമ ഓർക്കാം: "തന്റെ കഷ്ടാനുഭവത്താൽ വഴിപിണക്കത്തിൽ നിന്ന് നമ്മെ വീണ്ടുകൊണ്ടവനായ മശിഹായെ (ഈ രാത്രികാലത്ത്) നമുക്ക് സ്തുതിച്ച് വന്ദിക്കാം." നമുക്കൊരു രാത്രിയാണ് ഈ കാലയളവ്. രാത്രിയിലാണല്ലോ ദിശാബോധം മങ്ങുന്നതും വഴി തെറ്റുന്നതും. കർത്താവിന്റെ സ്ലീബാ പ്രകാശസ്തംഭമായി നമ്മെ നേർവഴി നടത്താൻ പ്രാർത്ഥിക്കാം.

ഉള്ളിന്റെയുള്ളിൽ, കുഞ്ഞുങ്ങളെ വാൽസല്യപൂർവ്വം സ്വീകരിക്കുകയും എളിയവരെയും വ്രണിതരെയും സ്നേഹപൂർവ്വം കരുതുകയും ചെയ്ത ഒരു പിതാവിന്റെ ചിത്രമാണ് മനസ്സിൽ മുന്തിനിൽക്കുന്നത്. നിരവധി സന്ദർഭങ്ങളിൽ, വിദേശത്തും സ്വദേശത്തും വച്ച് തികഞ്ഞ സൗഹൃദത്തോടെ മലങ്കര സഭയുടെ ഭാവിയെക്കുറിച്ച് പല കാര്യങ്ങളും (ഒന്നും വ്യക്തിപരമായിരുന്നില്ല) സംസാരിക്കാനുള്ള സ്വാതന്ത്ര്യം നൽകാനും, വിദ്യാർത്ഥികളായിരുന്ന കാലത്തെപ്പോലെ തമാശുകൾ പറഞ്ഞ് ഒപ്പം ചിരിക്കാനുമുള്ള ഹൃദയ വിശാലത തിരുമേനി കാണിച്ചിരുന്നു. നയപരമായ ചില കാര്യങ്ങളിലൊക്കെ തിരുമേനിക്ക് ലഭിച്ച ഉപദേശങ്ങളോട് ഗൗരവമായ വിയോജിപ്പ് പ്രകടിപ്പിച്ചപ്പോഴും ആ മുഖത്തെ തെളിമ ഒട്ടും നഷ്ടപ്പെടാതെ സൗഹൃദവും സ്നേഹവായ്പും നിലനിർത്തി. മലങ്കരസഭയെ സ്നേഹിച്ച ആ പിതാവിന്റെ പ്രാർത്ഥന മൂലം ദൈവം നമുക്കു ജീവന്റെയും സമാധാനത്തിന്റെയും വഴി തെളിച്ചു തരട്ടെ.



# നിഷ്കളങ്ക സൗന്ദര്യം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മാർത്തോമ്മൻ പൗരുഷത്തിന്റെ സൗന്ദര്യവും നിഷ്കളങ്ക തേജസുമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ എട്ടാം കാതോലിക്ക പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ. 1946 ആഗസ്റ്റ് 30 മുതൽ 2021 ജൂലൈ 12 വരെയുള്ള ആ ധന്യ ജീവിതത്തിന്റെ 75 വർഷം പ്രകാശപൂർണ്ണമായിരുന്നു. മെത്രാൻ സ്ഥാനത്തേക്ക് മുപ്പത്തിയാറാം വയസ്സിൽ നിയോഗം ലഭിച്ച ഫാ. കെ. ഐ. പോൾ മുപ്പത്തിഒമ്പതാം വയസിൽ കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായും അറുപതാം വയസിൽ നിയുക്ത കാതോലിക്കായുമായി.

മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 2010 നവംബർ ഒന്നിന് 64-ാം വയസ്സിൽ സ്ഥാനമേറ്റ അദ്ദേഹത്തിന് സഭയുടെ സ്വാതന്ത്ര്യവും ദേശീയതയും തനിമയും സംരക്ഷിക്കുക എന്നതായിരുന്നു പ്രധാന ലക്ഷ്യം. അകത്തും പുറത്തും നിരവധി പ്രതിസന്ധികൾ വന്നപ്പോഴും തളരാതെ നിലനിന്നത് ലാളിത്യമുള്ള ജീവിതവും മൗനത്തിന്റെയും ധ്യാനത്തിന്റെയും ആദ്ധ്യാത്മികതയും കൊണ്ടായിരുന്നു.

ലളിതമായ ജീവിതവും നിഷ്കളങ്ക ഭാവമുള്ള പ. ബാവായുടെ വിടർന്ന പുഞ്ചിരിയും തുറന്ന മനസ്സും ഏവരേയും ആകർഷിച്ചു. ഭാഷയിലും ശൈലിയിലും കുന്നംകുളത്തിന്റെ തനിമയും സ്വത്വവും ഉൾക്കൊണ്ട് നേരു പറയുവാനും നേരിട്ടു പറയുവാനും കഴിഞ്ഞു. സംഭാഷണങ്ങളിൽ കുതന്ത്രങ്ങളും കൗശലങ്ങളും ഉൾക്കൊള്ളിക്കുന്നവർക്ക് എതിരെ മുഖം തിരിക്കുവാനും മടിച്ചില്ല. ലാളിത്യവും സുതാര്യതയും ആ ജീവിതത്തിന്റെ നേർക്കാഴ്ചയായിരുന്നു.

കുന്നംകുളത്തു നിന്ന് 2011-ൽ പ്രസിദ്ധീകരിച്ച 'വിനയസ്മിതം' എന്ന കൃതിയിൽ സത്യസന്ധമായി 'ഒരു നിർദ്ധന കർഷക കുടുംബത്തിൽ പിറന്ന എന്റെ ബാല്യകാലം ധാരാളം കഷ്ടാരിഷ്ടതകൾ നിറഞ്ഞതായിരുന്നു' എന്ന് എഴുതി. ആദ്ധ്യാത്മിക നിറവിൽ ബാല്യം രൂപപ്പെടുത്തിയത് മാതാപിതാക്കളായിരുന്നു. ദാരിദ്ര്യം വീട്ടിലെ സ്ഥിരമായ വിരുന്നുകാരനായിരുന്നെങ്കിലും സന്തോഷവും സമാധാനവും നിറഞ്ഞു നിന്നു. എന്നാൽ ശനി സന്ധ്യ മുതൽ ഞായറാഴ്ച സന്ധ്യ വരെ സ്കൂൾ പാഠങ്ങൾ പഠിക്കുവാൻ വീട്ടിൽ അനുവാദം ഇല്ലായിരുന്നു. മാതാപിതാക്കൾ വിദ്യാസമ്പന്നരല്ലെങ്കിലും ദൈവഭയമുള്ളവരും വിവേകികളും ആയിരുന്നു. രണ്ട് നേരം നമസ്ക്കാരം നിർബന്ധമാണ് വീട്ടിൽ എന്നും പ. ബാവ എഴുതി. സ്കൂളിൽ പഠിക്കുമ്പോൾ "നീ, ഇന്ന് വേദപുസ്തകം വായിച്ചോ" എന്ന് ചോദിക്കുന്ന കൊള്ളന്നൂർ കെ.

സി. അന്നമ്മ ടീച്ചർ ആത്മീയതയുടെ കനൽ വഴികളെ അതിജീവിക്കുവാൻ തക്ക സ്വാധീനം പകർന്നു.

ദൈവനിശ്ചയം ഒന്നു കൊണ്ട് മാത്രമാണ് ഘനമേറിയതും ഗൗരവപൂർണ്ണവുമായ ചുമതലകൾ എന്നിൽ ഭരമേൽപ്പിക്കപ്പെട്ടത് എന്നും പ. ബാവ അന്ത്യസന്ദേശത്തിൽ എഴുതി.

പ്രാർത്ഥനയും മൗനവും ഏകാന്തതയും ഇഷ്ടപ്പെട്ട പ. ബാവായുടെ ജീവിതത്തിലെ നിർണ്ണായക നിമിഷങ്ങളായിരുന്നു 2020 ജനുവരി ഒന്നു മുതൽ 2021 ജൂലൈ 12 വരെയുള്ള 19 മാസങ്ങൾ. കാൻസർ രോഗവും കോവിഡ് ബാധയും കോവിഡാനന്തര ആരോഗ്യപ്രശ്നങ്ങളും വിവിധതരത്തിൽ പ്രതിസന്ധികൾ സൃഷ്ടിച്ചു. എന്നാൽ പരുമല പള്ളിയും പരുമല ആശുപത്രിയും കേന്ദ്രീകരിച്ച് പ. ബാവ കർമണ്ഡലം സജീവമാക്കിയിരുന്നു. അക്കാലം വ്രതവിശുദ്ധിക്കും ആത്മീയ പക്വതയ്ക്കുമായി രൂപാന്തരപ്പെടുത്തി. ജീവിതത്തിലെ ഓരോ പരീക്ഷകളേയും രോഗാരിഷ്ടതകളേയും ആത്മ ശുദ്ധീകരണത്തിനുള്ള വലിയ അവസരമായി കാണുന്നു എന്ന് 2021 ജൂലൈ മൂന്നാം തീയതി എഴുതിയ അന്ത്യ കല്പനയിൽ പ. ബാവ പറയുന്നു. ദൈവസന്നിധിയിൽ കൂടുതൽ താഴ്മയോടും കണ്ണുനീരോടും കൂടെ പ്രാർത്ഥിപ്പാനും ജാഗരിപ്പാനും ദൈവം നൽകിയ ഭാഗ്യ നിമിഷമായി രോഗകാലത്തെ പ. ബാവ നിർണ്ണയിക്കുന്നു. അതുകൊണ്ടാണ് 2020-ലെ മിക്ക പ്രസംഗങ്ങളിലും മരണത്തെക്കുറിച്ചും പ്രത്യാശയെക്കുറിച്ചും സൂചിപ്പിച്ചത്.

കാൻസർ രോഗം സ്ഥിരീകരിച്ചപ്പോൾ അമേരിക്കയിൽ ചികിൽസയ്ക്ക് അവസരം ലഭിച്ചിട്ടും പരുമല കാൻസർ സെന്റർ വിട്ടുപോകാൻ പ. ബാവ തയ്യാറായില്ല. കാൻസർ രോഗത്തെ നിർഭയമായി നേരിട്ടു. 'നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കണം. ഏതു രോഗത്തേയും കൈ നീട്ടി സ്വീകരിക്കുവാനുള്ള മാനസികാവസ്ഥയാണ് എനിക്കുള്ളത്' എന്ന് പ. ബാവ പ്രസംഗങ്ങളിൽ ആവർത്തിച്ചു. 'എത്ര നാൾ ജീവിച്ചു എന്നതിനെക്കാൾ എങ്ങനെ ജീവിച്ചു എന്നതിനാണ് പ്രാധാന്യം' എന്നും അദ്ദേഹം പഠിപ്പിച്ചു.

മരണത്തെക്കുറിച്ച് പ്രവചിക്കുവാൻ കഴിഞ്ഞ മഹാപ്രതിഭയായിരുന്നു പ. ബാവ തിരുമേനി. പരുമലയിൽ 2020-ൽ നടത്തിയ ഒരു പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു: 'എന്റെ ആരോഗ്യത്തേക്കാളും എന്റെ ജീവനേക്കാളും ഞാൻ ഗൗരവമായി കാണുന്നത് പ. സഭയുടെ അന്തസ്സും പ. സഭയുടെ അഭിമാനവുമാണ്. ഞാൻ ഇന്നു ജീവിച്ചാൽ ജീവിച്ചു. ഇന്നു മരിച്ചാൽ മരിച്ചു. ഞാൻ മരിച്ചാലും മറ്റൊരാൾ കാതോലിക്കായായി ഇവിടെ ഉയർന്നു വരും. സഭയ്ക്ക് അനാഥത്വം ഉണ്ടാകുകയില്ല. അതുകൊണ്ട് എന്റെ ജീവനെക്കാളും ആരോഗ്യത്തേക്കാളും അധികം മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനും അന്തസ്സിനും അഭിമാനത്തിനുമാണ് ഞാൻ പ്രാധാന്യം നൽകുന്നത്.'

സ്വന്തം ആരോഗ്യത്തേക്കാളും ജീവനേക്കാളും മലങ്കരസഭയുടെ അന്തസ്സും അഭിമാനവും സ്വാതന്ത്ര്യവും സംരക്ഷിക്കുവാൻ പ. ബാവാ ആഗ്രഹിച്ചു. ജീവൻ വേഗം അവസാനിച്ചാലും മലങ്കരസഭയുടെ പൗരുഷം ആർക്കും അടിമപ്പെടുത്തുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല. സ്വന്ത ജീവൻ അവസാനിക്കാറായിയെന്ന് പരുമലയിലെ മറ്റൊരു പ്രസംഗത്തിൽ പ. ബാവ പറഞ്ഞു:

'സഭയിൽ ഇന്നു പൗരുഷമുള്ള നസ്രാണികൾ ഉണ്ട്. വടക്കും തെക്കും ഉണ്ട്. അതുകൊണ്ട് ഒരു അടിമത്വം ഇവിടെ വാഴുവാൻ എന്റെ കാലത്ത് അനുവദിക്കുകയില്ല. ചിലപ്പോൾ എന്റെ ജീവൻ വേഗം അവസാനിക്കുമായിരിക്കും. അതിനുള്ള വഴി കുറെയൊക്കെ ഞാൻ കാണുന്നുണ്ട്. പൗരുഷമുള്ള നമ്മൾ ആർക്കും അടിമകൾ അല്ല എന്നു പറയുവാനുള്ള തന്റേടം ഉണ്ടാകണം.'

പൗരുഷമുള്ള നസ്രാണികൾക്ക് നേരെ നിൽക്കുവാനും ആത്മാഭിമാനത്തോടും തന്റേടത്തോടും പറയുവാനുമുള്ള കരുത്ത് ഉണ്ടാകണം എന്നാണ് അദ്ദേഹത്തിന്റെ പക്ഷം.

ഇതും പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നിഷ്കളങ്ക പ്രവാചക ശബ്ദമായിരുന്നു.

സ്വന്തം ജീവൻ ത്യജിക്കേണ്ടി വന്നാലും മലങ്കരസഭയുടെ സ്വത്വവും സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിക്കും എന്നതായിരുന്നു അദ്ദേഹത്തിന്റെ ദർശനം. അതിനായി 'നിയമത്തിന്റെയും സത്യത്തിന്റെയും ദൈവാശ്രയത്തിന്റെയും വഴികളിലൂടെ മലങ്കരസഭയെ സമ്പൂർണ്ണ സ്വാത്രന്ത്ര്യമുള്ള സഭയാക്കും.' ഇത് പ. ബാവായുടെ ദൃഢനിശ്ചയമായിരുന്നു. രാഷ്ട്രീയ ഭരണാധികാരികളോടും നേതാക്കളോടും സന്ധിയില്ലാതെ കലഹിച്ചതും പോരാടിയതും സഭയിൽ ശാശ്വത സമാധാനത്തിന്റെ വഴികൾ തുറക്കുന്നതിനു വേണ്ടിയായിരുന്നു. 'സമാധാനത്തിന്റെ തട്ടിക്കൂട്ടു സമവാക്യങ്ങളെ' നഖശിഖാന്തം പ. ബാവ എതിർത്തിരുന്നു.

മലങ്കരസഭയുടെ അഭിമാനമാണ് എനിക്ക് വലുത് അത് സംരക്ഷിക്കപ്പെടുവാൻ ഏത് തീച്ചൂളയിലേക്കും എടുത്തുചാടാൻ ഒരുക്കമാണ് എന്നു പ്രഖ്യാപിച്ചുകൊണ്ടാണ് 2011 സെപ്തംബർ 11-ന് ഞായറാഴ്ച 5 മണി മുതൽ 18 ഞായർ രാത്രി 11 വരെ കോലഞ്ചേരിയിൽ പ. ബാവ ഉപവാസ പ്രാർത്ഥനായജ്ഞം നടത്തിയത്.

നീതിക്കുവേണ്ടി ദാഹിക്കുന്നവരുടെ പക്ഷം ചേരാനും സ്വയം അപമാനിക്കപ്പെട്ടാലും മലങ്കരസഭ അപമാനിക്കപ്പെടരുതെന്നും അദ്ദേഹം നിശ്ചയിച്ചുറച്ചു. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തേയും തദ്ദേശീയതയേയും നിരസിക്കാനുള്ള രാഷ്ട്രീയ സാഹചര്യങ്ങളോടുള്ള പ്രതിരോധത്തിന്

നേതൃത്വം നൽകുവാനുള്ള കാര്യശേഷിയും ചിന്താശീലവും അദ്ദേഹം പ്രകടമാക്കി. മലങ്കരസഭയുടെ തദ്ദേശീയത, സ്വാതന്ത്ര്യം, സ്വയംശീർഷകത്വം എന്നിവയെ തകർക്കുന്ന ഒരു സമീപനത്തേയും പ. ബാവ അംഗീകരിച്ചില്ല.

മലങ്കരസഭയുടെ അന്തർദേശീയ-എക്യുമെനിക്കൽ സഭാ ബന്ധങ്ങൾ 1937-ലെ എഡിൻബറോ സമ്മേളനം മുതൽ ആരംഭിച്ചതാണ്. പ. പൗലോസ് ദ്വിതീയന്റെ കാലത്താണ് എക്യുമെനിക്കൽ ബന്ധങ്ങൾക്ക് പുത്തൻ കാഴ്ചപ്പാടുകൾ പകർന്നത്. ഇക്കാലത്ത് സഭാ തലവന്മാരുടെ പരസ്പര സന്ദർശനങ്ങളും സഹകരണങ്ങളും ഉഭയകക്ഷി ബന്ധങ്ങളും വ്യാപകമായി.

എക്യുമെനിക്കൽ-സഭാന്തരബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിനായി നിരവധി രാജ്യാന്തര യാത്രകളും സംവാദങ്ങളും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നടത്തി. കെയ്റോ (2012), എത്യോപ്യ (2013), വത്തിക്കാൻ (2013), ഇംഗ്ലണ്ടിലെ ലാംബത്ത് (2013), വിയന്ന (2013), അർമ്മീനിയ (2015), ബെയ്റൂട്ട് (2015), ജർമ്മനി (2017), എത്യോപ്യ (2017), റഷ്യ (2019) എന്നിവിടങ്ങളിൽ നടത്തിയ വിവിധ സഭാ സമ്മേളനങ്ങളും ഉഭയകക്ഷി ചർച്ചകളും ശ്രദ്ധേയമാണ്.

കോപ്റ്റിക്ക് സഭയുടെ പ. പോപ്പ് തെവദ്രോസുമായും (2012), പ. ഫ്രാൻസിസ് മാർപാപ്പായുമായും (2013), മത്ഥ്യാസ് പാത്രിയർക്കീസ് ബാവായുമായും (2013), പ. കരേക്കിൻ, പ. അരാം എന്നീ കാതോലിക്കാമാരുമായും (2015), അന്ത്യോഖ്യൻ സഭയുടെ പാത്രിയർക്കീസ് പ. അപ്രേം രണ്ടാമൻ (2015), പ. ഇഗ്നാത്തിയോസ് യൗനാൻ പാത്രിയർക്കീസ് ബാവായുമായും (2015) റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായും കൂടിക്കാഴ്ചകൾ നടത്തിയിട്ടുണ്ട്.

ടിബറ്റൻ ആത്മീയാചാര്യൻ ദലൈലാമായുമായി എറണാകുളത്തും (2002) പ. പോപ്പ് ഫ്രാൻസിസ് മാർപാപ്പായുമായി വത്തിക്കാനിലും നടത്തിയ (2013) കൂടിക്കാഴ്ചകൾ ശ്രദ്ധേയമാണ്. കത്തോലിക്കാ സഭയുമായുള്ള ബന്ധം ഇക്കാലത്ത് കൂടുതൽ ഊഷ്മളമായി.

ഈജിപ്റ്റിലെ കെയ്റോയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പ. തെവദ്രോസ് രണ്ടാമൻ പോപ്പിന്റെ സ്ഥാനാരോഹണത്തിലും (2012), ആഡിസ് അബാബയിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പ. ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിലും (2013), ഇംഗ്ലണ്ടിലെ ആഗ്ലിക്കൻ ആസ്ഥാനമായ ലാംബത്തിൽ നടന്ന എക്യുമെനിക്കൽ സമ്മേളനത്തിലും (2013), അർമ്മീനിയൻ വംശവിച്ഛേദനത്തിന്റെ (1915) ശതാബ്ദി (ഹോളി എച്ച്മിയാഡ്സിൽ 2015 ഏപ്രിൽ 22-ന്) അനുസ്മരണത്തിലും ലബാനോനിലെ ഷാർ ഷെദയായിലും (2011) ജർമ്മനിയിൽ മാർട്ടിൻ ലൂഥറിന്റെ മത നവീകരണത്തിന്റെ അഞ്ഞൂറാം വാർഷിക

ത്തിലും (2017) മുഖ്യാതിഥിയായി പങ്കെടുത്തു. എത്യോപ്യൻ സഭയുടെ ആഡിസ് അബാബായിലെ മെസ്ക്കൽ ആഘോഷത്തിൽ (2017) മുഖ്യ കാർമ്മികനായി.

റഷ്യൻ സഭയും മലങ്കരസഭയും തമ്മിൽ 90 വർഷമായി നിലനില്ക്കുന്ന ബന്ധം കൂടുതൽ ശക്തിപ്പെടുത്താൻ റഷ്യൻ പാത്രിയർക്കീസ് പ. കിറിൾ ബാവായുമായി 2019-ൽ മോസ്ക്കോയിൽ സംഭാഷണം നടത്തി, ഉഭയ കക്ഷി ബന്ധത്തിന് സമിതി രൂപീകരിച്ചു. ആതുര ശുശ്രൂഷ, കലാസാംസ്കാരികത, വേദശാസ്ത്ര വിദ്യാഭ്യാസം എന്നിവയിൽ പരസ്പര ബന്ധം വ്യാപിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടന്നു. സഭാഭേദമെന്യ വിശാല എക്യുമെനിക്കൽ ബന്ധങ്ങൾക്ക് പ. പൗലോസ് ദ്വിതീയൻ ബാവ നേതൃത്വം നൽകി.

ആഗോളതലത്തിൽ നടത്തിയ യാത്രകളും രാഷ്ട്ര തലവന്മാരുമായുള്ള കൂടിക്കാഴ്ചകളും സഭാദ്ധ്യക്ഷന്മാരുമായുള്ള വിശാല എക്യുമെനിക്കൽ സംവാദങ്ങളും ഉഭയകക്ഷി ചർച്ചകളം കരാറുകളും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അന്താരാഷ്ട്രതലങ്ങളിൽ പുതിയ ബന്ധങ്ങളും കാഴ്ചപ്പാടുകളും സൃഷ്ടിച്ചു.

പ. ബാവാ 2012-ൽ ഈജിപ്റ്റു മുതൽ 2019-ൽ റഷ്യ വരെ നടത്തിയത്



ഗായകൻ യേശുദാസിനൊപ്പം.

നിരവധി വിദേശ യാത്രകളാണ്. ആഗോള യാത്രയുടെ എട്ടു വർഷങ്ങൾ മലങ്കരസഭയ്ക്ക് സമ്മാനിച്ചത് നിരവധി അംഗീകാരങ്ങളും എക്യൂമെനിക്കൽ ബന്ധങ്ങളുമാണ്. അമേരിക്ക, യൂറോപ്പ്, ജർമ്മനി, ആസ്ട്രേലിയ, സിങ്കപ്പൂർ, ഗൾഫ് രാജ്യങ്ങൾ എന്നിവിടങ്ങളിൽ നിരവധി പ്രാവശ്യം സഞ്ചരിച്ച് സഭയെ ആഗോള തലത്തിൽ ബലപ്പെടുത്തി.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണങ്ങളും ദർശനങ്ങളും വെളിപ്പെടുത്തുന്നത് ക്രിസ്തീയ അനുരഞ്ജനത്തിന്റെയും ശാശ്വത സമാധാനത്തിന്റെയും സാമൂഹിക നീതിയുടെയും ശബ്ദമാണ്. അനീതിയുടെയും സംഘർഷങ്ങളുടെയും യുദ്ധങ്ങളുടെയും സമകാലിക പശ്ചാത്തലത്തിൽ സഭയിൽ പവിത്രമായ ക്രിസ്തീയ ഉത്തരവാദിത്വം 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയുടെയും 1934-ലെ സഭാ ഭരണഘടനയുടെയും അടിസ്ഥാനത്തിൽ നിർവഹിക്കപ്പെടുവാൻ പദ്ധതികളും മാർഗ്ഗങ്ങളും ആവിഷ്ക്കരിക്കാൻ ശ്രമിച്ചു. 'തർക്കം നിലനിൽക്കാത്ത ഒരു മലങ്കര സഭയാണ് ഉണ്ടാകേണ്ടത്. വ്യവഹാരരഹിത സഭയാണ് എന്റെ ലക്ഷ്യം' എന്ന് പ. ബാവ 2019 മുതൽ പ്രഭാഷണങ്ങളിൽ ആവർത്തിച്ച് പ്രഖ്യാപിച്ചിരുന്നു.

എറണാകുളം മറൈൻ ഡ്രൈവിൽ 2012 നവംബർ 25-ന് നടന്ന കാതോലിക്കേറ്റ് ശതാബ്ദി മഹാ സമ്മേളനത്തിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ പറഞ്ഞു: 'നമ്മൾക്ക് ഒരു സ്വപ്നം ഉണ്ട്. നാം ഒന്നാണ്. നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും. നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം.'

എന്നാൽ, മലങ്കരസഭയിൽ ശാശ്വത സമാധാനത്തിനും സമ്പൂർണ്ണ വ്യവഹാരരഹിത സഭയ്ക്കായുള്ള അന്വേഷണത്തിനും മദ്ധ്യേയാണ് എഴുപത്തിയഞ്ചാം വയസ്സിൽ അപ്രതീക്ഷിത വിയോഗം ഉണ്ടായത്.

പ. ബാവായുടെ ദേഹവിയോഗത്തിൽ മലയാളത്തിലെ പ്രമുഖ പത്രങ്ങൾ 2021 ജൂലൈ 13-ന് എഡിറ്റോറിയൽ എഴുതി ആദരവ് സമർപ്പിച്ചത് ശ്രദ്ധേയമായി. പത്രാധിപ ലേഖനങ്ങളുടെ തലക്കെട്ടുകൾ പ. ബാവായുടെ ജീവിതവും ദർശനവും അടയാളപ്പെടുത്തുന്നതായിരുന്നു: അവിസ്മരണീയമായ സ്നേഹ സ്പർശം (മലയാള മനോരമ), ക്രിസ്തീയ ദൗത്യം ഓർമ്മിപ്പിച്ച ജീവിതം (മാതൃഭൂമി), കർമ്മയോഗിയായ ആത്മീയ ആചാര്യൻ (ദീപിക).

കരുണയും കരുതലും പകർന്ന് ധീരമായി സഭയെ നയിച്ച് ആത്മബലിയായി തീർന്ന മഹായിടയനാണ് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ.

മലങ്കരസഭയിൽ മലങ്കര മെത്രാപ്പോലീത്തായായും കാതോലിക്കായായും 11 വർഷം സഭയെ സുധീരമായി നയിച്ച പ. പൗലോസ് ദ്വിതീയൻ ബാവ മലങ്കരസഭാ മക്കൾക്ക് പുതിയ ദിശാബോധം പകർന്നു. മലങ്കരസഭയുടെ 1934-ലെ സഭാ ഭരണഘടനയുടെയും 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയുടെയും പശ്ചാത്തലത്തിൽ സഭയെ ശാന്തി തുറമുഖത്ത് എത്തിക്കുന്ന പ്രയാണത്തിലായിരുന്നു പ. ബാവ. ആഗോളതലത്തിൽ സഭയുടെ മഹത്വം ഉയർത്തി പറുദീസയുടെ അവകാശത്തിലേക്ക് യാത്രയായ മാർത്തോമ്മൻ പൈതൃകത്തിന്റെ സൗന്ദര്യമായ പ. പൗലോസ് ദ്വിതീയൻ ബാവായ്ക്ക് വിനീതമായ പ്രണാമം!





# വിശുദ്ധിയുടെ വിസ്മയ ജീവിതം

**ഫാ. തോമസ് പി. സഖറിയ**
(പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി)

എഴുപത്തിനാലുവയസ്സിൽ പൂർത്തിയായ ഇഹലോകജീവിതം വിസ്മയിപ്പിക്കുന്ന ഒരായുഷ്കാലത്തിന്റെ രേഖാചിത്രം നമുക്ക് മുമ്പിൽ കോറിയിട്ടാണ് പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി ദൈവസന്നിധിയിലേക്ക് കടന്നുപോയത്. അനിതരസാധാരണങ്ങളായ വ്യക്തിത്വ ഗുണങ്ങളുടെ ഉടമയായിരുന്നു പ. ബാവാ തിരുമേനി എന്ന് തിരുമേനിയോട് ഒരു പ്രാവശ്യമെങ്കിലും ഇടപെട്ടിട്ടുള്ളവർ ഒരേ സ്വരത്തിൽ സമ്മതിക്കും.

ദൈവഭക്തി, മൂല്യബോധം, ആർദ്രകരുണ, സ്നേഹം, ലാളിത്യം, വിനയം, സ്വന്ത പദവിയെക്കുറിച്ചും അതിന്റെ ഔന്നത്യത്തെക്കുറിച്ചുമുള്ള ഉറച്ച ബോദ്ധ്യം, നിലപാടുകൾ കൈക്കൊള്ളുന്നതിനുള്ള നിശ്ചയദാർഢ്യവും, ഭാവിയെക്കുറിച്ചുള്ള വ്യക്തമായ നിർവചനവും എന്നിങ്ങനെ ആ വ്യക്തിത്വത്തിന്റെ വിശിഷ്ട ഗുണങ്ങൾ അനവധിയായിരുന്നു. പരിശുദ്ധ ബാവാ തിരുമേനി പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ചുമതലയേറ്റ് ഒരു മാസത്തിനുശേഷം, അതായത് 2010 ഡിസംബർ ഒന്നു മുതലാണ് അദ്ദേഹത്തിന്റെ പ്രിൻസിപ്പൽ സെക്രട്ടറി എന്ന പദവിയിൽ പ. പിതാവിന്റെ ശുശ്രൂഷയിലേക്ക് എന്നെ നിയോഗിച്ചത്. അന്നുമുതൽ ഇന്നുവരെയും ഏറെ അടുത്തുനിന്ന് ധന്യമായ ആ ജീവിതത്തെ വീക്ഷിക്കുവാൻ ലഭിച്ച അവസരം ഒരു അസുലഭ ഭാഗ്യമായി തിരിച്ചറിയുന്നു.

'മെലിത്തോസ്' എന്ന വാക്കിന്റെ അർത്ഥം 'പടയാളി' എന്നാണ്. പൗലോസ് അപ്പോസ്തോലന്റെ നാമധേയമാണ് മാമോദീസായിലൂടെ ലഭിച്ചത്. കുന്നംകുളം കൊള്ളന്നൂർ വീട്ടിൽ കെ. ഐ. പോൾ എന്ന ഫാ. കെ. ഐ. പോളും, പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായും പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയും – കടമകൾ ഓരോന്നും നിറവേറ്റുന്നതിൽ ഒരു പടയാളിയുടെ തീക്ഷ്ണതയും സുവിശേഷദൗത്യം ഹൃദയത്തിലും ആത്മാവിലും വഹിച്ച എരിവുള്ളൊരു ക്രിസ്തീയ ഭടന്റെ വിശ്വാസ ജീവിതവും കൈമുതലാക്കിയിരുന്ന പരിശുദ്ധ പിതാവ് തന്നിൽ ഭരമേൽപിക്കപ്പെട്ട വിശ്വാസത്തിനുവേണ്ടിയും, കടമകൾക്കുവേണ്ടിയും കുറവു കൂടാതെ പോരാടി.

ഫാ. കെ. ഐ. പോൾ സ്വന്ത ഉത്തരവാദിത്തങ്ങൾ നന്നായി നിറവേറ്റുന്നത് തിരിച്ചറിഞ്ഞ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

ബാവായാണ് മഹാപൗരോഹിത്യത്തിലേക്ക് പ. പിതാവിനെ വിളിച്ചടുപ്പിച്ച ത്. കുന്നംകുളം മെത്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആ ഭദ്രാസ നത്തിന്റെ കെട്ടുറപ്പിനുവേണ്ടിയും, സഭാഭരണഘടന പാലിച്ചുകൊണ്ടുള്ള ആ മെത്രാസനത്തിന്റെ നിലനിൽപിനുവേണ്ടിയും അശ്രാന്ത പരിശ്രമം ചെയ്തു. ആ നാളുകളിലെ അധ്വാനത്തെക്കുറിച്ച് ഏറെ കൃതാർത്ഥതയോടെ വിവരിക്കുമായിരുന്നു. മലങ്കര നസ്രാണികളുടെ പൗരാണിക കേന്ദ്രങ്ങളി ലൊന്നായ കുന്നംകുളത്തിന്റെ പാരമ്പര്യത്തെക്കുറിച്ചും തങ്ങളുടെ പിതാ ക്കന്മാരുടെ വിശ്വാസത്തെക്കുറിച്ചും സഭാനേതൃത്വത്തോടുള്ള വിധേയത്വ ത്തെക്കുറിച്ചും ഏറ്റവും അഭിമാനത്തോടെ പറഞ്ഞുതരുമായിരുന്നു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കുന്നം കുളം സന്ദർശനം, കോടതി വിധി എതിരായ ഘട്ടത്തിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ നിലപാടുകൾ സംരക്ഷിക്കുന്നതിന് സ്ത്രീകളുൾപ്പെടെ കുന്നംകുളത്തുകാർ സംഘടിച്ചത് – ഇവയെല്ലാം പ. ബാവാ തിരുമേനിയുടെ സ്മരണയിലെ രജതരേഖകളായിരുന്നു.

കുന്നംകുളത്തിന് ഒരു അരമന ഒരുങ്ങിയതിനെക്കുറിച്ചും പറഞ്ഞു കേ ട്ടിട്ടുണ്ട്. ഒട്ടും സുരക്ഷിതമല്ലാത്ത ഒരു ചെറിയ വാസസ്ഥലത്തെ താമസ ക്കാലത്ത് കൈയിലൊന്നുമില്ല, എങ്കിലും ദൈവം കരുതിക്കൊള്ളും എന്ന ദൃഢവിശ്വാസത്തിൽ ഏഴേക്കറോളം വരുന്ന പുരയിടത്തിന് അഡ്വാൻസ് നൽകി. കൊച്ചുമെത്രാച്ചന്റെ സാഹസം ഒരൽപം അതിരുകടന്നില്ലേ എന്ന് അറിയാവുന്നവർപോലും സന്ദേഹിച്ചു. ദൈവം അയച്ചൊരാൾ വന്നു എന്ന നിലയിൽ അന്നാട്ടുകാരനായൊരാൾ വന്നു പണം മുഴുവൻ ഞാൻ തന്നു കൊള്ളാം എന്നു പറഞ്ഞു. വിശ്വാസമാകാഞ്ഞപ്പോൾ കൈയിലെ തുണി സഞ്ചിയിൽ കരുതിയിരുന്ന നോട്ടുകെട്ടുകൾ മേശപ്പുറത്തേയ്ക്ക് ചൊരിഞ്ഞു. സൂക്ഷിച്ചുവയ്ക്കുവാൻ ഉറപ്പുള്ളൊരു മുറിയില്ലാത്തതുകൊണ്ട് പണം തിരികെ കൊണ്ടുപൊയ്ക്കൊള്ളൂ എന്ന് പറഞ്ഞ് തിരികെ കൊടുത്തു. പറ മ്പു മുഴുവൻ അദ്ദേഹത്തിന്റെ പേരിൽ ആധാരം നടത്തി. പണം കൊടുത്തു തീർത്ത മുറയ്ക്ക് പല ഘട്ടമായി ഭദ്രാസനത്തിന്റെ പേരിൽ എഴുതി വാങ്ങി. കടന്നുവന്ന വഴികളെക്കുറിച്ചും, അനുഭവിച്ച ക്ലേശങ്ങളെക്കുറിച്ചും പറഞ്ഞു തീർത്തിരുന്നത് ഇപ്പോൾ ഗദ്ഗദത്തോടെയല്ലാതെ ഓർക്കാനാവുന്നില്ല.

മുൻപറഞ്ഞ പടയാളി പ്രതിബന്ധങ്ങളെയെല്ലാം തരണം ചെയ്തത് എങ്ങനെയാണെന്നും പറഞ്ഞുതന്നു. എനിക്ക് മുമ്പിൽ വേറെ വഴിയൊന്നു മുണ്ടായിരുന്നില്ല. ഞാൻ ദൈവത്തോടു പ്രാർത്ഥിച്ചു. എന്റെ ഭദ്രാസനത്തിലെ ദൈവാലയങ്ങൾ ആരുടെയെല്ലാം നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നുവോ, അവരുടെയൊക്കെ പ്രാർത്ഥനാ സഹായം അപേക്ഷിച്ചു. ഒന്നും പരസ്യമാ യിട്ടായിരുന്നില്ല. ദൈവം പ്രാർത്ഥന കേട്ടു. ഉത്തരം നൽകുകയും ചെയ്തു എന്ന് അതിന് ഒരനുബന്ധവും ചേർത്തതോർക്കുന്നു. ഇന്ന്, ദൈവം എന്നെ

സഭയുടെ അദ്ധ്യക്ഷനാക്കിയപ്പോഴും ഞാനാ പതിവ് തുടരുന്നു എന്ന്. പ്രതിബന്ധങ്ങളെ പ്രാർത്ഥനയാകുന്ന ആയുധം കൊണ്ട് നേരിട്ട പടയാളിയുടെ ചിത്രം മനസ്സിൽ എന്നും മായാതെ നിൽക്കുന്നു.

വ്യക്തിബന്ധങ്ങൾക്ക് പ. ബാവാ തിരുമേനി നൽകിയിരുന്ന പ്രാധാന്യം പ്രത്യേകം പ്രസ്താവ്യമാണ്. മലങ്കരസഭയിലെയും പൊതുസമൂഹത്തിലെയും വളരെ വലിയൊരു സംഖ്യ വരുന്ന വ്യക്തികൾ പ. ബാവാ തിരുമേനിയുടെ സൗഹൃദ വലയത്തിൽ ഉൾപ്പെട്ടിരിക്കുന്നു. എന്റെ ഭാഗത്തെ പ്രശ്നം കൊണ്ട് എന്റെ സൗഹൃദങ്ങൾ നഷ്ടപ്പെടുവാൻ ഇടയാകരുത് എന്നെനിക്ക് നിർബന്ധമുണ്ട് എന്ന് പറയുമായിരുന്നു. തിരുമേനിയുടെ സ്നേഹവലയത്തിൽ ദരിദ്രരും, ധനികരും, പണ്ഡിതരും, പാമരരും അടുത്തുള്ളവരും അകലെയുള്ളവരും എല്ലാം ഉൾപ്പെട്ടിരുന്നു. വർഷമേറെ കഴിഞ്ഞും നിലനിൽക്കുന്ന സൗഹൃദങ്ങളായിരുന്നു ഏറെയും. എന്റെ സഭയുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നവരാണ് എനിക്ക് ഏറ്റവും വേണ്ടപ്പെട്ടവർ. സഭയ്ക്കുവേണ്ടി തങ്ങളുടെ അധ്വാനം ചെലവഴിക്കുന്ന ഓരോരുത്തരെയും ഏറെ വിലയേറിയവരായി കണ്ടു. എത്ര വലിയ ആൾക്കൂട്ടത്തിലും അവരെ തിരിച്ചറിയും. ആർക്കും പ. ബാവാ തിരുമേനിയെ ഫോണിൽ വിളിക്കാം, തങ്ങളുടെ ഭാഗം അവതരിപ്പിക്കാം. മികച്ചൊരു കേഴ്വിക്കാരനാവുക എന്നത് സൗഹൃദങ്ങളെ ഊഷ്മളമാക്കുന്നതിനുള്ള മാർഗമാണ്. പ. ബാവാ തിരുമേനി മികച്ച ഒരു ശ്രോതാവായിരുന്നു. പ്രശ്നങ്ങൾ ഉള്ളു തുറന്നു കേൾക്കുവാനും ആവും വിധം അവ പരിഹരിക്കുവാനും ഏറെ ശ്രദ്ധിച്ചിരുന്നു.

വിശ്വാസം ജീവിതമാക്കിയൊരാൾ എന്ന് പ. പിതാവിനെക്കുറിച്ച് സംശയലേശമെന്യേ പറയാം. സ്വന്ത വിശ്വാസവും ജീവിതവും തമ്മിൽ അകലമുണ്ടാകരുത് എന്ന് ആഗ്രഹിച്ചു. അതിനുതകുന്ന ജീവിതശൈലി സ്വാംശീകരിച്ചു.

പ. ബാവാ തിരുമേനിയുടെ ദൈവവിശ്വാസവും പ. സഭയുടെ ആരാധനകളിലും, യാമനമസ്കാരങ്ങളിലും, നോമ്പുസമയത്തെ നമസ്കാരങ്ങളിലും ഉള്ള ശ്രദ്ധയും സമർപ്പണവും പ്രത്യേകം പരാമർശിക്കപ്പെടേണ്ടതാണ്. കൃത്യമായ നിഷ്ഠയോടു കൂടിയ വേദപുസ്തക വായന. വായിച്ച ഭാഗം കൃത്യമായി രേഖപ്പെടുത്തി വയ്ക്കും. വി. വേദപുസ്തകത്തിലെ ഓരോ സംഭവും മനഃപാഠമായിരുന്നു. ദൈനംദിന ജീവിതാനുഭവങ്ങളും വേദപുസ്തക സന്ദർഭങ്ങളും കോർത്തിണക്കി അതീവ ഹൃദ്യവും ലളിതവുമായി അവതരിപ്പിച്ചിരുന്നത് ഓർക്കുന്നു. ഗോലിയാത്തിനെ നേരിടുവാൻ ശൗലിന്റെ പടച്ചട്ടയും ഉടവാളും ഉപയോഗിക്കുവാൻ ശ്രമിച്ച ദാവീദിനെക്കുറിച്ച് പറഞ്ഞു. “പടച്ചട്ട ഉയർത്തിനോക്കി, ഉടവാളെടുത്തു നോക്കി, ഒന്നും പാവം ഇടയച്ചെറുക്കന് പാകമായിരുന്നില്ല. ദൈവം തെരഞ്ഞെടുത്തവന് കവണയും കല്ലും

മതിയാകും. ദൈവിക പദ്ധതിയെക്കുറിച്ച് ബോധ്യമുള്ളവന് ദൈവനടത്തിപ്പിനെക്കുറിച്ച് വിചാരപ്പെടേണ്ടതില്ല; ദൈവം കരുതിക്കൊള്ളും എന്നതായിരുന്നു ഉറച്ച ബോദ്ധ്യം.”

എം.ഒ.സി. പബ്ലിക്കേഷൻസിന്റെ ചുമതലയുള്ള ബഹു. പാമ്പാടിക്കണ്ടത്തിൽ ജോസഫ് കുറിയാക്കോസ് അച്ചൻ, ആരാധനാ പുസ്തകങ്ങളുടെ പുതിയ പതിപ്പ് പ്രസിദ്ധീകരിക്കുന്നതിന് മുമ്പായി പ. ബാവാ തിരുമേനിയെ വന്ന് കാണുക പതിവായിരുന്നു. പ. പിതാവിന്റെ കൈവശം ഒരു കുറിപ്പു പുസ്തകമുണ്ടായിരുന്നു. ഓരോ ആരാധനാ പുസ്തകത്തിലും അച്ചടിയിൽ വന്ന പിശകുകൾ രേഖപ്പെടുത്തിയിട്ടുണ്ടാകും. അവ അച്ചന് കൈമാറും. കൃത്യമായി പുസ്തകം നോക്കി നമസ്കരിക്കുമ്പോൾ അർത്ഥമറിഞ്ഞ് നമസ്ക്കരിക്കണം. അർത്ഥമറിഞ്ഞ് ആരാധന നടത്തുമ്പോഴാണ് പുസ്തകത്തിലെ പിശകുകൾ ഏതെങ്കിലുമുണ്ടെങ്കിൽ അവ കണ്ണിൽപ്പെടുക. ഓരോ കൊല്ലത്തെയും സഭാ പഞ്ചാംഗം തയ്യാറാക്കൽ പ. ബാവാ തിരുമേനിക്ക് ഏറെ ഇഷ്ടമായിരുന്നു. സുറിയാനി സംഗീതക്രമം (എക്കാറ) അനുസരിച്ച് ഓരോ ആഴ്ചയിലും, മാറാനായ പെരുന്നാളിലും ഉപയോഗിക്കേണ്ട രാഗങ്ങൾ (നിറങ്ങൾ) നേരിട്ട് പരിശോധിച്ച് നൽകുമായിരുന്നു. ആരാധനാ ജീവിത നിഷ്ഠകൾ പോരായ്മ കൂടാതെ നിർവ്വഹിക്കണം എന്ന വലിയ നിർബന്ധം എപ്പോഴും പുലർത്തിയിരുന്നു.

വിശ്വാസത്തെ ജീവിതമായിത്തന്നെ കരുതിയ പ. ബാവാ തിരുമേനി ഒരു പ്രാർത്ഥനാ മനുഷ്യൻ എന്ന് അറിയപ്പെടുവാൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. മെത്രാൻ സ്ഥാനത്തേയ്ക്ക് 1982-ൽ തെരഞ്ഞെടുക്കപ്പെട്ടു; മെത്രാഭിഷേകത്തിനു മുമ്പ് റമ്പാനായി പരുമല സെമിനാരിയിൽ താമസിച്ചിരുന്ന കാലം വന്ദ്യ വയോധികനായ ഒരു മുൻ പ്രഥമാദ്ധ്യാപകൻ പറഞ്ഞു (അദ്ദേഹം അക്കാലം മുതൽ ഇന്നുവരെയും പ. ബാവാ തിരുമേനിയോട് പിതൃനിർവ്വിശേഷമായ വാത്സല്യത്തോടും, ആത്മിക പുത്രനുചിതമായ ഭക്തിയോടുംകൂടെ വർത്തിക്കുന്ന ആളാണ്) പാതിരാ പിന്നിട്ടിട്ടും പോൾ റമ്പാച്ചന്റെ മുറിയിൽ വെളിച്ചം ഉണ്ടായിരുന്നു. വാതിൽക്കലെത്തിയപ്പോൾ അകത്തുനിന്ന് പ്രാർത്ഥനയുടെ ശബ്ദം കേട്ടു. പിറ്റേന്ന് നേരിട്ട് പരിചയപ്പെട്ടു. ആ ബന്ധം ഇന്നും തുടരുന്നു.

എക്യുമെനിക്കൽ സന്ദർശനങ്ങൾക്കായി യാത്ര ചെയ്യുമ്പോഴും വിദേശയാത്രകൾക്കിടയിലും പലപ്പോഴും, എയർപോർട്ടുകളിൽ ഉൾപ്പെടെ, എല്ലാവരിൽ നിന്നും മാറിയിരുന്ന്, കൈവശമുള്ള ചില കാർഡുകൾ എടുത്ത് വായിക്കുന്നത് കണ്ടിരുന്നതായി കൂടെയുള്ള മെത്രാപ്പോലീത്താമാർ കണ്ടിരുന്നു. എന്താണിതെന്ന് അവർക്കും അദ്ഭുതം തോന്നിയിട്ടുണ്ടത്രേ. പ. ബാവാ തിരുമേനിയുടെ കൊവിഡാനന്തര ചികിത്സയ്ക്കായി ആശുപത്രിയിൽ കഴിഞ്ഞ

കാലത്താണ് തന്റെ പ്രാർത്ഥനാശൈലിയെക്കുറിച്ച് മറ്റുള്ളവരോട് പറയുന്നത്. യാമനമസ്കാരങ്ങൾക്കും രഹസ്യപ്രാർത്ഥനകൾക്കും ശേഷം സ്വന്തമായി ചിട്ടപ്പെടുത്തിയ പ്രാർത്ഥനകൾ രഹസ്യമായി ചൊല്ലും. സഭാഭരണ നിർവ്വഹണത്തിൽ പ. പിതാവിനോട് ചേർന്ന് നിൽക്കുന്നവർ, സഹോദര മെത്രാപ്പോലീത്താമാർ, ദേവലോകം അരമന കുടുംബാംഗങ്ങൾ ഇവരുടെയൊക്കെ പേരുകൾ കൂടാതെ പ്രത്യേക ആവശ്യങ്ങൾക്കായി പ്രാർത്ഥിക്കണമെന്ന് പരിശുദ്ധ ബാവാ തിരുമേനിയോട് ആവശ്യപ്പെട്ടിട്ടുള്ളവരുടെ പേരുകളും അവയിൽ ഉൾപ്പെട്ടിരുന്നു. പ. സഭയ്ക്കുവേണ്ടി നിഷ്ഠയോടെ പ്രാർത്ഥിച്ചിരുന്ന പ. പിതാവ് ശുദ്ധിമതിയായ ദൈവമാതാവിന്റെയും, മലങ്കരസഭയിൽ ഏതെല്ലാം വിശുദ്ധന്മാരുടെ നാമത്തിൽ ആരാധനാലയങ്ങൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ടോ അവരുടെയും മദ്ധ്യസ്ഥ പ്രാർത്ഥനാ സഹായങ്ങൾ എന്നും തേടിയിരുന്നു.

കൊറോണ രോഗമുണ്ടായപ്പോൾ, ലോകമെങ്ങുമുള്ള കൊറോണ രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനായി ഒരു പ്രത്യേക പ്രാർത്ഥന ചിട്ടപ്പെടുത്തി, എല്ലാ പ്രാർത്ഥനകളോടും ചേർന്ന് പ്രാർത്ഥിച്ചുപോന്നു. ലോകമെങ്ങുമുള്ള ക്രൈസ്തവസഭാ മേലദ്ധ്യക്ഷന്മാർക്കുവേണ്ടിയും, ക്ലേശമനുഭവിക്കുന്ന സഹോദരങ്ങൾക്കുവേണ്ടിയും ഹൃദയനൈർമ്മല്യത്തോടെ പ്രാർത്ഥിക്കുമായിരുന്നു. കർത്താവിന്റെ പഞ്ചക്ഷതങ്ങളെ ധ്യാനിച്ചുകൊണ്ടുള്ള പ്രാർത്ഥനയും, യേശുനാമപ്രാർത്ഥനയും (Jesus Prayer) പ. പിതാവിന്റെ ദൈനംദിന പ്രാർത്ഥനകളിൽ ഉൾച്ചേർന്നിരുന്നു. ഒട്ടും പ്രസിദ്ധിയോ പരസ്യമോ കൂടാതെ ഇവയെല്ലാം ജീവിതാവസാനം വരെ നിഷ്ഠയോടെ നിറവേറ്റുവാൻ പ. ബാവാ തിരുമേനിക്ക് കഴിഞ്ഞിരുന്നു. എല്ലാവരോടും ഏറെ സംസാരിക്കുവാൻ ഏറെ ഇഷ്ടപ്പെട്ടിരുന്ന പ. ബാവാ തിരുമേനി മാസത്തിൽ ഒരിക്കൽ 24 മണിക്കൂർ എങ്കിലും പൂർണ്ണ മൗനത്തിൽ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ ചെലവിടുമായിരുന്നു. ഏതെങ്കിലും കാരണവശാൽ ഒരു മാസം സമയം കണ്ടെത്താനാവാതിരുന്നാൽ, അതുൾപ്പെടെയുള്ള സമയം പരിപൂർണ്ണ മൗനത്തിലും പ്രാർത്ഥനയിലും ചെലവഴിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഏതെങ്കിലുമൊരു സന്യാസാശ്രമത്തിലെ അംഗമല്ലാതിരുന്നിട്ടും സന്യാസിയുടെ ജീവിത നിഷ്ഠ പാലിക്കുവാൻ അങ്ങേയറ്റം ശ്രദ്ധിച്ചിരുന്നു എന്നതുകൊണ്ടുതന്നെ ആ ജീവിതത്തിൽ പ്രാർത്ഥനയ്ക്ക് അദ്വിതീയ സ്ഥാനമുണ്ടായിരുന്നു.

ആർദ്രകരുണയും മനുഷ്യസ്നേഹവും നിറഞ്ഞ ജീവിതമായിരുന്നു പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടേത്. പ. ബാവാ തിരുമേനിയുടെ അനുസ്മരണം നടത്തിയ ശ്രീ. സി. പി. ജോൺ ഒരിക്കൽ കുന്നംകുളം അരമനയിലെത്തിയ അനുഭവം പറഞ്ഞു. ഏറെ സാമ്പത്തിക ക്ലേശമനുഭവിക്കുന്ന ഒരു സ്ത്രീയുടെ സഹായത്തിനാണ് എത്തിയത്. വിവരം അറിഞ്ഞ്,

ചെക്കുബുക്ക് എടുത്ത് ആവശ്യമുള്ളതിൽ അധികം തുക നൽകിയ സംഭവം അദ്ദേഹം ഇന്നുമോർക്കുന്നു. പ. പിതാവിനെ അടുത്തറിയാവുന്നവർക്ക് ഒട്ടും പരസ്യം കൂടാതെ അദ്ദേഹം ചൊരിഞ്ഞിരുന്ന ആർദ്രകരുണയെക്കുറിച്ചും മനുഷ്യസ്നേഹത്തെക്കുറിച്ചും വളരെയേറെ അറിയാം. അനേകം അനുഭവങ്ങൾ എന്റെയും ഓർമ്മയിലുണ്ട്. ചികിത്സാ സഹായത്തിനായും മറ്റ് സാമ്പത്തിക ക്ലേശങ്ങൾ മൂലവും ദേവലോകം അരമനയിൽ എത്തിച്ചേരുന്ന ആരുടെയും മുന്നിൽ ആ കരുണാവാതിൽ അടഞ്ഞിരുന്നില്ല. പ. സഭാംഗമായ, അംഗപരിമിതയായ ഒരു പെൺകുട്ടി, പ്രസംഗ മത്സരങ്ങളിലും മറ്റും പങ്കെടുത്ത് സമ്മാനങ്ങൾ നേടും. മിടുക്കിയാണ്, വൈകല്യം മൂലം തോൽക്കാൻ സ്വയം അനുവദിക്കാത്തവൾ. അവളുടെ അമ്മ ഒക്കത്തെടുത്താണ് ദേവലോകം അരമനയിലെത്തിച്ചത്. സ്വയംപര്യാപ്തയാകുന്നതിനായി ഒരു പുസ്തക വിൽപനശാല തുടങ്ങണമെന്നാണ് അവളുടെ ആഗ്രഹം. പണം കണ്ടെത്താനാവുന്നില്ല. അരമനയുടെ കാർപ്പോർച്ചിന് സമീപമുള്ള സ്വീകരണസ്ഥലത്ത് ഇരിക്കുന്ന തന്റെ ആത്മിക പുത്രിയെക്കാണാൻ പ. പിതാവ് താഴെ ഇറങ്ങിവന്നു. അവൾ ഇരുന്ന ഇരിപ്പിടത്തിൽ, വാത്സല്യത്തോടെ കൂടെയിരുന്നു. അവളുടെ ആവശ്യമെന്തെന്നറിഞ്ഞു. ആവശ്യമായ തുക അവളുടെ കൈവശം ഏൽപിച്ചു. ഇന്നും ആ പെൺകുട്ടി അവളുടെ വ്യാപാര സ്ഥാപനം നന്നായി നടത്തുന്നു. അനുഗ്രഹിനെയും ഫാത്തിമയെയും കരുതിയ സ്നേഹം മാധ്യമങ്ങളിലൂടെ എല്ലാവരും അറിഞ്ഞതാണല്ലോ. അങ്ങനെ എത്രയേറെ അനുഭവങ്ങൾ! മഞ്ഞപ്രയിലെ ബാലഭവനും, കുന്നംകുളത്ത് പണിതുയർത്തപ്പെട്ടുകൊണ്ടിരിക്കുന്നതും, പണിപൂർത്തിയായതുമായ ഭവനങ്ങളും, വിശുദ്ധങ്ങളായ ആ കരങ്ങൾ നീട്ടിക്കൊടുത്ത സഹായങ്ങളിലൂടെ ചികിത്സ നടത്തി രോഗശമനം നേടിയ അനേകരും പ. പിതാവിന്റെ മനുഷ്യസ്നേഹത്തിന്റെയും ആർദ്രകരുണയുടെയും നേർ സാക്ഷ്യങ്ങളാണ്. മാതാപിതാക്കളുടെ മരണം നിമിത്തം ജപ്തി നടപടി നേരിട്ടവർ, പ്രളയം മൂലം ഭവനം നശിച്ചവർ – സഹായം പ്രവഹിച്ചിട്ടുള്ളത് നിരവധി കൈവഴികളിലൂടെയാണ്. ചെറുപ്പത്തിൽ, ഒരഞ്ചു വയസുകാരന്റെ മനസ്സിൽ ഉറവെടുത്ത ഒരു പ്രാർത്ഥന ഉണ്ടായിരുന്നു. 'കർത്താവേ, നിന്റെ സ്വർഗ്ഗരാജ്യത്തിൽ എനിക്കും അൽപം സ്ഥലം തരണമേ' എന്ന്.

ദൈവഭക്തിയും മനുഷ്യസ്നേഹവും ആർദ്രകരുണയും ഒത്തുചേർന്ന ആ വിശുദ്ധാത്മാവിന്റെ പ്രാർത്ഥനയെ ദൈവംതമ്പുരാന് നിഷേധിക്കാനാവുകയില്ലല്ലോ! തന്റെ വിശുദ്ധന്മാരുടെ ഗണത്തിൽ പ. പിതാവിനെ ദൈവം തമ്പുരാൻ ചേർത്തിരിക്കുന്നു എന്ന് നമുക്ക് ഉറപ്പായി വിശ്വസിക്കാം. വിനയവും ലാളിത്യവും മുഖമുദ്രയാക്കിയപ്പോഴും പദവിയുടെ ഗരിമ കാത്തുസൂക്ഷിച്ച പിതാവായിരുന്നു പ. പൗലോസ് ദ്വിതീയൻ ബാവാ. സന്ദർശകരോട് ഇരിക്കാനാവശ്യപ്പെടും. ബാവായുടെ മുമ്പിൽ ഇരിക്കാൻ വിസമ്മതി

ക്കുന്നവരോട് എന്നാൽ ഞാനും നിൽക്കാം എന്നാണ് പറയുക. അവരെയും ചേർത്തിരുത്തി സംസാരിക്കും. സഭാതലവനെ ക്ഷണിക്കുവാൻ സാമ്പത്തിക ക്ലേശം മൂലം കഴിയാത്ത ഇടവകകളാണ് തങ്ങൾ എന്ന് സ്വയം കരുതുന്ന ചില ചെറിയ ഇടവകകളുണ്ടായിരുന്നു. അവരുടെ ആഗ്രഹം മനസ്സിലാക്കി ക്കൊണ്ട് തലേദിവസം തന്നെ അവിടെ എത്തി, പരിമിത സൗകര്യങ്ങളിൽ പൂർണ്ണ തൃപ്തിയോടെ താമസിച്ച്, അവിടെ വി. കുർബ്ബാന അർപ്പിച്ച്, അവ രോടൊപ്പം സമയം ചെലവഴിച്ച് അവർക്ക് ബസേലിയോസ് എന്ന തന്റെ നാമത്തിനും സ്ഥാനത്തിനും അനുയോജ്യമായ ഉപഹാരങ്ങളും നൽകിയി ട്ടാണ് മടങ്ങിപ്പോന്നിരുന്നത്. സഭാതലവന്റെ അത്യുന്നത സ്ഥാനത്തിരിക്കു മ്പോഴും കൈമുതലാക്കിയ വിനയവും ലാളിത്യവും സ്വർണ്ണത്തിന് സുഗന്ധം പോലെ എന്ന് വിശേഷിപ്പിക്കാം. എന്നാൽ ഇതേ തലവൻ തന്നെയാണ് ഇതര സഭാതലവന്മാരുടെ വിശേഷിച്ച് പ. മാർപാപ്പയുടെയും റഷ്യൻ പാത്രിയർക്കീ സിന്റെയും, കോപ്റ്റിക്, അർമ്മീനിയൻ, അന്ത്യോഖ്യൻ, എത്യോപ്യൻ പാത്രി യർക്കീസുമാരുടെയും പ. അരാം കാതോലിക്കായുടെയും മറ്റും മുമ്പിൽ രാജതലവന്മാർക്കും രാഷ്ട്രീയ നേതാക്കന്മാർക്കും മുമ്പിൽ, മലങ്കരസഭയുടെ അഭിമാനം വാനോളമുയർത്തിക്കൊണ്ട് വിളങ്ങി നിന്നത്. സ്വന്ത പദവിയുടെ മഹത്വം തിരിച്ചറിഞ്ഞ് അതിന്റെ യശസ് ഉയർത്തിക്കാട്ടിയത്.

കുഞ്ഞുങ്ങളുടെ ഉത്തമ സ്നേഹിതനായിരുന്നു പ. പൗലോസ് ദ്വിതീ യൻ ബാവാ. സാമ്പത്തിക ക്ലേശം മൂലം ജീവിതം വഴിമുട്ടിയവരെ അവ രുടെ പഠനത്തിനും ജീവിതത്തിനുമാവശ്യമായ കൈത്താങ്ങൽ നൽകി സഹായിച്ചതു കൂടാതെ അവരോടൊത്ത് സമയം ചെലവിടുന്നതിനും സമയം കണ്ടെത്തി. പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തെത്തിയതിനു ശേഷമുള്ള ആദ്യത്തെ പിറന്നാൾ മഞ്ഞപ്ര ബാലഭവനത്തിലെ കുഞ്ഞുങ്ങൾക്കൊപ്പമാ യിരുന്നു. എല്ലാ വർഷവും അതു തന്നെയാവണം എന്ന് ആഗ്രഹിച്ചുവെ ങ്കിലും സഭാഭരണം സംബന്ധിച്ച കൃത്യാന്തരബാഹുല്യം നിമിത്തം അത് പൂർണ്ണമായും നിറവേറ്റുവാൻ കഴിഞ്ഞില്ല. സാന്ത്വനം സ്പെഷ്യൽ സ്കൂളിലെ കുഞ്ഞുങ്ങളിലൊരാൾ ആ കൈകളിലിരുന്ന സ്ലീബാ വാങ്ങി ആ ശിരസ്സിൽ സ്പർശിച്ചപ്പോൾ അത് സന്തോഷപൂർവ്വം ഏറ്റുവാങ്ങുന്ന ചിത്രം, പ. പിതാവിന്റെ കാഴ്ചപ്പാടിൽ ഏറെ അർത്ഥതലങ്ങൾ ഉൾക്കൊ ള്ളുന്നതാണ്. കാരണം, കുഞ്ഞുങ്ങൾ വിശുദ്ധരാണ്. അവരെ വാത്സല്യ പൂർവ്വം ലാളിക്കുന്നത് നമുക്ക് അനുഗ്രഹത്തിന് കാരണമാണ്. പ. ബാവാ തിരുമേനി വാത്സല്യപൂർവ്വം സ്നേഹിക്കുകയും കരുതുകയും ചെയ്ത കുഞ്ഞുങ്ങളെല്ലാവർക്കും വേണ്ടി ആ പരിശുദ്ധ പിതാവ് ദൈവതിരു മുമ്പാകെ മധ്യസ്ഥത അണയ്ക്കുന്നു. അവരോരുത്തർക്കും അനുഗ്രഹകാര ണമാണത്. ഒമ്പതു വർഷത്തിലേറെയായി പ. പിതാവിന്റെ അരമനയിൽ അദ്ദേഹത്തെ സേവിച്ച സജി ജോസഫിന്റെ ജീവിതത്തിൽ ലഭിച്ച സവി

ശേഷ അനുഗ്രഹത്തെക്കുറിച്ച് പരാമർശിക്കുന്നത് ഏറെ ഉചിതമാണ്. മാതാപിതാക്കളുടെ മരണശേഷം പ. പിതാവിനെ സ്വന്ത പിതാവായി കരുതി കൂടെ നിന്ന സജിയുടെ വിവാഹം പ. പിതാവ് നടത്തിക്കൊടുത്തു. ഒരു കുഞ്ഞുണ്ടായപ്പോൾ കൊറോണ മൂലം യഥാസമയം ആ കുഞ്ഞിന്റെ മാമൂദീസാ നടത്താൻ കഴിഞ്ഞില്ല. കുഞ്ഞിനെ കാണാൻ തിരുമേനി ആഗ്രഹിച്ചു. ഒരു ഫോട്ടോ കൊണ്ടുവന്ന് കാണിക്കണം എന്ന് പറഞ്ഞു. ആ കുഞ്ഞിന്റെ ഫോട്ടോ സ്വന്തം ബ്രീഫ്കെയ്സിൽ സൂക്ഷിച്ചുവച്ചു. അവൾക്കൊരു പേരിട്ടു. പിന്നീട്, അനുയോജ്യമായ ഒരു ദിവസം തെരഞ്ഞെടുത്ത് അവൾക്ക് മാമൂദീസാ നൽകി. ഒരു വയസ് പൂർത്തിയായപ്പോൾ മാതാപിതാക്കൾ അവളെ പ. പിതാവിന്റെ അടുത്തേയ്ക്ക് കൊണ്ടുവരുന്നു എന്നറിഞ്ഞു. എന്നെ വിളിച്ചു വരുത്തി, അവൾക്കായി സമ്മാനങ്ങൾ വാങ്ങിവരുവാൻ ആവശ്യപ്പെട്ടു. ഓരോ സമ്മാനവും എന്താണെന്ന് നോക്കിക്കണ്ടു. കളിപ്പാട്ടങ്ങൾ പ്രവർത്തിപ്പിക്കുന്നതെങ്ങനെയെന്ന് നോക്കി. ആ ഒരു വയസുകാരിയുടെ മുമ്പിൽ സഭാ തലവൻ തന്റെ വാത്സല്യത്തിന്റെ ഭണ്ഡാരം ചൊരിയുന്ന കാഴ്ച കണ്ടു. ഒപ്പം പറയട്ടെ, ഈ വാത്സല്യവും നൈർമല്യവും ഞങ്ങളുടെയൊക്കെ കുഞ്ഞുങ്ങൾക്ക് എന്നും, കുറവു കൂടാതെ ലഭിച്ചിട്ടുണ്ട്. ഞങ്ങൾക്കു മാത്രമല്ല, ശൈശവത്തിന്റെ നൈർമ്മല്യം പേറുന്ന സകലർക്കും സമൃദ്ധമായി പ്രവഹിച്ചിരുന്നു – ആ ഹൃദയത്തിൽ നിന്ന്. പൈതങ്ങളുടെ മധ്യസ്ഥനായി ദൈവതിരുമുമ്പാകെ നിന്നുകൊണ്ട് അനവരതം അവർക്കുവേണ്ടി പ്രാർത്ഥന സമർപ്പിക്കുവാൻ ദൈവം തമ്പുരാൻ ആ പരിശുദ്ധനെ യോഗ്യനാക്കും എന്ന് നമുക്ക് ഉറപ്പോടെ വിശ്വസിക്കാം.

മനുഷ്യസ്നേഹവും ആർദ്രകരുണയും, വിനയവും ലാളിത്യവുമെല്ലാം മകുടം ചാർത്തിയിരുന്ന ആ വ്യക്തിത്വം ഉറച്ച നിലപാടുകൾകൊണ്ട് സമസ്ത ലോകത്തിന്റെയും ശ്രദ്ധ പിടിച്ചുപറ്റി. ബാല്യം മുതൽതന്നെ കൈവശമാക്കിയിരുന്ന ദൈവഭക്തിയും മൂല്യബോധവും സഭാസ്നേഹവും ജീവിതംകൊണ്ടും പ്രാർത്ഥനകൊണ്ടും ആത്മീയാനുഭവങ്ങൾകൊണ്ടും ശതഗുണീഭവിച്ചു. സഭയുടെ തലവൻ സഭയ്ക്കു മുഴുവനുംവേണ്ടി പ്രാർത്ഥിക്കുന്നവനും, സഭയെ യഥായോഗ്യം നയിക്കുന്നവനുമാകണം എന്ന ബോദ്ധ്യമുണ്ടായിരുന്നു. അതോടൊപ്പം കർത്താവ് തന്നെ അദ്ധ്യക്ഷനാക്കിവച്ച സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും സംരക്ഷിക്കുന്നതിനും അതിന്റെ ഭാവി സുരക്ഷിതമാക്കുന്നതിനും പരിപൂർണ്ണ ശ്രദ്ധ ചെലുത്തി. വ്യവഹാര രഹിത മലങ്കരസഭയെ സ്വപ്നം കണ്ടു. നമ്മുടെ നിലപാടുകൾ ബലികഴിച്ചുകൊണ്ടോ, വ്യവസ്ഥാപിതമല്ലാത്ത മാർഗങ്ങളിലൂടെയോ ഉള്ള സമാധാന സ്ഥാപനം അല്പായുസായിരിക്കും എന്ന് ഉറച്ച് വിശ്വസിച്ചു. 'വിട്ടുവീഴ്ചകൾക്ക് തയ്യാറാണ്, പക്ഷെ അത് നിയമപരമായി സാധുതയുള്ള സമാധാന സ്ഥാപനത്തിനുശേഷം മാത്രം' എന്നതായിരുന്നു നിലപാട്.

പരിഹാസങ്ങളോടും കുറ്റപ്പെടുത്തലുകളോടും ക്രിസ്തീയമായി എങ്ങനെ പ്രതികരിക്കാം എന്നത് പ. ബാവാ തിരുമേനി സ്വന്ത ജീവിതത്തിലൂടെ കാട്ടിത്തന്നു. ജീവിതത്തിന്റെ പല അവസരങ്ങളിലും ഏറെ കുറ്റപ്പെടുത്തലുകൾ കേൾക്കേണ്ടി വന്നു. അതീവ മനഃക്ലേശം ഉണ്ടാക്കുന്ന സാഹചര്യങ്ങളിലൂടെ കടന്നുപോയി. 2017 ജൂലൈ 3-ലെ കോടതിവിധിക്കുശേഷം കൈക്കൊണ്ട ഉറച്ച നിലപാടുകൾ ഒട്ടേറെ വിമർശനത്തിനിടയാക്കി. സാമൂഹിക മാധ്യമങ്ങളിലൂടെ വ്യാജം നിറഞ്ഞതും അവാസ്തവവുമായ അനവധി പ്രചാരണങ്ങളുണ്ടായി. വ്യക്തിഹത്യ, പരസ്പര വൈരാഗ്യം, തെറ്റിദ്ധാരണ പ്രചരിപ്പിക്കൽ ഇവയൊക്കെ ലക്ഷ്യമാക്കിക്കൊണ്ട് തികച്ചും ആസൂത്രിതമായ പ്രചരണ പരമ്പര തന്നെ അരങ്ങേറി. തികച്ചും ഉദ്ദേശ്യശുദ്ധിയോടെ നടത്തിയ പരാമർശങ്ങൾപോലും മലങ്കരസഭയുടെ ശത്രുക്കൾ വളച്ചൊടിച്ച് പ്രചരിപ്പിച്ചു. തേജോവധം ചെയ്യുന്നതിന് അണിയറയിൽ കരുക്കൾ നീക്കി. അവയൊക്കെയും പ. ബാവാ തിരുമേനിയുടെ കണ്ണിൽപ്പെടുന്നുണ്ടായിരുന്നു. എന്നിട്ടും, ആർക്കെതിരെയും പ്രതിഷേധിക്കുവാനോ പരസ്യ പ്രസ്താവനകൾ നടത്തുവാനോ ഒരിക്കലും തുനിഞ്ഞില്ല. എനിക്കെതിരെയും ഒരു ഘട്ടത്തിൽ വ്യാപകമായ സാമൂഹിക മാധ്യമ പ്രചരണം ഉണ്ടായി. ഓരോന്നും പ. പിതാവിനെ കാണിക്കും. മറുപടി ഇങ്ങനെ - ഇതൊക്കെ അച്ചന് സ്വർഗ്ഗത്തിൽ നിക്ഷേപമാണ്. ഇതു പറഞ്ഞിട്ട് തിരുമേനിയുടെ പ്രാർത്ഥനാ കാർഡ് കാണിച്ചുകൊണ്ട് പറയും, "വിഷമിക്കേണ്ട, സമാധാനപരമായിരിക്ക്, ഞാൻ എല്ലാ ദിവസവും രാവിലെയും വൈകിട്ടും നിങ്ങൾക്കെല്ലാവർക്കുംവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്."

വലിയ മനോഭാരവും പ്രതിസന്ധിയും ഒക്കെ നേരിടുന്ന അനേകരും, പ. പിതാവിന്റെ സന്നിധിയിലെത്തി വിഷമങ്ങൾ പങ്കുവച്ച്, നിറഞ്ഞ സന്തോഷത്തോടെ മടങ്ങുന്നത് കണ്ടിട്ടുണ്ട്. ദൈവതിരുമുമ്പാകെ പ. പിതാവ് നമുക്കെല്ലാവർക്കുംവേണ്ടി അണയ്ക്കുന്ന പ്രാർത്ഥനകൾ നമുക്ക് മനശാന്തിക്കും സമാധാനത്തിനും കാരണമാകും എന്ന് ഉറച്ചു വിശ്വസിക്കാം.

പ. ബാവാ തിരുമേനിയെ പരിചയപ്പെട്ടിട്ടുള്ള, തിരുമേനിയുമായി വ്യക്തിബന്ധം പുലർത്തിയ ഓരോരുത്തരുടെയും മനസ്സിൽ നിറയുന്ന ഒരു വിചാരമുണ്ട്. ബാവാ തിരുമേനി എന്നെയാണ് ഏറ്റവും സ്നേഹിച്ചത് എന്ന്. തിരുമേനിയുടെ സാന്നിദ്ധ്യവും സ്നേഹവും അനുഭവിച്ചിട്ടുള്ള എല്ലാവർക്കും പൊതുവായി പറയാവുന്ന ഒന്നാണിത്. ഓരോരുവനും വ്യക്തിപരമായി തിരുമേനിയുടെ സ്നേഹം അനുഭവിക്കുവാൻ കഴിഞ്ഞു. അത് അവരെല്ലാം ഏറെ വിലപ്പെട്ടതായി കരുതുന്നു. അതുകൊണ്ടുതന്നെ, ശരീരം വിട്ട് ദൈവസന്നിധിയിലേക്ക് കടന്നുപോയ പ. ബാവാ തിരുമേനിയുടെ ദേഹവിയോഗം പ. പിതാവിനെ സ്നേഹിക്കുന്ന സകലരിലും ഉളവാക്കിയിരിക്കുന്ന ശൂന്യതയുടെ ആഴം പറഞ്ഞറിയിക്കാവുന്നതിനപ്പുറമാണ്. ഇപ്രകാരം അതിരു കാണാനാ

വാത്തത്ര ആഴമുള്ള സ്നേഹം പകർന്ന് നൽകുവാൻ നിദാനമായത് പ. പിതാവിന്റെ ജീവിത വിശുദ്ധിയാണ് എന്ന് സംശയം കൂടാതെ പറയുവാൻ കഴിയും.

ഒരുക്കത്തോടെ ദൈവസന്നിധിയിലേക്ക് യാത്രയാകുവാൻ സാധിക്കുക എന്നത് ഒരു ഭാഗ്യം തന്നെയാണ്. നമ്മുടെ പ്രസംഗങ്ങളുടെയും ആരാധന കളുടെയുമെല്ലാം അഭിവാജ്യ ഘടകം തന്നെയാണത്. സ്വന്ത ജീവിതത്തിൽ അക്കാര്യം സമ്പൂർണ്ണമായി പകർത്തിയൊരാളായിരുന്നു പ. ബാവാ തിരു മേനി. ഓരോ ദിവസത്തെയും പ്രാർത്ഥനകളിൽ ഓർക്കുന്നതു കൂടാതെ 2021 ഫെബ്രുവരി 23-ാം തീയതി കൊവിഡ് രോഗബാധ തിരിച്ചറിഞ്ഞ ദിവസം മുതൽ പ. ബാവാ തിരുമനസ്സുകൊണ്ട് ഇഹലോക ജീവിതം അവസാനി പ്പിച്ച് ദൈവസന്നിധിയിലേക്ക് കടന്നുപോകുന്നതിനുള്ള ഒരുക്കം നടത്തിയത് സകലർക്കും മാതൃകയാക്കാവുന്നതാണ്. ആശുപത്രിയിൽ ചെലവഴിച്ച സമയം മുഴുവനും യഥാർത്ഥ ക്രിസ്തീയ പ്രത്യാശയോടെയുള്ള ഒരുക്ക ത്തിന്റെ സമയമായി വേർതിരിച്ചു. ക്രമമായി ചൊല്ലിക്കൊണ്ടിരുന്ന മധ്യസ്ഥ പ്രാർത്ഥനകൾ കൂടെ നിന്ന ഞങ്ങൾ (കാട്ടിൽ ഗീവർഗീസ് അച്ചനും മെൽവിൻ മാത്യു ശെമ്മാശ്ശനും, പ്രെയ്സൺ റ്റി. ജോൺസൺ ശെമ്മാശ്ശനും, ഞാനും) യാമനമസ്കാരങ്ങളോട് ചേർന്ന് ചൊല്ലുമായിരുന്നു.

ദീർഘനാൾ ഐ.സി.യു. വിൽ കഴിയുന്ന രോഗികൾക്ക് അത് അവരുടെ മാനസികനിലയെ ബാധിക്കുകയും സമയത്തെക്കുറിച്ചും, സ്ഥലത്തെക്കുറി ച്ചുമുള്ള ബോധ്യങ്ങളെ ബാധിക്കുകയും, അവരുടെ ശരീരത്തിലെ ജൈവ ഘടികാരം (biological clock) തകരാറിലാവുകയും ചെയ്യാറുണ്ട്. പ. ബാവാ തിരുമേനിയുടെ ഐ.സി.യു. വാസം സംബന്ധിച്ച് ഡോക്ടർമാർക്ക് ഈ ഒരാശങ്കയുണ്ടായിരുന്നു. എന്നാൽ, ദൈവത്തിൽ സകലവും സമർപ്പിച്ച ആ വിശുദ്ധ പിതാവ്, ഐ.സി.യു. വിൽ ചെലവിട്ട ഓരോ നിമിഷവും അലൗകി കമായ ദൈവസംസർഗത്തിൽ നിറഞ്ഞുകൊണ്ട് തികഞ്ഞ പ്രസന്നതയോടെ സമയം ചെലവിടുന്ന കാഴ്ചയാണ് കണ്ടത്. ചിലപ്പോൾ നിശ്ശബ്ദമായി കണ്ണു കളടച്ച് കിടക്കും. വലതുകൈയുടെ തള്ളവിരൽകൊണ്ട് കിടക്കമേൽ റൂശ്മാ ചെയ്തുകൊണ്ടിരിക്കും. മുഖം ഏറെ പ്രസന്നമായിരിക്കും. രഹസ്യമായി നടത്തിവന്ന പ്രാർത്ഥനകൾ തനിയെ ചൊല്ലുവാനാകാതെ വന്നപ്പോൾ അവ തുടർന്ന് നടത്തുവാൻ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിലെ ബ. സഖറിയാ നൈനാൻ അച്ചനെ ഏൽപിച്ചു. പ. സഭയുടെ വി. കുർബ്ബാന യുടെ വീഡിയോകളും, പ്രത്യാശാഗാനങ്ങളും ഒക്കെ ശ്രവിച്ചുകൊണ്ട് മൗന ത്തിലും ധ്യാനത്തിലും കഴിഞ്ഞു. പ. ബാവാ തിരുമേനി ആ അന്തരീക്ഷത്തെ ഏറെ സ്നേഹിച്ചു എന്നു തോന്നുന്നു. ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ താമസിച്ച് മുടങ്ങാതെ നടത്തിവന്ന മൗനവും ധ്യാനവും മന നവും ഈയൊരു ജീവിതത്തിലേക്ക് പ. ബാവാ തിരുമേനിയെ ഒരുക്കിയി

ട്ടുണ്ട് എന്ന് തീർച്ചയായും പറയാം. പ. പിതാവിന്റെ ദേഹവിയോഗത്തിന് ഒരാഴ്ച മുമ്പുവരെ എല്ലാ പ്രാർത്ഥനകളിലും പങ്കുചേരുകയും ചെയ്തിരുന്നു.

തൈലാഭിഷേകം നടത്തണമെന്ന് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനിയോടാണ് ആവശ്യപ്പെട്ടത്. യാതൊരു പരസ്യവും കൂടാതെ തൈലാഭിഷേകം സ്വീകരിച്ചു. ഓരോ പ്രാവശ്യവും (ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും) വി. കുർബ്ബാന വൈദികർ എത്തിച്ചുനൽകുകയും കാസായിൽ നിന്ന് തനിയെ അനുഭവിക്കുകയുമായിരുന്നു പതിവ്.

പ. പിതാവിന്റെ ദേഹവിയോഗത്തിന്റെ തലേദിവസം മുതൽ യാമനമസ്കാരവും, സങ്കീർത്തനം വായനയും, മധ്യസ്ഥ പ്രാർത്ഥനകളുമെല്ലാം അഭിവന്ദ്യ പിതാക്കന്മാരും വൈദികരും ചേർന്ന് നടത്തി. പാതിരാത്രി നമസ്കാരം പൂർത്തിയാക്കി എല്ലാവരും ചേർന്ന് മാലാഖമാരുടെ സ്തുതിപ്പ് ചൊല്ലിക്കൊണ്ടിരിക്കവെ, ഹൃദയമിടിപ്പ് നേർത്തുനേർത്തുവന്ന് പ. പിതാവ് ദൈവസന്നിധിയിലേക്ക് യാത്രയായി. ഭക്തന് ഉചിതമായ അന്ത്യം! തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്ക് വിലയേറിയതാകുന്നു എന്നത് അന്വർത്ഥമാകുംവണ്ണം തികച്ചും ഭാഗ്യകരമായ മരണമാണ് പ. പിതാവിന് ദൈവം തമ്പുരാൻ നൽകിയത്.

ആശുപത്രി വാസക്കാലത്ത്, പ. പിതാവ് സ്നേഹിച്ചിരുന്നവരിൽ നേരിട്ടു കാണുവാൻ ആഗ്രഹിച്ചിരുന്നവരെ വിളിച്ചുവരുത്തി, നിറകണ്ണുകളോടെ അവരുടെ തലയിൽ സ്ലീബാ വച്ച് അനുഗ്രഹിച്ച് അവർക്കുവേണ്ടി പ്രാർത്ഥിച്ചിരുന്നു; കരുതി വച്ചിരുന്ന ഉപഹാരങ്ങൾ അവർക്ക് സ്വന്ത കൈകൾകൊണ്ട് നൽകുകയും ചെയ്തിരുന്നു. പലവിധ കാരണങ്ങൾകൊണ്ട് അൽപം അകലം പാലിച്ചിരുന്നവർപോലും ആ സന്നിധിയിലേക്ക് ആനയിക്കപ്പെടുകയും, സ്നേഹം വഴിഞ്ഞൊഴുകുന്ന ആ പരിശുദ്ധന്റെ സമീപനംകൊണ്ട് മനസ്സിന്റെ ഇഴയടുപ്പം പുനഃസ്ഥാപിക്കപ്പെടുകയും ചെയ്തിരുന്നു. ദൈവകൃപയിൽ അഭയപ്പെട്ടുകൊണ്ട് ജീവിതം പൂർത്തിയാക്കി ദൈവസംസർഗത്തിൽ നമുക്കുവേണ്ടി മധ്യസ്ഥത അണയ്ക്കുന്ന പരിശുദ്ധ പിതാവിന്റെ പ്രാർത്ഥന നമുക്ക് ബലമുള്ള കോട്ടയാണ്. പ. സഭയിൽ എക്കാലവും ആ വിശുദ്ധ പിതാവിന്റെ ഓർമ്മ സജീവമായി നിലകൊള്ളും.



# സ്നേഹനിധിയായ വലിയ ഇടയൻ

## ഫാ. പി. എ. ഫിലിപ്പ്

മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയെ കണ്ടു സഹായങ്ങൾക്കായി എത്തുന്നവരെയെല്ലാം നേരിൽ കാണുന്നില്ലെങ്കിലും അവരുടെ ആവശ്യങ്ങൾ ചോദിച്ചറിഞ്ഞ് വേണ്ട സഹായങ്ങൾ ചെയ്യാൻ പരിശുദ്ധ ബാവ തന്റെ ഓഫീസിലുള്ളവരോട് നിർദേശിച്ചിട്ടുണ്ട്. ചികിത്സാ സഹായത്തിനും വീട് നിർമ്മാണത്തിനും വിവാഹ സഹായത്തിനുമായി എത്തുന്ന എല്ലാവരെയും മലങ്കര സഭയുടെ വലിയ ഇടയൻ തന്നാൽ കഴിയുന്നവിധം ചേർത്തു നിർത്തും. നിർദ്ധന കർഷക കുടുംബത്തിൽ ജനിച്ച ബാവായ്ക്ക് സാധാരണക്കാരന്റെ പ്രയാസങ്ങൾ വേഗം മനസ്സിലാക്കാൻ സാധിച്ചിരുന്നു. തന്റെ കയ്യിലുള്ള പണം സഭയുടെതാണെന്നും അത് സഭയുടെ നന്മയ്ക്കും മനുഷ്യരുടെ ആവശ്യങ്ങൾ പൂർത്തീകരിക്കുന്നതിന് വേണ്ടിയാണെന്നും ഉള്ള വീക്ഷണമായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ഉണ്ടായിരുന്നത്.

സമൂഹത്തിൽ കഷ്ടത അനുഭവിക്കുന്നവർക്കു വേണ്ടി ചെയ്യുന്ന സാമ്പത്തിക സഹായങ്ങൾ ആരും അറിയരുതെന്ന് ആത്മാർത്ഥമായ ആഗ്രഹം അദ്ദേഹത്തിനുണ്ട്. അനാഥരോട് പരിശുദ്ധ പിതാവ് കാണിക്കുന്ന കരുതൽ ആരെയും അമ്പരപ്പിക്കും. സെറിബ്രൽ പാൾസി (cerebral palsy) ബാധിച്ച കോഴിക്കോട് സ്വദേശി അനുഗ്രഹിന്റെയും സഹപാഠി ബിസ്മിയുടെയും അപൂർവ്വ സൗഹൃദത്തിന്റെ കഥ മാധ്യമങ്ങളിൽ കൂടെ കേട്ടറിഞ്ഞ പരിശുദ്ധ ബാവ അവരെ കാണാൻ പോയതും സഹായങ്ങൾ നൽകിയതുമെല്ലാം ആ വലിയ ഇടയനു സമൂഹത്തോടുള്ള കരുതലിന്റെ ഉദാഹരണമാണ്.

പരിശുദ്ധ ബാവായുടെ നിർദ്ദേശപ്രകാരം സഭയുടെ മാനവശാക്തീകരണ വിഭാഗവും ഐക്കൺ ചാരിറ്റീസും സംയുക്തമായി ചേർന്ന് എല്ലാ വർഷവും ജാതിമതഭേദമന്യേ 600–ൽ പരം വിദ്യാർത്ഥിൾക്ക് നൽകിവരുന്ന 70 ലക്ഷം രൂപായുടെ സ്കോളർഷിപ്പ് പരിശുദ്ധ ബാവായ്ക്ക് വിദ്യാർത്ഥികളോടുള്ള സ്നേഹത്തിന്റെയും വത്സല്യത്തിന്റെയും അടയാളമാണ്.

കൊല്ലം നല്ലിലയിൽ ആശുപത്രിയുടെ മുകളിൽ നിന്ന് ചാടി ആത്മഹത്യ ചെയ്ത റോജി റോയി എന്ന പെൺകുട്ടിയുടെ ബധിരരും മൂകരുമായ മാതാപിതാക്കളുടെ ആജീവനാന്ത സംരക്ഷണത്തിനായി ഐക്കൺ ചാരിറ്റീസിന്റെ സഹകരണത്തോടെ ബാങ്കിൽ 16 ലക്ഷം രൂപ സ്ഥിരനിക്ഷേപം നടത്തിയതും പരിശുദ്ധ പിതാവിന്റെ നിർദ്ദേശപ്രകാരമാണ്.

പരിശുദ്ധ ബാവാ തിരുമേനി തന്നെ മുൻകൈയെടുത്തു ആരംഭിച്ചതാണ് സ്നേഹസ്പർശം കാൻസർ കെയർ പദ്ധതി. കാൻസർ ബാധിതരുടെ പരി പാലനത്തിനായി ആരംഭിച്ച ഈ പദ്ധതിയിലൂടെ പ്രതി വർഷം 100-ൽപരം ആളുകൾക്ക് സഹായം ലഭിക്കുന്നുണ്ട്. നിർദ്ധനരായ നിരവധി കാൻസർ രോഗികൾക്ക് ആശ്വാസമാണ് ഈ പദ്ധതി. ഡയാലിസിസ് ആൻഡ് ലിവർ ട്രാൻസ്പ്ലാന്റേഷൻ പദ്ധതിയായ സഹായ ഹസ്തത്തിലൂടെ നിർദ്ധനരായ നിരവധി രോഗികൾക്ക് സഹായം എത്തിക്കുന്നു.

കർഷകരുടെ ഉന്നമനത്തിനും കൃഷി പ്രോത്സാഹിപ്പിക്കുന്നതിനും പദ്ധതി കൾ ആവഷ്കരിക്കുകയും അതിനു വേണ്ടതായ സാമ്പത്തിക സഹായം നൽകുകയും ചെയ്തു. പ്രകൃതി സംരക്ഷണത്തിന്റെ ആവശ്യകത തിരിച്ച റിഞ്ഞ തിരുമേനി സഭാ വക പുരയിടങ്ങളിൽ വൃക്ഷ തൈകൾ വച്ച് പിടിപ്പി ക്കാൻ അഹ്വാനം ചെയ്തു.

സാമ്പത്തിക പ്രയാസം നേരിടുന്നു സഭയിലെ വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകുകയും കോവിഡ് ബാധിച്ച് മരിച്ച സഭാംഗങ്ങളുടെ സാമ്പ ത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങൾക്ക് സാമ്പത്തിക സഹായം നൽകുകയും ചെയ്തു. അനേകരുടെ കണ്ണീരൊപ്പിയ പരിശുദ്ധ ബസേലി യോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജീവിതം യഥാർത്ഥ ക്രൈസ്തവ സാക്ഷ്യത്തിന്റെ പ്രതിബിംബമായിരുന്നു.





# പരുമലയെ സ്നേഹിച്ച പിതാവ്

## ഫാ. എം. സി. കുര്യാക്കോസ്

(മാനേജർ, പരുമല സെമിനാരി)

പരുമല സെമിനാരിയും പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയും തമ്മിലുള്ള ബന്ധം വളരെ ശക്തമായിരുന്നു. പരിശുദ്ധ പരുമല കൊച്ചുതിരുമേനിയുടെ കബറിടവും പള്ളിയും പരിശുദ്ധ ബാവാ തിരുമേനിയുടെ മദ്ധ്യസ്ഥതയ്ക്ക് ഒരു അനുഗ്രഹം ആയിരുന്നു. പൂർവ്വപിതാക്കന്മാർ സഞ്ചരിച്ച അതേ പാത തന്നെയായിരുന്നു പരിശുദ്ധ ബാവാ തിരുമേനിയും സ്വീകരിച്ചത്. പ്രതിസന്ധിഘട്ടങ്ങളിൽ തന്റെ മുൻഗാമികൾ പരിശുദ്ധന്റെ കബറിടത്തിൽ ഓടിയെത്തിയതുപോലെ പൗലോസ് ദ്വിതീയൻ ബാവായും പരിശുദ്ധ പരുമല തിരുമേനിയുമായുള്ള ബന്ധം സജീവമായി നിലനിർത്തി.

വ്യക്തിപരമായി ബുദ്ധിമുട്ടും പ്രയാസങ്ങളും ഉണ്ടാകുമ്പോഴും സഭയുടെ വ്യവഹാര സംബന്ധമായ പ്രശ്നങ്ങൾ നേരിടുമ്പോഴും പരുമല കബറിടത്തിൽ എത്തി പ്രാർത്ഥിച്ചുപോകുന്നത് പതിവായിരുന്നു. 2015-ൽ പരുമല സെമിനാരിയുടെ ചുമതല  പരിശുദ്ധ ബാവാ തിരുമേനി എന്നെ ഏല്പിച്ചിട്ട് പ്രധാനമായും ഒരു കാര്യം പറയുകയുണ്ടായി. പ്രയാസങ്ങളും പ്രതിസന്ധികളും നേരിടുമ്പോൾ വിശ്വാസികളുടെ അഭയകേന്ദ്രമാണ് ആ കബറിടം. അത് വിശുദ്ധമായി സൂക്ഷിക്കണം. വിശുദ്ധിയിൽ ജീവിക്കണം. ഇവിടെ കടന്നുവരുന്ന വിശ്വാസികൾക്ക് അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കി എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കണം. അവരോട് സൗമ്യമായി പെരുമാറണം. പ. ബാവ തിരുമേനി കല്പിച്ച ഈ കാര്യങ്ങൾ പാലിക്കുവാൻ കഴിവതും ഞാൻ ശ്രദ്ധിക്കുന്നു.

പരുമല പള്ളിയുടെയും പരുമല ആശുപത്രിയുടെയും വികസനവും പ്രവർത്തനങ്ങളും സമന്വയിപ്പിച്ചുകൊണ്ടുപോകുവാൻ പരിശുദ്ധ ബാവാ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പരുമല സെമിനാരിയുടെ വികസനവുമായി ബന്ധപ്പെട്ട് ബാവാ തിരുമേനിയെ സമീപിക്കുമ്പോഴെല്ലാം അത് ആവശ്യമെന്ന് കണ്ടാൽ അത് നടപ്പിലാക്കാൻ പരിശുദ്ധ പിതാവ് ഒരു മടിയും കാണിച്ചിരുന്നില്ല. വളരെ സൂക്ഷ്മതയോടുകൂടിതന്നെ പിതാവ് അത് നിരീക്ഷിക്കുകയും അവശ്യമെങ്കിൽ തിരുത്തേണ്ട കാര്യങ്ങൾ ബോധ്യപ്പെടുത്തി തരികയും ചെയ്യുമായിരുന്നു. പരുമലയിൽ ചുമതലയേറ്റ കാലഘട്ടത്തിൽ പ്രധാനപ്പെട്ട രണ്ട് കാര്യങ്ങൾ എന്നോട് ചെയ്യണമെന്ന് ആവശ്യപ്പെടുകയുണ്ടായി.

ഒന്ന്, പരുമല പെരുന്നാളിൽ സംബന്ധിക്കുവാൻ വരുന്ന എല്ലാ വിശ്വാസി

കൾക്കും ഭക്ഷണം നൽകണം. ഇക്കാര്യം ഒരു ദിവസം ദേവലോകം അരമന യിലേക്ക് വിളിച്ചുവരുത്തി എന്നോട് പറഞ്ഞു, "അച്ചാ വളരെ ദൂരം തീർത്ഥാട കരായി നടന്നുവരുന്ന വിശ്വാസികൾക്ക് ഭക്ഷണം നൽകുന്ന ഒരു പതിവ് പരുമലയിൽ ഇല്ല എന്ന് അച്ചന് അറിയാമല്ലോ. എങ്ങനെയെങ്കിലും അവർക്ക് ഭക്ഷണം നൽകുവാൻ സാധിച്ചാൽ അത് വളരെ അനുഗ്രഹകരമായിരിക്കും." ഈ വിഷയം പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥി ക്കണമെന്ന് എന്നോട് ആവശ്യപ്പെട്ടു. ബാവാ തിരുമേനിയും പ്രാർത്ഥിക്ക ണമെന്ന് ഞാനും ആവശ്യപ്പെട്ടു. അദ്ഭുതമെന്ന് പറയട്ടെ, ഈ വിവരം പറഞ്ഞ് ഒരു മാസം തികയുന്നതിനു മുമ്പേ മാനേജിംഗ് കമ്മറ്റിയംഗമാ യിരുന്ന കായംകുളത്തുള്ള അഡ്വ. കെ. കെ. തോമസ് പരിശുദ്ധ ബാവാ തിരുമേനിയുടെ സമീപത്തുചെന്ന് ആ വർഷം ഭക്ഷണം നൽകുവാൻ താൽ പര്യമുണ്ടെന്ന് അറിയിക്കുകയുണ്ടായി. പരിശുദ്ധ ബാവാ തിരുമേനി വളരെ സന്തോഷത്തോടെ അപ്പോൾ തന്നെ എന്നെ ഫോണിൽ വിളിച്ച് "ഒരാൾ ഭക്ഷണ കാര്യവുമായി ബന്ധപ്പെട്ട് എന്നെ സമീപിച്ചിട്ടുണ്ട്, ഞാൻ അച്ചന്റെ അടുത്തേക്ക് വിടാം" എന്ന് പറഞ്ഞു.

പരുമലയിൽ 2015 മുതൽ പെരുന്നാളിനു വിശ്വാസികൾക്ക് ഭക്ഷണം കൊടുക്കുന്ന പതിവ് ആരംഭിച്ചു. പരിശുദ്ധ പിതാവിന്റെ ആഗ്രഹവും സഫല മായി. തന്നെ സമീപിച്ച വിശ്വാസികൾക്ക് യേശുതമ്പുരാൻ മനസ്സലിഞ്ഞ് ഭക്ഷണം നൽകിയതുപോലെ പരിശുദ്ധ ബാവാ തിരുമേനിയുടെ മനസ്സലി വിന്റെയും ആർദ്രതയുടെയും ഭാവങ്ങളാണ് ഇവിടെ കാണുന്നത്.

കേരളത്തിൽ 2018-ലെ മഹാപ്രളയകാലത്താണ് പ. ബാവാ തിരുമേനി രണ്ടാമത്തെ പ്രധാന കാര്യം ആവശ്യപ്പെട്ടത്. പരുമലയും അതിനു ചുറ്റി യുള്ള പ്രദേശങ്ങളും വെള്ളത്തിനടിയിലായി എന്ന് മനസ്സിലായ ഉടനെതന്നെ പരുമലയിൽ ക്യാമ്പ് തുടങ്ങാനും ആവശ്യക്കാർക്ക് ഭക്ഷണവും മറ്റ് സഹായ ങ്ങളും ചെയ്തുകൊടുക്കുവാനും ആവശ്യപ്പെടുകയുണ്ടായി. ആ സമയം പരുമല സെമിനാരിക്കു ചുറ്റും പ്രത്യേകിച്ച് പാണ്ടനാട് പ്രദേശത്ത് രണ്ടു മൂന്ന് മരണങ്ങളും സംഭവിച്ചു. ഉടനെതന്നെ പരുമല പള്ളിയുടെ ഓഡിറ്റോ റിയം ക്യാമ്പിനായി തുറക്കപ്പെട്ടു. മാന്നാർ, നിരണം, പാണ്ടനാട് ഭാഗത്തുനിന്ന് 3000 ത്തോളം ആളുകൾക്ക് പരുമല വന്നു താമസിക്കുന്നതിനും അവർക്ക് വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുക്കുന്നതിനും സാധിച്ചു. സമൂഹത്തിന്റെ പ്രതിസന്ധികളും പ്രയാസങ്ങളും സ്വന്തം വിഷമങ്ങളായി കാണുകയും അതിനോട് ക്രിയാത്മകമായി പെരുമാറുകയും ചെയ്ത ഒരു മനുഷ്യസ്നേഹി യുടെ ഭാവങ്ങളാണ് ആ ജീവിതത്തിൽ പ്രകാശം പരത്തുന്നത്.

കോവിഡ് 19 മഹാവ്യാധി ലോകമെമ്പാടും വ്യാപിച്ച് പള്ളികളെല്ലാം അടച്ചു പൂട്ടിയപ്പോൾ പരുമല പള്ളിയിലെ ആരാധനയിൽ വിശ്വാസികൾക്ക്

വീട്ടിലിരുന്ന് സംബന്ധിക്കുവാൻ സാധിക്കണമെന്ന് പരിശുദ്ധ ബാവ തിരുമേനി ആഗ്രഹം പ്രകടിപ്പിച്ചു. അതിൻപ്രകാരം കേബിൾ ടി.വി. ശൃംഖല വഴി പരുമല പള്ളി ആരാധനകൾ വിശ്വാസികളിലേക്ക് എത്തിക്കുവാൻ ശ്രമിച്ചു. അന്ന് തുടങ്ങിയതായ ടെലികാസ്റ്റ് ഇന്നും തുടർന്നുവരുന്നു. ഇത് വിശ്വാസികളുടെ ജീവിതത്തിൽ വളരെ അനുഗ്രഹവും ആശ്വാസവുമായി മാറി. ടെലികാസ്റ്റ് സംബന്ധിച്ചുള്ള കാര്യത്തിൽ തന്റെ വിശ്വാസികളുടെ ആത്മീയവളർച്ചയിൽ തിരുമേനി എത്രമാത്രം ശ്രദ്ധാലുവായിരുന്നു എന്നതിന്റെ തെളിവായിരുന്നു

2019 ഡിസംബർ അവസാന കാലഘട്ടത്തിലാണ് പരിശുദ്ധ ബാവാ തിരുമേനി രോഗാതുരനായി തീർന്നത്. അന്ന് മുതൽ 2021 ജൂലൈ 12 വരെ പരുമല പുണ്യഭൂമിയോടും പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തോടും ചേർന്നു നിന്ന് തന്റെ ജീവിതം മുന്നോട്ട് കൊണ്ടുപോകുവാൻ പരിശുദ്ധ പിതാവിന് കഴിഞ്ഞു.

പരുമല സെമിനാരിയിലെ എല്ലാ മുഖ്യ ശുശ്രൂഷകൾക്കും പരിശുദ്ധ പിതാവ് നേതൃത്വം നൽകി വിശ്വാസികളെ അനുഗ്രഹിച്ചു. പരുമല ആശുപത്രിയിൽ ചികിത്സയ്ക്കായി താമസിക്കുന്ന സമയത്തെല്ലാം പള്ളിയിലേക്ക് വന്ന് നമ്മെ അനുഗ്രഹിച്ചിരുന്നു. പരുമല തിരുമേനിയുടെ പാദസ്പർശം കൊണ്ട് പവിത്രമാക്കപ്പെട്ട മണ്ണിൽതന്നെ തന്റെ ജീവിതവും പൂർത്തിയാക്കണമെന്ന് പ. ബാവ ആഗ്രഹിച്ചു. അതുകൊണ്ടാണ് ചികിൽസക്കായി വിദേശത്ത് എങ്ങും പോകാതെ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിച്ച ആശുപത്രിയിൽ താമസിക്കുകയും അവിടെതന്നെ ചികിത്സ തുടരുവാനും തീരുമാനിച്ചത്. വിദേശത്ത് വിദഗ്ദ ചികിത്സയ്ക്കായി പോകാൻ പലരും ആവശ്യപ്പെട്ടിട്ടും അതിന് തയ്യാറാകാതെ പരുമലയിൽ തന്നെ പ. ബാവ താമസിക്കുകയായിരുന്നു. പരുമല തിരുമേനിയോടുള്ള അഗാധമായ ഭക്തിയാണ് പ. ബാവായിൽ ദർശിക്കുവാൻ കഴിഞ്ഞത്.

പ്രളയകാലത്ത് പാണ്ടനാട്ടുള്ള നിരാശ്രയരായ ഒരു കുടുംബത്തിന്റെ ദയനീയാവസ്ഥ മാതൃഭൂമി വാർത്തയിലൂടെ ബാവാ തിരുമേനിയുടെ ശ്രദ്ധയിൽപ്പെടുകയും അവർക്ക് ഭവനം നിർമ്മിച്ചുകൊടുക്കുവാൻ ആഗ്രഹിക്കുകയും ചെയ്തു. അതിന്റെ ചുമതല അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മനെ ഏൽപ്പിക്കുകയും ചെയ്തു. ഭവന നിർമ്മാണം പൂർത്തിയാക്കി അതിന്റെ താക്കോൽദാനം നടത്തിയത് പരിശുദ്ധ ബാവാ തിരുമേനിക്ക് അവസാനനാളുകളിൽ കാണാൻ സാധിച്ചു. ബലഹീനനായ എനിക്കും അതിൽ പങ്കാളിയാകാൻ സാധിച്ചു.

പ്രകൃതിയോടും കൃഷിയോടുമുള്ള പ. ബാവ തിരുമേനിയുടെ താൽപര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഒരിക്കൽ പരുമല പള്ളിയിലുള്ള ആൽമരത്തിന്റെ കൊമ്പ് മുറിച്ചുകളയേണ്ടതായി വന്നു. അത് ബാവാ തിരുമേനിയുടെ

ശ്രദ്ധയിൽപെട്ടപ്പോൾ എന്നോട് പറഞ്ഞു, “നമുക്ക് ചിലപ്പോൾ ആ മരക്കൊമ്പുകൊണ്ട് പ്രയാസങ്ങൾ ഉണ്ടായെന്ന് വരാം. പക്ഷേ ആ ആൽമരത്തിൽ ഒരുപാട് പക്ഷികൾ അന്തിയുറങ്ങാറുണ്ടെന്ന് അച്ചന് അറിയാമായിരുന്നല്ലോ. അങ്ങനെ ചെയ്യാൻ പാടില്ലായിരുന്നു.” ജീവജാലങ്ങളോടുള്ള ദയയും അനുകമ്പയുമാണ് ആ വാക്കിലൂടെ ദർശിക്കുവാൻ കഴിഞ്ഞത്.

കോവിഡ് മഹാമാരിയിൽ, ലോക്ക് ഡൗൺ കാലത്ത് ആവശ്യപ്പെട്ട മറ്റൊരു കാര്യം പരുമലയിലെ തരിശുഭൂമിയെല്ലാം കൃഷിഭൂമിയാക്കി മാറ്റണം എന്നായിരുന്നു. പ. ബാവ തിരുമേനിയുടെ ആഗ്രഹത്തിന്റെ സാക്ഷാത്കാരമായി 30 വർഷം കൃഷി ചെയ്യാതെ കിടന്ന ഭൂമിയിൽ കൃഷി ചെയ്യിക്കുവാനും, അതിലുപരിയായി വിളവ് എടുപ്പു നടത്തിയത് കാണുവാനും സാധിച്ചു. ആ സമയത്ത് ബാവാ തിരുമേനിക്കുണ്ടായ സന്തോഷം പറഞ്ഞറിയിക്കുവാൻ സാധിക്കാത്തതാണ്.

പരുമല പള്ളിയിൽ 2020-ലെ ഹാശാ ആഴ്ച ശുശ്രൂഷ നടത്തണമെന്ന് പ. ബാവാ തിരുമേനി ആഗ്രഹം പ്രകടിപ്പിച്ചു. അതിനൊപ്പം അടുത്ത വർഷം എനിക്ക് ഹാശാ ശുശ്രൂഷ നടത്തുവാൻ സാധിച്ചില്ലെങ്കിലോ എന്നും എന്നോട് പറയുകയുണ്ടായി. ആ വാക്ക് അതുപോലെ തന്നെ സംഭവിച്ചു. ആ വർഷം പരുമലയിൽ ഹാശാ ആഴ്ച ശുശ്രൂഷ നടത്തേണ്ടത് അങ്കമാലി ഭദ്രാസനാധിപൻ യൂഹാനോൻ മാർ പോളികാർപ്പോസ് തിരുമേനി ആയിരുന്നു. എന്നാൽ ആ വർഷത്തെ ഹാശാ ആഴ്ച ശുശ്രൂഷകൾ പരിശുദ്ധ ബാവാ തിരുമേനി നടത്തുകയുണ്ടായി. തിരുമേനി പറഞ്ഞതുപോലെ 2021-ൽ ശുശ്രൂഷയ്ക്ക് സംബന്ധിക്കുവാൻ കഴിയാതെ വരികയും ചെയ്തു. അത് എന്റെ ജീവിതത്തിലെ വ്യക്തിപരമായ ഒരു ദുഃഖമായി തീർന്നു. ഞാൻ 2006-ൽ പഴയ സെമിനാരി മാനേജർ ആയിരുന്ന സമയത്തും അതിനുശേഷം പരുമല സെമിനാരിയിൽ വെച്ചും പരിശുദ്ധ ബാവാ തിരുമേനിയുമായി കൂടുതൽ അടുക്കുവാൻ സാധിച്ചത് ഒരു അനുഗ്രഹമായി കണക്കാക്കുന്നു.

പരിശുദ്ധ ബാവാ തിരുമേനിയുടെ ജീവിതം പഠിക്കുമ്പോൾ പൗരസ്ത്യ സന്യാസ നിഷ്ഠയിൽ അധിഷ്ഠിതമായ ഒരു ജീവിതക്രമീകരണമായിരുന്നു നയിച്ചിരുന്നത് എന്ന് മനസിലാക്കാം. മലങ്കരസഭയ്ക്ക് വലിയ സംഭാവന നൽകിയ പുലിക്കോട്ടിൽ മെത്രാപ്പോലീത്തന്മാരുടെ ദേശത്തുനിന്ന് ദൈവം വിളിച്ചു വേർതിരിച്ച ശ്രേഷ്ഠ ജന്മമായിരുന്നു പരിശുദ്ധ ബാവാ തിരുമേനി. വളരെ ചെറുപ്പത്തിൽ തന്നെ പൂർണ്ണമായി ദൈവത്തിന് സമർപ്പിച്ച് സന്യാസ ജീവിതശൈലി സ്വീകരിക്കുകയുണ്ടായി. വൈദികവിദ്യാഭ്യാസം പൂർത്തീകരിച്ച് ശെമ്മാശ്ശനായി വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെ തന്റെ ആത്മീയ ജീവിതം തുടർന്നു. തുടക്കത്തിൽ യൂഹാനോൻ മാർ സേവേറിയോസ്, വട്ടക്കുന്നേൽ ബാവാ തിരുമേനി മുതലായ ശ്രേഷ്ഠരായ ഗുരുക്കന്മാരെ ലഭിച്ചു എന്നതാണ് അദ്ദേഹത്തിന്റെ ജീവിതത്തെ അർത്ഥസമ്പൂർണ്ണമാക്കിത്തീർ

ത്തത്. പ്രധാനപ്പെട്ട ഗുരുക്കന്മാരിൽ ഒരാളായ മലങ്കരസഭയുടെ കാതോലിക്കാ വട്ടക്കുന്നേൽ ബാവാ തിരുമേനിയെ കണ്ടുമുട്ടിയത് അദ്ദേഹത്തിന്റെ ആത്മീയജീവിതത്തിന്റെ വഴിത്തിരിവായിത്തീർന്നു. പ. ബാവാ തിരുമേനി എറണാകുളം സെന്റ് മേരീസ് പള്ളിയിൽ സഹവികാരിയായിരുന്ന കാലഘട്ടത്തിൽ സഭയുടെ വ്യവഹാരവുമായി ബന്ധപ്പെട്ട് വട്ടക്കുന്നേൽ തിരുമേനി ആ പള്ളിയിൽ താമസിച്ചിരുന്നു. ആ കാലഘട്ടത്തിലാണ് കെ. ഐ. പോൾ അച്ചനിലൂടെ മലങ്കരസഭയുടെ ഭാവിയെ കണ്ടെത്തിയത്. ആതിഥ്യ മര്യാദ, കൗദാശിക അനുഷ്ഠാന ജീവിതം, പ്രാർത്ഥന, ഉപവാസം, പാവങ്ങളോടുള്ള ദീനാനുകമ്പ തുടങ്ങിയ സദ്ഗുണങ്ങൾ കെ. ഐ. പോളച്ചനിൽ കണ്ടെത്തുവാൻ പ. മാത്യൂസ് പ്രഥമൻ ബാവ തിരുമേനിക്ക് സാധിച്ചു.

പരിശുദ്ധ വട്ടക്കുന്നേൽ തിരുമേനി മേൽപട്ട സ്ഥാനത്തേക്ക് ഫാ. കെ. ഐ. പോളിനെ കൊണ്ടുവരികയും മലങ്കര അസ്സോസ്സിയേഷനിലൂടെ മെത്രാപ്പോലീത്തയായി വാഴിച്ച് കുന്നംകുളം ഭദ്രാസനത്തിന്റെ ചുമതല എൽപ്പിക്കുകയും ചെയ്തു. പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ആത്മീയ ജീവിതമാണ് എന്നെ ആകർഷിച്ച പ്രധാനപ്പെട്ട കാര്യം. പ്രത്യക്ഷത്തിൽ നോക്കുമ്പോൾ പ്രകടനപരമായ ആത്മീയതയുടെ വക്താവായിരുന്നില്ല പരിശുദ്ധ ബാവാ തിരുമേനി. ആത്മീയതയെ സങ്കീർണ്ണമാക്കാതെ വളരെ ലളിതമായി കൈകാര്യം ചെയ്തിരുന്നു. പൗരസ്ത്യ ആധ്യാത്മികതയുടെ ആഴങ്ങളിലേക്കുള്ള അന്വേഷണവും അതിലെ യോഗാത്മത അനുഭവിച്ചറിയാനുള്ള തീക്ഷ്ണതയും തിരുമേനിയുടെ ധ്യാനങ്ങളിലും പ്രസംഗങ്ങളിലും നിറഞ്ഞു നിന്നു.

പരുമല ആശുപത്രിയിൽ താമസിക്കുന്ന കാലഘട്ടത്തിൽ കാനോനിക യാമ നമസ്കാരങ്ങൾക്കു പുറമെ, തിരുമേനി വ്യക്തിപരമായ പ്രാർത്ഥനാ രീതികൾ പിന്തുടർന്നിരുന്നു. മിക്കവാറും തിരുമേനിയെ സന്ദർശിക്കുവാൻ പോകുമ്പോൾ ദീർഘമായ നമസ്കാരങ്ങൾ തീരുന്നതുവരെ കാത്തിരിക്കേണ്ടി വന്നിട്ടുണ്ട്. മലങ്കരയുടെ മെത്രാപ്പോലീത്താ ആയ ശേഷം 2019 വരെ തിരുമേനി സഭയുടെ ഭരണസംവിധാനങ്ങളിൽ ശ്രദ്ധകേന്ദ്രീകരിച്ചുകൊണ്ട് ഒരു ഭരണാധികാരിയായി പ്രവർത്തിക്കുകയായിരുന്നു. എന്നാൽ 2019–ന് ശേഷം ദൈവം അദ്ദേഹത്തെ വിശുദ്ധിയുടെ തലത്തിലേക്ക് ഉരുക്കി എടുക്കുകയായിരുന്നു.

പരുമലയിൽ 2020–ലെ പ്രധാന ശുശ്രൂഷകൾക്ക് പ. ബാവാ തിരുമേനി മുഖ്യ കാർമികത്വം വഹിച്ചപ്പോൾ നടത്തിയ എല്ലാ പ്രസംഗങ്ങളും ധ്യാനങ്ങളും ആഴമേറിയ വേദപുസ്തക സന്ദേശങ്ങളിൽ അധിഷ്ഠിതമായിരുന്നു. പ. ബാവാ തിരുമേനി രോഗബാധിതനായ ശേഷം തന്റെ ജീവിതത്തെ വിശുദ്ധിയിലേക്ക് ഉയർത്തുവാനായി കൂടുതൽ സമയം വേദപുസ്തക പഠനം, ധ്യാനം, പ്രാർത്ഥന, കൗദാശിക ജീവിതശൈലി എന്നിവയിലേക്ക് ഇഴുകി

ചേരുകയായിരുന്നു.

പ. ബാവ തിരുമേനിയുടെ ആരാധനാജീവിതം പ്രത്യേകം ശ്രദ്ധിക്കേണ്ട താണ്. വിശുദ്ധ കുർബ്ബാനയ്ക്കുവേണ്ടി ഒരുക്ക ശുശ്രൂഷയ്ക്ക് ഒരു മണിക്കൂർ വേണമായിരുന്നു. തൂയോബോ സമയത്ത് നിരവധി വിശ്വാസികളുടെ പ്രാർ ത്ഥനാവിഷയങ്ങൾ എഴുതിവെച്ച് പ്രാർത്ഥിക്കുന്നത് കണ്ടിട്ടുണ്ട്. ആരാധന വളരെ ശാന്തമായി നിർവ്വഹിക്കുന്ന തിരുമേനിയെ വൈദികർക്കും ശുശ്രൂഷ കർക്കും വളരെ ഇഷ്ടമായിരുന്നു. വൈദികരുടെയോ ശുശ്രൂഷകരുടെയോ ഭാഗത്തു ശുശ്രൂഷാസമയത്ത് തെറ്റ് കണ്ടാലും ആ സമയത്ത് ശാസിച്ച് പ്രയാ സമുണ്ടാക്കാതെ ആരാധന പൂർത്തീകരിച്ചശേഷം കാര്യങ്ങൾ പറഞ്ഞ് ബോധ്യപ്പെടുത്തി കൊടുക്കാറുണ്ടായിരുന്നു. തനതായ ശൈലിയിൽ സമയ ബന്ധിതമായി ശുശ്രൂഷകൾ പൂർത്തിയാക്കുന്നതിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വൈദികർക്ക് പ. ബാവായുടെ ആരാധനാശൈലി ഒരു മാതൃക തന്നെയായിരുന്നു.

ആരാധനാജീവിതത്തിൽ നിന്ന് ആർജ്ജിച്ച ആത്മികതയുടെ ശക്തി ആയിരുന്നു തിരുമേനിക്ക് കാൻസർ രോഗത്തെ ശാന്തമായി നേരിടുവാൻ ശക്തി പകർന്നത്. രോഗാവസ്ഥയിലായിരുന്ന സമയങ്ങളിലെല്ലാം തന്നെ സഭയുടെ ഭരണകാര്യങ്ങളിൽ ഇടപെടുകയും ഉചിതമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്തു എന്നതും എടുത്തുപറയേണ്ടതാണ്.

പ. ബാവ ഈ ലോകത്തുനിന്നും യാത്രയാകുമെന്ന് ബോധ്യമായ നിമിഷം മുതൽ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ ആരംഭിച്ചിരുന്നു. താൻ സ്നേഹിച്ച ശിഷ്യ സമൂഹത്തെയും പ്രിയപ്പെട്ടവരെയും വിളിച്ചുവരുത്തി അവർക്ക് സമ്മാന ങ്ങൾ നൽകുകയും അനുഗ്രഹിക്കുകയും ചെയ്തു. ഇത് വേറിട്ട ഒരു ശുശ്രൂഷാ മാതൃകയായി അവിടെ കാണുവാൻ എനിക്ക് സാധിച്ചു. യേശു തമ്പുരാൻ ഓർമ്മിപ്പിക്കുന്നുണ്ട്, “ഫലം നൽകുന്ന വൃക്ഷം വെട്ടി ഒരുക്ക പ്പെടണം. എന്നാൽ മാത്രമേ അധികം ഫലം ലഭിക്കുകയുള്ളു.” വെട്ടി ഒരു ക്കപ്പെട്ട സഭയ്ക്കും സമൂഹത്തിനും അധികം ഫലം നൽകിയ ശ്രേഷ്ഠമായ ഒലിവിൻകൊമ്പായിരുന്നു പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി. കാര്യങ്ങൾ എല്ലാം സമയബന്ധിതമായി പൂർത്തിയാക്കി തന്റെ നാഥന്റെ സന്നിധിയിലേക്ക് പോകുവാൻ മുഖപ്രസന്നതയോടെ ഒരുങ്ങി, മരണത്തെ വളരെ ശാന്തതയോടെ സ്വീകരിച്ചു. ആ പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# മനുഷ്യസ്നേഹിയായ മഹിതാചാര്യൻ

**ഫിലിപ്പോസ് റമ്പാൻ**
(ജ്യോതിസ് ആശ്രമം, രാജസ്ഥാൻ)

"നിങ്ങളോടു ദൈവ വചനം പ്രസംഗിച്ച് നിങ്ങളെ വഴി നടത്തിയവരെ ഓർത്തുകൊൾവിൻ അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ" (എബ്രായർ 13:7).

പഴയ സെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്നാസിയോസ് പുലിക്കോട്ടിൽ-I, മൂന്നു മലങ്കര മെത്രന്മാരെ വാഴിക്കുകയും രണ്ടുപ്രാവശ്യം മലങ്കര മെത്രാൻ സ്ഥാനം വഹിക്കുകയും ചെയ്ത തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ്, എം.ഡി. സെമിനാരി, പഴയ സെമിനാരി മുതലായ സെമിനാരികളുടെ സ്ഥാപകൻ ജോസഫ് മാർ ദീവന്നാസിയോസ് പുലിക്കോട്ടിൽ II എന്നീ പ്രഗത്ഭരായ പിതാക്കന്മാർക്ക് ശേഷം നസ്രാണി ഉരുക്കുകോട്ടയായ കുന്നംകുളത്തെ മങ്ങാട് എന്ന ചെറുഗ്രാമത്തിൽ ജനിച്ച് എട്ടാമത്തെ പൗരസ്ത്യ കാതോലിക്കായായും ഇരുപത്തി ഒന്നാമത് മലങ്കരമെത്രാപ്പോലീത്തായായും ഒരു ദശകത്തിൽ അധികം മലങ്കരസഭയെ കണ്ണിലെ കൃഷ്ണമണിപോലെ കാത്ത് പരിപാലിച്ച് മേയിച്ചു ഭരിച്ച പരിശുദ്ധ പിതാവിന്റെ 40-ാം ഓർമ്മദിനം ഇന്നു കൊണ്ടാടുമ്പോൾ ആ പിതാവിന്റെ ഓർമ്മകൾക്കു മുമ്പിൽ ശിരസു നമിക്കുന്നു.

പരിശുദ്ധ പിതാവിന്റെ ഈ ഓർമ്മ നമുക്ക് അനുഗ്രഹവും അനുഭവവും ആകണം. അതായത്, നാം ഈ പിതാവിനെ ഓർക്കുന്നതിലൂടെ പരിശുദ്ധ



പിതാവിന്റെ ജീവിതവുമായി നമുക്ക് താതാത്മ്യം പ്രാപിക്കാനും ഈ പിതാവിന്റെ ജീവിതത്തിലെ നന്മമകളെ നമ്മുടെ വ്യക്തി ജീവിതത്തിൽ അനുകരിക്കുവാനുമുള്ള അവസരങ്ങളായി പരിണമിക്കണം.

ഈ പിതാവിനെ അനുസ്മരിക്കുമ്പോൾ എന്റെ മനസ്സിലേക്ക് ഓടിയെത്തുന്ന ചിന്ത എന്നു പറയുന്നത് ഈ പിതാവ് ഒരു മനുഷ്യസ്നേഹിയായിരുന്നു എന്നതാണ്. “താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാൻ കഴിയാത്തവന് കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല” (1 യോഹ 4:20) എന്ന ദൈവ വചനം അക്ഷരാർത്ഥത്തിൽ തന്റെ ജീവിതത്തിൽ പ്രാവർത്തികമാക്കിയ ഒരു മഹിതാചാര്യനായിരുന്നു ഈ പരിശുദ്ധ പിതാവ്. തന്റെ മുമ്പിൽ വരുന്ന ആരെയും വലിപ്പചെറുപ്പ വ്യത്യാസമില്ലാതെ സ്നേഹിക്കാനും ആദരിക്കാനും ഈ പിതാവ് ശ്രദ്ധിച്ചിരുന്നു. താൻ ഇടപെട്ട ഓരോ മനുഷ്യരിലും തന്റെ ഉള്ളിലെ മനുഷ്യസ്നേഹത്തെ പങ്കുവെച്ചു കൊടുക്കുവാനായിട്ട് ഈ പിതാവിനു സാധിച്ചു. ജീവിതയാത്രയുടെ എല്ലാ മേഖലകളിലും താൻ പരിചയപ്പെട്ടവർക്കും ആ ദൈവസ്നേഹം പകർന്നു കൊടുക്കുകയും അവരുടെ ഉള്ളിൽ ഇന്നും കെടാത്ത തീക്കനൽ ആയിട്ട് ആ ദൈവസ്നേഹത്തിന്റെ ഓർമ്മകൾ ജ്വലിക്കുകയും ചെയ്യുന്നു.

ബലഹീനനായ എന്റെ ജീവിതത്തിലും ഈ പരിശുദ്ധ പിതാവിന്റെ ദൈവിക സ്നേഹം അനുഭവിക്കാനുള്ള അവസരം ലഭിച്ചിട്ടുണ്ട്. ഞാൻ ആദ്യമായി ഈ പിതാവിനെ അടുത്തറിയുന്നത് എന്റെ ഗുരുനാഥനും ആത്മീയ പിതാവുമായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനി മുഖാന്തിരമാണ്. യൂലിയോസ് തിരുമേനി, ജോർജ്ജ് പുലിക്കോട്ടിൽ അച്ചൻ ആയി, നാഗ്പൂർ സെമിനാരിയിൽ പഠിപ്പിക്കുന്ന സമയത്ത്, യൂലിയോസ് തിരുമേനി ഞങ്ങളോട് തിരുമേനിയുടെ ജന്മസ്ഥലം ആയ കുന്നംകുളത്തെക്കുറിച്ചും അവിടെയുള്ള ദേവാലയങ്ങളെക്കുറിച്ചും ദേവാലയങ്ങളിൽ നടക്കുന്ന പെരുന്നാൾ ആഘോഷങ്ങളെക്കുറിച്ചും പറഞ്ഞപ്പോൾ ആ സ്ഥലവും അവിടുത്തെ ദേവാലയങ്ങളും ഒന്നു സന്ദർശിക്കണം എന്ന ആഗ്രഹം ഞങ്ങൾ തിരുമേനിയോടു പറഞ്ഞു. യൂലിയോസ് തിരുമേനി അതിനുള്ള സൗകര്യം ഒരുക്കി തരികയും ചെയ്തു. ഈ സമയത്ത് ഞങ്ങൾ താമസിച്ചത് കുന്നംകുളം അരമനയിൽ ആയിരുന്നു. അങ്ങനെ എനിക്കും എന്റെ സഹപാഠികൾക്കും 2004 സെപ്തംബർ 4 മുതൽ 8 വരെയുള്ള ദിവസങ്ങളിൽ അരമനയിൽ താമസിക്കാനും അവിടെയുള്ള ദേവാലയങ്ങൾ സന്ദർശിക്കാനും അവസരം ലഭിച്ചു. അരമനയിൽ എത്തിയപ്പോൾ വെറും സെമിനാരി വിദ്യാർത്ഥികൾ മാത്രമായ എന്നെയും എന്റെ സഹപാഠികളെയും സ്വീകരിച്ച് സൽക്കരിച്ച പരിശുദ്ധ പിതാവിന്റെ സ്നേഹസൽക്കാരങ്ങൾ ഇന്നും ഓർമ്മയിൽ മായാതെ നിൽക്കുന്നു. ഭക്ഷണത്തിനുശേഷം പഴവർഗ്ഗങ്ങളുമായി ഞങ്ങളുടെ മുറിയിൽ വന്ന് ഞങ്ങളോടൊപ്പം ഇരുന്ന് സഭയുടെ ആനുകാലിക വിഷയങ്ങളെക്കു

റിച്ച് സംസാരിച്ചത് ഇന്നലെ എന്നപോലെ ഇന്നും ഞാൻ ഓർക്കുന്നു. ഈ സമയത്ത് ഒക്കെ ഒരു പിതാവ് തന്റെ മക്കളോടു കാണിക്കുന്ന സ്നേഹ വാത്സല്യത്തോടെ ഞങ്ങളെ കരുതുവാൻ ഈ പിതാവ് പ്രത്യേകം ശ്രദ്ധി ച്ചിരുന്നു എന്നത് എടുത്തുപറയേണ്ട സംഗതി ആണ്.

വീണ്ടും ഈ പിതാവിന്റെ സ്നേഹവും വാത്സല്യവും അനുഭവിക്കുവാൻ എനിക്ക് സാധിച്ചത് 15 വർഷങ്ങൾക്ക് ശേഷം 2019 സെപ്തംബർ 10, 11 ദിവ സങ്ങളിൽ ആണ്. അഹമ്മദാബാദ് ഭദ്രാസനത്തിന്റെ കീഴിൽ രാജസ്ഥാനിൽ അബുറോഡിൽ "സഭാജ്യോതിസ്" പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ നാമത്തിൽ ഉള്ള 'ജ്യോതിസ് ആശ്രമ'ത്തിന്റെ കൂദാശക്ക് ഈ പിതാവ് എഴുന്നള്ളി വന്നു. അതിശക്ത മായ മഴയെ അവഗണിച്ച് അഹമ്മദാബാദിൽ നിന്ന് ഇരുന്നൂറിൽ അധികം കിലോമീറ്റർ ദൂരം സഞ്ചരിച്ച് അബുറോഡിൽ വന്ന് ആശ്രമം കൂദാശ ചെയ്തു തന്നത് എന്റെ ജീവിതത്തിൽ ഒരിക്കലും മറക്കാൻ കഴിയാത്ത അനുഭവം ആണ്. ബാഹ്യകേരളത്തിൽ അവസാനമായി തിരുമേനി വി. മൂറോൻ കൂദാശ ചെയ്തത് ഈ ആശ്രമത്തിലെ ദേവാലയമാണ്. ദേവാലയ കൂദാശക്കുശേഷം വീണ്ടും ഒരിക്കൽകൂടി ഇവിടെ വന്നു താമസിക്കാം എന്നു പറഞ്ഞിരുന്നു എങ്കിലും ഈ പിതാവിന്റെ ആത്മീയ സാന്നിദ്ധ്യം എന്നും ഈ ആശ്രമ ത്തിൽ ഞങ്ങളോടൊപ്പം ഉണ്ട് എന്ന് വിശ്വസിക്കുന്നു.

അവസാനമായി ഈ പരിശുദ്ധ പിതാവ് പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റലിൽ ചികിത്സയിൽ ആയിരുന്ന സമയത്ത് ഒരാഴ്ചക്കാലം ഈ പിതാവിന്റെ വാത്സല്യ ശിഷ്യനായ അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ യൂലി യോസ് തിരുമേനിയോടൊപ്പം പരുമലയിൽ പോയി താമസിക്കാനും പരി ശുദ്ധ പിതാവിനെ പല പ്രാവശ്യം കാണുവാനും ആ പിതാവിന്റെ തൃപ്പാദം ചുംബിച്ച് അനുഗ്രഹം ഏറ്റുവാങ്ങുവാൻ ലഭിച്ച അപൂർവ്വ അനുഗ്രഹ നിമി ഷങ്ങളെ എന്റെ ജീവിതത്തിലെ ഏറ്റവും ധന്യമായ നിമിഷങ്ങളായി കാണു കയാണ്.

അതോടൊപ്പം ഈ പരിശുദ്ധ പിതാവിനാൽ തിരഞ്ഞെടുത്ത് സെമിനാ രിയിൽ അയച്ച് പഠിപ്പിച്ച്, വൈദിക പദവിയിലേക്ക് ഉയർത്തി മെത്രാപ്പോ ലീത്താ ആയിത്തീർന്ന ഈ പരിശുദ്ധ പിതാവിന്റെ വാത്സല്യ ശിഷ്യനായ അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് തിരുമേനിയുടെ ശിഷ്യ നായി തീരുവാനും ആ തിരുമേനിയോടൊപ്പം അദ്ദേഹത്തിന്റെ ഭദ്രാസന മായ അഹമ്മദാബാദ് ഭദ്രാസനത്തിൽ പ്രവർത്തിക്കുവാൻ സാധിക്കുന്ന തിലും എനിക്ക് ചാരിതാർത്ഥ്യം ഉണ്ട്.

ഏതു പ്രതിസന്ധികൾക്കിടയിലും പതറാത്ത മനസുമായി, ഹൃദയം നിറഞ്ഞ പുഞ്ചിരിയുമായി അനുഗ്രഹീത നിമിഷങ്ങൾ സമ്മാനിക്കുന്ന പ.

ബാവാ തിരുമേനിയുടെ തൃപ്പാദം മുത്തി ചുംബിച്ചപ്പോഴും കബറടക്കനായി കൊണ്ടുപോകുന്നതിന് മുമ്പ് അവസാനമായി ചുംബിച്ച് അനുഗ്രഹങ്ങൾ ഏറ്റുവാങ്ങുമ്പോഴും തേജസ്സാർന്ന ആ തിരുമുഖത്തെ ആത്മീയ ചൈതന്യത്തിന് ഒട്ടും കുറവുണ്ടായിരുന്നില്ല എന്നത് ഞാൻ പ്രത്യേകം ഓർത്തുപോകുന്നു.

ഈ പരിശുദ്ധ പിതാവ് കാണിച്ചു തന്ന ദൈവീക സ്നേഹം മറ്റുള്ളവരിലേക്ക് പങ്കുവെക്കാനായി ഞങ്ങൾ ആശ്രമാംഗങ്ങൾ ഉത്സാഹിക്കും എന്നും അതിനു ഞങ്ങൾക്ക് വേണ്ടി അങ്ങ് മദ്ധ്യസ്ഥത അണയ്ക്കണമേ എന്നും അപേക്ഷിക്കുന്നു.

പരിശുദ്ധ മാർ തോമാശ്ലീഹാമുതൽ ഇന്നയോളം മലങ്കരസഭയെ മേയിച്ചുഭരിച്ച പുണ്യപിതാക്കന്മാരുടെ ശ്രേണിയിൽ ഉൾപ്പെട്ടിരിക്കുന്ന ഈ പിതാവ് പരി. പരുമല തിരുമേനിയെപ്പോലെയും, പരി. മാർ ദീവന്നാസിയോസ് തിരുമേനിയെപ്പോലെയും, പരി. യൽദോ മാർ ബസേലിയോസിനെപ്പോലെയും പരിശുദ്ധന്മാരുടെ ഗണത്തിലേക്ക് ചേർക്കപ്പെടട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് ഈ പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയിൽ ശരണപ്പെട്ടു കൊള്ളുന്നു.





പ. കാതോലിക്കാ ബാവാ ജ്യോതിസ് ആശ്രമ ചാപ്പലിന്റെ വി. മൂറോൻ കൂദാശ നിർവഹിക്കുന്നു (പ. ബാവാ അതിനുശേഷം പള്ളി കൂദാശ നിർവഹിച്ചിട്ടില്ല).

# മരുഭൂമിയിൽ വിളമ്പിയ വിരുന്ന്

## ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി രചിച്ച പുസ്തകങ്ങളിലൊന്നിന്റെ പേര് "മരുഭൂമിയിലെ വിരുന്നു ഭോജനം" എന്നാണല്ലോ. അതിലെ ഒരദ്ധ്യായം മരുഭൂമിയിൽ ദൈവവചനം കേട്ടിരുന്ന ആയിരങ്ങൾക്ക് ക്രിസ്തു അപ്പം വിപുലപ്പെടുത്തി നൽകിയ അത്ഭുതത്തിന്റെ വേദവ്യാഖ്യാനമാണ്. ക്രിസ്തു ഒരുക്കിയ ആ വിരുന്ന് ക്ഷീണിച്ചിരുന്നവർക്ക് വിളമ്പി നൽകിയ ശിഷ്യരെപ്പോലെ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയും ആയിരങ്ങളുടെ 'മരുഭൂയാത്ര'യിൽ എല്ലാ അർത്ഥത്തിലും വിരുന്നു വിളമ്പിയാണ് നിത്യകനാനിലേക്ക് കടന്നുപോയത്.

ദൈവഹിതം ജീവിതത്തിലൂടെയും വാക്കുകളിലൂടെയും പകർന്നു നൽകി ദൈവജനത്തെ ദൈവമക്കളാക്കി വളർത്തുവാൻ അത്യദ്ധ്വാനം ചെയ്ത വിശുദ്ധ ഗണത്തെ ഓർക്കുന്ന ക്രിസ്തീയ പാരമ്പര്യം അനുസരിച്ച് ഓർമ്മിക്കുവാൻ കടപ്പെട്ടിരിക്കുന്ന ഒരു പിതാവാണ് പ.പൗലോസ് ദ്വിതീയൻ തിരുമേനി. സ്ഥാപനങ്ങളിലൂടെയും പ്രസ്ഥാനങ്ങളിലൂടെയും പ്രബോധനങ്ങളിലൂടെയും രചനകളിലൂടെയും സഭയ്ക്കും സമൂഹത്തിനും വെളിച്ചം പകർന്നതിലും അധികമാകും തിരുമേനി തന്റെ ജീവിത സാക്ഷ്യത്തിലൂടെ ചൊരിഞ്ഞ പ്രകാശം. സുതാര്യതയുടെയും ജീവിതലാളിത്യത്തിന്റെയും ത്യാഗനിർഭരമായ സ്നേഹത്തിന്റെയും സത്യത്തിലും ആത്മാവിലുമുള്ള ആരാധനയുടെയും സർവ്വാത്മനാ ക്രിസ്തു ശരീരമായ സഭയെ സ്നേഹിച്ച് ത്യാഗബുദ്ധ്യാ ശുശ്രൂഷിച്ചതിന്റെയും മഹത്തായ പാഠങ്ങളാണല്ലോ ആ ജീവിതം തുറന്നു നാം വായിച്ചുകൊണ്ടിരിക്കുന്നത്. കൂടുതലറിയുന്തോറും ദുസ്സഹമായ സാഹചര്യങ്ങളെ നേരിട്ട് മരുഭൂമിയിൽ വിരുന്നൊരുക്കുന്ന ഒരു ഈന്തപ്പന പോലെയായിരുന്നു ആ ജീവിതം എന്നു മനസ്സിലാകും.

പ. ബാവാ തിരുമേനി ആർദ്രതയുടെ ആൾരൂപമായിരുന്നു എന്നുള്ളത് സെറിബ്രൽ പാൾസി ബാധിച്ച് നടക്കാൻപോലും കഴിയാതിരുന്ന അനുഗ്രഹിനും അവനുവേണ്ട കൈത്താങ്ങ് നൽകിയ സഹപാഠി ഫാത്തിമ ബിസ്മിക്കും എന്ന പോലെ അനുഭവത്തിൽ നിന്നു പറയാൻ അനേകരുണ്ട്. 2016-17 ൽ മലങ്കസഭയൊരുക്കിയ കടാശ്വാസ പദ്ധതി അനേക കുടുംബങ്ങൾക്ക് തങ്ങളുടെ കടബാദ്ധ്യതയുടെ ഒരു ഭാഗമെങ്കിലും അടച്ച് ആശ്വസിക്കാൻ സഹായകരമായി. അർഹതപ്പെട്ടവർക്ക് ഒരു നിശ്ചിത ആശ്വാസ വിഹിതം വിതരണം ചെയ്തപ്പോൾ ദേവലോകത്ത് വന്ന് സ്വീകരിക്കാൻ കഴിയാതെപോയ ഒരു വീട്ടമ്മ തന്റെ കൊച്ചുകുട്ടിയേയും കൂട്ടി ഏതാനും ദിവസം കഴിഞ്ഞ് അവിടെ വരുകയുണ്ടായി. അവർക്കു വച്ചിരുന്ന തുക സ്വീകരിച്ച്

മടങ്ങും മുമ്പ് ആ കൊച്ചുമകൾ പ.ബാവാ തിരുമേനിയെ കാണാൻ ആഗ്രഹം പ്രകടിപ്പിച്ചതറിഞ്ഞ് തിരുമേനി അവരെ നേരിൽ കണ്ടു സംസാരിക്കാൻ സമയമെടുത്തു. അവരുടെ ദുരിതം കൂടുതലറിഞ്ഞ തിരുമേനി, കൂടെ നിന്ന ശെമ്മാശ്ശനെക്കൊണ്ട് അവരുടെ ബാങ്കിൽ വിളിപ്പിച്ച് നിജസ്ഥിതി അറിഞ്ഞ്, അവരുടെ കടം മുഴുവനായി വീട്ടത്തക്കവിധം ഒരുവലിയ തുകയ്ക്ക് ചെക്ക് ഉടനെ എഴുതിക്കൊടുത്തു. തിരുമേനിയെ കണ്ട് കൈമുത്തി മടങ്ങാനൊരുങ്ങിയിരുന്ന അവരോട് അങ്ങോട്ട് ചോദിച്ചറിഞ്ഞ് ആ കുടുംബത്തിന്റെ കണ്ണീരൊപ്പാൻ ശ്രമിച്ചതുപോലെ എത്രയെത്ര വ്യക്തികൾക്കും കുടുംബങ്ങൾക്കുമാണ് തിരുമേനി മരുഭൂമിയിലെ നീരുറവയായി കാരുണ്യം ചൊരിഞ്ഞിട്ടുള്ളത്.

തിരുമേനിയുടെ ഇതുപോലുള്ള മനസ്സലിവിന്റെ പല സംഭവ കഥകളും പാചകക്കാരനെയുൾപ്പെടെ ജോലിക്കാരെ സമഭാവേന കുടുംബാഗങ്ങളെപ്പോലെ കാണുന്നതു തുടങ്ങി അനേക കാര്യങ്ങളും തിരുമേനിയുടെ കൂടെ ശെമ്മാശനായി ശുശ്രൂഷിച്ച ഒരു വൈദികനിലൂടെ കൂടുതലറിയാനിടയായി. ഈ ലേഖനം തയ്യാറാക്കുമ്പോൾ കുറേ വർഷങ്ങളുടെ ഇടവേളയ്ക്കു ശേഷം വന്ന ബഹു. പ്രിയനച്ചന്റെ ആ ഫോൺ വിളി വെറും സാഹചര്യവശാൽ എന്നു കരുതി അവഗണിക്കാൻ കഴിയുന്നതല്ലായിരുന്നു.

ഗുരുതരമായ അസുഖം ബാധിച്ച് ഞാൻ കോട്ടയം കാരിത്താസ് ആശുപത്രിയിൽ കിടക്കുന്നതറിഞ്ഞ് അവിടെയെത്തി പ്രാർത്ഥിച്ചതും അവിടുത്തെ പ്രധാന ഡോക്ടർമാരോടു സംസാരിച്ച് കാര്യക്ഷമമായ ചികിത്സയ്ക്കും ആശുപത്രി മാറ്റത്തിനുപോലും പശ്ചാത്തലമൊരുക്കിയതുമായ പ. ബാവാ തിരുമേനിയുടെ സ്നേഹവും കരുതലും അവിസ്മരണീയമാണ്. ഇതുപോലെ തിരുമേനിയുടെ കരുണയും കരുതലും അനുഭവിച്ചവരുടെ എണ്ണം വളരെയധികമാകും. ലോകത്തിന്റെ മുഴുവൻ രക്ഷകനായി വന്ന ക്രിസ്തുനാഥൻ ഒരു സക്കായിയേയും ഒരു ശമര്യാക്കാരിസ്ത്രീയേയും ഒരു കനാന്യസ്ത്രീയേയും ഒരു ലാസറിനേയും ഒക്കെ അനുകമ്പയോടെ ശ്രദ്ധിച്ചു സഹായിച്ചതുപോലത്തെ ഒരു നീക്കം. മലങ്കരസഭയുടെ മുഴുവൻ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയിരിക്കുമ്പോൾ തന്നെ 'തളരുന്ന' വ്യക്തികളെ ശ്രദ്ധവച്ച് കൈപിടിച്ചുയർത്താൻ ശ്രമിച്ച സഹാനുഭൂതിയുടെ ഇടയനായിരുന്നല്ലോ തിരുമേനി.

മറ്റൊരനുഭവം കൂടെ കുറിക്കട്ടെ. രണ്ടു പതിറ്റാണ്ടുകൾക്ക് മുമ്പ് ഈ ലേഖകൻ കുന്നംകുളത്തുവച്ചു നടന്ന യുവജനങ്ങളുടെ ഒരു സഭാതലത്തിലുള്ള സമ്മേളനത്തിൽ ക്ലാസ് എടുത്ത് മടങ്ങി. ഏതാനും ആഴ്ച കഴിഞ്ഞപ്പോൾ അന്നവിടെ മെത്രാപ്പോലീത്താ ആയിരുന്ന അഭി. മിലിത്തിയോസ് തിരുമേനിയിൽ നിന്ന് എനിക്കൊരു കത്തു ലഭിച്ചു. അന്നെടുത്ത ക്ലാസ്സിനെ

വിശകലനം ചെയ്തും മറ്റു ചിലരുടെ അഭിപ്രായങ്ങൾപോലും ഉൾപ്പെടുത്തിയും അന്നു തിരുമേനി എഴുതിയ എഴുത്ത് ഒരു വലിയ പ്രോത്സാഹനമായിരുന്നു. ഒരു മെത്രാപ്പോലീത്തായുടെ തിരക്കിട്ട ജീവിതത്തിനിടയിലും ഒരു കൊച്ചച്ചനെപ്പോലും ശ്രദ്ധിച്ച് പ്രോത്സാഹിപ്പിക്കുന്ന സ്നേഹപൂർവ്വമായ ഇത്തരം ഇടപെടലുകൾ തിരുമേനിയിൽ നിന്ന് അനുഭവിക്കാൻ അനേകർക്കിടയായിട്ടുണ്ട് എന്ന് പിന്നീട് അറിയുവാൻ സാധിച്ചു.

സുവിശേഷാനുസൃതമുള്ള ലാളിത്യം മുഖമുദ്രയാക്കിയ ഈ പിതാവ് ധനത്തോടു ഋഷിതുല്യമായ നിസ്സംഗത പുലർത്തുകയും ലോകത്തിൽ വ്യാപിച്ചു കഴിഞ്ഞ ഉപഭോഗത്തിന്റെ പൊങ്ങച്ച സംസ്ക്കാരത്തെ വിമർശിക്കുകയും എപ്പോഴും കൊടുക്കുന്നതു ഭാഗ്യമായി കരുതുകയും ചെയ്തു. നാഗപ്പൂരുള്ള ഓർത്തഡോക്സ് സെമിനാരിയിൽ വന്നു താമസിച്ചു മടങ്ങിയ സന്ദർഭങ്ങളിലെല്ലാം തിരുമേനി അവിടെയുള്ള സാധാരണ ജോലിക്കാർക്കെല്ലാം ഒരു തുക സമ്മാനമായി കൊടുത്തിരുന്നത് നേരിട്ടു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. ഏതു സ്ഥാപനത്തിൽ വന്നു താമസിച്ചു മടങ്ങുമ്പോഴും ഇത് തിരുമേനിയുടെ ഒരു പതിവായിരുന്നു എന്നതും പിന്നീട് അറിയാനിടയായി. അനിയന്ത്രിതമായ ആർജ്ജനാസക്തിയേയും സുഖാസ്വാദനതൃഷ്ണയേയും വിമർശിക്കുമ്പോൾ 'ഉപ്പുവെള്ളം കുടിച്ച് ദാഹം തീർക്കാൻ ശ്രമിക്കുന്ന മനുഷ്യന്റെ' ഉപമയാണ് ഈ പിതാവ് ഉപയോഗിക്കുന്നത്. പഞ്ചേന്ദ്രിയ സുഖാനന്ദം അഥവാ വിഷയാനന്ദം സുപ്രധാനമായി കരുതുന്നവർക്ക് അത് വഴുവഴുപ്പുള്ള മത്സ്യത്തെപ്പോലെയാണെന്നും വെള്ളത്തിലെ കുമിളപോലെയെന്നും പഠിപ്പിച്ചു. അതുകൊണ്ട് ദൈവ സംസർഗ്ഗത്തിലും ദൈവഹിതമനുസരിക്കുന്നതിലൂടെയും ഹൃദയത്തിന്റെ ഉള്ളറയിൽ നിറഞ്ഞു കവിയുന്ന അത്യാനന്ദം സ്വായത്തമാക്കാനാകണം ശ്രദ്ധിക്കേണ്ടതെന്നും ഈ പിതാവ് പഠിപ്പിച്ചു (*മരുഭൂമിയിലെ വിരുന്നു ഭോജനം, പേജ്* 22, 23)

അതിനു പിന്നാലെ വീണ്ടും തിരുമേനി എഴുതി. "ഈ പ്രപഞ്ചത്തിൽ ദൈവം തന്നിരിക്കുന്ന സുഖസൗകര്യങ്ങൾ നമുക്കുമാത്രം ഉപയോഗിച്ച് തീർക്കുവാനുള്ളതല്ല. ആവശ്യത്തിനുള്ളത് എടുത്തിട്ട് മറ്റുള്ളവർക്ക് കൂടി കൊടുക്കുവാനുള്ള ത്യാഗമനോഭാവം നമ്മിലുണ്ടാകണം. യേശു ആഗ്രഹിക്കുന്നത് അതാണ്." (*മരുഭൂമിയിലെ വിരുന്നു ഭോജനം, പേജ്* 30). പങ്കുവയ്ക്കലിന്റെ ഉദാത്തമായ പ്രബോധനം നൽകിയ വലിയമാർ ബസ്സലിയോസിനെ പോലുള്ളവരെ അനുസ്മരിപ്പിക്കുന്ന ഈ വിധമുള്ള പഠിപ്പിക്കൽ തിരുമേനി വാക്കുകളിൽ മാത്രം ഒതുക്കിയിരുന്നില്ലല്ലോ.

കുട്ടികളോടു പൊതുവേയും അധികപരിമിതികളുള്ളവരോടു പ്രത്യേകച്ചും പ. ബാവാ തിരുമേനി അത്യധികം സ്നേഹവാൽസല്യം പ്രകടിപ്പിച്ചിരുന്നു എന്നു പലർക്കുമറിയാം. ഞങ്ങൾ കുടുംബമായി ഒരിക്കൽ പ. ബാവാ

തിരുമേനിയേ സന്ദർശിച്ചപ്പോൾ തിരുമേനിയോട് ബുദ്ധിമാന്ദ്യമുള്ള മകൻ ആദരസൂചക വിശേഷണങ്ങളൊന്നുമില്ലാതെ 'പൗലോസ് ദ്വിതീയനാണോ' എന്നു ചോദിച്ചു. 'എടാ, അതു ഞാൻ തന്നെയാടാ, നിനക്കു സംശയമുണ്ടോ' എന്നു പറഞ്ഞുകൊണ്ട് അവനെ ലാളിച്ച് ഒരു കൂട്ടുകാരനെപ്പോലെ ഒരുമിച്ചിരുത്തി കുറേ സമയം സംസാരിച്ചപ്പോൾ ഞങ്ങളുടെ കണ്ണും ഹൃദയവും നിറയുകയായിരുന്നു. തിരുമേനി നാഗപ്പൂര് വന്നപ്പോഴൊക്കെയും സെമിനാരിയോട് ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന പ്രേരണാ സ്പെഷ്യൽ സ്കൂൾ സന്ദർശിച്ചതും പ്രോത്സാഹനം നൽകിയതും പ്രേരണാ കുടുംബത്തിന് പ്രത്യേകിച്ച് ഭിന്നശേഷിക്കാരായ കുട്ടികൾക്ക് വലിയൊരു പ്രചോദനമായിരുന്നു. പലപ്പോഴും പല കൊച്ചുകുഞ്ഞുങ്ങളോടും സൗഹൃദം വച്ചു പുലർത്തുകയും വല്ലപ്പോഴും അവരെ ഫോണിൽ വിളിച്ചു സംസാരിക്കുകയും ചെയ്ത ഈ നിർമ്മല മനസ്സ്, നിഷ്കളങ്ക ബാല്യങ്ങളോടു ബന്ധപ്പെട്ട് ആനന്ദം കണ്ടെത്തിയിരുന്നത് സ്വാഭാവികം മാത്രം. ഇപ്പോൾ മാലാഖക്കുഞ്ഞുങ്ങളോടൊപ്പമാകും ആ സൗഹൃദകൂട്ടായ്മ.

പ. ബാവാ തിരുമേനിയുടെ മഹത്വങ്ങളെ നാം വാഴ്ത്തി പുകഴ്ത്തുമ്പോൾ ക്രിസ്തുവാണ് അതിന്റെ പിന്നിലെ രഹസ്യവും പ്രചോദനവുമെന്ന് തിരുമേനി നമ്മെ ഓർമ്മിപ്പിക്കും. തിരുമേനിയുടെ തന്നെ വാക്കുകളിൽ “ദൈവം മാത്രമേ നിത്യസത്യമുള്ളുവെന്നും ആ നിത്യസത്യം ക്രിസ്തുവാണ് എന്നും സത്യത്തെ സ്വാംശീകരിക്കുകയാണ് ക്രൈസ്തവ ജീവിതത്തിന്റെ അടിസ്ഥാന ലക്ഷ്യമെന്നും നാം മനസ്സിലാക്കണം” (,, p.36) യേശുക്രിസ്തുവിന്റെ മനസ്സലിവും ത്യാഗവും ലാളിത്യവും സഹനവും സ്വർഗ്ഗീയപിതാവിനോടുള്ള തികഞ്ഞ അനുസരണയുമെല്ലാം വിശദമാക്കിക്കൊണ്ട് ക്രിസ്തുവിന്റെ ഭാവത്തിലേക്കുള്ള വളർച്ചയാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യവും സാക്ഷാത്ക്കാരവുമെന്ന് എഴുത്തിലും പറച്ചിലിലും ജീവിതത്തിലും കൂടെ പഠിപ്പിക്കുകയായിരുന്നു ഈ പിതാവ്.

നിഷ്ഠയായ പ്രാർത്ഥനയും, ആരാധനാ ജീവിതവും, മൗനവൃതവും, പരിശുദ്ധ പാമ്പാടി തിരുമേനിയേപ്പോലുള്ളവരുടെ ജീവിതവും, കണ്ടതും കേട്ടതുമായ മനുഷ്യരുടെ ദുരിതങ്ങളും, സ്വന്തം ജീവിതത്തിലെ കഷ്ടതകളും രോഗങ്ങളും എല്ലാം തേജസ്സിൽ നിന്ന് തേജസ്സിലേക്കു വളരുവാൻ പ.പിതാവിന് സഹായകമായി. തിരുമേനിക്ക് ക്യാൻസർ ബാധിക്കുന്നതിനു വളരെ മുമ്പു തന്നെ ജീവിതത്തിന്റെ നശ്വരത ധ്യാനിക്കുന്ന ഒരു പതിവ് തിരുമേനിക്കുണ്ടായിരുന്നു എന്നു വേണം മനസ്സിലാക്കുവാൻ. തിരുമേനിയുടെ പല പുസ്തകങ്ങളിലും മരണത്തെക്കുറിച്ചുള്ള ഓർമ്മയുടെ ആവശ്യകത പഠിപ്പിക്കുന്നുണ്ട്. ഇതിനോട് ബന്ധപ്പെട്ട് തിരുമേനി ഉപയോഗിക്കുന്ന ഒരുപമ ശ്രദ്ധേയമാണ്: ടിക്കറ്റ് ബുക്ക് ചെയ്ത് യാത്രയ്ക്കായി ട്രെയിനിൽ കയറുന്ന ആൾ തന്റെ സീറ്റിൽ മറ്റൊരാൾ ഇരിക്കുന്നതു കണ്ടാൽ 'സ്നേഹിതാ!

നിങ്ങൾ ഇരിക്കുന്ന സീറ്റ് എന്റേതാണ്' എന്നു പറയും. 'ഈ സീറ്റ് എന്റേതാണെന്നു പറയുമ്പോൾ ആ ട്രെയിനിന്റെ ഉടമസ്ഥത നമുക്കില്ലെന്നും ഏതാനും മണിക്കൂറുകൾ മാത്രമെ നമുക്ക് അതിൽ അവകാശമുള്ളുവെന്നും മറന്നുകൂടാ എന്നും ഇതുപോലെയാണ് മനുഷ്യജീവിതത്തിന്റെ അവസ്ഥയെന്നും എന്റേതെന്നു പറയുന്നതൊക്കെ മരണത്തോടുകൂടി മറ്റൊരാൾക്ക് ഒഴിഞ്ഞുകൊടുക്കണം' എന്നും പഠിപ്പിക്കുന്നു (*അനുഭവങ്ങൾ ധ്യാനങ്ങൾ,* p.49)

അവശേഷിക്കുന്ന നമ്മുടെ മരുഭൂയാത്ര വ്യവഹാരരഹിതവും സമാധാനപൂർണ്ണവുമാകാൻ സ്നേഹനിധിയായ പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി പ്രാർത്ഥിക്കുക തന്നെയാകും. നമ്മുടെ സകല സങ്കല്പങ്ങൾക്കും അപ്പുറമായി വ്യാപിച്ചു കിടക്കുന്ന ഈ ദൃശ്യ പ്രപഞ്ചത്തെയും അദൃശ്യലോകത്തെയുമെല്ലാം സമന്വയിപ്പിച്ച് ഐക്യത്തിൽ നിർത്തുന്ന സ്നേഹസ്വരൂപനായ ദൈവത്തിലേക്ക് കൂടുതലായി അടുത്തുചെന്ന വിശുദ്ധരുടെ സംഘത്തോടു ചേർന്ന് സഭയിലും സമൂഹത്തിലും നീതിയും സമാധാനവും സമന്വയിപ്പിക്കുന്ന, സ്നേഹവും സ്വാതന്ത്ര്യവും സമ്മേളിക്കുന്ന സന്തോഷാനുഭവത്തിനുള്ള ഈ പിതാവിന്റെ പ്രാർത്ഥന നമുക്ക് അനുഗ്രഹമാകട്ടെ. അനിയന്ത്രിതമായ സുഖാന്വേഷണങ്ങളും, വർദ്ധിക്കുന്ന വർഗ്ഗീയതയും, മൂല്യങ്ങളുടെ ശോഷണവും മൂലം ഊഷരമാകുന്ന ലോകത്തിൽ ദൈവമൊരുക്കുന്ന വിരുന്ന് ഇങ്ങനെയുള്ള പിതാക്കന്മരിലൂടെ തുടരുകയാണ്. പ്രാർത്ഥനയിലൂടെയും ദൈവമക്കളാകാൻ നൽകിയ പ്രബോധനങ്ങളിലൂടെയും, സാക്ഷ്യജീവിതമാതൃകയിലൂടെയും ഈ പിതാവിനെപ്പോലുള്ളവർ കാലശേഷവും വിരുന്ന് വിളമ്പിക്കൊണ്ടേയിരിക്കുന്നത് നന്ദിയോടെ ഓർക്കാം, പ്രയോജനപ്പെടുത്താം.

# Icon of the ineffable glory of God

**Fr. Alexander J. Kurien**

(Senior Executive, The White House, Washington DC, USA)

Replete with sentiments of sincere grief and disbelief, our Holy Church announced that on July 12, His Holiness, the venerable Baselios Marthoma Paulose II, The Eighth Catholicos of the East in Malankara passed away in the Lord at the age of 74. His Holiness was enthroned as the Catholicos of the East & Malankara Metropolitan (the Supreme Head of the Malankara Orthodox Syrian Church of India) on Monday, 1st November 2010. His Holiness was the 91st Primate on the Apostolic Throne of St. Thomas. He was a genuine spiritual father to so many dedicated clergy and hierarchs, and a tireless worker in the vineyard of our Lord Jesus Christ. His wisdom and devotion inspired the faithful clergy and laity of our nation in service to the Holy Church. I have been blessed to have been touched by his grand presence as a spiritual father in my life.



He was truly a unique individual, “an icon of the ineffable glory of God.” He was well educated, extremely intelligent, charismatic, visionary and pastoral. He was born to lead. I believe he was the last of the great ecclesiastical figures of the 21st century who “let his light so shine among men that they saw his good works and glorified our Father Who is in heaven” (Matthew 5, 15).

This man, who like an oak tree that offered its shade to the devout flock of the Indian Orthodox communities across the world, was born on 30th August 1946 in a village called Mangad near Kunnamkulam, Trissur District, Kerala as the son of the late Kollannur Iype and the late Pulikkottil Kunjeetty. He gained international recognition and became a vehicle through which the centuries-long tradition of the Orthodox spirit was expressed in the New World. It was in the New World where he sincerely and very fruitfully ministered to Orthodoxy in many capacities, a service for which the Church will remember him with great gratitude, praying that his memory be eternal. This hierarch of blessed memory, His Holiness Baselios Marthoma Paulose II, was a genuine bearer of the spirit of martyrdom of the Apostolic Throne of St. Thomas.

His Holiness was an example of holy living and selfless devotion to Jesus Christ and his body, the Church. Always noble in his ways, ready to listen to the problems, and the disappointments and the pain of countless people, he did not hesitate to offer plenty of time for therapeutic advice and spiritual guidance of his flock. Even while facing the greatest trials of worldly physical sickness, His Holiness continued, was attentive to the needs of the faithful, filled with courage and determination. He dedicated his life as a priest and bishop to the inculturation of the faith and to the preferential option for the poor. In this way, he embodied the prophetic mission of the Church. A man of justice, peace and unity, he has been deeply involved in integral human development in India. He was a great and respected figure in the ecclesial, social and political life of the nation and was always committed to dialogue and reconciliation of his people. His contribution has been significant for the progress of the Holy Church. A faithful and close collaborator in recent years, he has not ceased to make his contribution to the life of the Church.

The hundreds of thousands who basked in the warmth of his glow, who were inspired by his humility, whose lives were transformed by his wisdom — all of them were crushed by his sudden death. Comfort, if it

ങ്ങൾ വളർന്നുകൊണ്ടേയിരുന്നു. പ. മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്ത് ഈ ബന്ധങ്ങൾ ഉച്ചസ്ഥായിയിലെത്തി.

എന്നാൽ ഇടയ്ക്ക് ഈ ബന്ധങ്ങൾ ശിഥിലമായി. കിഴക്കൻ യൂറോപ്പിലുണ്ടായ രാഷ്ട്രീയ മാറ്റങ്ങൾ അതിനൊരു ഹേതുവാണെങ്കിലും യഥാർത്ഥ പ്രശ്നം ഇടക്കാലത്തുണ്ടായ മലങ്കരസഭയുടെ ഉദാസീനത ആയിരുന്നു. കൂട്ടത്തിൽ കേരളത്തിനകത്തുനിന്നും പുറത്തുനിന്നും മലങ്കരസഭയുടെ അന്തർസഭാ ബന്ധങ്ങൾ തകർക്കാനും അതുവഴി മലങ്കരസഭയുടെ സ്വത്വം തന്നെ ഇല്ലാതാക്കി അതിനെ ഒരു കോളനി മാത്രമാക്കി ചിത്രീകരിക്കാനുമുള്ള തീവ്രശ്രമം ചിലർ നടത്തിയിരുന്നു എന്നതും ഒരു വസ്തുതയാണ്. അത് ഇന്നും തുടരുകയാണ്

പൗലൂസ് ദ്വിതീയന്റെ ഭരണകാലത്ത് ഈ അവസ്ഥയ്ക്ക് നാടകീയ മാറ്റം വന്നു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അന്തർസഭാബന്ധ വകുപ്പിന്റെ ചുമതല ഏറ്റതോടെ പഴയബന്ധങ്ങൾ വീണ്ടും ഇഴചേർത്തെടുക്കാൻ സാധിച്ചു. പരസ്പര സന്ദർശനങ്ങളും സഹകരണവും പുനരാരംഭിച്ചു. ഓറിയന്റൽ സഭകളുമായുള്ള ബന്ധം ശക്തിപ്പെടുത്തുക എന്നതായിരുന്നു ആദ്യ പടി.

2012 നവംബർ 18-നു ഈജിപ്തിലെ കെയ്റോയിൽ വച്ച് കോപ്റ്റിക്ക് പോപ്പ് തെവോദ്രോസ് ദ്വിതീയന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ പ്രത്യേക ക്ഷണിതാവായി പങ്കാളിത്വം വഹിച്ചുകൊണ്ടാണ് പുതുയുഗത്തിനു നാന്ദി കുറിച്ചത്. പിറ്റേ വർഷം മാർച്ചിൽ ആഡീസ് അബാബായിൽ നടന്ന എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥ്യാസിന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ പ. പൗലൂസ് ദ്വിതീയൻ സഹകാർമ്മികനായി.

വീണ്ടും 2017-ൽ പൗലൂസ് ദ്വിതീയൻ എത്യോപ്യ സന്ദർശിച്ചു. എത്യോപ്യൻ സഭയുടെ ഏറ്റവും വലിയ ആഘോഷമായ സ്ലീബാ പെരുന്നാളിലെ *മെസ്കൽ* ആഘോഷത്തിനു മുഖ്യകാർമികത്വം വഹിക്കാൻ പാത്രിയർക്കീസിന്റെ പ്രത്യേക ക്ഷണമനുസരിച്ചാണ് ആഡിസ് അബാബായിൽ എത്തിയത്. ലക്ഷക്കണക്കിന് ആളുകൾ പങ്കെടുക്കുന്ന ആഡിസ് അബാബായിലെ മെസ്കൽ ആഘോഷത്തിൽ മുഖ്യ കാർമ്മികനായി അദ്ദേഹം തീജ്ജ്വാല തെളിയിച്ചു.

*അർമ്മേനിയൻ അപ്പോസ്തോലിക സഭ* എന്ന് ഔദ്യോഗികമായി അറിയപ്പെടുന്ന അർമേനിയൻ ഓർത്തഡോക്സ് സഭയുടെ സുപ്രീം കാതോലിക്കാ കരേക്കിൻ ദ്വിതീയന്റെ ക്ഷണമനുസരിച്ച് പൗലൂസ് ദ്വിതീയനും മലങ്കരസഭാ പ്രതിനിധികളും 2015 ഏപ്രിലിൽ അർമേനിയായിൽ എത്തി. ഹോളി എച്മിയാഡ്സിനിൽ വെച്ച് ഏപ്രിൽ 22-നു നൂറു വർഷം മുമ്പ് അർമ്മേനിയൻ വംശഹത്യയിൽ വധിക്കപ്പെട്ടവരെ വിശുദ്ധരായി പ്രഖ്യാപിക്കുന്ന ശുശ്രൂഷ

യിൽ അദ്ദേഹം പങ്കെടുത്തു. തുടർന്ന് അന്ന് അർമ്മേനിയായിൽ എത്തിച്ചേർന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്മാരായ കോപ്റ്റിക് പോപ്പ് തെവദ്രോസ് ദ്വിതീയൻ, അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ, അർമേനിയൻ സുപ്രീം കാതോലിക്കാ കരേക്കിൻ ദ്വിതീയൻ, മലങ്കരയുടെ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ, സിലിസിയായിലെ അർമ്മേനിയൻ കാതോലിക്കാ അരാം പ്രഥമൻ എന്നിവർ ഹോളി എച്മിയാഡ്സിനിൽ ഒരു ഉന്നതതല യോഗം ചേർന്നു. 1965-ലെ ആഡിസ് അബാബാ സമ്മേളനത്തിനുശേഷം ആദ്യമായാണ് പൗരസ്ത്യ സഭാദ്ധ്യക്ഷന്മാർ ഇപ്രകാരം ഒരുമിച്ചു ചേരുന്നത്. തൊട്ടുമുമ്പ് വധിക്കപ്പെട്ട എത്യോപ്യൻ യുവാക്കളുടെ ദുഃഖാചരണത്തിലായിരുന്ന എത്യോപ്യൻ പാത്രിയർക്കീസും വീട്ടുതടങ്കലിൽ കഴിയുന്ന എറിട്രിയൻ പാത്രിയർക്കീസും മാത്രമാണ് പങ്കെടുക്കാതിരുന്ന പൗരസ്ത്യ സഭാദ്ധ്യക്ഷന്മാർ. നിലച്ചുപോയ ഓറിയന്റൽ ഓർത്തഡോക്സ് കൂട്ടായ്മയുടെ പുനരുദ്ധാരണത്തിന്റെ നാന്ദിയായാണ് ഈ യോഗം വിലയിരുത്തപ്പെടുന്നത്. സിലിസിയായിലെ അർമ്മീനിയൻ കാതോലിക്കാ 2015-ൽ ലെബനോനിലെ ആന്റിലിയാസിൽ നടത്തിയ മൂറോൻ കൂദാശയിലും വിശിഷ്ടാതിഥിയായി പൗലൂസ് ദ്വിതീയൻ പങ്കെടുത്തു.

റോമൻ കത്തോലിക്കാ സഭയുമായുള്ള ബന്ധത്തിലും ഇക്കാലയളവിൽ ശാക്തീകരണം ഉണ്ടായി. ദീർഘ വർഷങ്ങളായി റോമൻ കത്തോലിക്കാ സഭയും ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിനുള്ള പരിശ്രമം നടത്തുന്ന വിയന്നാ ആസ്ഥാനമാക്കിയുള്ള *പ്രൊ ഓറിയന്റൊ* 2013-ൽ പൗലൂസ് ദ്വിതീയൻ സന്ദർശിച്ചു. പ്രസിഡന്റ് ഡോ. യോഹാൻ മാർട്ടെയുടെ നേതൃത്വത്തിൽ അദ്ദേഹത്തിനു ഊഷ്മള സ്വീകരണമാണ് നൽകിയത്. വിയന്നയിൽ കർദ്ദിനാൾ ക്രിസ്റ്റോഫ് ഷോൺബോണിന്റെ അതിഥിയായിയാണ് അദ്ദേഹം താമസിച്ചത്.

2012-ൽ പോപ്പ് ബനഡിക്ട് പതിനാറാമൻ, പൗലൂസ് ദ്വിതീയൻ കാതോലിക്കായെ റോം സന്ദർശിക്കുന്നതിനു ക്ഷണിച്ചിരുന്നു. പക്ഷേ അപ്രതീക്ഷിതമായുണ്ടായ അദ്ദേഹത്തിന്റെ സ്ഥാനത്യാഗം മൂലം ഈ പ്രക്രിയ മന്ദീഭവിച്ചു. പക്ഷേ പിൻഗാമി പോപ്പ് ഫ്രാൻസിസ് മുൻഗാമിയുടെ ക്ഷണം ആവർത്തിക്കുകയും നേരിട്ടു കാണാൻ താത്പര്യം പ്രകടിപ്പിക്കുകയും ചെയ്തു. അതിനെ തുടർന്ന് 2013 സെപ്റ്റംബർ 5-നു പൗലൂസ് ദ്വിതീയനും സംഘവും റോമിലെത്തി പോപ്പ് ഫ്രാൻസിസിന്റെ അതിഥികളായി രണ്ടു ദിവസം താമസിച്ചു. സഹോദരതുല്യനായി ഔദ്യോഗികമായി സ്വീകരിച്ചു എന്നതിലുപരി, ഊഷ്മളമായ വ്യക്തിബന്ധമാണ് ഇരുവരും പുലർത്തിയത്.

2015 ജൂലൈയിൽ മൗണ്ട് ലബാനോനിലെ ഷാർഷെ ദയറായിൽ വെച്ച്

പൗലൂസ് ദ്വിതീയനെ അന്ത്യോഖ്യൻ സുറിയാനി കത്തോലിക്കാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യൗനാൻ സ്വീകരിച്ചാദരിച്ചതും ഈ ശാക്തീകരണത്തിന്റെ ഭാഗമായി കണക്കാക്കാം.

2014-ൽ ഇംഗ്ലണ്ട് സന്ദർശിച്ച പൗലൂസ് ദ്വിതീയനെ കാന്റർബറി ആർച്ച് ബിഷപ്പിന്റെ ആസ്ഥാനമായ ലാംബത്ത് കൊട്ടാരത്തിൽ ഒരു എക്യുമെനിക്കൽ യോഗം ചേർന്നാണ് ആദരിച്ചത്. ലണ്ടനിലെ എല്ലാ ഓറിയന്റൽ ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ, ആംഗ്ലിക്കൻ സഭകളുടേയും പ്രതിനിധികളും, ചർച്ചസ് ടുഗതർ ഇൻ ബ്രിട്ടൻ ആൻഡ് അയർലണ്ട്, ചർച്ചസ് ടുഗതർ ഇൻ ഇംഗ്ലണ്ട് മുതലായവയും പങ്കെടുത്ത ഹൃദ്യവും സജീവവുമായ ഒരു ഒത്തുചേരലായിരുന്നു അത്.

മാർട്ടിൻ ലൂതറിന്റെ മതനവീകരണത്തിന്റെ അഞ്ഞൂറാം വാർഷികം പ്രമാണിച്ച് ജർമ്മനിയിലെ ഇവാഞ്ചലിക്കൽ സഭകൾ 2017-ൽ സംഘടിപ്പിച്ച ആഘോഷ പരിപാടികളിൽ ഇതര പൗരസ്ത്യ സഭാ തലവന്മാരോടൊപ്പം പൗലൂസ് ദ്വിതീയനും വിശിഷ്ടാതിഥിയായി പങ്കെടുത്തു. അവിടെ വെച്ച് *മദ്ധ്യപൗരസ്ത്യ ദേശത്ത് ക്രിസ്തുമതത്തിന്റെ ഭാവി* എന്ന വിഷയത്തെപ്പറ്റി നടന്ന സെമിനാറിൽ പ്രബന്ധം അവതരിപ്പിക്കുകയും മദ്ധ്യപൗരസ്ത്യ ദേശത്തെ പീഡിത സഹോദരന്മാരെപ്പറ്റി മലങ്കരസഭയ്ക്കുള്ള ഉൽക്കണ്ഠ അറിയിക്കുകയും ചെയ്തു.

2019 സെപ്റ്റംബറിൽ റഷ്യൻ പാത്രിയർക്കീസ് കിറിൽ പ്രഥമന്റെ ക്ഷണം സ്വീകരിച്ച് പൗലൂസ് ദ്വിതീയനും മലങ്കരസഭാ പ്രതിനിധി സംഘവും മോസ്കോ സന്ദർശിച്ചു. മലങ്കരസഭയുടെ ആദ്യകാല വിദേശ സുഹൃത്തുക്കളിൾ ഒന്നായ റഷ്യൻ ഓർത്തഡോക്സ് സഭയുമായുള്ള ബന്ധത്തിന്റെ പുനർ ശാക്തീകരണമായിരുന്നു ഈ സന്ദർശനം. വിവിധ മേഖലകളിൽ ഇരു സഭകളും തമ്മിൽ പരസ്പര സഹകരണത്തിന് ഒരു ധാരണാപത്രവും അന്ന് ഒപ്പുവെച്ചു.

2019 അവസാനം സംഭവിച്ച പൗലൂസ് ദ്വിതീയന്റെ രോഗബാധയും ഏതാനും മാസങ്ങൾക്കുള്ളിൽ പടർന്നുപിടിച്ച കോവിഡും പരസ്പര സന്ദർശനങ്ങൾക്ക് വിരാമമിട്ടു. പക്ഷേ 2017-ൽ പ്രസിഡന്റായി സ്ഥാനമേറ്റ സഖറിയാ മാർ നിക്കാളാവോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കര സഭയുടെ അന്തർസഭാ ബന്ധ വകുപ്പ് കാര്യക്ഷമമായി ബന്ധങ്ങൾ തുടരുകയും വികസിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

തീർച്ചയായും 2010 മുതൽ മലങ്കരസഭയുടെ അന്തർസഭാ ബന്ധങ്ങൾ പുതുജീവൻ പ്രാപിച്ചു വളരുകയാണ്. അതു മുമ്പോട്ടു കൊണ്ടുപോവുക എന്ന ദൗത്യം നിസാരമായി കാണാവുന്ന ഒന്നല്ലെന്നു മാത്രം.

## സെമിനാരി ദ്വിശതാബ്ദി

1815-ലാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ നേതൃത്വത്തിൽ കോട്ടയത്ത് *പഠിത്തവീട്* സ്ഥാപിച്ചത്. നസ്രാണി കത്തനാർമാർക്ക് ഏകീകൃതവും ക്രമീകൃതവുമായ വൈദിക വിദ്യാഭ്യാസം നൽകുക എന്ന ലക്ഷ്യത്തോടെ ആരംഭിച്ച കോട്ടയത്തെ സെമിനാരി സാംസ്കാരിക കേരളത്തിന്റെ അഭിമാനമായി വളർന്നു. ഇന്ത്യയിലെ ആദ്യ *റോമൻ കത്തോലിക്കാ ഇതര* സെമിനാരി എന്നതിലുപരി കേരളത്തിന്റെ സാംസ്കാരിക ഭൂപടത്തിൽ പഴയ സെമിനാരിയുടെ സ്ഥാനം ഏറെ ഉയരത്തിലാണ്. സംസ്ഥാനത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു പ്രാരംഭമിട്ട സ്ഥാപനം, കേരളത്തിൽ മലയാളം ആദ്യം അച്ചടിച്ച സ്ഥലം, അച്ചടിച്ച ഗ്രന്ഥങ്ങളുടെ ആദ്യ ലൈബ്രറി, ആദ്യ ബഹുഭാഷാ വിദ്യാലയം... എന്നിങ്ങനെ അനേക സ്ഥാനങ്ങൾ സെമിനാരിക്കു സ്വന്തമാണ്.

സെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങൾ 2014 ഫെബ്രുവരിയിൽ ആരംഭിച്ച് 2015-ൽ അവസാനിച്ചു. പക്ഷേ കേരളത്തിന്റെ സാംസ്കാരിക മണ്ഡലത്തിൽ ഈ ആഘോഷം ഒരു ചലനവും സൃഷ്ടിച്ചില്ല എന്നതാണ് ദൗർഭാഗ്യകരമായ യാഥാർത്ഥ്യം. *പഴയ സെമിനാരി* എന്ന മഹത്തായ പൈതൃകത്തെ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി എന്ന് സങ്കുചിതമാക്കിയ ദർശനമാണ് ഈ അപചയത്തിനു കാരണം എന്നു നിസംശയം പറയാം.

## പരുമല കാൻസർ സെന്റർ

1975-ലാണ് പരുമലയിൽ മാർ ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ ആരംഭിക്കുന്നത്. 50 കിടക്കകളോടെ ആരംഭിച്ച ആ സ്ഥാപനം ഇന്ന് 350 കിടക്കകളുള്ള മൾട്ടി - സ്പെഷ്യാലിറ്റി ഹോസ്പിറ്റൽ ആയി വളർന്നിട്ടുണ്ട്. മദ്ധ്യ കേരളത്തിൽ കാൻസർ ചികിത്സയ്ക്കുള്ള ഒരു സമുന്നത കേന്ദ്രം ഉണ്ടാകണമെന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം 2009 ഓഗസ്റ്റ് 24-നു തറക്കല്ലിട്ടു പണി ആരംഭിച്ചു. വളരെയേറെ പ്രതിബന്ധങ്ങളിൽ കൂടി കടന്ന് 200 കോടി രൂപയോളം ചിലവിട്ട് പണി പൂർത്തിയാക്കിയ പരുമല കാൻസർ സെന്റർ 2016 നവംബർ 23-നു കൂദാശ ചെയ്ത് പ്രവർത്തനം ആരംഭിച്ചു. പൗലൂസ് ദ്വിതീയന്റെ അതിഥിയായി മലങ്കര സന്ദർശിച്ച എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് ആണ് കാൻസർ സെന്ററിന്റെ ഉദ്ഘാടനം നിർവഹിച്ചത്.

പരുമല കാൻസർ സെന്റർ പൗലൂസ് ദ്വിതീയന് ചരിത്രത്തിൽ ഇടം നൽകുന്ന ഒന്നാണ്. പക്ഷേ അത് കാൻസർ സെന്റർ ആരംഭിച്ചു എന്നതല്ല; അവസാനശ്വാസംവരെയും അതിന്റെ സാമ്പത്തിക ബാദ്ധ്യത അദ്ദേഹത്തെ ആശങ്കാകുലനാക്കിയിരുന്നു. തനിക്കു കാൻസർ രോഗം സ്ഥിരീകരിച്ചപ്പോൾ

ലോകത്തിലെ ഏറ്റവും മികച്ച കാൻസർ ചികിത്സാകേന്ദ്രങ്ങളിൽ കൊണ്ടുപോകുവാൻ എല്ലാ ഭാഗത്തുനിന്നും തീവ്രശ്രമം ഉണ്ടായപ്പോൾ അതിനെ എതിർത്ത ഏക വ്യക്തി പൗലൂസ് ദ്വിതീയനാണ്. തന്റെ ചികിത്സ പരുമലയിൽ മതി എന്ന കടുത്ത നിലപാടിൽ അദ്ദേഹം ഉറച്ചുനിന്നു. തന്റെ സ്ഥാപനത്തിലുള്ള അദ്ദേഹത്തിന്റെ പൂർണ്ണ വിശ്വാസം ശരിയെന്ന് തെളിഞ്ഞു. 2021-ന്റെ പ്രാരംഭത്തിൽത്തന്നെ ചികിത്സയ്ക്കു വഴങ്ങി കാൻസർ ഏതാണ്ട് പൂർണായും നിയന്ത്രണവിധേയമായിരുന്നു. അദ്ദേഹത്തിന്റെ ജീവനെടുത്തത് *കൊണ്ടെക്കൊടുത്ത* കോവിഡും ഉത്തര-കോവിഡ് പ്രശ്നങ്ങളുമാണ്. പരുമല കാൻസർ സെന്ററിനെ തകർക്കാൻ ചില ലോബികൾ നിരന്തരമായി നടത്തുന്ന ശ്രമങ്ങൾക്ക് ഏറ്റ ഏറ്റവും വലിയ തിരിച്ചടിയാണ് പ. പിതാവിന്റെ ഈ ഉറച്ച നിലപാടും കാൻസർ രോഗ വിമുക്തിയും.

## സ്നേഹസ്പർശം

2016 ഓഗസ്റ്റ് 30-നു പൗലൂസ് ദ്വിതീയന് 70 വയസ് പൂർത്തിയായി. വിപുലമായ സപ്തതി ആഘോഷങ്ങൾ നടത്താനുള്ള ആലോചനകൾ അദ്ദേഹം നിരാകരിച്ചു. പകരം നിർദ്ധനരായ കാൻസർ രോഗികൾക്ക് കൈത്താങ്ങലേകുവാൻ *സ്നേഹസ്പർശം* എന്നൊരു നവീന പദ്ധതി ആരംഭിക്കുകയാണ് ചെയ്തത്. പ്രാരംഭത്തിൽ അഞ്ചു കോടി രൂപാ സമാഹരിക്കാൻ ലക്ഷ്യമിട്ട ഈ പദ്ധതിയിൽ നിന്നും 2021 വരെ ഏകദേശം മൂന്നു കോടി രൂപയുടെ സാമ്പത്തിക സഹായം നൽകുകയും ചെയ്തു.

തിരഞ്ഞെടുക്കപ്പെടുന്ന സമിതികളുടേയും സ്ഥാനികളുടേയും കാലാവധി അഞ്ചു വർഷമെന്നു ക്ലിപ്തപ്പെടുത്തിയിട്ടുള്ളതിനാൽ 2012 മാർച്ച് 7-നും 2017 മാർച്ച് ഒന്നിനും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൂടി കൂട്ടുട്രസ്റ്റിമാരേയും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേയും തിരഞ്ഞെടുത്തു. തുടർന്ന് പുതിയ മാനേജിംഗ് കമ്മിറ്റി, പുതിയ അസോസിയേഷൻ സെക്രട്ടറിയെയും തിരഞ്ഞെടുത്തു.

## മലങ്കര അസോസിയേഷൻ യോഗങ്ങൾ

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ്. 2012 മാർച്ച് 7. അദ്ധ്യക്ഷൻ: പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ. വൈദികട്രസ്റ്റിയായി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിനെയും അത്മായട്രസ്റ്റിയായി എം. ജി. ജോർജ് മുത്തൂറ്റിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 129 പേരെ തെരഞ്ഞെടുത്തു (പിന്നീട് 30 പേരെ നോമിനേറ്റ് ചെയ്തു). മാനേജിംഗ് കമ്മിറ്റിയംഗങ്ങളുടെ എണ്ണം 174 ആയി വർദ്ധിപ്പിച്ചു. ഇതിൽ 141 പേർ തെരഞ്ഞെടുക്കപ്പെടുന്നവരും 33 പേർ നാമനിർദേശം ചെയ്യപ്പെടുന്നവരും ആയിരിക്കും.

കോട്ടയം എം.ഡി. സെമിനാരി. 2017 മാർച്ച് 1 ബുധൻ. അദ്ധ്യക്ഷൻ: പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ. വൈദികട്രസ്റ്റിയായി ഫാ. ഡോ. എം. ഒ. ജോണിനെയും അത്മായട്രസ്റ്റിയായി ജോർജ് പോളിനെയും തെരഞ്ഞെടുത്തു. മാനേജിംഗ് കമ്മിറ്റിയിലേക്ക് 141 പേരെ തെരഞ്ഞെടുത്തു (പിന്നീട് 33 പേരെ നോമിനേറ്റ് ചെയ്തു).

## മെത്രാന്മാരുടെ സ്ഥലംമാറ്റ വിവാദം

ദശാബ്ദമായി പണി പൂർത്തിയാകാതെ കിടന്ന ദേവലോകത്തെ ഓഫീസ് സമുച്ചയം പൂർത്തിയാക്കി പ്രവർത്തനം ആരംഭിച്ചെങ്കിലും സഭയുടെ ഭരണ സംവിധാനം ഇക്കാലയളവിൽ ജീർണ്ണിക്കുകയായിരുന്നു. മാനേജിംഗ് കമ്മിറ്റിയുടെ നിലവാരത്തകർച്ചയാണ് ഇതിന്റെ പ്രധാന കാരണം. ഒരു വിഭാഗം അംഗങ്ങൾ വെറും *ബഹളസേന*യായി അധഃപതിച്ച് തങ്ങളുടെ കണ്ഠബലം കൊണ്ട് സഭയെ നിയന്ത്രിക്കുന്ന സ്ഥിതിയിലെത്തി. ഈ മോശമായ അവസ്ഥയുടെ ഉത്തുംഗതയായിരുന്നു പോയ വർഷങ്ങളിൽ അരങ്ങേറിയ മെത്രാൻ സ്ഥലംമാറ്റ വിവാദം.

ചിലർ തികച്ചും വ്യക്തിപരമായ കാരണങ്ങളാൽ തങ്ങൾക്കിഷ്ടമില്ലാത്ത ഇടവക മെത്രാന്മാരെ *പാഠം പഠിപ്പിക്കുവാൻ* കണ്ടെത്തിയ മാർഗ്ഗമാണ് മെത്രാൻ സ്ഥലംമാറ്റം. ഇഷ്ടക്കാരെ വേണ്ടപ്പെട്ട ഭദ്രാസനങ്ങളിൽ തിരുകി കയറ്റുക എന്ന വാഗ്ദാനം നടപ്പാക്കാനും ചിലർക്ക് ഇത് ആവശ്യമായിരുന്നു. അതേസമയം തന്നെ, കഴിവുള്ളവരുടെ സേവനം എല്ലാ ഭദ്രാസനത്തിനും ലഭിക്കുക എന്നതാണ് സമയബന്ധിത മെത്രാൻ സ്ഥലംമാറ്റം കൊണ്ട് ഉദ്ദേശിക്കുന്നതെന്നു പ്രചരണവും നടത്തി.

വിപുലമായ തയാറെടുപ്പുകളാണ് മെത്രാൻ സ്ഥലംമാറ്റത്തിനായി ചില കേന്ദ്രങ്ങൾ സ്വീകരിച്ചത്. പലയിടത്തും രഹസ്യയോഗങ്ങൾ ചേർന്ന് തന്ത്രങ്ങൾ ആവിഷ്ക്കരിച്ചു. മാറ്റപ്പെടുന്ന മെത്രാന്മാരുടെ പട്ടിക വരെ പുറത്തിറങ്ങി. ഇതെല്ലാം മാനേജിംഗ് കമ്മിറ്റിയാണ് മെത്രാന്മാരെ *ആക്കുകയും നീക്കുകയും* ചെയ്യുന്നത് എന്ന മിഥ്യാധാരണയുടെ പുറത്തായിരുന്നു. പ്രചരണം കൊടുമ്പിരി കൊണ്ടതോടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസും അസ്വസ്ഥമായി. തങ്ങളുടെ ഭരണഘടനാപരമായ അധികാരത്തിൽ ആരും കൈകടത്തുന്നത് അവർ ഇഷ്ടപ്പെട്ടില്ല. എപ്പിസ്ക്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും നേർക്കുനേർ ഏറ്റുമുട്ടുന്ന രീതിയിൽ സ്ഥിതിഗതികൾ സ്ഫോടനാത്മകമായി.

തലനാരിഴയുടെ ഭാഗ്യത്തിനാണ് മാനേജിംഗ് കമ്മിറ്റിയിൽ ഏറ്റുമുട്ടൽ ഒഴിവായത്. സഭാഭരണഘടനപ്രകാരം മാനേജിംഗ് കമ്മിറ്റിക്കു മെത്രാൻ സ്ഥലംമാറ്റത്തിലുള്ള പങ്ക് വ്യാഖ്യാനിച്ചു കിട്ടിയതോടെ തൽപ്പരകക്ഷികൾ

ഭഗ്നാശരായി. *ട്രാൻസ്ഫർ ചെയ്യും* എന്നു ഭീഷണി മുഴക്കി മെത്രാന്മാരെ വിരട്ടുവാനുള്ള ചിലരുടെ മോഹം കരിഞ്ഞുണങ്ങിയതോടെ തന്ത്രം മാറ്റി. ഒറ്റയ്ക്കൊറ്റയ്ക്ക് വളഞ്ഞാക്രമിക്കുക എന്ന ശൈലിയിലേയ്ക്കു കാര്യങ്ങൾ എത്തിച്ചേർന്നു. അതും ഏറ്റവും തരംതാഴ്ന്ന ശൈലിയിൽ. അതിന്നും തുടരുകയാണ്. മെത്രാന്മാർ തങ്ങൾക്കെതിരെയുള്ള ആക്രമണം ചെറുക്കാൻ ഒറ്റക്കെട്ടായി എന്നതാണ് ഇതിന്റെ മറുവശം. മാനേജിംഗ് കമ്മിറ്റിയുടെ അപചയം, ഇതര സമിതികളേയും സഭാഭരണ സംവിധാനത്തെത്തന്നെയും പ്രതികൂലമായി ബാധിച്ചു എന്നതാണ് വർത്തമാനകാല യാഥാർത്ഥ്യം.

മാനേജിംഗ് കമ്മിറ്റിയുടെ നിലവാരം ഉയർന്നേ പറ്റൂ. അതിനു കർശന നടപടികൾ സ്വീകരിക്കാത്തപക്ഷം സഭയുടേത് അധോഗതിയാവും. ഭരണഘടന കർശനമായി നടപ്പാക്കുകയും, സമിതികൾ സമയബന്ധിതമായി കൂടുകയും ക്രിയാത്മകമായി ചർച്ച ചെയ്തു തീരുമാനങ്ങൾ എടുക്കുകയും ചെയ്താൽ കുറെയൊക്കെ മാറ്റം വരാം. പക്ഷേ അടിസ്ഥാന ചികിത്സ അനിവാര്യമാണ്.

### മെത്രാന്മാരുടെ ഏകനായകത്വം

1876-ൽ മലങ്കര അസോസിയേഷനും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചതുതന്നെ *മെത്രാന്മാരുടെ ഏകനായകത്വത്തിന് എതിർശക്തി* എന്ന നിലയിലാണ്. സഭാ ഭരണത്തിൽ പരമ്പരാഗതമായ തങ്ങളുടെ ജനാധിപത്യ അവകാശങ്ങൾ മെത്രാന്മാരുടെ ഏകാധിപത്യം മൂലം ഹനിക്കപ്പെടുന്നു എന്ന അവസ്ഥയിലാണ് നസ്രാണികൾ ഈ നടപടിക്കു തുനിഞ്ഞത്. 1934-ലെ മലങ്കര സഭാ ഭരണഘടന മലങ്കര സഭയുടെ എപ്പിസ്ക്കോപ്പൽ - ജനാധിപത്യ സ്വഭാവങ്ങൾക്ക് അതിർവരമ്പുകൾ നിർണ്ണയിച്ചു. 1995-ലെ സുപ്രീംകോടതി വിധി ഭരണഘടനാപരമായ എപ്പിസ്ക്കോപ്പൽ - ജനാധിപത്യ സ്വഭാവങ്ങൾ ശരിവച്ചു.

എന്നാൽ ജനാധിപത്യം അട്ടിമറിക്കപ്പെടുകയും *മെത്രാന്മാരുടെ ഏകനായകത്വം* മടങ്ങിവരികയും ചെയ്യുന്ന പ്രവണതയാണ് വർത്തമാന കാലത്ത് കണ്ടുവരുന്നത്. ഇതിന്റെ ഏറ്റവും പ്രധാന കാരണം മാനേജിംഗ് കമ്മിറ്റിയുടെ ജീർണ്ണത തന്നെയാണ്. വ്യക്തിപരവും രാഷ്ട്രീയവുമായ നേട്ടങ്ങൾക്കായി സഭയെ വിലപേശൽ ഉപാധിയാക്കി മാറ്റിയ അത്മായ നേതൃത്വവും മെത്രാധിപത്യത്തിന് വളംവെച്ചുകൊടുത്തു എന്നതാണ് യാഥാർത്ഥ്യം. ഇതിന്റെ പരമകാഷ്ഠയായിരുന്നു 2017-ൽ രൂപീകരിച്ച അസോസിയേഷനേയും മാനേജിംഗ് കമ്മിറ്റിയേയും സഭയിലെ ഒരു തിരഞ്ഞെടുപ്പും നടത്താൻ അനുവദിക്കില്ല എന്ന ചിലരുടെ പിടിവാശി. ഫലം? നാല് ഭദ്രാസനങ്ങൾ ഒഴിഞ്ഞു കിടന്നിട്ടും, രണ്ട് മുതിർന്ന മേൽപ്പട്ടക്കാർ വിശ്രമജീവിതം ആവശ്യപ്പെട്ടിട്ടും 2009-ന് ശേഷം ഇതഃപര്യന്തം മെത്രാൻ വാഴ്ച നടന്നില്ല എന്നത്. ഇക്കാരണത്താൽ

എട്ട് ഭദ്രാസനങ്ങളുടെ ഭരണചുമതല പൗലോസ് ദ്വിതീയന് വഹിക്കേണ്ട തായി വന്നു. പിൻഗാമിയെ കാണാതെ പൗലൂസ് ദ്വിതീയന് കടന്നുപോകേണ്ടിയും വന്നു!

വ്യവസ്ഥാപിത സമിതികൾ യഥാസമയം കൂടാത്ത നടപടിയോട് മാനേജിംഗ് കമ്മിറ്റി നിസംഗത പുലർത്തിയത് സമാന്തര സംവിധാനം വളർത്തിയെടുക്കാൻ മെത്രാധിപത്യ വാദികൾക്ക് അവസരമൊരുക്കി. ഏറ്റവും പ്രാധാന്യമേറിയ റൂൾസ് കമ്മിറ്റി കൂടിയിട്ട് ഒരു ദശാബ്ദമായെന്ന വസ്തുത തന്നെ ഇതിനു തെളിവാണ്.

ഒരു വസ്തുത ചൂണ്ടിക്കാട്ടാതെ തരമില്ല. അത് പ. പിതാവിന് നേരിട്ടു ബന്ധമില്ലെങ്കിലും ഇക്കാലഘട്ടത്തിൽ സണ്ടേസ്ക്കൂൾ, യുവജനപ്രസ്ഥാനം എന്നിവയുടെ ഭരണഘടനകളിൽ കാലങ്ങളായി നിലനിൽക്കുന്ന ജനാധിപത്യത്തെ ഹനിക്കുന്ന രീതിയിൽ വരുത്തിയ ഭേദഗതികളാണ്. ആര് ആർക്കു വേണ്ടി ഈ വിക്രിയകൾ കാണിച്ചു എന്ന ചോദ്യത്തിന് കാലം ഉത്തരം നൽകുമ്പോഴും അദ്ദേഹത്തിന്റെ ഭരണകാല ചരിത്രത്തിൽ അതൊരു കറുത്ത ഏടായിത്തന്നെ ശേഷിക്കും എന്നത് സത്യമാണ്.

## വൈദിക ആരോഗ്യ ഇൻഷ്വറൻസ്

കാലഘട്ടത്തിന്റെ അനിവാര്യതയായിരുന്നു തുഛവരുമാനക്കാരായ വൈദികരുടെ ആരോഗ്യ പരിപാലനം. 2009-ൽ മലങ്കരസഭയിലെ വൈദികരെയെല്ലാം ആരോഗ്യ ഇൻഷ്വറൻസിൽ ഉൾപ്പെടുത്തി പദ്ധതി ആരംഭിച്ചു. 2017-ൽ അവരുടെ കുടുംബാഗങ്ങളെക്കൂടി ഉൾപ്പെടുത്തി വിപുലീകരിച്ചു. ഇന്ന് വൈദികരുടെ വലിയൊരു ആശ്വാസമാണ് ആരോഗ്യ ഇൻഷ്വറൻസ് പദ്ധതി.

## ധാർമ്മിക അപചയം

പോയ ഏതാനും വർഷങ്ങളിൽ പൗലൂസ് ദ്വിതീയനേയും മലങ്കരസഭയെ മുഴുവനായും കടുത്ത മനോവ്യഥയിലാക്കിയ ഒന്നാണ് ചില വൈദികസ്ഥാനികളുടെ പേരിൽ ഉയർന്നുവന്ന ഗുരുതരമായ ആരോപണങ്ങൾ. ഇക്കാര്യത്തിൽ ശക്തവും നീതിയുക്തവുമായ ഒരു നിലപാട് പ. പിതാവ് എടുക്കുകയും ... *ഏറെ ഹൃദയഭാരത്തോടെയാണ് നാം ഇതെഴുതുന്നത്*... എന്നാരംഭിക്കുന്ന 170/2018-ാം നമ്പർ പൊതു കല്പനയിലൂടെ പ. സഭയെ അറിയിക്കുകയും ചെയ്തു.

> ... അടുത്തകാലത്തായി സഭയിലും സമൂഹത്തിലും ഉണ്ടായിവരുന്ന ചില സംഗതികൾ നമുക്ക് വളരെ ദുഃഖം ഉണ്ടാക്കുന്നു. നമ്മുടെ ക്രൈസ്തവസാക്ഷ്യത്തിന് നേരെപോലും ഏറെ ചോദ്യങ്ങൾ ഉയരുന്നുണ്ട്. സകല പ്രതിബന്ധങ്ങളിലും കണ്ണിലെ കൃഷ്ണമണി

> പോലെ നമ്മെ കരുതുന്ന കർത്താവിലാണ് നാം ആശ്രയം വെച്ചിരിക്കുന്നത്. ഈ മാർഗത്തിലൂടെ നമ്മെ നയിച്ചിട്ടുള്ളത് ദൈവാശ്രയത്തോടെ ജീവിച്ചിട്ടുള്ളവരും ജീവിക്കുന്നവരുമായ പിതാക്കന്മാരാണ്. അവരുടെ പ്രാർത്ഥനയും കണ്ണുനീരും ജാഗരണവും അജപാലനശുശ്രൂഷയും നാമേവർക്കും ബലമുള്ള അഭയ സങ്കേതമാണ്. എന്നാൽ ഇന്ന് ചില വൈദികസ്ഥാനികൾക്കെതിരെ ഉയർന്നുവന്നിട്ടുള്ള പരാതികൾ നമ്മെ ഏറെ ഭാരപ്പെടുത്തുന്നു. ആരോപണ വിധേയരായ വൈദികരെ അന്വേഷണവിധേയമായി അവരുടെ ചുമതലകളിൽനിന്നും മാറ്റിനിർത്തിയിട്ടുണ്ട്. കുറ്റം ചെയ്തതായി ബോദ്ധ്യപ്പെടുന്നപക്ഷം കുറ്റക്കാരെ സംരക്ഷിക്കുന്ന നിലപാട് നാമോ പരിശുദ്ധ സഭയോ കൈക്കൊള്ളുന്നതല്ല. കർശനമായ ശിക്ഷണനടപടി അവർക്കെതിരെ കൈക്കൊള്ളുന്നതാണ്. എന്നാൽ ഒരു നിരപരാധിപോലും ശിക്ഷിക്കപ്പെടുന്നില്ല എന്നുറപ്പാക്കാനും നമുക്ക് ബാദ്ധ്യതയുണ്ട്. വൈദികരെ സംബന്ധിച്ച് പരാതി ഉന്നയിച്ചിട്ടുള്ളവർക്ക് അധികാരികളെ സമീപിക്കാവുന്നതാണെന്നും കുറ്റം ചെയ്തിട്ടുള്ളപക്ഷം ആരെയും സംരക്ഷിക്കുന്നതല്ലായെന്നുമുള്ള നിലപാട് നാം അറിയിച്ചിട്ടുള്ളതാണ്...

പൊതുസമൂഹത്തിന്റെ പ്രശംസ പിടിച്ചുപറ്റിയ ഈ നിലപാട് പ. പിതാവിന് ഏറെ സമ്മതി നേടിക്കൊടുത്തു. പ. സഭയുടെ മാനവും കാത്തു. അതേസമയംതന്നെ സെമിനാരി പ്രവേശനത്തിന് ഇന്ന് കൈകക്കൊള്ളുന്ന ഏറ്റവും പ്രധാന രേഖയായ *മെത്രാന്റെ ശുപാർശ* എന്നതിനും, മെത്രാൻ തിരഞ്ഞെടുപ്പിന് അസോസിയേഷനിലെ *ഭൂരിപക്ഷം* എന്ന മാനദണ്ഡവും ഇവിടെ ചോദ്യം ചെയ്യപ്പെടുന്നു എന്ന വസ്തുതയും വിസ്മരിക്കാവുന്നതല്ല.

**വിശുദ്ധന്മാർ**

മലങ്കരസഭയിൽ ഒരാളെ പരിശുദ്ധ പദവിയിലേയ്ക്ക് ഉയർത്തുക എന്നത് ക്ലേശകരമായ ഒരു സംഗതിയാണ്. ദീർഘമായ നടപടിക്രമങ്ങൾ മാത്രമല്ല അതിനു കാരണം. മറ്റ് ചില ഘടകങ്ങളും ഈ പ്രക്രിയയെ ദീർഘിപ്പിക്കുന്നു. നടപടിക്രമങ്ങൾ പൂർത്തീകരിച്ച പ. കുറിച്ചി ബാവാ, പ. പാമ്പാടി തിരുമേനി എന്നിവരുടെ വിശുദ്ധ പ്രഖ്യാപനം വർഷങ്ങൾ കഴിഞ്ഞിട്ടും നീണ്ടുപോകുന്നതു തന്നെ ഉദാഹരണം.

ഈ സാഹചര്യത്തിലാണ് അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെയും പാദ്രെ നൊറോണയേയും പ്രാദേശിക പരിശുദ്ധന്മാരായി ഉയർത്തിയ പൗലൂസ് ദ്വിതീയന്റെ ധീരമായ നടപടി പ്രസക്തമാകുന്നത്.

റോമൻ കത്തോലിക്കാ സഭയിൽനിന്നും സത്യവിശ്വാസത്തിലേയ്ക്കു കടന്നുവന്ന് അവസാനശ്വാസംവരെ അതിൽ ഉറച്ചു നിൽക്കുകയും ബ്രഹ്മവാറിലെ കൊങ്കിണി സമൂഹത്തെ ഉറപ്പിച്ചു നിർത്തുകയും ചെയ്ത ഇവർ ഇരുവരേയും അര നൂറ്റാണ്ടു മുമ്പെങ്കിലും പരിശുദ്ധ പദവിയിലേയ്ക്ക് ഉയർത്തേണ്ടതായിരുന്നു. മലങ്കര നസ്രാണികൾക്ക് അത്ര പരിചിതരല്ലെങ്കിലും ബ്രഹ്മവാർ-ഉഡുപ്പി പ്രദേശങ്ങളിൽ ജാതിമതഭേദമെന്യേ വിശുദ്ധരായി ഗണിക്കപ്പെടുന്നവരാണിവർ. സാങ്കേതികത്വത്തിന്റെ നൂലാമാലകൾ മൂലം ഉണ്ടാകുന്ന കാലവിളംബം ഒഴിവാക്കാൻ അവരെ *പ്രാദേശിക പരിശുദ്ധന്മാർ* (Blessed) ആയി പ്രഖ്യാപിക്കുവാനുള്ള ചങ്കൂറ്റം പ. പിതാവ് കാണിച്ചു. സ്വദേശികളായ രണ്ടു മുൻഗാമികളെ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും അഞ്ചാമനും) പരിശുദ്ധന്മാരാക്കാൻ ഒരു തിടുക്കവും അദ്ദേഹം കാട്ടിയില്ല എന്നതും ഇതിനോട് ചേർത്തു വായിക്കണം. എന്നു മാത്രമല്ല, പുതുക്കിപ്പണിത ബ്രഹ്മവാർ കത്തീഡ്രലിലെ ഉപത്രോണോസുകൾ ഈ രണ്ടു വിശുദ്ധന്മാരുടെ നാമത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്തു.

### ദേവലോകം - പഴയസെമിനാരി

പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനവും മലങ്കരസഭയുടെ ഭരണസിരാകേന്ദ്രവുമായ ദേവലോകം അരമന ചാപ്പൽ സ്ഥാപിച്ചത് പ. ഗീവർഗീസ് ദ്വിതീയൻ ബാവയാണ്. സഭയുടെ ഇല്ലായ്മയിൽ പണിത ദൈവമാതാവിന്റെ നാമത്തിലുള്ള ഈ ചാപ്പലിലാണ് 1988 മുതൽ വി. മൂറോൻ കൂദാശ ചെയ്യുന്നത്. അന്നത്തെ പണച്ചുരുക്കം കാരണം പൗരസ്ത്യ കാതോലിക്കായുടെ പ്രൗഢിക്കു തക്കവണ്ണം ചാപ്പൽ അലങ്കരിക്കുവാൻ സാധിച്ചിരുന്നില്ല. ദേവലോകം ചാപ്പലും പ. പിതാക്കന്മാരുടെ അന്ത്യവിശ്രമസ്ഥലമായ ബസ്കാദീശേയും നവീകരിച്ച് മനോഹരമാക്കി പൗലൂസ് ദ്വിതീയൻ 2020 ഓഗസ്റ്റിൽ കൂദാശ ചെയ്തു.

കേരളത്തിന്റെ അക്ഷരകേന്ദ്രവും മലങ്കരസഭയുടെ അഭിമാനവുമായ പഴയസെമിനാരിയിലെ പ. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലുള്ള ചാപ്പലും ഇതേ കാലത്ത് നവീകരിച്ച് 2020 ഡിസംബറിൽ കൂദാശ ചെയ്തു. സെമിനാരി നാലുകെട്ടിന്റെ ബലപ്പെടുത്തൽ നടപടികൾ പുരോഗമിക്കുന്നു.

### കടന്നുപോയവർ

2010 ഒക്ടോബർ അവസാനം സ്ഥാനമൊഴിഞ്ഞ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവാ രാജകീയ മഹാപുരോഹിതനായിത്തന്നെ തന്റെ ശിഷ്ടജീവിതം ചിലവഴിച്ചു. ദേവലോകം അരമനയിൽ കാതോലിക്കാമാർക്കടുത്ത തന്റെ വസതിയിൽത്തന്നെ പിൻഗാമിയുടെ പുത്രതുല്യമായ പരിചരണങ്ങൾ ഏറ്റുവാങ്ങി പ്രാർത്ഥനയിലും

ധ്യാനത്തിലും തന്റെ വിശ്രമദിനങ്ങൾ അദ്ദേഹം പ്രയോജനപ്രദമായി ചിലവഴിച്ചു. അതിനിടയിലും തന്റെ ആഗ്രഹംപോലെ തീർത്ഥാടനകേന്ദ്രങ്ങളും പള്ളികളും സന്ദർശിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. നിഷ്ഠയുള്ള, പ്രയോജനപ്രദമായ ആ ദീർഘ ജീവിതം ശാന്തമായും സന്തോഷത്തോടെയും 2014 മെയ് 26-നു അവസാനിച്ചു. തന്റെ ആഗ്രഹംപോലെ തന്റെ പിതൃഭവനമായ പത്തനാപുരം ദയറായിൽ അത്യുന്നത മഹാപുരോഹിതനടുത്ത ബഹുമാനങ്ങളോടെ അദ്ദേഹത്തെ കബറടക്കി.

1966-ൽ ഏതാനും പള്ളികൾ മാത്രമുള്ള അവികസിത മലബാർ ഭദ്രാസനത്തിലേയ്ക്ക് അയയ്ക്കപ്പെട്ട തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തന്റെ കഠിനാദ്ധ്വാനത്താലും നിഷ്ഠയും അച്ചടക്കവുമുള്ള പ്രവർത്തനങ്ങളാലും അതിനെ മലങ്കരയിലെ ഏതു വികസിത ഭദ്രാസനത്തിനോടും കിടപിടിക്കുന്നതാക്കിയിട്ടാണ് അവിടെനിന്നും വിടവാങ്ങിയത്. ഇന്ന് മലബാർ, സുൽത്താൻ ബത്തേരി, ബ്രഹ്മവാർ ഭദ്രാസനങ്ങളായി പുനഃക്രമീകരിച്ച പഴയ മലബാർ ഭദ്രാസനത്തിലെ ഓരോ മണൽത്തരിക്കും മാർ തീമോത്തിയോസിന്റെ പാദസ്പർശനത്തിന്റെ പുളകമുണ്ട്.

മലങ്കരയിലെ അത്യുന്നത മഹാപുരോഹിതന്റെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിൽ കേവലം അഞ്ചു വർഷം മാത്രമാണ് ദിദിമോസ് പ്രഥമൻ ഇരുന്നത്. പക്ഷേ അതൊരു പുതുയുഗത്തിന്റെ നാന്ദി ആയിരുന്നു. മിതഭാഷിയായ ആ താപസശ്രേഷ്ഠന്റെ ചിട്ടയുള്ള പ്രവർത്തനങ്ങൾ സഭയിൽ അച്ചടക്കം മടക്കി കൊണ്ടുവരുവാൻ ആരംഭിച്ചു. ഇരുപത്തൊന്നാം നൂറ്റാണ്ടിലെ ശ്രേഷ്ഠമായ മലങ്കരസഭയ്ക്കുള്ള ഉറച്ച അടിത്തറ തന്റെ പിൻഗാമിക്കു കൈമാറിയാണ് ദിദിമോസ് പ്രഥമൻ കടന്നുപോയത്.

വാക്കും പ്രവൃത്തിയും സമഞ്ജസിപ്പിച്ച, അവസാന ശ്വാസംവരെ കർമ്മനിരതനായിരുന്ന ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് 2012 ഫെബ്രുവരി 16-നു കടന്നുപോയി. ഭദ്രാസനഭരണം ഒഴിഞ്ഞ് വർഷങ്ങൾ കഴിഞ്ഞിട്ടും തന്റെ സംഘടനാപാടവവും വാക്ചാതുരിയും മലങ്കര മുഴുവൻ അനുഭവവേദ്യമാക്കി തിരക്കുപിടിച്ച ജീവിതംതന്നെ നയിച്ച മാർ ഒസ്താത്തിയോസിനെ അദ്ദേഹത്തിന്റെ *സന്തോഷവും കിരീട*വുമായ മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിലാണ് കബറടക്കിയത്.

തകർന്നടിഞ്ഞ അമേരിക്കൻ ഭദ്രാസനത്തെ ശൂന്യതയിൽ നിന്നും പടുത്തുയർത്തി കെട്ടുറപ്പുള്ള രണ്ടു ഭദ്രാസനങ്ങളായി വളർത്തിയ ശേഷം വെറുംകൈയോടെ മടങ്ങി നാട്ടിലെത്തി വിശ്രമിച്ചിരുന്ന മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ 2012 ഡിസംബർ 9-നു കാലംചെയ്തു. മാതൃ ഇടവകയായ വളയംചിറങ്ങര പള്ളിയിൽ കബറടക്കി.

മലങ്കരയിലെ *രാജകീയ പുരോഹിതവർഗ്ഗത്തിലെ* അവസാന കണ്ണി എന്നു വിശേഷിപ്പിക്കാവുന്ന ചെങ്ങന്നൂരിന്റെ കിഴക്കേതലയ്ക്കൽ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ 2018 ഓഗസ്റ്റ് 24-നു ഒരു ട്രെയിൻ അപകടത്തിൽ കാലം ചെയ്തു. *നസ്രാണിയാണെന്നതിൽ അഭിമാനിക്കാം* എന്നു പരസ്യമായി ആവർത്തിച്ചു പറഞ്ഞിരുന്ന അദ്ദേഹത്തെ 26-നു ഓതറ ദയറായിൽ കബറടക്കി.

ഇവരെ കൂടാതെ ഡൽഹിയുടെ ഇയ്യൂബ് മാർ പീലക്സിനോസ് (20-11-2011, പത്തനാപുരം ദയറാ), മാവേലിക്കരയുടെ പൗലൂസ് മാർ പക്കോമിയോസ് (1-8-2012, പെരുനാട് ബഥനി ആശ്രമം), കോട്ടയത്തിന്റെ ഗീവർഗീസ് മാർ ഈവാനിയോസ് (12-4-2013, ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ), മലബാറിന്റെ സഖറിയാ മാർ തെയോഫിലോസ് (24-10-2017, കോയമ്പത്തൂർ തടാകം ആശ്രമം) എന്നിവരും ഇക്കാലത്ത് കടന്നുപോയി.

2017-ൽ വാശിയേറിയ തിരഞ്ഞെടുപ്പിലൂടെ അവൈദിക ട്രസ്റ്റി സ്ഥാനത്ത് എത്തിയ ജോർജ്ജ് പോൾ 2019 നവംബർ 26-നു അന്തരിച്ചു. കൂട്ടു ട്രസ്റ്റിമാരുടെ കാലാവധി അഞ്ചു വർഷം എന്നു നിശ്ചയിച്ചശേഷം ആദ്യം കാലയവനികയ്ക്കുള്ളിൽ എത്തിയ സ്ഥാനിയാണ് അദ്ദേഹം.

### പാത്രിയർക്കീസ്

അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് 2014 മാർച്ച് 21-നു ജർമ്മനിയിലെ കീൽ എന്ന സ്ഥലത്തു വച്ചു 81-ാമത്തെ വയസിൽ കാലം ചെയ്തു. കബറടക്കം മാർച്ച് മുപ്പതിനു ദമാസ്ക്കസിനു സമീപമുള്ള മാറാത്ത് സെയ്ദാനാ പള്ളിയിൽ നടത്തി. 1970-കളിൽ മലങ്കരയിലെ വിഭാഗീയതയ്ക്ക് തുടക്കമിട്ടത് ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ആണെങ്കിലും അത് ഇന്നത്തെ നിലയിൽ വഷളാക്കിയതിൽ സഖാ പ്രഥമൻ വഹിച്ച പങ്ക് ചെറുതല്ല. അവസാന കാലത്തെ അദ്ദേഹത്തിന്റെ നിസഹായതയോ നിസംഗതയോ വിഘടിത വിഭാഗത്തിൽ *മെത്രാൻ പെരുമഴ*യ്ക്കു കാരണമായി. അത് അദ്ദേഹത്തിനു തന്നെ അസഹ്യമായതിനാലാവണം അന്ത്യകാലത്ത് പുതിയ വാഴ്ചകൾ തടയാൻ അദ്ദേഹം നിർബന്ധിതനായത്.

കാലം ചെയ്ത പ. സഖാ പ്രഥമൻ പാത്രിയർക്കീസിന്റെ പിൻഗാമിയായി മാർ ഇഗ്നാത്യോസ് അപ്രേം ദ്വിതീയൻ 2014 മെയ് 29-ന് ദമസ്ക്കോസിനടുത്തുള്ള മാറാത്ത് സെയ്ദാനയിലെ കത്തീഡ്രലിൽ വച്ചു സിറിയൻ സഭാദ്ധ്യക്ഷനായി വാഴിക്കപ്പെട്ടു. മലങ്കരസഭയുടെ അറിവോ സമ്മതമോ സഹകരണമോ കൂടാതെയാണ് അദ്ദേഹത്തെ വാഴിച്ചത്. എങ്കിലും മലങ്കരയെ സംബന്ധിച്ചു ശുഭപ്രതീക്ഷകൾ ഉയർത്തുന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രാരംഭ

നടപടികൾ. പട്ടത്വവും സ്ഥാനമാനങ്ങളും വാരിക്കോരിക്കൊടുക്കുന്ന നടപടി അദ്ദേഹം കർശനമായി തടഞ്ഞു.

എന്നാൽ 2015 ഫെബ്രുവരിയിലെ മലങ്കര സന്ദർശനവേളയിൽ അനുരഞ്ജനകാംക്ഷി എന്ന അപ്രേം ദ്വിതീയന്റെ പ്രതിഛായയ്ക്കു ഭംഗം വരുന്ന ചില നടപടികൾ അദ്ദേഹത്തിൽ നിന്നുണ്ടായി. കോടതികൾ പ്രശ്നപരിഹാരത്തിനു ഉപയുക്തമല്ല എന്ന പ്രസ്താവനയും, രണ്ടും രണ്ട് സഭകളാണ് എന്ന നിലപാടുമാണ് വിവാദത്തിനിടയാക്കിയത്. അതോടെ സമാധാന പ്രതീക്ഷകൾക്കു മങ്ങലേറ്റു. എങ്കിലും സന്ദർശനാന്ത്യത്തിൽ ഡൽഹിയിൽ വെച്ചു ശുഭ പ്രതീക്ഷ നൽകിയിട്ടാണ് അദ്ദേഹം മടങ്ങിയത്.

2015 ഏപ്രിൽ 24-ന് അർമ്മീനിയായിലെ ഹോളി എച്മിയാഡ്ചിനിൽ വെച്ച് അപ്രേം ദ്വിതീയനും പൗലൂസ് ദ്വിതീയനും കൂടിക്കണ്ടു. ദശാബ്ദങ്ങളുടെ ഇടവേളയ്ക്കു ശേഷമാണ് ഇരു സഭാദ്ധ്യക്ഷന്മാരും സംഗമിച്ചത്. സഹോദരതുല്യമായ സ്നേഹബഹുമാനങ്ങളോടെ നടന്ന ആ കൂടിച്ചേരൽ ഐക്യപ്രതീക്ഷകൾ വാനോളം ഉയർത്തി. പക്ഷേ ആ പ്രതീക്ഷകളെ നിലനിർത്തുന്ന നടപടികളല്ല ഇരുഭാഗത്തുനിന്നും പിന്നീടുണ്ടായത്.

## കോടതിവിധി

കോലഞ്ചേരി മുതലായ പള്ളികളിൽ മലങ്കരസഭയ്ക്ക് അനുകൂലമായി ലഭിച്ച കോടതിവിധികൾ നടപ്പാക്കുന്നതിനെതിരെ അപ്പീലുമായി വിഘടിത വിഭാഗം വീണ്ടും കോടതിയെ സമീപിച്ചു. കീഴ്കോടതികളിൽ എല്ലാം കേസുകൾ തള്ളപ്പെട്ടതോടെ അവർതന്നെ വീണ്ടും സുപ്രീംകോടതിയെ സമീപിച്ചു. വിശദമായി പഠിച്ച് അപ്പീലുകൾ തള്ളി 2017 ജൂലൈ 3-ന് സുപ്രീംകോടതി വിശദമായ വിധി പ്രസ്താവിച്ചു. മലങ്കരസഭയിൽ സമാന്തര ഭരണം അനുവദിക്കില്ലെന്ന വ്യക്തമായ സന്ദേശമാണ് കോലഞ്ചേരി, മണ്ണത്തൂർ, വരിക്കോലി എന്നീ മൂന്നു പള്ളികളുടെ വിധിനടത്ത് ചോദ്യംചെയ്ത് യാക്കോബായ വിഭാഗം നൽകിയതും കീഴ്കോടതികൾ തള്ളിയതുമായ കേസുകളിലെ അപ്പീൽ ഹർജികൾ തള്ളിക്കൊണ്ട് പ്രഖ്യാപിച്ചത്. തുടർന്ന് ജൂലൈ 5-ന് നെച്ചൂർ പള്ളിയെപ്പറ്റിയും, അതിനുശേഷം മറ്റൊരു ബഞ്ച് കണ്യാട്ടുനിരപ്പ് പള്ളിയെപ്പറ്റിയും സമാനവിധി പുറപ്പെടുവിച്ചു.

ജൂലൈ 3 വിധിയിലെ പ്രധാന വസ്തുതകൾ താഴെ പറയുന്നവയാണ്.

1. 1995-ലെ സുപ്രീംകോടതിവിധി ഇടവകപ്പള്ളികൾക്ക് ബാധകമാണ്.

2. 1934-ലെ മലങ്കരസഭാ ഭരണഘടനയനുസരിച്ചു മാത്രം ഇടവകപ്പള്ളികൾ ഭരിക്കപ്പെടണം.

3. 2002-ലെ യാക്കോബായ ഭരണഘടന അസാധുവാണ്.

4. 1934–ലെ മലങ്കരസഭാ ഭരണഘടന ഒഴികെയുള്ള ഉടമ്പടികളും മറ്റും ഇടവകപ്പള്ളി ഭരണത്തിനു ഉപയോഗിക്കാൻ പാടില്ല.

അപ്പീലുമായി സുപ്രീംകോടതിയെ സമീപിച്ചവർക്ക് ഇനിയൊരിക്കലും പ. അന്ത്യോഖ്യാ പാത്രിയർക്കീസിനെ മറപിടിച്ച് മലങ്കരസഭയിൽ അരാജകത്വം അഴിച്ചുവിടാൻ അനുവദിക്കില്ല എന്ന വ്യക്തമായ മറുപടിയാണ് ലഭിച്ചത്. മറുവശത്ത് മലങ്കരസഭയുടെ പിതാവ് മലങ്കരമെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കുന്ന പൗരസ്ത്യ കാതോലിക്കാ ആണെന്ന് വ്യക്തമാക്കിയപ്പോൾത്തന്നെ 1934–ലെ മലങ്കരസഭാ ഭരണഘടനയുടെ ചട്ടക്കൂടിൽ നിന്ന് ഒരു സഭാസ്ഥാനിയും സ്ഥാപനവും സ്വതന്ത്രരല്ല എന്ന സന്ദേശവും കോടതി നൽകി.

*ഒരു സഭ, ഒരു നിയമം, ഒരു ഭരണക്രമം* എന്ന അടിസ്ഥാന പ്രമാണത്തിലൂന്നിയാണ് ഇത്തവണ സുപ്രീംകോടതി വിധി പ്രഖ്യാപിച്ചത്. ആ നിയമം 1934–ലെ മലങ്കരസഭാ ഭരണഘടനയാണെന്നു ആവർത്തിച്ചു വ്യക്തമാക്കുകയും ചെയ്തു. 2017 നവംബർ 15–നു വിഘടിത വിഭാഗത്തിന്റെ റിവ്യൂ ഹർജി കൂടി സുപ്രീംകോടതി തള്ളിയതോടെ നിയമയുദ്ധം ഒരു അടഞ്ഞ അദ്ധ്യായമായി.

ഈ വിഷയത്തിൽ പ. പിതാവിന്റെ നിലപാട് വളരെ കൃത്യമായിരുന്നു. 2017–ലെ സുപ്രീംകോടതി വിധിക്കുശേഷം എട്ടാമത്തെ ദിവസം അദ്ദേഹം തന്റെ നിലപാട് വ്യക്തമാക്കി പൊതുകല്പന പുറപ്പെടുവിച്ചു. മുറിവുകൾ ഉണക്കി എല്ലാവരും ഒരു തൊഴുത്തിലേയ്ക്ക് മടങ്ങണമെന്ന ആഹ്വാനമായിരുന്നു അത്. കല്പനയുടെ പ്രസക്തഭാഗം:

“വാത്സല്യ മക്കളെ,

ബഹു. സുപ്രീംകോടതിയുടെ ഇപ്പോഴുണ്ടായ വിധിയുടെ അടിസ്ഥാനത്തിൽ മലങ്കരസഭാംഗങ്ങൾ ഏവരും ഒന്നായിത്തീരേണ്ടത് അങ്ങേയറ്റം ആവശ്യമാണ്. പരിശുദ്ധ സഭയുടെ മക്കൾ മുഴുവനും ഒരേ വിശ്വാസത്തിന്റെ പൈതൃകം പേറുന്ന കുടുംബാംഗങ്ങൾ തന്നെയാണ്. അതിനാൽ നാമെല്ലാവരും ഈ കോടതിവിധിയുടെ അന്തഃസത്ത ഉൾക്കൊണ്ടുകൊണ്ട് ഏകവും വിശുദ്ധവുമായ സഭയുടെ മക്കളായി വർത്തിക്കണമെന്നും ബഹു. സുപ്രീംകോടതി ആവർത്തിച്ചുറപ്പിച്ചതായ സഭാ ഭരണഘടനയുടെ അടിസ്ഥാനത്തിൽ പരിശുദ്ധ സഭയിൽ ശാശ്വത സമാധാനം ഉണ്ടാകണമെന്നുമാണ് നമ്മുടെ ആഗ്രഹം. *കലഹം പിശാചിന്റെ കൗശലമാണ്, സമാധാനം ദൈവത്തിന്റെ ദാനമാണ്* – ഈ വസ്തുത നാം ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ദൈവികമായ സമാധാനം ഈ സഭയിൽ പൂർണ്ണമായും നിലനിൽക്കുവാൻ ദൈവാശ്രയത്തോടും സമചിത്തതയോടുംകൂടെ ദൈവമുമ്പാകെ മുട്ടിപ്പായി പ്രാർത്ഥിക്കണം എന്ന് നാം നിങ്ങളെ പ്രത്യേകമായി ഓർമ്മിപ്പിക്കുന്നു.

കേസും വഴക്കും സഭയുടെ സാക്ഷ്യത്തിനും പുരോഗതിക്കും എന്നും വിഘാതമാണ്. പ്രശ്നരഹിതമായ സാഹചര്യം സൃഷ്ടിച്ച് സഭാംഗങ്ങളുടെ ആത്മികവും ഭൗതികവുമായ പുരോഗതിക്കായി പദ്ധതികൾ ആവിഷ്ക്കരിക്കുകയാണ് ഏറ്റവും കരണീയമെന്ന് നാം കരുതുന്നു. ആയതിനാൽ *സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ* എന്ന ദൈവവചനം പ്രാവർത്തികമാക്കുവാനും സമാധാനം പുലരുവാനും നമുക്ക് പ്രാർത്ഥിക്കുകയും ദൈവാശ്രയത്തോടെ ഒത്തുചേർന്ന് പ്രവർത്തിക്കുകയും ചെയ്യാം. നാമേവരും മലങ്കരസഭയുടെ വിശ്വാസം പൂർണ്ണമായി പാലിക്കണമെന്നും ദൈവികമായ സമാധാനത്തിന്റെ ആത്മാവിൽ നിലകൊള്ളണമെന്നും നാം വീണ്ടും നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

തൊട്ടു പിന്നാലെ ചേർന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും അംഗീകരിച്ച ഈ ആഹ്വാനമാണ് ഇന്നും ഈ വിഷയത്തിൽ സഭയുടെ ഔദ്യോഗിക നിലപാട്. പക്ഷേ *സഭാ കേസുകൊണ്ട് ഉപജീവിക്കുന്നവർ* ഈ പൈതൃക ആഹ്വാനത്തിനു ചെവികൊടുക്കാതെ വന്നതോടെ പ. പിതാവിന് പ. സഭയെ വെട്ടിമുറിക്കാൻ അനുവദിക്കാതെ *അവിഭാജ്യ സഭ* എന്ന നിലപാടിൽ ഉറച്ചുനിൽക്കേണ്ടി വന്നു. സഭാദ്ധ്യക്ഷനെന്ന നിലയിലും നിയമപരമായും അതല്ലാതെ മറ്റു വഴികൾ അദ്ദേഹത്തിന്റെ മുമ്പിൽ ഇല്ലായിരുന്നു എന്നതാണ് സത്യം. ഈ ഉറച്ച നിലയാണ് അദ്ദേഹത്തെ നിരന്തരമായ ഭത്സനങ്ങൾക്ക് ഇരയാക്കിയത്.

ഇതിനെത്തുടർന്ന് 2018-ലും 2019-ലും സുപ്രീംകോടതിയിൽനിന്നും തുടർവിധികളുണ്ടായി. നിലവിൽ ഇന്ത്യയിലെ ഒരു കോടതിയിലും മലങ്കരസഭാ കേസുകൾ ഫയൽ ചെയ്യാൻ ആവില്ല എന്നതാണ് അന്തിമ കോടതി വിധി. 2017-ലെ വിധി എല്ലാ പള്ളികൾക്കും ബാധകമാണെന്നും പിന്നീട് സുപ്രീം കോടതി വ്യക്തമാക്കിയിട്ടുണ്ട്.

**അനന്തരം**

മലങ്കരസഭയുടെ വാദങ്ങൾ പൂർണ്ണമായും ശരിവച്ച് 2017 ജൂലൈ 3-നു സുപ്രീംകോടതി പുറപ്പെടുവിച്ച വിധിയെപ്പറ്റി അപ്രതീക്ഷിതമെന്നു തന്നെ പറയണം. 1934-ലെ ഭരണഘടനയുടെ സാർവലൗകികത്വം, പൗരസ്ത്യ കാതോലിക്കായുടെ പ്രധാന മേലദ്ധ്യക്ഷസ്ഥാനം ഇവയൊക്കെ അടിവരയിട്ടുറപ്പിച്ച ഈ വിധിയുടെ അന്തഃസത്ത ഉൾക്കൊണ്ട് മലങ്കരസഭയിൽ ശാശ്വതമായ ഐക്യവും സമാധാനവും നിലവിൽ വരുത്തുമെന്നു ബഹുഭൂരിപക്ഷവും ആഗ്രഹിക്കുകയും വിശ്വസിക്കുകയും ചെയ്തു. സെമിത്തേരി പോലും പങ്കുവെക്കാനാകില്ല എന്ന വിധി അതിനു മാർഗ്ഗരേഖയാകുമെന്നു ഏവരും പ്രതീക്ഷിച്ചു.

സഭാകേന്ദ്രവും ഇത്തരത്തിലാണ് പ്രതികരിച്ചത്. ഐക്യത്തിനു ആഹ്വാനം ചെയ്തുകൊണ്ട് 2017 ജൂലൈ 11-നു 185/2017-ാം നമ്പറായി സഭാ

സമാധാനവും ഐക്യവും ആഹ്വാനം ചെയ്ത് പൗലൂസ് ദ്വിതീയൻ ഒരു പൊതു കല്പന ഇറക്കി. 2017 ഓഗസ്റ്റ് മാസത്തിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇത് അംഗീകരിച്ചു. അതേ മാസം ചേർന്ന മാനേജിംഗ് കമ്മിറ്റി അതിനു പിന്തുണയും പ്രഖ്യാപിച്ചു. അതാണ് മലങ്കരസഭയുടെ ഔദ്യോഗിക നിലപാട്.

മറുവശത്ത് താൻ സമാധാനത്തിനും ഐക്യത്തിനും സന്നദ്ധനാണെന്നു പാത്രിയർക്കീസ് അപ്രേം ദ്വിതീയനും അറിയിച്ചു. അനൗപചാരികമായി ചർച്ചകൾ ആരംഭിക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. അതനുസരിച്ച് എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അറിവോടെ രണ്ടു മെത്രാന്മാർ ബെയ്റൂട്ടിലെത്തി അപ്രേം ദ്വിതീയനെ കണ്ടു. കാര്യങ്ങൾ ശുഭകരമായി പര്യവസാനിക്കുമെന്നു കേസും കലഹവുംകൊണ്ട് ഉപജീവിക്കുന്ന ഇരുപക്ഷത്തേയും അതീവ പരിമിത ന്യൂനപക്ഷമൊഴികെ ഏതാണ്ട് എല്ലാവരുംതന്നെ വിശ്വസിച്ചു തുടങ്ങി.

എന്നാൽ സംഗതികൾ ഇതെഴുതുമ്പോൾ ശുഭോദർക്കമായല്ല നീങ്ങുന്നത്. അതിനു കാരണം, കേസിൽ പരാജയപ്പെട്ട കക്ഷികളേക്കാൾ ഈ വിധി വലിയ പ്രഹരം നൽകിയത് സഭയ്ക്കുള്ളിലെ 'വിഭജനവാദി'കൾക്കാണ് എന്നതാണ്. ഇത്രയും സമഗ്രമായ വിധി അവർ ഒരിക്കലും പ്രതീക്ഷിച്ചിരുന്നില്ല എന്നതാണ് സത്യം. മേൽസ്ഥാനങ്ങൾ മോഹിക്കുന്നവരും, കസേരയുടെ കാല് ഇളകുമോ എന്ന ഭയം ഉള്ളവരും, കേസുകൾ അനന്തമായി നീട്ടിക്കൊണ്ടുപോകുന്നതിൽ തത്പരരായ ചിലരും സമാധാനത്തിനു തുരങ്കം വയ്ക്കുന്നു എന്ന ഭയം പല കോണിലും ഉയരുന്നുണ്ട്. അതു ശരിവയ്ക്കുന്ന തരത്തിലാണ് വരിക്കോലി പോലുള്ള ദൗർഭാഗ്യകരമായ പല സംഭവങ്ങളും പിന്നീട് അരങ്ങേറിയത്.

ഇന്ന് സഭയുടെ മുന്നിലുള്ള ഏറ്റവും വലിയ വെല്ലുവിളി ഐക്യവും സമാധാനവും ഉണ്ടാക്കുക എന്നതാണ്. ലഭ്യമായ സുവർണ്ണാവസരം ഏതാനും വ്യക്തികളുടെ സ്വാർത്ഥ താത്പര്യത്തിനായി കളഞ്ഞു കുളിക്കുന്നവർ കാട്ടുന്നത് ദൈവനിന്ദയാണ് എന്ന യാഥാർത്ഥ്യം തിരിച്ചറിയണം. കലഹവും അശാന്തിയും തുടരാൻ യത്നിക്കുന്നവർക്കുള്ള മറുപടി പൗലൂസ് ദ്വിതീയന്റെ 2017 ജൂലൈ 11-ലെ ചാക്രിക കല്പനയിൽ ഉണ്ട്. ... *കലഹം പിശാചിന്റെ കൗശലമാണ്, സമാധാനം ദൈവത്തിന്റെ ദാനമാണ്* ...

### അന്ത്യ കാലം

2020 ജനുവരി ഒന്നിന് പൗലൂസ് ദ്വിതീയന് കാൻസർ രോഗം സ്ഥിരീകരിച്ചു. ലോകത്തെവിടെയും അത്യന്താധുനിക ചികത്സ വാഗ്ദാനം ചെയ്തിട്ടും അദ്ദേഹം അതെല്ലാം നിഷേധിച്ച് തന്റെ പരുമല കാൻസർ സെന്ററിലെ ചികിത്സ മാത്രം മതിയെന്നു ശഠിച്ചു. 2021 ജനുവരിയോടെ അദ്ദേഹ

ത്തിന്റെ കാൻസർ രോഗം നിയന്ത്രണവിധേയമാവുകയും പൊതു ജീവിത ത്തിലേയ്ക്ക് മടങ്ങി വരികയും ചെയ്തു തുടങ്ങി.

അതിനിടയിൽ 2021 ഫെബ്രുവരി 23-ന് പൗലൂസ് ദ്വിതീയന് കോവിഡ് സ്ഥിരീകരിച്ചു. അതിൽനിന്നും രക്ഷ നേടിയെങ്കിലും ഉത്തര-കോവിഡ് ആരോഗ്യ പ്രശ്നങ്ങൾ അദ്ദേഹത്തെ സാരമായി ബാധിച്ചു. ഇതിന്റെ ഫല മായി 2021 ജൂലൈ 12-ന് പരുമല കാൻസർ സെന്ററിൽ വെച്ച് കാലം ചെയ്തു. പിറ്റേന്ന് ദേവലോകത്തെ ബസ്കാദീശയിൽ തന്റെ മുൻഗാമികൾ ക്കൊപ്പം രാജകീയമായി കബറടക്കപ്പെട്ടു.

**ബാക്കിപത്രം**

മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ചരിത്ര ത്തിൽ എവിടെ അടയാളപ്പെടുത്തപ്പെടും? പ്രഗത്ഭരായ എഴു കാതോലിക്കാ മാരും അതിനു മുമ്പുള്ള മലങ്കര മെത്രാപ്പോലീത്താമാരും അടങ്ങുന്ന ശ്രേണിയിൽ അദ്ദേഹം എവിടെ ഇടം കണ്ടെത്തും? ഇന്ന് പലരും പലവിധ ത്തിൽ ഉന്നയിക്കുന്നതും വ്യത്യസ്തങ്ങളായ ഉത്തരങ്ങൾ നൽകുന്നതുമായ ഒരു ചോദ്യമാണ്. ഇതിനെ പൂർണ്ണമായും നിർവചിക്കുവാനും നിർണ്ണയിക്കു വാനും തൽക്കാലം സാദ്ധ്യമല്ലെങ്കിലും ഈ ലേഖകന് വ്യക്തമായ ഒരു ഉത്തരമുണ്ട്. മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ ഏറ്റവുമ ധികം അവഹേളനങ്ങളും മാനസിക പീഡനങ്ങളും നേരിടേണ്ടി വന്ന സഭാ ദ്ധ്യക്ഷനാണ് പ. പിതാവ് എന്നതാണത്.

1653 മുതലാണ് തദ്ദേശീയരായ മേല്പട്ടക്കാർ മലങ്കരസഭയ്ക്ക് ഉണ്ടായത്. അന്നു മുതൽ ഇന്നുവരെ അവരിൽ പലരും പല വിധത്തിലുള്ള പീഡനങ്ങ ൾക്ക് വിധേയരായിട്ടുണ്ട്. മഹാനായ മാർത്തോമ്മാ ഒന്നാമനും പ. വട്ടശ്ശേരിൽ തിരുമേനിയും വധഭീഷണിക്കു വിധേയരായപ്പോൾ മാർത്തോമ്മാ അഞ്ചാമ നാകട്ടെ, നാടുകടത്തൽ ഭീഷണിയാണ് നേരിട്ടത്. വലിയ മാർ ദീവന്നാസ്യോ സിനെ തടവിൽവെച്ച് പട്ടിണിക്കിട്ട് ശാരീരികമായി പീഡിപ്പിക്കുകയും ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ കള്ളക്കേസിൽ കുടുക്കി ഉപദ്രവിക്കുകയും ചെയ്തു. അവരുടെ ഗണത്തിലാണ് പ. പൗലൂസ് ദ്വിതീയനും എന്നു നിസം ശയം പറയാം. ഇന്നുവരെയുള്ള മലങ്കരസഭാദ്ധ്യക്ഷന്മാരിൽ ഇദ്ദേഹത്തേ പ്പോലെ മറ്റാരും കാരണം കൂടാതെ ഇപ്രകാരമുള്ള നിന്ദയ്ക്കും ഭർത്സന ത്തിനും മാനസിക പീഡയ്ക്കും വിധേയനായതായി ചൂണ്ടിക്കാണിക്കാനില്ല.

നീണ്ട വ്യവഹാര പരമ്പരകൾക്കുശേഷം വ്യക്തമായ കോടതിവിധിക ളുടെ അടിസ്ഥാനത്തിൽ യഥാർത്ഥ ഇടവകാംഗങ്ങൾക്ക് നാല്പതിലധികം ഇടവകപ്പള്ളികളുടെ ഭരണവും കൈവശവും തിരിച്ചു കിട്ടിയതിന്റെ രോഷ മാണ് കേട്ടാലറയ്ക്കുന്ന വാക്കുകളിലൂടെ സാമൂഹിക മാധ്യമങ്ങളിൽ ചിലർ പ. പിതാവിന്റെമേൽ ചൊരിഞ്ഞത്. ഒരു പള്ളിയും അദ്ദേഹം നടത്തിയെടു

ത്തില്ല. ഒരു ഇടവകപ്പള്ളിയുടേയും സ്വത്തോ പണമോ കൈവശപ്പെടുത്താൻ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹത്തെ സഭാഭരണഘടന അനുവദിക്കുന്നില്ല എന്ന് അദ്ദേഹത്തിനു വ്യക്തമായി അറിയാമായിരുന്നു. എങ്കിലും 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി മുതൽ അദ്ദേഹത്തെ വളഞ്ഞാക്രമിച്ചതിനെ സംസ്ക്കാരരാഹിത്യം എന്നല്ലാതെ വിശേഷിപ്പിക്കാൻ ആവില്ല.

മലയാളി സംസ്ക്കാരത്തിൽ അചിന്ത്യമായ ഒന്നാണ് എത്ര ശത്രുതയുണ്ടെങ്കിലും മരിച്ചവരെ അപമാനിക്കുക എന്നത്. പ. പിതാവിന്റെ കാര്യത്തിൽ അതും സംഭവിച്ചു. മരണക്കിടക്കയിലും കാലംചെയ്ത ശേഷവും അദ്ദേഹത്തെ നിരന്തരമായി അപമാനിച്ചു എന്നു മാത്രമല്ല, ദേവലോകത്ത് നടന്ന അദ്ദേഹത്തിന്റെ ശവസംസ്ക്കാരം അലങ്കോലമാക്കാൻ നടത്തിയ ശക്തമായ ഉദ്യോഗസ്ഥതല ഗൂഡാലോചന കർശനമായ രാഷ്ട്രീയ ഇടപെടൽ മൂലമാണ് ഒഴിവായത്!

പക്ഷേ പ. പിതാവ് ഭാഗ്യവാനാണ്. കാരണം നമ്മുടെ കർത്താവ് തന്റെ ഗിരിപ്രഭാഷണത്തിൽ നൽകുന്ന ഉറപ്പാണ്:

> “അവർ നിങ്ങളെ നിന്ദിക്കുകയും, നിങ്ങളെ പീഡിപ്പിക്കുകയും, എന്റെ നിമിത്തം സകല ദുർവചനത്തേയും നിങ്ങളുടെ നേരെ വ്യാജമായിട്ടു പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. നിങ്ങളുടെ പ്രതിഫലം സ്വർഗത്തിൽ വർദ്ധിച്ചിരിക്കകൊണ്ട് സന്തോഷിച്ച് ആനന്ദിപ്പീൻ” (മത്താ. 5:11-12).



# നിർമ്മല മന്ദഹാസം

## ഡോ. സിബി തരകൻ

വിശുദ്ധ മത്തായിയുടെ സുവിശേഷം അഞ്ചാം അദ്ധ്യായം ആരംഭിക്കുന്നത് യേശു മലയിൽ കയറുന്ന ഒരു വാങ്മയ ചിത്രത്തോടെയാണ്.

അവിടെ നമ്മൾ ഇങ്ങനെ കാണുന്നു: 'അവൻ പുരുഷാരത്തെ കണ്ടാറെ മലമേൽ കയറി. അവൻ ഇരുന്നശേഷം ശിഷ്യന്മാർ അടുക്കൽ വന്നു. 2 അവൻ തിരുവായ്മൊഴിഞ്ഞു അവരോടു ഉപദേശിച്ചതെന്തെന്നാൽ: 3 "ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവർക്കുള്ളതു. 4 ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ; അവർക്കു ആശ്വാസം ലഭിക്കും. 5 സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ; അവർ ഭൂമിയെ അവകാശമാക്കും. 6 നീതിക്കു വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ; അവർക്കു തൃപ്തിവരും. 7 കരുണയുള്ളവർ ഭാഗ്യവാന്മാർ; അവർക്കു കരുണ ലഭിക്കും. 8 ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും. 9 സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും. 10 നീതിനിമിത്തം ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവർക്കുള്ളത്.'

പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായെക്കുറിച്ചു ഓർക്കുമ്പോൾ ഈ സുവിശേഷ ഭാഗമാണ് എപ്പോഴും ഓർമ്മയിൽ വരുന്നത്. പരിശുദ്ധ ബാവാതിരുമേനി സമാധാനം ഉണ്ടാക്കുവാൻ ആഗ്രഹിച്ചവനും നീതി നിമിത്തം ഉപദ്രവിക്കപ്പെട്ടവനും കരുണയും ഹൃദയശുദ്ധിയും ഉള്ളവനും സൗമ്യതയുള്ളവനും നീതിക്കായി വിശന്നു ദാഹിച്ചവനും ദുഃഖം ഉള്ളിലൊതുക്കി മന്ദഹസിച്ചവനും ആയിരുന്നു. അതുകൊണ്ടുതന്നെ ഈ പരിശുദ്ധ പിതാവ് സ്വർഗ്ഗരാജ്യത്തിന് അവകാശിയായിരിക്കുന്നു.

സഭാ കേസിൽ 2017 ജൂലൈ 3-നുണ്ടായ സുപ്രീംകോടതി യുടെ അന്തിമ വിധി സഭയിൽ സമാധാനം കൊണ്ടുവരുമെന്ന് തിരുമേനി വിശ്വസിച്ചു. എന്നാൽ നീതിന്യായ വ്യവസ്ഥയെ ബഹുമാനിക്കാൻ സന്നദ്ധരല്ലാത്ത വിഘടിത വിഭാഗം ഭരണഘടന അംഗീകരിച്ച് സമാധാനമുണ്ടാക്കാൻ ആഗ്രഹിച്ചില്ല. വ്യവഹാരങ്ങൾ നീട്ടിക്കൊണ്ടുപോകാനും രാഷ്ട്രീയ നേതൃത്വത്തെ പ്രലോഭിപ്പിച്ചും ഭീഷണിപ്പെടുത്തിയും സമാധാനത്തിന്റെ കടയ്ക്കൽ കത്തിവയ്ക്കാനും അവർ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്നു.

നീതിക്കായി വിശന്നു ദാഹിച്ച ഈ പിതാവ് നീതിനിമിത്തം ഉപദ്രവിക്കപ്പെടുകയും പരിഹാസ പാത്രമാവുകയും ചെയ്തു. അദ്ദേഹത്തിന്റെ

ആശ്രയം ദൈവവും നീതിന്യായ കോടതിയുമായിരുന്നു. കരുണയും ഹൃദയശുദ്ധിയും സൗമ്യതയുമുള്ള ഈ പിതാവിന് എല്ലാവരും ദൈവമക്കളായിരുന്നു. 'ജാതി ഭേദവും മതദ്വേഷവും' ഈ പിതാവിന് അന്യമായിരുന്നു. അദ്ദേഹത്തിന്റെ സൗഹൃദയ വലയത്തിൽ എല്ലാ മതവിഭാഗത്തിലുമുള്ളവർ ഉണ്ടായിരുന്നു. വലിയവരെന്നോ ചെറിയവരെന്നോ ഉള്ള വ്യത്യാസം അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. വേദശാസ്ത്രപാരംഗദൻ അല്ലായിരുന്നെങ്കിലും ദൈവം സ്നേഹമാണെന്നു അദ്ദേഹത്തിന് അറിയാമായിരുന്നു.

എത്ര തിരക്കുകളുണ്ടെങ്കിലും ആഴ്ചയിലൊരിക്കൽ അദ്ദേഹം ധ്യാനത്തിനും മനനത്തിനുമായി മാറ്റിവച്ചു. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ പോലെ ഓരോ പ്രസംഗവും പതുമയുള്ളതായിരുന്നു. അറിവില്ലായ്മകൊണ്ടു ചെയ്ത അബദ്ധങ്ങളുടെ പേരിൽ അദ്ദേഹം ആരെയും ശിക്ഷിച്ചതായി അറിവില്ല. എന്നാൽ അറിഞ്ഞുകൊണ്ടു ചെയ്ത അപരാധങ്ങൾ അദ്ദേഹം ക്ഷമിച്ചിരുന്നില്ല. സാമ്പത്തിക അച്ചടക്കം അദ്ദേഹത്തിന് നിർബന്ധമായിരുന്നു. പള്ളികളുടെയാണെങ്കിലും സ്ഥാപനങ്ങളുടെയാണെങ്കിലും വരവുചെലവ് കണക്കുകൾ കൃത്യമായി ഓഡിറ്റ് ചെയ്യുന്നതിനും പൊതുയോഗങ്ങളുടെ അനുമതിയോടെ സർക്കാരിന് സമർപ്പിക്കുന്നതിനും അദ്ദേഹം നിർബന്ധം കാണിച്ചു. അതുകൊണ്ടുതന്നെ പലർക്കുമുണ്ടായ നീരസം അദ്ദേഹം അവഗണിച്ചു.

രോഗികൾക്കും ആലംബഹീനർക്കും അദ്ദേഹത്തെ പ്രതീക്ഷയോടെ സമീപിക്കാമായിരുന്നു. സൗമ്യമായും കാരുണ്യത്തോടെയുമുള്ള അദ്ദേഹത്തിന്റെ പെരുമാറ്റം ഹൃദയാവർജകവും സാന്ത്വനം നല്കുന്നതുമായിരുന്നു. സഭ ഒരു 'സൗഖ്യദായക ശുശ്രൂഷ' (Healing ministry) യാകണം എന്നു അദ്ദേഹം ആവർത്തിച്ചു പറഞ്ഞിരുന്നു. വേദനിക്കുന്ന ഹൃദയത്തെ ആശ്വസിപ്പിക്കുന്ന ശുശ്രൂഷ അദ്ദേഹത്തിന് മറ്റൊരു രഹസ്യ കൂദാശയായിരുന്നു. ആത്മഹത്യകളും അപകട മരണങ്ങളും ദുഃഖത്തിലാഴ്ത്തിയ കുടുംബങ്ങളെ അദ്ദേഹം വലിയ പബ്ലിസിറ്റിക്ക് ഇടകൊടുക്കാതെ സന്ദർശിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്തിരുന്നു.

സഭയുടെ മാനവ ശാക്തീകരണ വിഭാഗത്തിന്റെ ചുമതലയിൽ വിപാസ്സാന വൈകാരിക സഹായ കേന്ദ്രം ആരംഭിച്ചപ്പോൾ അതിന്റെ ചാലക ശക്തിയായി പ്രവർത്തിച്ചത് പരിശുദ്ധ ബാവാ തിരുമേനിയുടെ ഈ കരുതലാണ്. വിപാസ്സനയുടെ പ്രവർത്തനങ്ങളെ അദ്ദേഹം സ്നേഹപൂർവ്വം പ്രോത്സാഹിപ്പിച്ചു. കോട്ടയം സ്റ്റുഡന്റ് സെന്ററിൽ വച്ച് അതിന്റെ ഉദ്ഘാടനം നടത്തിയത് അദ്ദേഹമാണ്. വിപാസ്സാനയുടെ പ്രവർത്തനത്തിലൂടെ 'ഒരു മനുഷ്യ ജീവൻ രക്ഷിക്കാൻ സാധിച്ചാൽ അത് ദൈവസന്നിധിയിൽ വിലയുള്ളതാണ്' എന്നു തിരുമേനി പ്രസ്താവിച്ചത് ഇപ്പോഴും കാതുകളിൽ മുഴങ്ങുന്നു.

അദ്ദേഹത്തിന്റെ ഓർമ്മശക്തി അത്ഭുതകരമായിരുന്നു! 1995-ലാണ് തിരുമേനിയെ പരിചയപ്പെടാൻ അവസരമുണ്ടായത്. അന്ന് അദ്ദേഹം കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്തായും ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ പ്രസിഡന്റുമായിരുന്നു. യുവജനപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറി ആയിരുന്ന ഫാ. ജോബ്സൺ കോട്ടപ്പുറത്തിന്റെ താല്പര്യമാണ് എന്നെ സെൻട്രൽ കമ്മിറ്റിയിലേക്ക് നയിച്ചത്. പ്രസിഡന്റായിരുന്ന പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ കല്പന കിട്ടി ആദ്യ കമ്മിറ്റിക്ക് തിരുവല്ല ബഥനി അരമനയിൽ ചെല്ലുമ്പോൾ തിരുമേനി നേരത്തെ തന്നെ എത്തിയിരുന്നു.

സെൻട്രൽ കമ്മിറ്റിയിൽ പ്രസിഡന്റ് തിരുമേനി മിക്കവാറും ഒരു ശ്രോതാവായി ഇരിക്കുകയും അത്യാവശ്യ സന്ദർഭങ്ങളിൽ മാത്രം ഇടപെടുകയും ചെയ്യുന്ന രീതിയായിരുന്നു.

നിരണം, കോട്ടയം, കോട്ടയം സെൻട്രൽ, ഇടുക്കി ഭദ്രാസനങ്ങളുടെ റീജിയണൽ സെക്രട്ടറിയായി യുവജന പ്രസ്ഥാനത്തിൽ നടത്തിയ പ്രവർത്തനങ്ങൾ തിരുമേനി ശ്രദ്ധിച്ചു. കോട്ടയം (പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി), നിരണം (തിരുവല്ല ബഥനി അരമന), കൊല്ലം (മാർ എപ്പിഫാനിയോസ് സെന്റർ, അടൂർ) ഭദ്രാസനങ്ങളിൽ നടത്തിയ സാഹിത്യ ശില്പശാലകളിൽ തിരുമേനി ഉദ്ഘാടകനായി പങ്കെടുത്ത് നേതൃത്വം നൽകി.

ഞാൻ ബാങ്കളൂർ എക്യൂമെനിക്കൽ ക്രിസ്ത്യൻ സെന്ററിലേക്കും സാമ്പിയായിലെ മിൻഡോളോ എക്യൂമെനിക്കൽ ഫൗണ്ടേഷനിലേക്കും പ്രവർത്തനം മാറികഴിഞ്ഞപ്പോൾ തിരുമേനിയുമായുണ്ടായിരുന്ന പഴയ ബന്ധം കാര്യമായി തുടരാൻ കഴിഞ്ഞില്ല. പിന്നീട് 15 വർഷങ്ങൾക്കു ശേഷം വിപാസനയുടെ പ്രവർത്തനവുമായി ബന്ധപ്പെട്ടു ദേവലോകത്തു കാണാൻ ചെന്നപ്പോൾ ഇന്നലെ കണ്ടുപിരിഞ്ഞതുപോലെ ഈയുള്ളവനെ ഓർക്കുകയും പ്രവർത്തനങ്ങൾക്ക് പ്രാർത്ഥനയും സഹായങ്ങളും വാഗ്ദാനം ചെയ്യുകയുമുണ്ടായി. തിരുമേനി സത്യത്തിൽ എന്നെ അദ്ഭുതപ്പെടുത്തിക്കളഞ്ഞു!

ഒടുവിൽ കണ്ടത് കോവിഡിനു തൊട്ടു മുമ്പാണ്.വിപസ്സനയുടെ ഇപ്പോഴത്തെ ഡയറക്ടറും തിരുമേനിയുടെ അടുത്ത സുഹൃത്തുമായ ഡോ. ജോസഫ് പി. വർഗീസ് സാറിനോടൊപ്പം പരുമല ആശുപത്രിയിൽ ചെന്നപ്പോൾ ഏറെനേരം സംസാരിച്ചു. കൂടുതൽ സംസാരിക്കുന്നത് പ്രയാസമാകുമെന്നു കരുതി അര മണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ കൈമുത്തി യാത്ര പറഞ്ഞു.

തിരുമേനി വീണ്ടും ആരോഗ്യത്തോടെ തിരികെയെത്തും എന്നായിരുന്നു

എല്ലാവരെയുംപോലെ എന്റെയും പ്രതീക്ഷയും പ്രാർത്ഥനയും. പക്ഷെ ദൈവംതമ്പുരാന് തിരുമേനിയെക്കൊണ്ട് വേറെ ആവശ്യങ്ങൾ ഉണ്ടായിരുന്നു. കാലം ചെയ്ത മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്ത ഒരിക്കൽ പറഞ്ഞതുപോലെ, നമ്മളാരും സ്വർഗത്തിൽ എത്തിയില്ലെങ്കിലും പരിശുദ്ധ ബാവാ തിരുമേനിക്ക് ദൈവം തമ്പുരാൻ അവിടെ സവിശേഷമായ ഒരു സ്ഥാനം കരുതിയിട്ടുണ്ട്!



# സഭയിൽ സ്ത്രീ നേതൃത്വം

## ഡോ. ജെയ്സി കരിങ്ങാട്ടിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കായായി പ. ബസേലി യോസ് പൗലോസ് ദ്വിതീയൻ ബാവ അധികാരമേറ്റപ്പോൾ മാധ്യമ പ്രവർത്തകർ സഭയിൽ സ്ത്രീകൾക്കുള്ള പരിഗണനയിൽ മാറ്റം വരുത്തുമോ എന്നു ചോദിച്ചു. പ. ബാവായുടെ മറുപടി കൃത്യമായിരുന്നു. 'സഭയിൽ നൂറ്റാണ്ടുകളായി സ്തീകൾ നേരിടുന്ന അവഗണന മാറ്റിയെടുക്കുവാൻ ബോധപൂർവ്വമായ ശ്രമം നടന്നു വരുന്നു. സഭയുടെ ഭരണ സമിതികളിൽ സ്ത്രീകൾക്ക് പൂർണ്ണമായ വോട്ടവകാശം ഇനിയും നൽകിയിട്ടില്ല. അതിനുള്ള സാധ്യതകൾ അന്വേഷിക്കുകയാണ്.'

സഭയിൽ ഭരണ രംഗത്ത് സ്ത്രീ പങ്കാളിത്തത്തെക്കുറിച്ച് 2010 നവംബറിൽ പറഞ്ഞ പ്രസ്താവന 2011 ൽ 475-ാം നമ്പർ കല്പനയിലൂടെ അദ്ദേഹം യാഥാർത്ഥ്യമാക്കി. മലങ്കരസഭയിൽ സ്ത്രീകൾക്ക് സമ്പൂർണ്ണ ഇടവക യോഗാംഗത്വം നൽകുന്ന പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ കല്പന 2011-ൽ നിലവിൽ വന്നു. അതിൻ പ്രകാരം മലങ്കര ഓർത്തഡോക്സ് സഭയിലെ ഇടവക യോഗത്തിൽ വനിതകൾക്ക് 2011 മുതൽ വോട്ട



വകാശം ലഭ്യമായി. മലങ്കര ഓർത്തഡോക്സ് സഭയുടെ 2011 നവംബർ 19-ലെ ഭരണഘടന ഭേദഗതി അനുസരിച്ച് ഇടവക രജിസ്റ്ററിൽ പേരുള്ള എല്ലാ സ്ത്രീപുരുഷന്മാരും ഇടവക യോഗത്തിൽ അംഗങ്ങളായി. ഇടവക യോഗത്തിലെ എല്ലാ അംഗങ്ങൾക്കും, സ്ത്രീപുരുഷ വ്യത്യാസമില്ലാതെ, ഇടവക ഭരണ സമിതിയിലേക്ക് തെരഞ്ഞെടുക്കപ്പെടുവാനുള്ള അവകാശവും അംഗീകാരവും പ. പൗലോസ് ദ്വിതീയൻ ബാവായുടെ കാലത്ത് ലഭ്യമായി. അതിൻപ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലേക്ക് പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിന് 2011-ൽ സ്ത്രീകൾ വേട്ടു രേഖപ്പെടുത്തി. ഇടവക ഭരണസമിതിയിൽ 2012 മുതൽ സ്ത്രീകൾ സജീവമായി പങ്കാളികളായി.

ഇടവക ഭരണസമിതിയിൽ ട്രസ്റ്റി, സെകട്ടറി , ഓഡിറ്റർ, കമ്മിറ്റി അംഗങ്ങൾ എന്നീ നിലകളിൽ സ്ത്രീകൾക്ക് പ്രവർത്തിക്കുവാൻ അവസരം ലഭിച്ചു. ഇതോടെ ഇടവക യോഗത്തിൽ എല്ലാ ഭവനങ്ങൾക്കും പ്രാതിനിധ്യം ലഭ്യമായി. പുരുഷന്മാരില്ലാത്ത ഭവനങ്ങൾക്ക് ഇടവക യോഗാംഗത്വം ലഭിക്കാതിരുന്ന ജീർണ്ണിച്ച സംവിധാനമാണ് പ. പൗലോസ് ദ്വിതീയൻ ബാവായുടെ കല്പനയിലൂടെ തിരുത്തപ്പെട്ടത്. ഇതോടെ നിരവധി സ്ത്രീകൾക്ക് ഇടവക ഭരണ സമിതികളിൽ ക്രിയാത്മകമായി പ്രവർത്തിക്കുവാൻ അവസരം ലഭ്യമായി. സ്ത്രീകളായ ട്രസ്റ്റിയും സെക്രട്ടറിയുമുള്ള ഇടവകകളും മലങ്കര ഓർത്തഡോക്സ് സഭയിൽ ഉണ്ടായി. സ്ത്രീ നേതൃത്വ മുന്നേറ്റത്തിന്റെ പുത്തൻ ഉണർവ്വ് ലഭിച്ച കാലഘട്ടമായിരുന്നു പ. ബാവായുടെത്.

ഇടവകയോഗത്തിൽ സ്ത്രീപങ്കാളിത്തം സഭയുടെ ഭദ്രാസന കേന്ദ്ര സമിതികളിൽ സ്ത്രിപ്രാതിനിധ്യം നൽകുന്നത്തിന്റെ പ്രാരംഭമായി കണക്കാക്കണമെന്നു പ. ബാവാ സ്ത്രീസംഘങ്ങളോടുള്ള പല പ്രസംഗങ്ങളിലും പറഞ്ഞിട്ടുണ്ട്. എന്നാൽ ഇടവകയോഗത്തിലും ഇടവക ഭരണസമിതികളിലും സ്ത്രീകളുടെ സജീവ പങ്കാളിത്തവും നേതൃത്വം ഉണ്ടാകാത്തതിലുള്ള ഖേദവും പ. ബാവ പറഞ്ഞിട്ടുണ്ട്. സ്തീപുരുഷ പങ്കാളിത്തത്തോടെ ഇടവക പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കണമെന്നുള്ളതായിരുന്നു പ.ബാവായുടെ നിലപാട്.

ഇടവകയോഗത്തിൽ സ്ത്രീപങ്കാളിത്തം ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ പുത്തൻ സമീപനമാണ് നിലവിൽ വന്നത്. ഈ കല്പന വഴി ഇടവകയിൽ പരമ്പരാഗതമായി നിലനിന്ന സ്ത്രീപുരുഷ വിവേചനം ലഘൂകരിക്കുവാൻ കഴിഞ്ഞു. പ. ബാവ പകർന്ന സ്ത്രീ നേതൃത്വശേഷി ഫലപ്രദമാക്കുവാൻ വനിതാ സംഘടനകൾ ബോധപൂർവ്വമായ ബോധവൽക്കരണവും പഠന ക്ലാസ്സുകളും ക്രമമായി സംഘടിപ്പിച്ചെങ്കിൽ മാത്രമേ ഇടവക തലത്തിൽ നേതൃത്വത്തിലേക്ക് സ്ത്രീകൾ എത്തുകയുള്ളു. വൈദികരുടെ

ഗുണപരമായ കാര്യശേഷി നിർവഹണവും ഇക്കാര്യത്തിൽ ഉണ്ടാകണം.

സമൂഹത്തിൽ സ്ത്രീകൾ നേരിടുന്ന അതിക്രമങ്ങൾക്ക് എതിരെ സ്ത്രീ സുരക്ഷയും ശക്തീകരണവും സഭാതലത്തിൽ പകരുവാനായി പെൺമയുടെ നന്മ എന്ന പദ്ധതി സഭാ മാനവ ശക്തികരണ വിഭാഗത്തിന്റെ നേതൃത്വത്തിൽ 2013-ൽ പ. ബാവായുടെ നേതൃത്വത്തിൽ ആരംഭിച്ചത് ശ്രദ്ധേയമാണ്. സ്ത്രീ സുരക്ഷയും ശക്തീകരണവും ലക്ഷ്യമിട്ടുള്ള ബോധവൽക്കരണവും കർമ്മ പരിപാടികളും ഈ പദ്ധതിയിലൂടെ ആവിഷ്ക്കരിച്ചു. പരിശുദ്ധ മറിയാമ്മിന്റെയും ഏലിശുബായുടെയും കൂടിക്കാഴ്ച ഞായർ സ്ത്രീ സുരക്ഷാവാരമായി സഭ മുഴുവൻ ആചരിക്കുവാനും പ. ബാവ കല്പന നൽകി.

മലങ്കരസഭയിൽ കാതോലിക്കായായി 11 വർഷത്തോളം സഭയെ സുധീരമായി നയിച്ച പ. പൗലോസ് ദ്വിതീയൻ ബാവ ഇടവക തലത്തിൽ സ്ത്രീ നേതൃത്വത്തിന് പുതിയ ദിശ പകർന്നു. സഭയിലെ സ്ത്രീ സമൂഹത്തിന്റെ വിനീതമായ പ്രണാമം.





# കരുണയുടെ സന്ദേശം

## സയ്യിദ് സാദിക്ക് അലി ശിഹാബ് തങ്ങൾ

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നിര്യാണത്തിൽ അഗാധമായ ദുഃഖവും അനുശോചനവും രേഖപ്പെടുത്തുന്നു.

പൗരസ്ത്യ കാതോലിക്കാ ബാവായും മലങ്കര മെത്രാപ്പൊലീത്തയുമായ അദ്ദേഹം സഭയ്ക്കും സമൂഹത്തിനും നൽകിയ സേവനങ്ങൾ വലുതാണ്. മതസൗഹാർദത്തിന്റെയും കരുണയുടെയും സന്ദേശം ഉയർത്തിപ്പിടിച്ച അദ്ദേഹം സമൂഹത്തിനു സേവനം പകരുന്നതിൽ ആത്മസംതൃപ്തി കണ്ടെത്തി. കാതോലിക്കാ ബാവായുടെ 70–ാം ജന്മദിനത്തോടനുബന്ധിച്ച് തുടക്കമിട്ട 'സ്നേഹസ്പർശം' പദ്ധതി ഇതിന്റെ ഉദാഹരണമാണ്. സൗജന്യ കാൻസർ ചികിത്സ നൽകുന്ന പദ്ധതിയാണിത്.

കോഴിക്കോട് പറമ്പിൽക്കടവ് എംഎഎം യുപി സ്കൂൾ വിദ്യാർഥിയും ഭിന്നശേഷിക്കാരനുമായ എം. എം. അനുഗ്രഹിനെയും സഹപാഠി ഫാത്തിമ ബിസ്മിയെയും കാണാൻ മാത്രമായി മൂന്നു വർഷം മുൻപ് കാതോലിക്കാ ബാവാ കോഴിക്കോട് എത്തിയത് ഓർക്കുന്നു. സെറിബ്രൽ പാൾസി ബാധിച്ചതിനാൽ നടക്കാൻ കഴിയാത്ത അനുഗ്രഹിനെ സ്കൂളിൽ എല്ലാ കാര്യങ്ങളിലും സഹായിക്കുന്നത് ഫാത്തിമയാണ്. ഇരുവരെയും വീട്ടിലെത്തി അനുമോദിച്ച അദ്ദേഹം, തുടർന്ന് കോട്ടയം ദേവലോകം സഭാ ആസ്ഥാനത്തേക്ക് അവരെ ക്ഷണിച്ചു. അഞ്ചു ലക്ഷം രൂപയുടെ സ്നേഹസമ്മാനം മാത്രമല്ല അദ്ദേഹം ആ കുട്ടികൾക്ക് നൽകിയത് റെയിൽവേ സ്റ്റേഷനിൽ നേരിട്ടെത്തി ഇരുവരെയും സ്വീകരിക്കുകയും അരമനയിൽ കൊണ്ടുപോയി നേരിട്ട് ഭക്ഷണം വിളമ്പിക്കൊടുക്കുകയും ചെയ്തു. കരുണയും മാനവികതയും ഉയർത്തിപ്പിടിച്ച വലിയ ഇടയനാണ് കടന്നുപോകുന്നത്. സഭയുടെ പരമാധ്യക്ഷനായി ഉയരങ്ങളിൽ നിൽക്കുമ്പോഴും ഏറ്റവും സാധാരണക്കാരുടെ വേദനകൾ കണ്ടറിയുകയും ആശ്വസിപ്പിക്കുകയും ചെയ്ത അദ്ദേഹത്തിന്റെ വിയോഗം സഭയ്ക്കും സമൂഹത്തിനും വലിയ നഷ്ടമാണ്. സഭാ വിശ്വാസികളുടെ ദുഃഖത്തിൽ ഞാനും പങ്കുചേരുന്നു. അദ്ദേഹം ഉയർത്തിപ്പിടിച്ച മനുഷ്യസ്നേഹത്തിന്റെ മാർഗദീപം കെടാതെ നമുക്കു സൂക്ഷിക്കാം.

കുന്നങ്കുളത്തിനടുത്ത് പഴഞ്ഞിയിൽ സെന്റ് മേരീസ് കത്തീഡ്രലിൽ കാതോലിക്കാ ബാവക്ക് നല്കിയ സ്വീകരണത്തിൽ ഞാനും പങ്കെടുത്തിരുന്നു.

# മുത്തൂറ്റ് കുടുംബവും
# പ. ബാവാതിരുമേനിയും

## അലക്സാണ്ടർ ജോർജ് മുത്തൂറ്റ്

(ഡപ്യൂട്ടി മാനേജിംഗ് ഡയറക്ടർ, മുത്തൂറ്റ് ഗ്രൂപ്പ്)

ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയേസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കതോലിക്കാ ബാവാ തിരുമേനി ലോകപ്രകാരം നമ്മെ വിട്ടുപിരിഞ്ഞ് സ്വർഗ്ഗീയ മഹോന്നതങ്ങളിൽ പൂർവ്വപിതാക്കന്മാരോടൊപ്പം ചേർക്കപ്പെട്ടിട്ട് ഏതാനും നാളുകൾ പിന്നിടുന്നു.

കഴിഞ്ഞ നാല് പതിറ്റാണ്ട് കാലം മെത്രാപോലീത്തയായും പൗരസ്ത്യ കതോലിക്കയായും മലങ്കര മെത്രാപ്പൊലീത്തയായും പരിശുദ്ധ സഭയെ നയിച്ച പരിശുദ്ധ ബാവാതിരുമേനിയുടെ വേർപാട് ആകമാന ക്രൈസ്തവ സഭകൾക്കും സമൂഹത്തിനും നികത്താനാവാത്ത നഷ്ടമാണ്. പ്രതികൂല സാഹചര്യങ്ങളിൽ യിസ്രയേൽ ജനത്തെ നയിക്കുവാൻ മോശയെ ദൈവം നിയോഗിച്ചതുപോലെ പ്രതിസന്ധികളുടേയും പ്രയാസങ്ങളുടേയും ഒരു വ്യാഴവട്ടക്കാലം മലങ്കരസഭാനൗകയെ അചഞ്ചലമായി മുൻപോട്ട് നയിക്കുന്നതിനും സുരക്ഷിതതീരങ്ങളിൽ എത്തിക്കുന്നതിനും ദൈവം നിയോഗിച്ചത് നമ്മുടെ ഈ പരിശുദ്ധ പിതാവിനെയാണ്. ദൈവത്തിലുള്ള നിർമ്മലമായ ഭക്തിയും, സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസവും സഭയോടുള്ള അളവറ്റ കൂറും, സഭാമക്കളോടുള്ള നിഷ്കളങ്കമായ സ്നേഹവും, നീതിക്ക് വേണ്ടിയുള്ള അശ്രാന്തപരിശ്രമങ്ങളും, സാമൂഹ്യപ്രതിബദ്ധതയും അദ്ദേഹത്തിന്റെ ഉന്നത വ്യക്തിത്വത്തിന്റെ സവിശേഷതകൾ ആയിരുന്നു. വാക്കുകളിലെ ഊഷ്മളതയും നിലപാടുകളിലെ ദൃഢതയും പ്രവർത്തനങ്ങളിലെ സത്യസന്ധതയും പരിശുദ്ധ ബാവാതിരുമേനിയുടെ വ്യക്തിത്വ സവിശേഷതകളായിരുന്നു. അദ്ദേഹത്തിന്റെ വിശുദ്ധജീവിതവും ഹൃദയനൈർമ്മല്യതയും എല്ലാവർക്കും ഉദാത്തമാതൃകയാണ്.

തിരുമനസ്സിന്റെ സ്നേഹവാൽസല്യങ്ങളും പ്രാർത്ഥനകളും പ്രോത്സാഹനങ്ങളും ജീവിതയാത്രയിലുടനീളം മുത്തൂറ്റ് കുടുംബത്തിനും യശ്ശശരീരനായ എന്റെ പിതാവ് എം. ജി. ജോർജ്ജ് മുത്തൂറ്റിനും എനിക്ക് വ്യക്തിപരമായും ലഭിച്ചുവെന്നത് അനുഗ്രഹമായി കരുതുന്നു. പല സന്ദർഭങ്ങളിലും ഞാനും പരിശുദ്ധ പിതാവിന്റെ സമൃദ്ധമായ സ്നേഹത്തിന്റെ ഗുണഭോക്താവാണ്. ദില്ലിയിലെ മുത്തൂറ്റ് ഗ്രൂപ്പ് നോർത്ത് കോർപ്പറേറ്റ് ഓഫീസിലേക്കും ന്യൂഡൽഹി അളകനന്ദയിൽ ഞങ്ങളുടെ പോൾ.എം. ജോർജ്ജ് ഗ്ലോബൽ

സ്ക്കൂളിലേക്കുമുള്ള അദ്ദേഹത്തിന്റെ സന്ദർശനവേളകളിൽ സ്നേഹാശീർവാദങ്ങൾ ഞങ്ങൾക്ക് സമൃദ്ധമായി ചൊരിഞ്ഞു നൽകി. ദൈവതേജസ്സിൽ നിറഞ്ഞു നിന്ന തിരുമേനിയുടെ ശോഭയേറിയ മുഖകാന്തിയും പുഞ്ചിരിയും ഇപ്പോഴും സ്മൃതിപഥത്തിൽ ഊഷ്മള സ്മരണകളുണർത്തുന്നു.

ജാതിമതവർഗ്ഗ ഭേദമെന്യെ സമൂഹത്തിന് തിരുമേനി ചൊരിഞ്ഞു നൽകിയ അനുഗ്രഹങ്ങൾ അദ്ദേഹത്തെ ഒരു വിശ്വപൗരനാക്കുന്നു. നശ്വരമായ ഭൗതികജീവിതത്തെ അനശ്വരമാക്കിയ ഉന്നത ആത്മീയ വ്യക്തിത്വമായിരുന്നു അദ്ദേഹം. പരിശുദ്ധസഭയ്ക്കും, ഡൽഹി ഭദ്രാസനത്തിനും തിരുമേനി നൽകിയ ആത്മീയ നേതൃത്വം വാക്കുകൾക്കതീതമാണ്.

പരിശുദ്ധ പിതാവിന് മുത്തൂറ്റ് കുടുംബവുമായുള്ള ബന്ധത്തിന് നാല് പതിറ്റാണ്ടിന്റെ ചരിത്രമുണ്ട്. എന്റെ പിതാവ് ദിവംഗതനായ എം.ജി. ജോർജ് മുത്തൂറ്റും തിരുമേനിയും പരിശുദ്ധ വട്ടക്കുന്നേൽ ബാവാ തിരുമേനി (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ)യുടെ സ്നേഹഭാജനങ്ങളായിരുന്നു. എന്റെ പിതാവ് എൺപതുകൾ മുതൽ ഡൽഹി ഭദ്രാസനത്തെ മാനേജിംഗ് കമ്മറ്റിയിൽ പ്രതിനിധീകരിച്ചിരുന്നു. പരിശുദ്ധ പരുമല തിരുമേനിക്കും പുത്തൻകാവിൽ കൊച്ചു തിരുമേനിക്കും ശേഷം ഈ തലമുറയിൽ 40 വയസ്സിനുതാഴെ പ്രായത്തിൽ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഏകവ്യക്തി പരിശുദ്ധ ബാവാ തിരുമേനിയാണ്. അന്ന് പരിശുദ്ധ വട്ടക്കുന്നേൽ ബാവാതിരുമേനിയും, പൗലോസ് മാർ മിലിത്തി



യോസ് തിരുമേനിയുമൊക്കെ ഉൾപ്പെടുന്ന പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡിലേക്ക് പ്രത്യേക ക്ഷണിതാവായി വിളിച്ചുവരുത്തിയത് എന്റെ പിതാവിന് ലഭിച്ച അസുലഭ അനുഗ്രഹമായിരുന്നു. അക്കാലംമുതൽ പരിശുദ്ധ തിരുമേനിയുമായി ആരംഭിച്ച ആത്മീയബന്ധം 05.03.2020-ൽ എന്റെ പിതാവിന്റെ മരണം വരെയും അദ്ദേഹം തുടർന്നിരുന്നു എന്നത് എനിക്ക് പൂർണ്ണ ബോദ്ധ്യമുള്ള വസ്തുതയാണ്. പരിശുദ്ധ ബാവായുടെ കാലഘട്ടത്തിലാണ് ഒരു പതിറ്റാണ്ടുകാലം എന്റെ പിതാവ് മലങ്കരസഭയുടെ അത്മായ ട്രസ്റ്റിയായി ഉയർത്തപ്പെട്ടത്. പ്രതിസന്ധികളുടെ ആ കാലഘട്ടത്തിൽ പരിശുദ്ധ ബാവായ്ക്ക് ഉറച്ച പിന്തുണ നൽകുവാൻ എന്റെ പിതാവിന് സാധിച്ചുവെന്നത് ഞങ്ങൾക്ക് അഭിമാനകരമാണ്. മലങ്കരസഭയുടെ ശോഭനമായ ഭാവിയെ മുൻനിർത്തിയുള്ള അനേകം പദ്ധതികൾ ഇരുവരുടെയും സംഭാഷണങ്ങളിൽ രൂപപ്പെട്ടു. സഭയുടെ ചരിത്രത്തിൽ സുവർണ്ണലിപികളിൽ രേഖപ്പെടുത്തിയ അനേകം പദ്ധതികളും പ്രവർത്തനങ്ങളും ആ കാലഘട്ടത്തിൽ യാഥാർത്ഥ്യമായി. ട്രസ്റ്റി സ്ഥാനമൊഴിഞ്ഞതിനുശേഷമുള്ള കാലഘട്ടത്തിലും പരിശുദ്ധ ബാവാ തിരുമേനിയുമായി നിരന്തരം ബന്ധപ്പെട്ടിരുന്നു. സങ്കീർണ്ണമായ സഭാകാര്യങ്ങളിൽ പരിശുദ്ധ ബാവാ തിരുമേനിയ്ക്ക് ഉറച്ച പിന്തുണ നൽകുവാൻ അദ്ദേഹം എന്നും സന്നദ്ധമായിരുന്നു. പരിശുദ്ധ ബാവാ തിരുമേനിയുമായി ആഴ്ചയിൽ ഒരിക്കലെങ്കിലും ഫോണിൽ ബന്ധപ്പെടുകയും, ദൈർഘ്യമേറിയ സംഭാഷണമദ്ധ്യേ അദ്ദേഹം നിർദ്ദേശിക്കുന്ന കാര്യങ്ങൾ അനുസരിക്കുവാൻ എന്നും എന്റെ പിതാവ് ശ്രദ്ധിച്ചിരുന്നു.

പരിശുദ്ധ ബാവാ തിരുമേനി സ്ഥാനമേറ്റതിനു ശേഷമാണ് മുത്തൂറ്റ് ഗ്രൂപ്പിന്റെ കുന്നംകുളം ബ്രാഞ്ച് ഉദ്ഘാടനം ചെയ്യപ്പെട്ടത്. പരിശുദ്ധ ബാവാ തിരുമേനിയെ ഉദ്ഘാടനത്തിനു ക്ഷണിച്ചതിനുശേഷമാണ് ആകസ്മികമായി എന്റെ ജ്യേഷ്ഠസഹോദരൻ പോൾ.എം. ജോർജിന്റെ വേർപാട് സംഭവിച്ചത്. പ്രതിസന്ധികളുടെയും ദുഃഖത്തിന്റെയും ആ കാലത്ത് പരിശുദ്ധ ബാവാ തിരുമേനി ഞങ്ങൾക്കു നൽകിയ സ്നേഹവും, കരുതലും, പ്രാർത്ഥനയും, ആശ്വാസ വചനങ്ങളും ഒരിക്കലും മുത്തൂറ്റ് കുടുംബത്തിന് മറക്കുവാൻ കഴിയുകയില്ല. ദുഃഖാചരണത്തിനുശേഷം പിന്നീട് പരിശുദ്ധ ബാവാതിരുമേനി തന്നെയാണ് കുന്നംകുളം ബ്രാഞ്ചിന്റെ ഉദ്ഘാടനം നിർവ്വഹിച്ചത് എന്നത് നന്ദിപൂർവ്വം സ്മരിക്കുന്നു.

പരുമലയിൽ വെച്ച് എന്റെ വിവാഹകൂദാശയിൽ പരിശുദ്ധ ബാവാ തിരുമേനി മുഖ്യകാർമ്മികനായിരുന്നു എന്നത് എനിക്ക് ലഭിച്ച വലിയ ഭാഗ്യമായി ഞാൻ കരുതുന്നു. ഡൽഹിയിലെ ഞങ്ങളുടെ ഭവനത്തിൽ പരിശുദ്ധ പിതാവ് പല അവസരങ്ങളിലും സന്ദർശിച്ച് അനുഗ്രഹിച്ചിട്ടുണ്ട്.

ഡൽഹിയിലെ മുത്തൂറ്റ് ഗ്രൂപ്പിന്റെ പുതിയ കോർപ്പറേറ്റ് ഓഫീസിൽ തിരുമേനി നടത്തിയ അനുഗ്രഹ സന്ദർശനം ഇന്നും ഞങ്ങളുടെ ഓർമ്മയിലുണ്ട്.

വളരെയധികം സമയം ഓഫീസിൽ ചിലവഴിക്കുകയും മുത്തൂറ്റ് കുടുംബ ത്തിനും സ്ഥാപനങ്ങൾക്കും ഞങ്ങളുടെ സംരംഭങ്ങൾക്കും ജീവനക്കാർക്കും പ്രാർത്ഥനകളും ആശംസകളും നേരുകയും ചെയ്തു. പിന്നീട് പലരോടും മുത്തൂറ്റ് ഗ്രൂപ്പിന്റെ വളർച്ചയെപ്പറ്റിയും, ഡൽഹിയിലെ ഓഫീസ് സന്ദർശന ത്തെപ്പറ്റിയും തിരുമേനി വളരെ താൽപര്യപൂർവ്വം സംസാരിച്ചിരുന്നു.

പോൾ എം.ജോർജിന്റെ സ്മാരകമായി വിദ്യാഭ്യാസമേഖലയിൽ അന്താ രാഷ്ട്ര നിലവാരം പുലർത്തുന്ന ഡൽഹിയിലെ പോൾ ജോർജ് ഗ്ലോബൽ സ്കൂൾ പരിശുദ്ധ ബാവാ തിരുമേനി 2018 ഏപ്രിലിൽ സന്ദർശിക്കുകയും രണ്ട് മണിക്കൂറിലധികം സ്കൂളിൽ ചിലവഴിക്കുകയും വിദ്യാഭ്യാസരംഗത്ത് മുത്തൂറ്റ് ഗ്രൂപ്പ് നേടിയെടുത്ത നേട്ടങ്ങളെ പ്രകീർത്തിക്കുകയും സ്കൂളിന്റെ പ്രവർത്തകരെ അനുഗ്രഹിക്കുകയും ചെയ്തു.

സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ട ജനസമൂഹത്തിന് തിരുമേനി എന്നും കരുണയുടെ തൂവൽസ്പർശമായിരുന്നു. പരിശുദ്ധ ബാവാ തിരു മേനി തുടക്കം കുറിച്ച 'സ്നേഹസ്പർശം' പദ്ധതികളിലൂടെ ആയിരക്കണ ക്കിന് നിർദ്ദന രോഗികൾക്ക് ആശ്വാസം പകർന്നു നൽകി. സമൂഹത്തിൽ ആദരിക്കപ്പെടുന്ന ഉന്നത വ്യക്തികളായ M.A. യൂസഫലി, ഗായിക K.S. ചിത്ര, മമ്മൂട്ടി, മോഹൻലാൽ എന്നിവരൊക്കെ തിരുമേനിയുടെ കാരുണ്യപ ദ്ധതികളിൽ പങ്കാളികളായത് അദ്ദേഹത്തിന്റെ വ്യക്തി മാഹാത്മ്യം തിരിച്ച റിഞ്ഞുകൊണ്ടും സേവനപദ്ധതികളിലെ ലക്ഷ്യപ്രാപ്തി മനസ്സിലാക്കിയു മാണ്.



മുത്തൂറ്റ് M. ജോർജ് ചാരിറ്റി ഫൗണ്ടേഷന്റെ സേവന പ്രവർത്തനങ്ങളിൽ തിരുമേനി എന്നും അതീവ തൽപരനായിരുന്നു. പലപ്പോഴും വിവരങ്ങൾ ചോദിച്ച് മനസ്സിലാക്കുകയും, ബന്ധപ്പെട്ട പൊതുചടങ്ങുകളിൽ സംബന്ധിക്കുകയും ചെയ്തിരുന്നു. മുത്തൂറ്റ് ഗ്രൂപ്പ് നിർധന യുവതികൾക്കായി നൽകി വരുന്ന 'വിവാഹസമ്മാന'പദ്ധതിയുടെ ചടങ്ങിലും വികലാംഗർക്കായി കൃത്രിമ കാലുകൾ നൽകി വരുന്ന 'സ്നേഹസഞ്ചാരിണി' പദ്ധതിയുടെ ചടങ്ങിലും പരിശുദ്ധ ബാവാതിരുമേനി മുഖ്യഅതിഥിയായി പങ്കെടുത്തു.

കോഴഞ്ചേരി, പത്തനംതിട്ട മുത്തൂറ്റ് ആശുപത്രികൾ, വരിക്കോലി മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി, മുത്തൂറ്റ് ഗ്രൂപ്പിന്റെ പൊതുചടങ്ങുകൾ, കേരളത്തിലെ കുടുംബാംഗങ്ങളുടെ കൂദാശകൾ എന്നിവയിലൊക്കെ പരിശുദ്ധ ബാവാ തിരുമേനി അനുഗൃഹീത സാന്നിദ്ധ്യമായിരുന്നു.

അത്മായട്രസ്റ്റി സ്ഥാനമൊഴിഞ്ഞതിനുശേഷം 2018 ജനുവരിയിൽ, മലങ്കരസഭയിലെ വ്യവസായ-വാണിജ്യ-പൊതുരംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച സഭാംഗങ്ങളെ ആദരിക്കുന്നതിനുവേണ്ടി എന്റെ പിതാവ് മുൻകൈ എടുത്ത് മുത്തൂറ്റ് ഗ്രൂപ്പിന്റെ ആഭിമുഖ്യത്തിൽ എറണാകുളത്ത് സംഘടിപ്പിച്ച International Business Meet-ൽ പരിശുദ്ധ ബാവാ തിരുമേനി നിറഞ്ഞ സാന്നിദ്ധ്യമായിരുന്നു. സഭാംഗങ്ങളായ 150-ലേറെ ഉന്നതവ്യക്തികൾ പങ്കെടുത്ത ചടങ്ങിൽ പരിശുദ്ധ ബാവാ തിരുമേനി അദ്ധ്യക്ഷത വഹിക്കുകയും, അവാർഡുകൾ വിതരണം ചെയ്യുകയും ചെയ്തു. M.A. യൂസഫലിയെ പോലുള്ള പ്രമുഖരും, പരിശുദ്ധസഭയിലെ തിരുമേനിമാരും പങ്കെടുത്ത പ്രൗഢഗംഭീരമായ ചടങ്ങ് സഭയ്ക്ക് അഭിമാനകരമായിരുന്നു.

പരുമലയിലെ സെന്റ് ഗ്രീഗോറിയോസ് ഇന്റർ നാഷണൽ കാൻസർ സെന്ററിന്റെ പൂർത്തീകരണം പരിശുദ്ധ ബാവാതിരുമേനിയുടെ വലിയ സ്വപ്നമായിരുന്നു. എന്നാൽ അതിന്റെ പൂർത്തീകരണത്തിനുവേണ്ടി തിരുമേനിക്ക് വളരെയേറെ ക്ലേശങ്ങൾ സഹിക്കേണ്ടി വന്നു. അത്തരം സന്ദർഭങ്ങളിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ നിർദ്ദേശങ്ങൾ പാലിച്ചും, താൽപര്യങ്ങൾ മാനിച്ചും എന്റെ പിതാവിനും മുത്തൂറ്റ് ഗ്രൂപ്പിനും വലിയ തോതിൽ ആ സംരംഭത്തിൽ പങ്കാളിയാകുവാൻ ഭാഗ്യം ലഭിച്ചു.

പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ പരിശുദ്ധ ബാവാതിരുമേനിയ്ക്ക് എന്നും പൂർണ്ണ വിശ്വാസമായിരുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ നിരന്തരം അനുഗ്രഹം ലഭിച്ചു കൊണ്ടിരിക്കുന്ന ഒരു പ്രസ്ഥാനമാണ് ഞങ്ങളുടേത്. ഞങ്ങളുടെ പൂർവ്വപിതാവായ തേവർവേലിൽ മത്തായി കത്തനാർ രണ്ടാമൻ പരിശുദ്ധ പരുമല തിരുമേനിയുടെ സതീർത്ഥ്യനായിരുന്നു.

എന്റെ പിതാവിന്റെ ആകസ്മികമായ വേർപാട് എല്ലാവരെയുംപോലെ പരിശുദ്ധ ബാവാ തിരുമേനിയെയും അതീവദുഃഖത്തിലാഴ്ത്തി. പരുമലയിൽ ചികിത്സയിലായിരുന്ന പരിശുദ്ധ ബാവാ തിരുമേനിയെ വിവരം അറിയിച്ചിരുന്നില്ല. എന്നാൽ പതിവുപോലെ രാവിലെ അഞ്ച് മണിക്ക് പത്രം വായിക്കുമ്പോൾ വിവരമറിഞ്ഞ തിരുമേനി വളരെ ദുഃഖിതനായി. പിതാവിന്റെ അന്ത്യശുശ്രൂഷകളിൽ തിരുമേനിക്ക് പങ്കെടുക്കുവാൻ സാധിച്ചില്ലെങ്കിലും അദ്ദേഹത്തിന്റെ പ്രാർത്ഥനകളും, ആശ്വാസവചനങ്ങളും ഞങ്ങൾക്ക് തീരാദുഃഖത്തിന്റെ ആ നാളുകളിൽ തികഞ്ഞ പ്രത്യാശ നൽകി.

എന്റെ പിതാവിന്റെ വേർപാടിനുശേഷം കഴിഞ്ഞ മെയ് 8ന് എന്റെ പ്രിയ മാതാവിന്റെ പേർക്ക് തികഞ്ഞ രോഗാവസ്ഥയിലും പരുമല ആശുപത്രിയിൽ നിന്നും പരിശുദ്ധ ബാവാതിരുമേനി അയച്ചുതന്ന അനുഗ്രഹകൽപന ഞങ്ങൾ അമൂല്യനിധിയായി കരുതുന്നു. എന്റെ പിതാവിന്റെ സഭാസ്നേഹത്തെയും, സേവനങ്ങളെയും നന്ദിപൂർവ്വം സ്മരിക്കുന്ന പരിശുദ്ധ ബാവാ തിരുമേനിയുടെ വാക്കുകൾ കണ്ണുനീർകണങ്ങളോടെ ഞങ്ങൾ ഹൃദയത്തിലേറ്റുന്നു. ആ സ്നേഹനിധിയും സഭാസ്നേഹിയുമായിരുന്ന എന്റെ പിതാവിന്റെ പാത പിന്തുടരുമെന്നുള്ള ഞങ്ങളുടെ കുടുംബത്തിന്റെ ഉറച്ച തീരുമാനത്തെ പരിശുദ്ധ പിതാവ് അനുഗ്രഹപൂർവ്വം പ്രശംസിച്ചത് ഞങ്ങളെ കൂടുതൽ കർമ്മനിരതരാക്കുന്നു.

പരിശുദ്ധ ബാവാ തിരുമേനിയെ പറ്റിയുള്ള മനോഹര ഓർമ്മകൾ എക്കാലവും നമ്മുടെ മനസ്സിൽ നിലനിൽക്കും. ആ ദീപ്ത സ്മരണകൾ നമ്മുടെ ഭാവി ജീവിതത്തിന് വഴി തെളിക്കും. തിരുമേനി നമുക്കുവേണ്ടി അർപ്പിക്കുന്ന പ്രാർത്ഥകൾ നമ്മുടെ ആത്മീയ ജീവിതത്തിന് വഴികാട്ടിയാകും. അദ്ദേഹം അർപ്പിക്കുന്ന സ്വർഗ്ഗീയബലിയിൽ ദിവംഗതരായ എന്റെ പിതാവും, സഹോദരനും ഉൾപ്പെടെയുള്ള മൺമറഞ്ഞ കുടുംബാംഗങ്ങൾക്ക് പങ്കുചേരുവാൻ കാരുണ്യവാനായ ദൈവം അവസരമൊരുക്കുമെന്ന് ഞാൻ കർത്താവിൽ പ്രത്യാശിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനിയുടെ മദ്ധ്യസ്ഥ പ്രാർത്ഥനകൾ പരിശുദ്ധ സഭയുടെ ഭാവികാലത്തെ പ്രകാശപൂരിതമാക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. പരിശുദ്ധ പിതാവിന്റെ പാവനസ്മരണകൾക്കുമുമ്പിൽ മുത്തൂറ്റ് കുടുംബാംഗങ്ങളുടെ പ്രാർത്ഥനാപുഷ്പങ്ങൾ ആദരവോടെ അർപ്പിക്കുന്നു.



# ഓർമ്മകളിലെ സുഗന്ധം

## ജോർജ് തഴക്കര

ഓർമ്മകളിലെ സുഗന്ധമാണ് പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ. മലങ്കര ഓർത്തഡോക്സ് സഭയുടെ നിശ്ചയ ദാർഢ്യത്തിന്റെ പ്രതീകമാണ് അദ്ദേഹം. വ്യവഹാരരഹിതമായ സഭയ്ക്കു വേണ്ടി അദ്ദേഹത്തിനു പോരാടേണ്ടി വന്നു. ഒട്ടുവളരെ ഓർമ്മകളുമായി ബന്ധപ്പെട്ട് എന്റെ ജീവിതത്തിൽ അദ്ദേഹം നിറഞ്ഞു നിൽക്കുന്നു.

പരിശുദ്ധ പിതാവിനെ ആദ്യമായി കാണുന്നത് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ദേവാലയത്തിൽ വച്ച് നടന്ന മേൽപ്പട്ടസ്ഥാനത്തേക്കുള്ള സ്ഥാനാരോഹണ സമയത്താണ്. പ്രായത്തിൽ കുറവുള്ള ഫാ. കെ. ഐ. പോൾ അഭിഷിക്തനായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തയായി. ദൈവനിയോഗത്തിന്റെ നിവർത്തീകരണത്തിനായുള്ള വട്ടക്കുന്നേൽ ബാവായുടെ കണ്ടെത്തലായിരുന്നു ആ സ്ഥാനലബ്ധി.

ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ് 2005 മാർച്ച് ഒന്നിന് ഓൺലൈൻ ന്യൂസ് ആയി ഫാ. ഷേബാലി പുനഃപ്രസിദ്ധീകരിക്കാൻ തുടങ്ങിയതോടെയാണ് സഭാനേതൃനിരയുമായുള്ള എന്റെ വ്യക്തിബന്ധം തുടങ്ങുന്നത്. 'വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുനാൾ സമാപിച്ചു', 'കാതോലിക്കേറ്റ് ശതാബ്ദിയാഘോഷം', 'ഓർത്തഡോക്സ് സഭ നാലു ബിഷപ്പുമാരെ വാഴിക്കുന്നു', 'ക്രിമിനൽ രാഷ്ട്രീയം വെല്ലുവിളി: ഡോ. പി. സി. അലക്സാണ്ടർ' തുടങ്ങിയ തലക്കെട്ടുകളോടുകൂടിയ വാർത്തയും ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തയുടെ 'വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്' അനുസ്മരണ പ്രഭാഷണവുമായിരുന്നു ആദ്യ ലക്കത്തിന്റെ ഉള്ളടക്കം. വിവിധ രാജ്യങ്ങളിലുള്ള സഭാവിശ്വാസികൾക്ക് സഭാവാർത്ത അറിയുവാനുള്ള ഒരു പ്രധാന മാധ്യമമായിരുന്നു ഇത്.

സെന്റ് പോൾസ് മിഷൻ സെന്ററിൽ വച്ച് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുമായുള്ള ഒരു സ്വകാര്യ സംഭാഷണമധ്യേ 'ഇനിയത്തെ കാതോലിക്ക ബാവ അങ്ങാണല്ലോ' എന്നു പറഞ്ഞപ്പോൾ 'ഞാനാകില്ല' എന്നാണ് അതിനദ്ദേഹം നൽകിയ മറുപടി. കാരണം ആരാഞ്ഞു. 'സഭയ്ക്ക് ഇനി ആവശ്യം ചെറുപ്പമുള്ള മെത്രാന്മാരെയാണ്.' സ്കൂപ്പിനുള്ള വിഷയമായല്ലോ എന്ന് മനസ്സാഹ്ലാദിച്ചു. 'അങ്ങയുടെ മനസ്സിൽ ആരെങ്കിലുമുണ്ടാകുമല്ലോ?' എന്നായി. 'രണ്ടു പേരാണ് എന്റെ മനസ്സിലുള്ളത്. അവർ അസോസിയേഷനെ നേരിടട്ടെ. അവരിൽ നിന്നും ഒരാളെ ദൈവം തെരഞ്ഞെടുക്കട്ടെ' എന്നായിരുന്നു മറുപടി. അവരുടെ പേരുകൾ

മെത്രാപ്പോലീത്ത പറഞ്ഞു. എന്തുകൊണ്ട് എന്നു ചോദിച്ചപ്പോൾ പറഞ്ഞ മറുപടി 'രണ്ടുപേർക്കും സഭയുടെ എല്ലാ ആരാധനക്രമങ്ങളും ഹൃദിസ്ഥ മാണ്. അക്കൗണ്ടബിലിറ്റിയുമുണ്ട്.'

അതൊരു വാർത്തയാകാതെ ഇപ്പോഴും മനസ്സിൽ തെളിഞ്ഞു നിൽ ക്കുന്നു. ഇതു പറഞ്ഞ് ഏതാണ്ട് നാലു മാസത്തിനുശേഷമാണ് നിയുക്ത കാതോലിക്ക തെരഞ്ഞെടുപ്പുമായി ബന്ധപ്പെട്ട ഔദ്യോഗിക തീരുമാനമു ണ്ടാകുന്നത്. പ്രായത്തിൽ മുതിർന്നവരും ബാഹ്യകേരള ഭദ്രാസനത്തിലൂടെ പ്രശസ്തരുമായവർ മനസ്സുകൊണ്ട് അതാഗ്രഹിച്ചു. താല്പര്യക്കാരുടെ ഇഷ്ട ത്തിനു നിന്നുകൊടുത്തു. കാനഡ ഭദ്രാസന സെക്രട്ടറി ഫാ. ഫിലിപ്പോസ് ഫിലിപ്പോസ് തേവർക്കാട്ടിലിന്റെ 'ദൈവകൃപയിൽ കടഞ്ഞെടുത്ത വ്യക്തിത്വം - ഡോ. തോമസ് മാർ മക്കാറിയോസ്'; തോമസ് നീലാർമഠ ത്തിന്റെ 'സ്തേഫാനോസ് മാർ തേവോദോസിയോസ്- മനുഷ്യസേവന ത്തിലേക്കുള്ള മഹാപ്രയാണം' എന്നീ ജീവചരിത്രകൃതികൾ ഇതിന്റെ മുന്നോടിയായി പ്രസിദ്ധീകരിക്കപ്പെട്ടു. ഹെറാൾഡിന്റെ പേജുകൾക്കുവേണ്ടി 'ഭക്തിയും ബുദ്ധിയും സമന്വയിച്ച മാർ മക്കാറിയോസ്' എന്ന പേരിൽ നൂറോളം പേജുകൾ വരുന്ന ഒരഭിമുഖം ഞാനും തയ്യാറാക്കിയിരുന്നു. ഇത് പ്രിന്റ് രൂപത്തിലായെങ്കിലും അക്കാലത്ത് അത് വെളിച്ചം കണ്ടില്ല.

ദൈവത്തിന്റെ തീരുമാനം പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോ ലീത്തായിലൂടെ നിറവേറുകയായിരുന്നു. പ്രവാചകശബ്ദമായ ഡോ. ഗീവർ ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുടെ ഉള്ളിൽ കൊണ്ടു നടന്ന ആഗ്രഹം സഫലമാകുകയായിരുന്നു. അദ്ദേഹം പറഞ്ഞ രണ്ടാമത്തെ വ്യക്തിത്വം സാധ്യതകളുമായി നിൽക്കുന്നുവെന്നതും ചിന്തനീയം. 2006 ഒക്ടോബർ 12-ന് പരുമലയിൽ വച്ച് കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ വച്ച് നിയുക്ത കാതോലിക്കയായി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത തെരഞ്ഞെടുക്കപ്പെട്ടു. 'ആടുകളെ പരി പാലിക്കുന്ന ഇടയനെയാണല്ലോ' ദൈവിക നടത്തിപ്പിനാവശ്യം.

മെത്രാപ്പോലീത്തായുമായി ദേവലോകം അരമനയിൽ വച്ച് അഭിമുഖം നടത്തി. ഒസ്താത്തിയോസ് തിരുമേനിയുടെ താല്പര്യം ആ സംഭാഷണ മധ്യേ പറയുകയുണ്ടായി. വാർത്താസമാഹരണത്തിന്റെ ഭാഗമായി പലയിട ങ്ങളിൽവച്ച് നിയുക്ത ബാവായെ കാണുവാനും സ്വതന്ത്രമായി സംസാരി ക്കുവാനും ഏതു സമയത്തും വിളിക്കുവാനുമുള്ള സ്വാതന്ത്ര്യം ലഭിച്ചു. നിയു ക്തനായതു മുതൽ കാതോലിക്ക സ്ഥാനലബ്ധി വരെയുള്ള മിക്കവാറും എല്ലാ പ്രസംഗങ്ങളും ഹെറാൾഡിനു വേണ്ടി തയ്യാറാക്കി പ്രസിദ്ധീകരിച്ചു. കാതോലിക്ക ബാവാ ആയതിനുശേഷം ആ പ്രസംഗങ്ങൾ അദ്ദേഹം ആവ ശ്യപ്പെടുകയും അതിൻപ്രകാരം നൽകുകയും ചെയ്തു.

ശബരിമല മേൽശാന്തിയായി തെരഞ്ഞെടുക്കപ്പെട്ട മാവേലിക്കര (വഴുവാടി) സ്വദേശിയായ ഈശ്വരൻ നമ്പൂതിരിക്ക് അനുമോദനം നൽകണം. നിയുക്ത ബാവയാണ് ആ കൃത്യം നിർവ്വഹിക്കുന്നതെങ്കിൽ വലിയ വാർത്താപ്രാധാന്യം ലഭിക്കുമെന്ന നിർദ്ദേശം വച്ചത് അനി വർഗീസാണ്. നിയുക്ത ബാവായെ അനുമോദനസമ്മേളനത്തിലേക്ക് ക്ഷണിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് അതുമായി ബന്ധപ്പെട്ട സംഘാടകർ വന്നു. ഉറപ്പില്ല, ശ്രമിക്കാമെന്നു പറഞ്ഞു. 'ഈശ്വരൻ നമ്പൂതിരി എന്റെ ഹൈസ്കൂൾ സഹപാഠിയാണെന്നും അങ്ങു വന്നാൽ അത് അനുഗ്രഹകരമായിരിക്കു'മെന്നും പറഞ്ഞു. കൗദാശികമായ രണ്ടു കാര്യങ്ങൾ നിർവ്വഹിക്കാനുണ്ടെന്നും അതു കഴിഞ്ഞ് നാലു മണിയോടു കൂടി വരാമെന്നും സമ്മതിച്ചു. ദീർഘയാത്ര നടത്തി അദ്ദേഹം യഥാസമയം വന്നു. നിയുക്ത ബാവാ ആയതിനുശേഷമുള്ള ആദ്യത്തെ മാവേലിക്കരയിലെ സന്ദർശനവും പരിപാടിയുമായിരുന്നു അത്. 'നിയുക്ത ശബരിമല മേൽശാന്തിയെ നിയുക്ത കാതോലിക്ക സ്വീകരിക്കുന്നു.' ചാനലുകൾ നിരന്നു. നിയുക്ത ബാവ പരിപാടിയും കഴിഞ്ഞ് ദേവലോകം അരമനയിൽ എത്തിയപ്പോഴേക്കും ചാനൽ വാർത്തകളിലാകെ സ്വീകരണ പരിപാടി.

പറയരുതാത്ത സഭാകാര്യങ്ങൾപോലും ചിലപ്പോൾ അദ്ദേഹം പറയും. 'ഞാനിത് എന്തിനാ ജോർജിനോട് പറയുന്നതെന്ന് എനിക്കറിയില്ല' എന്ന കമന്റും. 'ഈച്ചയ്ക്കും പൂച്ചയ്ക്കും നായിക്കും നരിക്കും' എവിടേയും കയറി ചെല്ലാ'മെന്ന ചൊല്ലുപോലെ സഭയുമായി ബന്ധപ്പെട്ട ഇടങ്ങളിലെല്ലാം കയറിപ്പറ്റാൻ എനിക്കു കഴിഞ്ഞു. ആരുടെയും പ്രത്യേക അനുമതി ഇല്ലായെങ്കിലും അതു സാധിച്ചു. ദിദിമൊസ് ബാവയുടെ താല്പര്യമാണോ, നിയുക്ത ബാവായുടെ ഇഷ്ടമാണോ, അതോ മറ്റു സഭാസ്ഥാനികളുടെ കണ്ണടയ്ക്കലാണോ എന്നാരും ചോദിച്ചില്ല.

രണ്ടാമത് നടന്ന മെത്രാപ്പോലീത്ത തെരഞ്ഞെടുപ്പിന്റെ ചില ആലോചനാസമിതികളിൽ നിന്നും മാധ്യമങ്ങളെ ഒഴിവാക്കുവാൻ ശ്രമിച്ചപ്പോഴും എനിക്കു വാർത്തകൾ ലഭിച്ചുകൊണ്ടിരുന്നു. മാനേജിംഗ് കമ്മിറ്റിയോഗത്തിൽ പങ്കെടുക്കുന്നവർക്കായി പാസ്സ് ഏർപ്പെടുത്തിയതും സമ്മേളനശേഷം സഭാസ്ഥാനികളുടെ 'ബ്രീഫിംഗ്' ഉണ്ടായതും ഈ പശ്ചാത്തലത്തിലാണ്. പഴയ സെമിനാരിയുടെ മതിൽ ചാടിക്കടന്ന് മാനേജിംഗ് കമ്മിറ്റിയിലെ ആലോചനകൾ വാർത്തയാക്കിയ സന്ദർഭവും വിസ്മരിക്കുന്നില്ല.

ചില വാർത്തകൾ നേതൃസ്ഥാനീയരെ അസ്വസ്ഥരാക്കിയിരുന്നു. പ്രത്യേകിച്ചും സ്ക്രീനിംഗ് കമ്മിറ്റികളിലെ ആലോചനകൾ. സാധ്യതകളുടെ പ്രചരണമാണല്ലോ വാർത്ത. സത്യത്തിൽ വാർത്തയും, വാർത്തയിൽ സത്യവും ഉണ്ടായിരിക്കണമെന്നില്ല. വാർത്ത നൽകി വിവാദച്ചുഴിയിൽ അകപ്പെട്ടുപോയ

സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. 'പരിശുദ്ധ ബാവ (മാത്യൂസ് മാർ കൂറിലോസ്) സ്ഥാനത്യാഗം ചെയ്യേണ്ടതില്ല' എന്ന സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രസ്താവന, കാതോലിക്കദിനപ്പിരിവ് ലക്ഷ്യം കൈവരിക്കാത്തതിൽ 'എന്റെ വൈദികർ എന്നെ അപമാനിച്ചു' എന്ന പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയുടെ പ്രസ്താവന, 'ബാവായുടെ സെക്രട്ടറി മെത്രാപ്പോലീത്ത സ്ഥാനാർത്ഥിയാകുവാൻ പാടില്ല' എന്നിങ്ങനെയുള്ള വാർത്തകൾ വിമർശനത്തിനും പ്രതിഷേധത്തിനും ഇടനൽകിയിട്ടുള്ളതാണ്. തിരിച്ചുകിട്ടിയാലും സ്വീകരിക്കാൻ മടിക്കുന്ന ഒരു കാലം!

പരിശുദ്ധ ദിദിമൊസ് ബാവായോടൊപ്പം നിന്നു സഭാകാര്യങ്ങളിൽ നേരിട്ട് ബന്ധപ്പെടുവാൻ നിയുക്ത ബാവായ്ക്ക് അവസരം ലഭിച്ചുവെന്നത് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം വലിയ അറിവും അനുഭവവുമായിരുന്നു. സ്വന്തം പിതാവിനെപ്പോലെ ദിദിമൊസ് ബാവായെ കരുതി. വാർധക്യത്തിൽ പിതാവിന് ഒരു മകൻ ചെയ്യേണ്ടുന്ന ഉത്തരവാദിത്വങ്ങൾ നിയുക്ത ബാവാ ചെയ്യുന്നത് നേരിൽ കണ്ടിട്ടുണ്ട്. യഥാസമയം ഭക്ഷണവും മരുന്നും കഴിച്ചുവോ എന്ന് ഉറപ്പുവരുത്തിയിരുന്നു. എവിടെ പോകുന്നതിനു മുമ്പും ബാവാ തിരുമേനിയെ കണ്ട് യാത്രയുടെ ഉദ്ദേശ്യം വ്യക്തമാക്കും. തിരിച്ചെത്തി, ഉറങ്ങിയില്ലായെങ്കിൽ, പോയ കാര്യങ്ങൾ സൂചിപ്പിക്കും.

രണ്ടു ഘട്ടങ്ങളിലായി പതിനാല് മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കുവാൻ പരിശുദ്ധ ദിദിമൊസ് ബാവായ്ക്ക് കഴിഞ്ഞു. പ്രാർത്ഥനകൊണ്ട് നേടിയ നേട്ടമായിരുന്നു അത്. സഭാകാര്യങ്ങളിലെല്ലാം ദിദിമൊസ് ബാവായ്ക്കൊപ്പം നിന്നു നിയുക്ത ബാവ പ്രവർത്തിച്ചു.

പെരുനാളുമായി ബന്ധപ്പെട്ട് പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ സംബന്ധിക്കുന്ന പള്ളികളിൽ വച്ചും അല്ലാതെയും അദ്ദേഹത്തെ കാണും. വിശ്രമിക്കുന്ന മുറിയിൽ അനുമതി കൂടാതെ തന്നെ കയറിച്ചെല്ലും. സംസാരിക്കും. ഇതൊക്കെ ഏറിയോ കുറഞ്ഞോ വാർത്തയാകുന്നതും അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടിരുന്നു. സംസാരിച്ചു തുടങ്ങുമ്പോൾ ഡിജിറ്റൽ റിക്കോർഡർ ഓണായിരിക്കും. പിന്നീട് കാണുമ്പോൾ 'പോക്കറ്റിൽ നിന്നും ആ കുന്ത്രാണ്ടം എടുത്ത് ഇവിടെ വച്ചേ...' എന്നു പറയും. എന്നിട്ട് പറഞ്ഞു തുടങ്ങും.

മലങ്കരയുടെ ആത്മവീര്യത്തെ പ്രോജ്വലിപ്പിച്ച സന്ദർഭമായിരുന്നു കോട്ടയത്ത് നടന്ന മഹാസമ്മേളനം. തിരുവനന്തപുരത്ത് നടന്ന സമ്മേളനത്തിൽ 'ലാത്തിചാർജ്' ഏൽക്കേണ്ടിവന്ന സാഹചര്യത്തിൽ മഹാസമ്മേളനം നടത്തേണ്ട ചുമതല മാനേജിംഗ് കമ്മിറ്റി പൂർണ്ണമായും സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫിനെ ഏല്പിച്ചു. അതുകൊണ്ടുതന്നെ അദ്ദേഹത്തിനും സ്വതന്ത്രമായി പ്രവർത്തിക്കുവാൻ കഴിഞ്ഞു. അനി വർഗീസിനും എനിക്കും

കൺവീനർമാരാകുവാനുള്ള അവസരം ലഭിച്ചു. മാനേജിംഗ് കമ്മിറ്റി അംഗമോ, അസോസിയേഷൻ അംഗമോ, ഭദ്രാസന കൗൺസിൽ അംഗമോ, കേവലം പള്ളിയുടെ കമ്മിറ്റി അംഗമോ അല്ലാതിരുന്നിട്ടും ഇതിനുള്ള അവസരം ലഭിച്ചു. സമ്മേളനം വൻ വിജയമായതിനെ തുടർന്ന് കൺവീനർമാർക്ക് പരിശുദ്ധ പിതാവ് ഡിന്നർ നൽകി അനുമോദിച്ചതും സ്മരണയിൽ നില നിൽക്കുന്നു.

വാർത്തകൾ വിവാദമാകുക സ്വാഭാവികമാണ്. ഒന്നു രണ്ടു സന്ദർഭങ്ങളിൽ പരിശുദ്ധ പിതാവ് അഭിമുഖമായി വന്നിട്ടും കാണാത്ത മട്ടിൽ അദ്ദേഹം മറ്റു കാര്യങ്ങളിൽ വ്യാപരിച്ചു. എന്തോ സംഭവിച്ചിരിക്കുന്നു. ബാവാ തിരുമേനിയെ വിളിച്ചു. 'ജോർജൂട്ടിയിൽ നിന്നും ഇതൊന്നും പ്രതീക്ഷിച്ചില്ല.' നേരിട്ടു കാണാൻ അനുവദിക്കണമെന്നു പറഞ്ഞു. പരുമലയിൽ വച്ച് കൈ മുത്തി കേട്ടു നിന്നു. ചിരി മാഞ്ഞുവെങ്കിലും ക്ഷോഭത്തിൽ എത്തിയിരുന്നില്ല.

'സഭയ്ക്ക് ദോഷകരമായ വാർത്തയാണെന്ന് തോന്നിയിരുന്നുവെങ്കിൽ ശെമ്മാശനെക്കൊണ്ട് വിളിപ്പിക്കാമായിരുന്നു. എന്നെ ശാസിക്കാനുള്ള അവകാശം അങ്ങേയ്ക്ക് ഉണ്ടല്ലോ.' എന്നായി. പിടിവള്ളിപോലെ അങ്ങനെ പറയാനാണ് തോന്നിയത്.

'അതുപോട്ടെ, ഇനി ഇങ്ങനെ ഉണ്ടാകാതെ ശ്രദ്ധിക്കണം.' അദ്ദേഹത്തിന്റെ നിർദ്ദേശം സ്വീകരിച്ചു. വീണ്ടുവിചാരത്തിന്റെ പരിണാമത്തിലൂടെ ഞാനും കടന്നുപോകുകയായിരുന്നു. ഇതേ കാലത്തു തന്നെ ഹെറാൾഡിന്റെ പ്രവർത്തനം മന്ദീഭവിച്ചു തുടങ്ങി. പ്രസിദ്ധീകരണം ആഴ്ചയിൽ ഒരിക്കലായും പിന്നീടത് രണ്ടാഴ്ചയിൽ ഒരിക്കലായും മാറി. വിവാദ വാർത്തകളിൽ നിന്നും പിൻവാങ്ങുവാനുള്ള അവസരവും വന്നുചേർന്നു.

ചെറിയ കാലയളവിനുള്ളിൽ വലിയ കാര്യങ്ങൾ ചെയ്തു വിടവാങ്ങിയ ദിദിമൊസ് ബാവായുടെ നിയോഗമായിരുന്നില്ല പൗലോസ് ദ്വിതീയൻ ബാവായെ ദൈവം ചുമതലപ്പെടുത്തിയത്. വ്യവഹാരരഹിത സഭയ്ക്കായി അദ്ദേഹത്തിനു പോരാടേണ്ടി വന്നു. 2017-ലെ സുപ്രീംകോടതി വിധി അലംഘനീയമായിരുന്നു. അതു നടപ്പിലാക്കുവാനുള്ള നിശ്ചയദാർഢ്യത്തിലൂടെയാണ് പരിശുദ്ധ പിതാവിനു പോകേണ്ടി വന്നത്. അഗ്നിപരീക്ഷണത്തിന്റെ കാലം. പൊതുസമൂഹം സംശയദൃഷ്ട്യാ ബാവാതിരുമേനിയെ നോക്കിക്കണ്ടു. ഭരണാധികാരികളിൽ നിന്നും ഇതര സഭാനേതൃത്വത്തിൽ നിന്നും സഭാംഗങ്ങളിൽ നിന്നുപോലും പരിഹാസവും അവഹേളനവും കേൾക്കേണ്ടി വന്നു. 'സഭാപിതാക്കന്മാരുടെ നിശ്ചയങ്ങളിൽ നിന്നും വിട്ടുനിൽക്കാൻ' തനിക്കാവില്ല എന്ന നിലപാടിൽ ബാവാ തിരുമേനി ഉറച്ചു നിന്നു. സഭയെ സംബന്ധിച്ചിടത്തോളം അതാവശ്യമായിരുന്നു.

എന്റെ രണ്ടു കൃതികൾക്ക് പരിശുദ്ധ പിതാവ് അവതാരിക എഴുതുകയുണ്ടായി. ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ അഞ്ചാം നമ്പർ നോട്ട് ബുക്ക് അദ്ദേഹത്തിന്റെ മകൻ റോയി മാവേലിക്കര എനിക്കായി നൽകുകയുണ്ടായി. ആറാം മാർത്തോമ 1806-ൽ ക്ലോഡിയസ് ബുക്കാനന് എഴുതി നൽകിയ 'സഭാചരിത്രം' താളിയോലയിൽ നിന്നും ആ നോട്ട് ബുക്കിൽ പകർത്തിയിരുന്നു. ഇട്ടൂപ്പ് റൈറ്ററുടെ സഭാചരിത്രമല്ല ആദ്യ സഭാചരിത്രമെന്ന് ഈ ഗ്രന്ഥം വെളിപ്പെടുത്തുന്നു. അതു വായിച്ച് അവതാരിക നൽകി. അതിന്റെ ഒരു ഡിജിറ്റൽ കോപ്പി 2010-ൽ പുത്തൻകാവ് പള്ളിയിൽ നടന്ന ആറാം മാർത്തോമ്മാ വലിയ മാർ ദീവന്നാസ്യോസിന്റെ ഓർമ്മപ്പെരുനാൾ ദിവസം ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത പ്രകാശനം ചെയ്യുകയുണ്ടായി. പ്രധാനപ്പെട്ട ഒന്നുരണ്ട് റഫറൻസ് നേരിൽ കണ്ടെത്താൻ കഴിയാത്തതിനാൽ അതും കൂടി കണ്ടെത്തിയിട്ട് പ്രസിദ്ധീകരിക്കാമെന്നു കരുതിയെങ്കിലും നാളിതുവരെ അതിനു കഴിഞ്ഞിട്ടില്ല.

മാവേലിക്കര ഭദ്രാസനത്തിന്റെ കാര്യദർശിയും സീനിയർ വൈദികനുമായ ഫാ. മത്തായി വിലനിലത്തിന്റെ ജീവചരിത്രം അദ്ദേഹത്തിന്റെ നവതിയുമായി ബന്ധപ്പെട്ടു പ്രസിദ്ധീകരിക്കാൻ തയ്യാറാക്കിയപ്പോൾ അതിന് അവതാരിക എഴുതിയത് പരിശുദ്ധ പിതാവായിരുന്നു. പരുമല ഹോസ്പിറ്റലിൽ ചികിത്സയിൽ ഇരിക്കവെ തട്ടാരമ്പലം വി.എസ്.എം. ഹോസ്പിറ്റലിന്റെ സഹകരണത്തോടെ ബാവായ്ക്ക് പ്രിയപ്പെട്ട ഒരു സഭാംഗം സി. ടി. സ്കാൻ സെന്റർ തുടങ്ങിയപ്പോൾ അതിന്റെ ഉദ്ഘാടനത്തിനായി ബാവാ തിരുമേനി വന്നപ്പോൾ പ്രീ പ്രസ് മാറ്റർ കാണിച്ചു. 'ജോർജൂട്ടിയായതുകൊണ്ട് എഴുതാം' എന്നു പറഞ്ഞു. അന്നാണ് അദ്ദേഹത്തെ അവസാനമായി നേരിൽ കണ്ട് സംസാരിച്ചത്. 2020 ഫെബ്രുവരി 28-ന് അവതാരിക നൽകി അനുഗ്രഹിച്ചു.

സഭയെ ആത്മാർത്ഥമായി സ്നേഹിച്ച പിതാവായിരുന്നു പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ. സഭയ്ക്കായി 'എന്തു നൽകാൻ കഴിയും' എന്ന ചിന്തയായിരുന്നു എപ്പോഴും. സ്വന്തം പേര് നിലനിൽക്കുന്നതിനായി ഒരു പരിശ്രമവും പിതാവിൽ നിന്നുണ്ടായില്ല. ഒരു സ്ഥാപനവും അദ്ദേഹത്തിന്റെ നാമവുമായി ബന്ധപ്പെട്ട് ആരംഭിച്ചില്ല. സ്വയം ത്യജിച്ച ജീവിതമായിരുന്നു. അതുകൊണ്ടുതന്നെ ആ നാമം കൂടുതൽ ശോഭയോടെ നിലനിൽക്കും. പിൻഗാമിയെ കണ്ടെത്താൻ കഴിയാതെയാണ് അദ്ദേഹം കടന്നുപോയത്. വാഗ്ദത്ത ഭൂമിയിലേക്കു പ്രവേശിക്കുവാൻ മോശയ്ക്ക് കഴിയാതെ പോയി. വ്യവഹാരരഹിത സഭയ്ക്കുവേണ്ടിയാണ് അദ്ദേഹം പരിശ്രമിച്ചത്. അദ്ദേഹം സഭയെ സ്നേഹിച്ചു. സഭാംഗങ്ങളെ സ്നേഹിച്ചു.

ഓർമ്മകളുടെ സുഗന്ധമായി പരിശുദ്ധ പിതാവ് പരിലസിക്കുന്നു.

# പരുമല കബറിടത്തെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച പിതാവ്

## അലക്സ് തെക്കൻനാട്ടിൽ

'ബോട്ട്ജെട്ടി പള്ളി' എന്നു ഞങ്ങൾ പറഞ്ഞിരുന്ന എറണാകുളം സെന്റ് മേരീസ് പള്ളിയിലെ സൺഡേസ്കൂൾ ക്ലാസിലെ അധ്യാപകനായിരുന്നു കെ. ഐ. പോളച്ചൻ. ശെമ്മാശനായിരുന്ന കാലയളവിലും പല ഞായറാഴ്ചകളിലും ഈ പള്ളിയിൽ എത്തി ആരാധനയിൽ സംബന്ധിക്കുകയും വേദപഠന ക്ലാസുകൾ എടുക്കുകയും ചെയ്തിരുന്നു. പോളച്ചന്റെ സൺഡേസ്കൂൾ ക്ലാസിലിരിക്കാൻ എനിക്കും ഭാഗ്യം ലഭിച്ചിരുന്നു. ഇത് നാല് പതിറ്റാണ്ടുകൾക്കുമപ്പുറത്തുള്ള അനുഭവമാണ്.

പോളച്ചൻ വൈദികനായി ഏറെ നാളാകുന്നതിന് മുമ്പ് തന്നെ ഞങ്ങളുടെ കുടുംബം എറണാകുളത്തുനിന്നു കല്ലൂപ്പാറയിലേക്ക് താമസം മാറ്റിയതിനാൽ ഏറെക്കാലം പോളച്ചനുമായി ബന്ധപ്പെടാനുള്ള അവസരങ്ങൾ ലഭിച്ചിരുന്നില്ല. അദ്ദേഹം മെത്രാപ്പൊലീത്തായായി ഉയർത്തപ്പെട്ടപ്പോൾ ഏറെ സന്തോഷിച്ചു.

1992 മേയിൽ സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളജിൽ നടന്ന ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ വാർഷിക കോൺഫറൻസിൽ ഞാനും പങ്കെടുത്തിരുന്നു. പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയായിരുന്നു യുവജനപ്രഥാനം പ്രസിഡന്റ്. തിരുമേനിയായ ശേഷം അദ്ദേഹത്തോട് ആദ്യമായി സംസാരിക്കുന്നതും പരിചയം പുതുക്കുന്നതും ബത്തേരിയിൽ വച്ചായിരുന്നു. എന്റെ ഇടവകയായ കല്ലൂപ്പാറ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ ഉൾപ്പെടെ പല പരിപാടികൾക്കും എത്തിയിരുന്നുവെങ്കിലും സംസാരിക്കുവാനുള്ള അവസരം ലഭിച്ചിരുന്നില്ല.

2006 ഒക്ടോബർ 12-ന് പരുമലയിൽ വച്ച് നിയുക്ത കാതോലിക്കാ ബാവായായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ ഞാനും ആ മലങ്കര അസോസിയേഷനിൽ ഒരു അംഗമായിരുന്നു. ഈ സമ്മേളനത്തിന്റെയും തിരഞ്ഞെടുപ്പിന്റെയും വാർത്തകൾ ഉൾപ്പെടെ തയ്യാറാക്കാനുള്ള അവസരവും എനിക്കുണ്ടായി.

ഞാനും തിരുമേനിയുമായി ഏറെ അടുക്കുന്നത് 2007 മുതലാണ്. ആ വർഷം ഓഗസ്റ്റിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഒരു പുസ്തക രചനയുമായി ബന്ധപ്പെട്ട് ഞാൻ തിരുവല്ല ബഥനി അരമനയിൽ പോയിരുന്നു. ആ സമയത്ത് നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലി

ത്തിയോസ് തിരുമേനി ഒസ്താത്തിയോസ് തിരുമേനിയെ കാണാൻ അവിടെ എത്തി. ഒസ്താത്തിയോസ് തിരുമേനി എത്ര നിർബന്ധിച്ചിട്ടും ഗുരുവിന് മുമ്പിൽ ഇരിക്കാൻ മടിക്കുന്ന ശിഷ്യനെയാണ് ഞാൻ കണ്ടത്. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി എന്നെപ്പറ്റിയുള്ള കൂടുതൽ വിവരങ്ങൾ മിലിത്തിയോസ് തിരുമേനിയോട് പറഞ്ഞു. ബാല്യത്തിലെ സാഹചര്യവും പിന്നീട് ഉണ്ടായ ബുദ്ധിമുട്ടുകളുമെല്ലാം മിലിത്തിയോസ് തിരുമേനി എന്നോടു ചോദിച്ചു മനസ്സിലാക്കി. 2010-ൽ എന്റെ പിതാവിന്റെ സംസ്കാര ശുശ്രൂഷയ്ക്ക് കുന്നംകുളത്തു നിന്നും തിരുമേനി എത്തിയത് നന്ദിയോടെ സ്മരിക്കുന്നു. തിരുമേനിയുടെ കാതോലിക്കാ സ്ഥാനാരോഹണവും റിപ്പോർട്ട് ചെയ്യാനുള്ള ഭാഗ്യവും എനിക്കു ലഭിച്ചു. ഇതെല്ലാം എന്റെ വ്യക്തിപരമായ അനുഭവങ്ങളിൽ ചിലതു മാത്രമാണ്.

ജന്മംകൊണ്ട് കുന്നംകുളത്തുകാരനായിരുന്നുവെങ്കിലും കർമം കൊണ്ട് മധ്യ തിരുവിതാംകൂറുമായി ഏറെ ഇഴ അടുപ്പം പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആത്മീയ സാമൂഹിക മണ്ഡലങ്ങൾക്ക് അതിർത്തി വരമ്പുകളില്ലായിരുന്നു.

2018-ലെ മഹാപ്രളത്തിൽ പമ്പ, മണിമല, അച്ചൻകോവിൽ നദികൾ കര കവിഞ്ഞൊഴുകി നാട് മഹാപ്രളയത്തിൽ മുങ്ങിതാണപ്പോൾ സഹായ ഹസ്തവും സാന്ത്വനവുമായി ബാവാ തിരുമേനി എത്തിയത് നേരിൽ കാണാൻ കഴിഞ്ഞു. പുത്തൻകാവ്, ആറന്മുള, തിരുവല്ല, പരുമല സെമിനാരി എന്നിവിടങ്ങളിലെ ദുരിതാശ്വാസ ക്യാമ്പുകളിൽ എത്തി സഹായങ്ങൾ നൽകി. സർവവും നഷ്ടപ്പെട്ടവർക്ക് ഒപ്പം നിന്ന് സാന്ത്വനം ഏകി.

സഭയുടെ സന്തോഷ വേളകളിലും പ്രയാസങ്ങളിലും പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തിൽ പ്രാർഥിക്കുന്ന കാതോലിക്കാ ബാവായെ പലപ്പോഴും ദർശിക്കാൻ എനിക്ക് കഴിഞ്ഞിട്ടുണ്ട്. അരികിലെത്തുന്ന എല്ലാവരോടും വലിപ്പചെറുപ്പമില്ലാതെ പെരുമാറിയിരുന്ന ഈ വലിയ ഇടയൻ പലരുടെയും ഹൃദയങ്ങളിൽ സ്ഥാനം പിടിച്ചിരുന്നു.

ആരോഗ്യപ്രശ്നങ്ങൾ ഉണ്ടായിട്ടും 2020-ലെ പരുമല പെരുന്നാളിനോട് അനുബന്ധിച്ചുള്ള തീർഥാടക വാരം ഉദ്ഘാടനം ചെയ്യാൻ ബാവാ എത്തി. 'ശാസ്ത്രത്തിന്റെ മുമ്പിൽ വിജയം കണ്ടെത്തിയ മനുഷ്യൻ കോവിഡ് മഹാമാരിക്കു മുമ്പിൽ പകച്ചു നിൽക്കുകയാണെന്നും ദൈവാശ്രയത്തിലൂടെ മാത്രമേ ഈ പ്രതിസന്ധിയെ അതിജീവിക്കാൻ കഴിയൂ. എല്ലാ ബാഹ്യ പ്രകടനങ്ങളും കേവലം ഒരു വൈറസിനു മുമ്പിൽ കീഴടങ്ങുന്ന സ്ഥിതിയാണ്. ഇത് ദൈവഹിതമാകാം. ലോകപ്രകാരമുള്ള പരീക്ഷണങ്ങളും തിന്മകളും അതിജീവിച്ച പരിശുദ്ധനാണ് പരുമല തിരുമേനി' എന്ന് ബാവാ ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞിരുന്നു. പരുമല പള്ളിയെയും പരിശുദ്ധ

പരുമല തിരുമേനിയുടെ കബറിടത്തെയും ഹൃദയത്തിൽ പ്രതിഷ്ഠിച്ചിരുന്ന ബാവാ പരുമല ദേശത്തെയും ഏറെ സ്നേഹിച്ചിരുന്നു. പമ്പയുടെ കൈവഴി കളാൽ ചുറ്റപ്പെട്ടു കിടക്കുന്ന ഈ ഗ്രാമ ദ്വീപിൽ രാജ്യാന്തര നിലവാരമുള്ള ഒരു ആശുപത്രി ഉയർന്നുവരാൻ ഏറെ ശ്രമിച്ചത് ഈ സഭാധ്യക്ഷനായി രുന്നു.

കാതോലിക്കാ ബാവാ അവസാനമായി പങ്കെടുത്ത പൊതു പരിപാടി പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിയിലേതായിരുന്നു. 2021 ഫെബ്രുവരി 14-ന്. ആശുപത്രിയോട് ചേർന്ന് പ്രവർത്തനം തുടങ്ങുന്ന സെന്റ് ഗ്രീഗോറിയോസ് കാർഡിയോ തൊറാസിക് സെന്റർ ആൻഡ് റിസർച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഉദ്ഘാടനമായിരുന്നു അത്. 'ഗ്രാമീണ മേഖലയിലുള്ളവ ർക്കും പാവപ്പെട്ടവർക്കും മികച്ച ചികിത്സാ സൗകര്യങ്ങൾ നൽകുകയാണ് സഭയുടെ ലക്ഷ്യമെന്ന്' ബാവാ അന്ന് പ്രസ്താവിച്ചത് വലിയ കരഘോഷ ത്തോടെയാണ് സദസ്സ് സ്വീകരിച്ചത്.

സാഹോദര്യബന്ധത്തിന്റെ അടയാളങ്ങളായിരുന്നു മാർത്തോമ്മാ സഭ യുടെ വലിയ മെത്രാപ്പൊലീത്തായായിരുന്ന ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റവും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായും. അർബുദ രോഗബാധിതനാകും മുമ്പ് വരെ മാർ ക്രിസോസ്റ്റത്തെ മൂന്ന് മാസത്തിലൊരിക്കലെങ്കിലും ബാവാ സന്ദർശിക്കുന്നത് പതിവായിരുന്നു.

ഒന്നര പതിറ്റാണ്ടിനുള്ളിൽ മാർ ക്രിസോസ്റ്റത്തിന്റെ എല്ലാ പിറന്നാളിനും പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആശംസയുമായി എത്തിയി രുന്നു. 2017-ൽ നൂറാം ജന്മദിനത്തിൽ ആശംസ അറിയിക്കാൻ ബാവാ എത്തി യത് മാർ ക്രിസോസ്റ്റത്തിന്റെ ഉയരത്തോളം വരുന്ന വിദേശ പുഷ്പവുമാ യാണ്. ഇതോടൊപ്പം ബാവാ വിശേഷപ്പെട്ടൊരു കുരിശും മാർ ക്രിസോസ്റ്റ ത്തിനു സമ്മാനിച്ചു. അന്ന് ബാവാ തിരുമേനിക്ക് ഒപ്പം പോകാൻ എനിക്കും ഭാഗ്യം ലഭിച്ചു. മാർ ക്രിസോസ്റ്റത്തിന്റെ 102-ാം ജന്മദിനമായ 2019 ഏപ്രിൽ 27-നായിരുന്നു ഇവരുടെ അവസാന കൂടിക്കാഴ്ച. അന്ന് കുമ്പനാട് ഫെലോ ഷിപ് ആശുപത്രിയിൽ എത്തിയാണ് മാർ ക്രിസോസ്റ്റത്തെ ബാവാ ആശംസ അറിയിച്ചത്. ഈ നിമിഷത്തിനും സാക്ഷിയാകാൻ എനിക്കു കഴിഞ്ഞു. കാതോലിക്കാ ബാവായുടെ രോഗവിവരം മാർ ക്രിസോസ്റ്റം അറിഞ്ഞിരുന്നു. കോവിഡ് കാലമായതിനാൽ കാണാൻ സാധിച്ചില്ലെന്ന് മാത്രം. ബാവായുടെ രോഗാവസ്ഥയിൽ മാർ ക്രിസോസ്റ്റം ഏറെ ദുഃഖിതനായിരുന്നു. അത് സഹോ ദരി സഭയിലെ ചില ബിഷപുമാരുമായി അദ്ദേഹം പങ്കുവച്ചിരുന്നു. മാർ ക്രിസോസ്റ്റത്തിന്റെ അവസാന നാളുകളിലും ബാവാ ഫോണിലൂടെ ബന്ധ പ്പെട്ട് വിവരങ്ങൾ തിരക്കിയിരുന്നു.

മാർ ക്രിസോസ്റ്റത്തിന്റെ 100-ാം ജന്മദിനത്തോടനുബന്ധിച്ച് കല്ലൂപ്പാറ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്ന അനുമോദന സമ്മേളനം ഉദ്ഘാടനം ചെയ്തത് ബാവായായിരുന്നു. പ്രസംഗത്തിൽ ബാവാ പറഞ്ഞു, 'ക്രിസോസ്റ്റം തിരുമേനിയെപ്പറ്റി എഴുതിയിരിക്കുന്ന പുസ്തകങ്ങളിലെ ഒരു അധ്യായമെങ്കിലും വായിച്ചിട്ടാണ് ഞാൻ ഉറങ്ങാൻ കിടക്കുക. അത് ബൈബിൾ പോലെ ഞാൻ ശീലിച്ചു പോയി.'

മറുപടി പ്രസംഗത്തിൽ മാർ ക്രിസോസ്റ്റം പറഞ്ഞു, 'പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ സ്നേഹം കൊണ്ട് വിശ്വാസികളെ കീഴടക്കിയ സഭാ പിതാവാണ്. കളങ്കമില്ലാത്ത മനസ്സിന് ഉടമയായ അദ്ദേഹത്തിന് എല്ലാ സഭാ വിശ്വാസികളും ഹൃദയത്തിൽ സ്ഥാനം നൽകിയിട്ടുണ്ട്.'





ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലിത്തായുടെ നൂറാം ജന്മദിനത്തിൽ മാരാമൺ അരമനയിൽ എത്തിയ പ. പൗലോസ് ദ്വിതീയൻ ബാവ ആശംസകൾ സമർപ്പിക്കുന്നു.

# അപൂർവ്വ പാദമുദ്രകൾ

## ജോയ്സ് തോട്ടയ്ക്കാട്

മലങ്കരസഭയിൽ 26 വർഷം മെത്രാപ്പോലീത്തായായും 10 വർഷം കാതോലിക്കായായും സഭയെ നയിച്ച മലങ്കരസഭയുടെ എട്ടാം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവായുടെ ജീവിതവും സാക്ഷ്യവും മലങ്കരസഭാ ചരിത്രത്തിൽ നിർണ്ണായകമാണ്. ഈ ജീവിതത്തിന്റെ അപൂർവ്വമായ പാദമുദ്രകൾ ചരിത്രത്തിൽ അടയാളപ്പെടുത്തുന്നത് ശ്രദ്ധേയമാണ്.

### കുന്നംകുളത്തു നിന്നുമുള്ള ആദ്യ കാതോലിക്കാ

'നസ്രാണികളുടെ പട്ടണ'മെന്ന് ഹൈദരലി വിശേഷിപ്പിച്ച, കർത്തൃശിഷ്യനായ വി. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ആദ്യമായി സുവിശേഷ വിത്തു വിതച്ച കുന്നംകുളത്തു നിന്നും പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തു വന്ന ആദ്യ സഭാപിതാവാണ് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവാ.

മലങ്കരസഭയുടെ ചരിത്രത്തെ ഗതി തിരിച്ചുവിട്ട രണ്ട് മലങ്കര മെത്രാപ്പോലീത്താമാരെ സംഭാവന ചെയ്ത പുണ്യഭൂമിയാണ് കുന്നംകുളം. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി സ്ഥാപിച്ച സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമനാണ് പ്രഥമ വ്യക്തി. കോട്ടയം എം.ഡി. സെമിനാരിയും പരുമല സെമിനാരിയും സ്ഥാപിക്കുകയും നവീകരണക്കാർ കൈവശപ്പെടുത്തിയ കോട്ടയം പഴയസെമിനാരി ഒരു ദശാബ്ദം കേസ് നടത്തി വീണ്ടെടുക്കുകയും ചെയ്ത സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമനാണ് ദ്വിതീയ വ്യക്തി.

1816 മുതലുള്ള കാലത്ത് മലങ്കര മെത്രാപ്പോലീത്താമാർ കാലം ചെയ്തപ്പോൾ ഇടക്കാല മലങ്കര മെത്രാപ്പോലീത്തായായി ഭരണം നയിച്ച തൊഴിയൂർ സഭയുടെ മെത്രാപ്പോലീത്താ കിടങ്ങൻ മാർ പീലക്സീനോസും കുന്നംകുളം സ്വദേശിയാണ്.

കുന്നംകുളംകാരുടെ സഭാസ്നേഹവും വീറും വാശിയും പ്രതിഫലിക്കുന്നതാണ് 1806-ലെ ആർത്താറ്റ് പടിയോല. എല്ലാ വിദേശ സഭാ മേധാവിത്തങ്ങളെയും ആ പടിയോല തള്ളിപ്പറഞ്ഞു. കുന്നംകുളം നസ്രാണികളുടെ കാതോലിക്കാമാരോടും സഭാപിതാക്കന്മാരോടും ഉണ്ടായിരുന്ന സ്നേഹവും ബഹുമാനവും പൗലോസ് രണ്ടാമൻ ബാവാ മിക്ക പ്രസംഗങ്ങളിലും

എടുത്തു പറഞ്ഞിരുന്നു. കുന്നംകുളംകാരൻ ആണെന്നതിൽ ബാവാ എല്ലായ്പ്പോഴും അഭിമാനം കൊണ്ടിരുന്നു.

### കുന്നംകുളത്തു നിന്നുള്ള സഭാപിതാക്കന്മാർ

മലങ്കരസഭയ്ക്കു കുന്നംകുളം നൽകിയ മൂന്നാമത്തെ സഭാ തലവനായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമനും (1815-1816), എം.ഡി. സെമിനാരിയുടെയും പരുമല സെമിനാരിയുടെയും സ്ഥാപകൻ പുലിക്കോട്ടിൽ രണ്ടാമൻ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമനും (1865-1909) ആണു മുൻഗാമികൾ. കുന്നംകുളത്തു ജനിച്ച തൊഴിയൂർ സഭയുടെ കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസ് രണ്ടാമൻ രണ്ടു പ്രാവശ്യം (1816-17, 1825) ഇടക്കാല മലങ്കര മെത്രാപ്പോലീത്താ യായിരുന്നു. അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസ് പ. ബാവായുടെ കുടുംബാംഗവും കുന്നംകുളം സ്വദേശിയുമാണ്.

### കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്താ

നസ്രാണികളുടെ പുരാതന ആവാസകേന്ദ്രമായ കുന്നംകുളം നിവാസികൾ പുരാതന ക്രൈസ്തവ പാരമ്പര്യം അണുവിട വ്യതിചലിക്കാതെ നിലനിർത്തുന്നവരാണ്. ഏതൊരു വിപൽഘട്ടത്തിലും മലങ്കരസഭയ്ക്ക് ആത്മവീര്യം നൽകുന്ന പിന്തുണയും കൂറും ഈ പ്രദേശത്തു നിന്നുണ്ടായിട്ടുണ്ട്. അച്ചടിക്കും അടക്കാ വ്യാപാരത്തിനും നോട്ടുപുസ്തക നിർമ്മാണത്തിനും പ്രസിദ്ധിയുള്ള കുന്നംകുളം - പഴഞ്ഞി ദേശവാസികൾ ഭൂരിപക്ഷവും ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളാണ്.

കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെട്ടിരുന്ന ഈ പ്രദേശത്തെ പള്ളിക്കാർ 1983 ഡിസംബർ 10-ാം തീയതി കുന്നംകുളം ആർത്താറ്റ് പള്ളിയിൽ ചേർന്നാണ് കുന്നംകുളം ഭദ്രാസനത്തെക്കുറിച്ച് ആദ്യമായി ചിന്തിച്ചത്. ഈ സമ്മേളനത്തിൽ തൃശൂർ ജില്ലയിൽപെട്ട പള്ളികളിൽ നിന്നുള്ള വൈദികരും, കൈക്കാരന്മാരും, സെക്രട്ടറിമാരും സംബന്ധിച്ചിരുന്നു. കൊച്ചി ഭദ്രാസനത്തിലെ തൃശൂർ ജില്ലയിൽപെട്ട പള്ളികളും, ഭാരതപ്പുഴ വരെയുള്ള പള്ളികളും ഉൾക്കൊള്ളിച്ച് കുന്നംകുളം കേന്ദ്രമാക്കി ഒരു ഭദ്രാസനം രൂപീകരിക്കുവാൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടും സഭാ മാനേജിംഗ് കമ്മിറ്റിയോടും അഭ്യർത്ഥിക്കുവാൻ യോഗം തീരുമാനിച്ചു. 1984 മാർച്ച് 29-നു ചേർന്ന സഭാ മാനേജിംഗ് കമ്മിറ്റി കുന്നംകുളം ഭദ്രാസന രൂപീകരണത്തിനുള്ള സാദ്ധ്യതകളെക്കുറിച്ച് പഠിക്കുവാൻ ഒരു കമ്മിറ്റിയെ നിയോഗിച്ചു.

1984 സെപ്റ്റംബർ 21-ാം തീയതി ചേർന്ന സഭാ മാനേജിംഗ് കമ്മിറ്റിയും

1985 ഫെബ്രുവരി 18-22 തീയതികളിൽ കൂടിയ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസും കൊച്ചി ഭദ്രാസനം വിഭജിച്ച് തലപ്പിള്ളി താലൂക്കിലെയും വടക്ക് ഭാരതപ്പുഴ വരെയുള്ള പ്രദേശത്തെയും പള്ളികൾ ചേർത്ത് കുന്നംകുളം ഭദ്രാസനം രൂപീകരിക്കുവാൻ നിശ്ചയിച്ചു. 1985 മാർച്ച് 14-ലെ പ. മാത്യൂസ് പ്രഥമൻ ബാവായുടെ 65/85-ാം നമ്പർ കല്പനപ്രകാരം 1985 ഏപ്രിൽ 14-നു ഭദ്രാസനം രൂപീകരിക്കപ്പെട്ടു. 1985 ഏപ്രിൽ 18-നു ഭദ്രാസനത്തിന്റെ ഔപചാരികമായ ഉദ്ഘാടനം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. പ. മാത്യൂസ് പ്രഥമൻ ബാവായായിരുന്നു ഭദ്രാസന രൂപീകരണ സമയത്ത് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ ഭദ്രാസനം നേരിട്ടു ഭരിച്ചിരുന്നത്. 32 പള്ളികളും 8 ചാപ്പലുകളും ഉൾക്കൊള്ളുന്നതായിരുന്നു അന്ന് കുന്നംകുളം മെത്രാസനം. 1985 ഓഗസ്റ്റ് ഒന്നിനു പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഭദ്രാസന ഭരണം ഏറ്റെടുത്തു. 2010-ൽ കാതോലിക്കാ സ്ഥാനം ഏറ്റുവെങ്കിലും ഭദ്രാസനഭരണം മരണം വരെ നിർവ്വഹിച്ചു. രണ്ട് ചാപ്പലുകൾ ഉൾപ്പെടെ 40 ദേവാലയങ്ങൾ ഇപ്പോൾ ഭദ്രാസനത്തിൽ ഉണ്ട്.

## റൂൾസ് കമ്മിറ്റി അദ്ധ്യക്ഷനായ ആദ്യ കാതോലിക്കാ

കാതോലിക്കാ ആയിരിക്കെ റൂൾസ് കമ്മിറ്റി അദ്ധ്യക്ഷനായ ആദ്യ സഭാപിതാവാണ് പ. പൗലോസ് രണ്ടാമൻ ബാവാ. 2012-2017, 2017-2021 കാലഘട്ടത്തിൽ ബാവാ റൂൾസ് കമ്മിറ്റി അദ്ധ്യക്ഷനായിരുന്നു.

നിയുക്ത കാതോലിക്കാ ആയിരിക്കെ 2007-2012 കാലഘട്ടത്തിൽ റൂൾസ് കമ്മിറ്റി അദ്ധ്യക്ഷനായിരുന്നു. ഈ കാലഘട്ടത്തിൽ 2011-ൽ സഭാഭരണഘടന ഭേദഗതി ചെയ്യുകയുണ്ടായി. ഇടവകയോഗത്തിൽ സ്ത്രികൾക്ക് പങ്കാളിത്തം നൽകുന്ന ചരിത്രപ്രധാനമായ സഭാഭരണഘടന ഭേദഗതി അന്നാണുണ്ടായത്.

## എട്ട് ഭദ്രാസനങ്ങളുടെ ഭരണചുമതല

മലങ്കരസഭയിൽ ഒരേ സമയം എട്ടു ഭദ്രാസനങ്ങളുടെ ഭരണചുമതല വഹിച്ച കാതോലിക്കാ എന്ന അപൂർവ ബഹുമതി പ. പൗലോസ് രണ്ടാമൻ ബാവായ്ക്ക്. മെത്രാപ്പോലീത്തന്മാരുടെ മരണം, രാജി എന്നിവയെ തുടർന്ന് ഭരണഘടനയിലെ 95-ാം പ്രകാരം ഏറ്റെടുത്ത ചെങ്ങന്നൂർ, മാവേലിക്കര, മലബാർ, കോട്ടയം, ഇടുക്കി, സൗത്ത് വെസ്റ്റ് അമേരിക്ക എന്നിവയും; മെത്രാപ്പോലീത്താ ആയിരുന്നപ്പോൾ ഭരിച്ചുകൊണ്ടിരുന്ന കുന്നംകുളവും; കാതോലിക്കാ സ്ഥാനം ഏറ്റശേഷം മലങ്കര മെത്രാപ്പോലീത്താ നേരിട്ടു ഭരിക്കുന്ന ഭദ്രാസനം എന്ന നിലയിൽ ഭരിച്ചുവന്ന കോട്ടയം സെൻട്രലും ഉൾപ്പെടെ എട്ടു ഭദ്രാസനങ്ങളുടെ ഭരണമാണ് പ. പൗലോസ് രണ്ടാമൻ ബാവാ നട

ത്തിക്കൊണ്ടിരുന്നത്. കോട്ടയം സെൻട്രൽ ഒഴികെയുള്ള ഭദ്രാസനങ്ങളുടെ ഭരണത്തിൽ തന്നെ സഹായിക്കാൻ സഹായ മെത്രാപ്പോലീത്താമാരെ നിയമിച്ചിരുന്നു.

### മെത്രാന്മാരെ വാഴിക്കാതെ കാലം ചെയ്യുന്ന ആദ്യത്തെ കാതോലിക്കാ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കാതോലിക്കാമാരിൽ ഭരണകാലത്ത് മെത്രാപ്പോലീത്താമാരെ വാഴിക്കാതെ കാലം ചെയ്ത ആദ്യ സഭാപിതാവാണ് പ. പൗലോസ് രണ്ടാമൻ ബാവാ. 2009, 2010 വർഷങ്ങളിലായി ഏഴു പേരെ വീതം 14 പേരെ പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ പ. സുന്നഹദോസ് വാഴിച്ചപ്പോൾ മുഖ്യ സഹകാർമ്മികനായിരുന്നത് അന്ന് നിയുക്ത കാതോലിക്കാ ആയിരുന്ന പ. പിതാവാണ്.

### സുപ്രീംകോടതി വിധിയും വിധി നടത്തിപ്പും

2017 ജൂലൈ 3-ന് മലങ്കരസഭാ തർക്കത്തിൽ സുപ്രീംകോടതി സുപ്രധാന വിധി പുറപ്പെടുവിച്ചു. പ. പിതാവിന്റെ ഭരണകാലത്തിലെ ഒരു സുപ്രധാന നാഴികകല്ലായിരുന്നു ഇത്. 1974-ൽ ആരംഭിച്ച രണ്ടാം സമുദായക്കേസ് വിചാരണക്കോടതിയും ഹൈക്കോടതിയും കടന്ന് 1995-ൽ സുപ്രീംകോടതിയിൽ നിന്നുള്ള വിധിയിൽ പര്യവസാനിച്ചു. എങ്കിലും അതിന്റെ നടപടിക്രമങ്ങൾ അവസാനിച്ചത് 2002-ലെ പരുമല അസോസിയേഷനോട് കൂടിയാണ്. 1995-ലെ സുപ്രീംകോടതി വിധി അനുരഞ്ജനത്തിനുള്ള വിധിയായിരുന്നു. സഭയിലെ ഇരു വിഭാഗവും 31-12-1970 ലെ ഒന്നായിരുന്ന അവസ്ഥയിലേക്ക് തിരികെ പോകണമെന്ന കാഴ്ചപ്പാടാണ് കോടതി പുലർത്തിയത്. എന്നാൽ യാക്കോബായ വിഭാഗം ഏകപക്ഷീയമായി അസോസിയേഷൻ ബഹിഷ്കരിച്ച് പുതിയ സഭയും പുതിയ ഭരണക്രമവും പ്രഖ്യാപിച്ചു. ഇത്തരം ഏകപക്ഷീയ-നിയമവിരുദ്ധ നടപടികൾക്കെതിരെയുള്ള നീതിന്യായ വ്യവസ്ഥയുടെ മധുരപ്രതികാരമായി 2017 ജൂലൈ 3-ലെ വിധിയെ കണക്കാക്കാം. 1934-ലെ സഭാഭരണഘടനയുടെ സാധുതയും പ്രയോഗക്ഷമതയും ആവർത്തിച്ച് ഉറപ്പിച്ച് പ്രഖ്യാപിക്കപ്പെട്ടു. വിധിത്തീർപ്പിനു ശേഷമുള്ള സ്വാഭാവിക നടപടിയായ വിധിനടത്തിപ്പിലേക്കു സഭ കടക്കുകയും അതിലൂടെ 41 ദേവാലയങ്ങൾ സഭാഗാത്രത്തിന്റെ ഭാഗമാവുകയും ചെയ്തു. പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവായുടെ പ്രാർഥനയും നേതൃത്വവും ഈ നടപടികളെ ത്വരിതപ്പെടുത്തി. നവീകരണക്കാരിൽ നിന്നു പഴയ സെമിനാരിയുൾപ്പെടെ വിധിപ്രകാരം നടത്തിയെടുത്ത പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമൻ തിരുമേനിയുടെ ആത്മാവ് ഉൾക്കൊണ്ട പിൻഗാമിയായി പരിശുദ്ധ പിതാവ് മാറുകയും ചെയ്തു.

2017 ജൂലൈ 3–നു ശേഷം പൂർണ്ണമായും സുപ്രീംകോടതി വിധി നടപ്പിലായ പള്ളികൾ:

**കണ്ടനാട് ഈസ്റ്റ്:** 1. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, വരിക്കോലി, എറണാകുളം, 2. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി, മണ്ണത്തൂർ, എറണാകുളം, 3. സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി, പാലക്കുഴ, കൂത്താട്ടുകുളം, 4. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, കാരമല, കോഴിപ്പിള്ളി, കൂത്താട്ടുകുളം, 5. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, തൊടുപുഴ, ഇടുക്കി, 6. സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി, പന്നൂർ, ഇടുക്കി, 7. സെന്റ് ജോർജ്ജ് ബഥേൽ പള്ളി, മുളപ്പുറം, ഇടുക്കി, 8. സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, പിറവം, 9. താബോർ സെന്റ് ജോർജ്ജ് വലിയ പള്ളി, ഊരമന, എറണാകുളം ജില്ല, 10. മാർ മിഖായേൽ വലിയപള്ളി, വെട്ടിത്തറ, എറണാകുളം ജില്ല, 11. സെന്റ് തോമസ് പള്ളി, കാരിക്കോട്, കോട്ടയം ജില്ല, 12. സെന്റ് സ്റ്റീഫൻസ് പള്ളി, ചോരക്കുഴി, കൂത്താട്ടുകുളം, 13. വടകര സെന്റ് ജോണ്സ് സുറിയാനി പള്ളി, കൂത്താട്ടുകുളം, 14. സെന്റ് മേരീസ് പള്ളി, വെട്ടിത്തറ, എറണാകുളം ജില്ല, 15. മേരിഗിരി, സെന്റ് മേരീസ് പള്ളി ആറൂർ, 16. സെന്റ് ഇഗ്നാത്തിയോസ് സെഹിയോൻ പള്ളി ഓണക്കൂർ (key handover pending), 17. സെന്റ് മേരിസ് പള്ളി പൂതൃക്ക (key handover pending). **കണ്ടനാട് വെസ്റ്റ്:** 18. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് വലിയപള്ളി, കോലഞ്ചേരി, 19. മാർ യൂഹാനോൻ ഈഹീദോയോ ഓർത്തഡോക്സ് വലിയ പള്ളി, മുളക്കുളം, എറണാകുളം, 20. സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി നെച്ചൂർ, എറണാകുളം, 21. സെൻറ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി, കടമറ്റം, എറണാകുളം, 22. സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, കണ്ടനാട്, 23. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി, പുത്തൻകുരിശ്, 24. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി, ഇടമറുക്, ഇടുക്കി, 25. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ആട്ടിൻകുന്ന്, കൂത്താട്ടുകുളം. **അങ്കമാലി:** 26. ആലുവ തൃക്കുന്നത്ത് സെമിനാരി ചാപ്പൽ, 27. ശാലേം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ചാത്തമറ്റം, 28. ബഥേൽ സൂലോക്കോ ഓർത്തഡോക്സ് പള്ളി, പെരുമ്പാവൂർ, 29. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി പഴന്തോട്ടം, എറണാകുളം, 30. മുള്ളരിങ്ങാട് സെന്റ് മേരീസ് പള്ളി, ഇടുക്കി, 31. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി, ചാത്തമറ്റം, 32. സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി, മുടവൂർ. **കൊച്ചി:** 33. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വടവുകോട്, എറണാകുളം, 34. സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി, ചെറായി, എറണാകുളം, 35. അയ്യമ്പിള്ളി സെൻറ് ജോൺസ് പള്ളി, കൊച്ചി, 36. കാഞ്ഞിരമറ്റം സെന്റ് ഇഗ്നേഷ്യസ് പള്ളി, എറണാകുളം, 37.

മാർത്തോമൻ പള്ളി മുളന്തുരുത്തി, എറണാകുളം. **മാവേലിക്കര:** 38. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, കട്ടച്ചിറ. **നിരണം:** 39. സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി മേപ്രാൽ, പത്തനംതിട്ട. **കുന്നംകുളം:** 40. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ചേലക്കര, തൃശ്ശൂർ. **തൃശ്ശൂർ:** 41. സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, മാന്ദാമംഗലം, തൃശ്ശൂർ, 42. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ചാലിശ്ശേരി, 43. സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി മരോട്ടിച്ചാൽ. **കോട്ടയം:** 44. മർത്തശ്ശ്മുനി ഓർത്തഡോക്സ് പള്ളി തിരുവാർപ്പ് (key hand over pending).

**കുന്നംകുളത്തു നിന്നും കോട്ടയത്ത് എത്തി കബറടങ്ങിയ മൂന്നാമത്തെ സഭാപിതാവ്**

കുന്നംകുളം ദേശത്തുനിന്നും കോട്ടയത്ത് എത്തി ഇവിടെ കബറടങ്ങുന്ന മൂന്നാമത്തെ സഭാപിതാവാണ് പ. പൗലോസ് രണ്ടാമൻ ബാവാ. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നിവരാണ് കുന്നംകുളത്ത് ജനിച്ചുവളർന്ന് കോട്ടയത്തെ കർമമണ്ഡലമാക്കി ഒടുവിൽ കോട്ടയത്ത് തന്നെ അന്ത്യവിശ്രമം കൊള്ളുന്നത്. രണ്ടുപേരും മുൻ സഭാകേന്ദ്രമായ കോട്ടയം പഴയ സെമിനാരിയിലാണ് കബറടങ്ങിയിരിക്കുന്നത്.

**വിടവാങ്ങിയത് മുൻഗാമിയുടെ ഓർമ്മദിനത്തിൽ**

കുന്നംകുളം ദേശക്കാരനും മുൻഗാമിയുമായ സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ഓർമ്മദിനം ജൂലൈ 11 ആണ്. അദ്ദേഹം കബറടങ്ങിയിരിക്കുന്ന പഴയസെമിനാരിയിൽ ആ പെരുന്നാൾ പതിവായി ആചരിച്ചുവരുന്ന ജൂലൈ 12-നാണ് പ. പൗലോസ് രണ്ടാമൻ ബാവാ വിടവാങ്ങിയത്. ബാവായുടെ ആദർശ പുരുഷനായിരുന്ന പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയെക്കുറിച്ച് അദ്ഭുതാദരവുകളോടെ ബാവാ പല പ്രസംഗങ്ങളിലും പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തെപ്പോലെ സഭാക്കേസിൽ വലിയ വിജയം നേടാനും വിധി നടത്തിപ്പിലൂടെ പള്ളികൾ നടത്തിയെടുക്കാനും പൗലോസ് രണ്ടാമൻ ബാവായ്ക്കും ഭാഗ്യമുണ്ടായി.

**ദേവലോകത്തു കബറടങ്ങുന്ന നാലാമത്തെ കാതോലിക്കാ**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെടുന്ന നാലാമത്തെ കാതോലിക്കാ ആണ് പ. പൗലോസ് രണ്ടാമൻ ബാവാ. ദേവലോകം വാങ്ങി അരമന പണി കഴിപ്പിച്ച പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവാ തന്റെ പിൻഗാമികളെല്ലാം കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെടണമെന്ന ആഗ്രഹം പരസ്യമായി പ്രകടിപ്പിച്ചിരുന്നു. അതിൻപ്രകാരം പിൻഗാ

മികളായ പ. ബസേലിയോസ് ഔഗേൻ ബാവാ, പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ എന്നിവർ മുൻഗാമിയുടെ ആഗ്രഹപ്ര കാരം അവിടെ കബറടങ്ങി. ആ മഹത് പാത പിന്തുടർന്ന് പ. പൗലോസ് രണ്ടാമൻ ബാവായും സ്വന്ത ദേശവും താൻ ഭരിച്ച ഭദ്രാസനാസ്ഥാനവും വിട്ട് കാതോലിക്കേറ്റ് അരമനയിൽ കബറടക്കപ്പെട്ടു.

അവിഭക്ത അമേരിക്കൻ ഭദ്രാസനം, യു.കെ.-യൂറോപ്പ്-ആഫ്രിക്ക ഭദ്രാ സനം എന്നിവയുടെ ചുമതല വഹിച്ച ഡോ. തോമസ് മാർ മക്കാറിയോ സിനെ കബറടക്കിയതും കാതോലിക്കേറ്റ് അരമനയിലാണ്. അടുത്ത കാലത്ത് പുതുക്കിപ്പണിത കാതോലിക്കാമാരുടെ കബർ മുറിയിൽ ദേവ ലോകത്തു കബറടങ്ങുന്ന അഞ്ചാമത്തെ സഭാപിതാവായി പ. പൗലോസ് രണ്ടാമൻ ബാവാ അന്തിയുറങ്ങും. മലങ്കരയിൽ അഞ്ചു സഭാപിതാക്കന്മാർ അന്ത്യവിശ്രമം കൊള്ളുന്ന ഏക ദേവാലയമായി ദേവലോകം അരമന ചാപ്പൽ മാറി.





യൂഹാനോൻ മാർ സേവേറിയോസ്, ജോസഫ് മാർ പക്കോമിയോസ്, പൗലോസ് മാർ മിലിത്തിയോസ്, യാക്കോബ് മാർ പോളിക്കർപ്പോസ്, ഫാ. പി. എസ്. യോഹന്നാൻ (യൂഹാനോൻ മാർ പോളിക്കർപ്പോസ്).

# ഭാഗ്യവാനായ പ. പിതാവ്

## ഡെറിൻ രാജു

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവാ കാലം ചെയ്തു തന്റെ ജനത്തോട് ചേർന്നു എന്നറിഞ്ഞ മാത്രയിൽ മനസിലേക്ക് വന്ന ഒരു ചിന്തയെന്നത് അദ്ദേഹം സൗഭാഗ്യവാനായ ഒരു പിതാവായിരുന്നു എന്നതാണ്. സമരകലഹങ്ങളുടെയും ദീർഘ വ്യവഹാരങ്ങളുടെയും മദ്ധ്യത്തിൽ സഭാഭരണം നടത്തുകയെന്ന വലിയ വെല്ലുവിളിയായിരുന്നു അദ്ദേഹത്തിന്റെ മുൻഗാമികളിൽ പലരും അഭിമുഖീകരിച്ചിരുന്നതെങ്കിൽ വ്യവഹാരങ്ങളുടെ ഒരു അന്തിമ തീർപ്പിനെ സ്വന്തം കണ്ണുകൾ കൊണ്ട് കാണുവാൻ അദ്ദേഹത്തിനു സാധിച്ചു. പൂർണമായും വ്യവഹാരരഹിതമായ സഭയെന്ന അദ്ദേഹത്തിന്റെ ചിരകാല സ്വപ്നം തന്റെ ആയുഷ്കാലത്തിൽ കണ്ടെത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലായെങ്കിലും വാഗ്ദത്തനാടിനെ കണ്ട്, അവിടേക്ക് കടക്കുവാനുള്ള ദൗത്യം തന്റെ പിൻഗാമികളെ ഭരമേൽപ്പിച്ച് കടന്നുപോയ മോശയെപ്പോലെ അദ്ദേഹം ഭാഗ്യവാനായി തിരശ്ശീലയ്ക്കപ്പുറത്തേക്ക് കടന്നുപോയിരിക്കുന്നു.

മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിനു ശേഷമുള്ള എട്ടാമത് കാതോലിക്കായായിരുന്നല്ലോ പരിശുദ്ധ പിതാവ്. 2010 നവംബർ 1-നു അദ്ദേഹം കാതോലിക്കാസ്ഥാനത്തേക്കു ഉയർത്തപ്പെട്ടു. മലങ്കരസഭയുടെ ചരിത്രത്തിൽ ഏറ്റവുമധികം മെത്രാപ്പോലീത്താമാർ പങ്കെടുത്ത കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയായിരുന്നു അത്. ബസേലിയോസ് പൗലോസ് പ്രഥമനിലൂടെ 1912-ൽ ആരംഭിച്ച കാതോലിക്കേറ്റിന്റെ ചരിത്രം ശതാബ്ദി പിന്നിട്ട 2012-ൽ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയനായിരുന്നു കാതോലിക്കാ സ്ഥാനത്തുണ്ടായിരുന്നത് എന്നത് ചരിത്രത്തിലെ ഒരു കൗതുകമെന്നതിനപ്പുറം ഒരു നിയോഗം തന്നെയാകാം. വത്തിക്കാനിൽ മാർപാപ്പയുമായി അദ്ദേഹം നടത്തിയ കൂടിക്കാഴ്ചയിലെ ഊഷ്മളത പലരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. 2015-ൽ അന്ത്യോഖ്യാ പാത്രിയർക്കീസുമായി പരിശുദ്ധ പിതാവ് നടത്തിയ കൂടിക്കാഴ്ച സഭാചരിത്രത്തിലെ ഒരു നാഴികക്കല്ലായിരുന്നു.

കുന്നംകുളത്തു നിന്നുള്ള ഒരു സാധാരണ ബാലൻ ദൈവകൃപ മാത്രം കൈമുതലാക്കി പടിപടിയായി ഔന്നത്യത്തിലേക്ക് നടന്നു കയറിയ ചരിത്രമാണ് പരിശുദ്ധ പിതാവിന്റേത്. എപ്പോഴും കുന്നംകുളത്തിനോട് ഒരു പ്രത്യേക സ്നേഹവും അദ്ദേഹത്തിനുണ്ടായിരുന്നു. കുന്നംകുളം തന്റെ ആദ്ധ്യാത്മികതയെ പരിപോഷിപ്പിച്ച നാടായിരുന്നു എന്ന് അദ്ദേഹം പറഞ്ഞി

ട്ടുണ്ട്. കുന്നംകുളം ജന്മം നൽകിയ മഹാനായ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് അഞ്ചാമന്റെ ഓർമ്മ പെരുന്നാളിൽ തന്നെയാണ് അദ്ദേഹവും വിടവാങ്ങിയത് എന്നത് ഒരു യാദൃശ്ചികത.

പുലിക്കോട്ടിൽ തിരുമേനിയുമായി പരിശുദ്ധ പിതാവിനുണ്ടായിരുന്ന മറ്റൊരു സാമ്യം പരുമലയിലെ പുണ്യഭൂമിയോടുള്ള ഭക്തിയായിരുന്നു. ഏത് ദുർഘട ഘട്ടത്തിലും പരുമല കൊച്ചുതിരുമേനിയോട് പ്രാർഥിക്കാൻ ഏൽപ്പിച്ചിരുന്ന പുലിക്കോട്ടിൽ തിരുമേനി കൊച്ചു തിരുമേനിയുടെ മരണശേഷവും ആ പതിവ് തുടർന്നിരുന്നു. പരിശുദ്ധ പിതാവും പരുമലയിലെ ആ പുണ്യഭൂമിയെ അത്രയേറെ തന്റെ ഹൃദയത്തോട് ചേർത്തു നിർത്തിയിരുന്നു. ഏത് പ്രതിസന്ധിയേയും അതിജീവിക്കുവാൻ അത് ഊർജമായിരുന്നു; പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത ഒരു വലിയ ധൈര്യവുമായിരുന്നു.

പതിനഞ്ച് വർഷത്തോളം നീണ്ട ചർച്ചകൾക്കും വിശകലനങ്ങൾക്കും ബൗദ്ധികമായ ഏറ്റുമുട്ടലുകൾക്കും ശേഷം രൂപപ്പെടുത്തിയ ഒന്നാണ് 1934-ലെ ഭരണഘടനയെന്ന് സാമാന്യമായി വിവക്ഷിക്കപ്പെടുന്ന മലങ്കരസഭാ ഭരണഘടന. 1920 മേടം-ഇടവം ലക്കം സുറിയാനി സഭാ മാസികയിൽ 'മലങ്കര സുറിയാനി സഭാഭരണ നിയമ'ത്തിന്റെ കരടുബിൽ പ്രസിദ്ധീകരിച്ചു. കരട് ബില്ലിനെക്കുറിച്ച് പൊതുജനങ്ങളിൽ നിന്ന് അഭിപ്രായവും ക്ഷണിച്ചു. മിഥുനം-കർക്കിടകം ലക്കത്തിൽ ബില്ലിനെ അനുകൂലിച്ചും പ്രതികൂലിച്ചും വന്ന പ്രധാന അഭിപ്രായങ്ങൾ ഉൾക്കൊള്ളിച്ചിരുന്നു. വിമർശനങ്ങൾക്ക് പത്രാധിപർ മറുപടിയും കൊടുത്തിരുന്നു. അതിൽ പൈലി മത്തായി എഴുതി, "ലോകത്തിൽ എല്ലായിടത്തും എല്ലാവരും സ്വാതന്ത്ര്യത്തിനായി യത്നിക്കുന്ന ഒരു കാലമാണല്ലോ ഇത്. നമ്മുടെ സമുദായത്തിന്റെ ശ്രേയസ്സിൽ പുരുഷന്മാരെപ്പോലെ തന്നെ സ്ത്രീകളും ആകാംക്ഷയുള്ളവരും നമ്മെപ്പോലെ തന്നെ പ്രവർത്തിക്കുന്നതിന് ത്രാണിയും നല്ല മനസ്സുള്ളവരുമാണ്. കരടു നിയമം രണ്ടാം അദ്ധ്യായം ഒന്നാം ഭാഗം 5-ാം വകുപ്പും ഒന്നാം വകുപ്പും കൂടി വായിക്കുമ്പോൾ നമ്മുടെ സ്ത്രീകൾക്ക് സഭാഭരണത്തിൽ പ്രവേശനം നൽകുന്നില്ലായെന്ന് കാണുന്നു. ചുരുങ്ങിയപക്ഷം അവർക്ക് കമ്മിറ്റി മെമ്പർമാരെ തിരഞ്ഞെടുക്കുന്ന യോഗങ്ങളിൽ വോട്ടവകാശമെങ്കിലും തൽക്കാലം അനുവദിക്കേണ്ടതാണ്."

'സുറിയാനി സഭ'യിൽ വന്ന ഈ നിർദ്ദേശം പൂർണ അർഥത്തിൽ നടപ്പാക്കാനെടുത്ത കാലയളവ് തൊണ്ണൂറ് വർഷമാണ്. പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ ബാവായുടെ കാലത്ത് 2011-ലാണ് സ്ത്രീകൾക്ക് ഇടവകഭരണത്തിൽ തുല്യ പങ്കാളിത്തമെന്ന സഭാതലത്തിൽ വിപ്ലവകരമായതും എന്നാൽ കാലോചിതവുമായ ഭരണഘടനാ ഭേദഗതി നടപ്പിൽ വന്നത്. ഇതിലൂടെ ലിംഗസമത്വവും സാമൂഹികനീതിയുമാണ് ഇടവകതലത്തിലെങ്കിലും സാധിച്ചത്.

പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതവും നസ്രാണി പൈതൃകവും ഒരേ പോലെ പ്രധാനപ്പെട്ടതായി അദ്ദേഹം കരുതി. എല്ലാ മാസവും ആചരിക്കുന്ന പൂർണ്ണ മൗനത്തിലൂടെ അദ്ദേഹം തന്റെ ആത്മാവിനെ സദാ പോഷിപ്പിച്ചു കൊണ്ടിരുന്നു. രോഗപീഡകളുടെ സമയത്തും തന്റെ നോമ്പിനെ ഭേദപ്പെടുത്താൻ അദ്ദേഹം സമ്മതിച്ചില്ല. സഭാ സ്വാതന്ത്ര്യം ബലി കൊടുക്കാൻ താൻ തയ്യാറല്ല എന്ന് അദ്ദേഹം ആവർത്തിച്ചു പറഞ്ഞു. 'കലഹം പിശാചിന്റെ കൗതുകമാണ്' എന്ന് ഉത്തമബോദ്ധ്യമുണ്ടായിരുന്ന പരിശുദ്ധ പിതാവ് വ്യവസ്ഥാപിത-ശാശ്വത സമാധാനത്തിനായി നിലകൊണ്ടു. കൃത്യതയാർന്ന തന്റെ നിലപാടിന്റെ പേരിലേറ്റ വിമർശനങ്ങളെ അദ്ദേഹം ഭയന്നില്ല. സമാധാനത്തിലേക്കുള്ള യാത്രയിൽ പരിശുദ്ധ പിതാവിന്റെ പ്രാർഥന സഭയ്ക്ക് ഒരു കവചവും മാർഗദീപവുമായിരിക്കും.

ഒരു മഹത് ചരിതം ഇവിടെ നിത്യതയെ പ്രാപിക്കുകയാണ്. എക്കാലത്തേക്കും ഓർത്തുവയ്ക്കുവാനുള്ള ഒരു വലിയ ശേഷിപ്പ് ഇവിടെ അവസാനിപ്പിച്ച് പരിശുദ്ധ ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ തിരശ്ശീലയ്ക്കപ്പുറത്തേക്ക് മറയുകയാണ്. കഹനൈത്താ ക്രമത്തിൽ പറയുന്നുണ്ടല്ലോ; "ഭാഗ്യവാനായ പിതാവേ! സമാധാനത്തോടെ പോവുക"യെന്ന്. അക്ഷരാർഥത്തിൽ അദ്ദേഹം ഭാഗ്യവാനായിരുന്നു. ഏറിയപേർ ആഗ്രഹിച്ചിട്ടും സാധിക്കാതിരുന്ന ശാശ്വത സമാധാനമെന്ന കടവിൽ അദ്ദേഹം പരിശുദ്ധ സഭയെ എത്തിച്ചു. അദ്ദേഹത്തിന്റെ പിൻഗാമികൾ പരിശുദ്ധ സഭാനൗകയെ സമാധാനപൂർണമായി മുന്നോട്ട് നയിക്കുക തന്നെ ചെയ്യും. ലക്ഷ്യസ്ഥാനം പ്രാപിക്കുന്നതു വരെയും അതിനപ്പുറത്തേക്കും ആ വലിയ ഇടയന്റെ പ്രാർഥന അതിനെ സഹായിക്കും.



**മാതാപിതാക്കൾക്കും സഹോദരനുമൊപ്പം**

# കരുണയും കരുതലും


## പ്രൊഫ. ഡോ. റോബിൻ ജെ. തോംസൺ

(പ്രിൻസിപ്പൽ & മെഡിക്കൽ സൂപ്രണ്ട്
മന്നം ആയുർവേദ മെഡിക്കൽ കോളേജ്, പന്തളം)


ഭാരതത്തിലെ ക്രൈസ്തവ സഭാ നേതൃത്വത്തിൽ ഉന്നത സ്ഥാനീയ നായിരുന്നിട്ടും സാധാരണക്കാരിൽ സാധാരണക്കാരനായിരുന്നു പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. അതുകൊണ്ടാണ് അശരണ രുടേയും നിസ്സഹായരുടേയും ഹൃദയവേദന അദ്ദേഹത്തിന് തിരിച്ചറിയാൻ കഴിഞ്ഞത്. അവർക്ക് തണലാകുന്ന അനവധി പദ്ധതികൾ സഭാതലത്തിൽ നടപ്പിലാക്കി. മലങ്കര സഭയെന്ന നൗകയെ ദിശ തെറ്റാതെ നയിക്കുവാൻ ദൈവനിയോഗമുണ്ടായ പ. ബാവാ ആത്മസംതൃപ്തിയോടെയാണ് മടങ്ങുന്ന തെന്നതിൽ സംശയമില്ല .

പ്രാർത്ഥനയോടെ ദൈവാശ്രയം കൈമുതലാക്കിയാണ് അദ്ദേഹം സഭയെ നയിച്ചത്. ഹൃദയ സുതാര്യതയോടെയും സന്തോഷത്തോടെയും പുറംമോടി കളില്ലാതെ ജീവിക്കുവാൻ പ. ബാവായ്ക്ക് കഴിഞ്ഞു. എവിടെയും എപ്പോഴും ഓടിയെത്തിയിരുന്ന അദ്ദേഹം സാധാരണക്കാരായ വിശ്വാസികൾക്ക് ഒരി ക്കലും അപ്രാപ്യനായിരുന്നില്ല. കരുണയുടെ വഴികൾ അദ്ദേഹത്തെ എപ്പോഴും അശരണരിലേക്കും നിരാലംബരിലേക്കും കൊണ്ടു പോയി.

സ്നേഹവും കരുണയുമായിരുന്നു ബാവായുടെ മുഖമുദ്രകൾ. സ്ഥാന ത്തിന്റെ വലിപ്പത്തിനപ്പുറത്ത് മനസ്സിന്റെ വലുപ്പത്തിലാണ് അദ്ദേഹം വിശ്വ സിച്ചത്. അശരണരിലേക്ക് ആ സ്നേഹം എപ്പോഴും ഒഴുകിക്കൊ ണ്ടിരുന്നു. സപ്തതി ആഘോഷങ്ങൾ പൂർണ്ണമായും ഒഴിവാക്കി, കാരുണ്യവാതിൽ തുറന്ന പരിശുദ്ധ കാതോലിക്കാ ബാവായുടെ സ്വപ്നപദ്ധതി കൂടിയാണ് 'സ്നേഹസ്പർശം.' നമ്മുടെ കൈയ്യിലുള്ള 10 രൂപയിൽ ഒരു രൂപ സാധുക്ക ൾക്കുള്ളതാണെന്ന ക്രിസ്തീയ തത്വമാണ് സ്നേഹസ്പർശം എന്ന പദ്ധതി യിലൂടെ നടപ്പാക്കാൻ ശ്രമിച്ചതെന്ന് അദ്ദേഹം തന്നെ വ്യക്തമാക്കിയിട്ടുണ്ട്.

ഭവനരഹിതർക്ക് ഭവനം വയ്ക്കുവാൻ സ്ഥലം കണ്ടെത്തുകയും തനിക്ക് കാൻസർ ബാധിക്കും മുമ്പേ ആരോരുമില്ലാത്ത കാൻസർ രോഗികൾക്കായി പദ്ധതികൾ വിഭാവനം ചെയ്ത രോഗികൾക്കും സ്ത്രീകൾക്കും കുഞ്ഞു ങ്ങൾക്കും എന്നും പരിഗണന നൽകിയ പരിശുദ്ധ പിതാവിനെ ഈ സമൂഹ ത്തിന് മറക്കാൻ സാധ്യമല്ല. പ. പിതാവിന്റെ കാരുണ്യത്തിൽ തൃശൂർ പോർ ക്കുളം അയ്യംപറമ്പ് ബഥേൽ കുന്നിൽ 22 വീടുകളാണ് നിർമ്മിച്ചു നൽകി യത്. ഈ സ്നേഹവീടുകൾക്ക് ചുക്കാൻ പിടിച്ച പരി.പിതാവിനെ മനുഷ്യ സ്നേഹത്തിന്റെ അപ്പോസ്തോലനായി മനസ്സിലാക്കാൻ സാധിക്കും.

അനാഥ ബാല്യങ്ങളുടെ സംരക്ഷകനായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി. വടക്കാഞ്ചേരി മഞ്ഞപ്ര മാർ ബസേലിയോസ് ചിൽഡ്രൻസ് ഹോമുമായി പ. പിതാവിന് അഭേദ്യ ബന്ധമായിരുന്നു ഉണ്ടായിരുന്നത്. 4 പ്രാവശ്യം ഇവിടുത്തെ കുട്ടികൾക്കൊപ്പമാണ് അദ്ദേഹം ജന്മദിനം ആഘോഷിച്ചത്. അനാഥാലയത്തിലേക്ക് വരുമ്പോൾ കുട്ടികൾക്ക് മധുര പലഹാരങ്ങളും സമ്മാനപ്പൊതികളും എന്നും കരുതിയിരുന്നു. ഇവിടെയുള്ള കുട്ടികൾക്ക് ഉന്നതവിദ്യാഭ്യാസത്തിനുള്ള അവസരം അദ്ദേഹം ഒരുക്കി. തൊഴിൽ സാധ്യതയുള്ള കോഴ്സുകൾ പഠിപ്പിക്കുകയും പെൺകുട്ടികളെ ഇവിടെ നിന്ന് വിവാഹം കഴിപ്പിച്ചയയ്ക്കാനും അദ്ദേഹം മുൻകൈയെടുത്തു. അങ്ങനെ അനാഥ കുഞ്ഞുങ്ങളുടെ പ്രിയപ്പെട്ട അപ്പച്ചനായി മാറി.

കുടുംബസ്വത്തായി കുന്നംകുളത്ത് ലഭിച്ച മൂന്നേക്കർ ഭൂമി അദ്ദേഹം സാധുക്കൾക്കായി നൽകി. സ്വത്തുക്കൾ അർഹരിൽ തന്നെ നിലനിർത്തുന്നതിനും അന്യായക്കാരുടെ കൈകളിലേക്ക് പോകാതിരിക്കുന്നതിനും എന്നും ജാഗ്രത പുലർത്തിയിരുന്നു. കൊച്ചുകുട്ടികളായിരുന്നു അദ്ദേഹത്തിന്റെ ഏറ്റവും അടുത്ത സുഹൃത്തുക്കൾ. കുഞ്ഞുങ്ങൾ വിശുദ്ധിയുള്ളവരാണെന്നും അവരെ പരിചരിക്കുമ്പോൾ അനുഗ്രഹത്തിന്റെ ഒരു പങ്ക് നമുക്കും ലഭിക്കുമെന്നും തിരുമേനി എപ്പോഴും പഠിപ്പിക്കുമായിരുന്നു. നിർമ്മല ബാല്യങ്ങളുടെ ചിത്രങ്ങൾ അദ്ദേഹത്തിന്റെ മുറിയിൽ സ്ഥാനം പിടിച്ചിരുന്നു. ഈ ചിത്രങ്ങൾ ചൂണ്ടി സുഹൃത്തുക്കളെന്ന് അദ്ദേഹം പറയുകയും കുഞ്ഞു മനസ്സുകളുടെ കൂട്ടുകാരനായി എന്നും നിലകൊള്ളുകയും ചെയ്തിരുന്നു.

സെറിബ്രൽ പാൾസി കാരണം നടക്കുവാൻ കഴിയാത്ത എം.എം അനുഗ്രഹിനേയും സ്കൂളിൽ എല്ലാ കാര്യങ്ങളിലും സഹായിച്ചിരുന്ന സഹപാഠി ഫാത്തിമ ബിസ്മിയേയും കാണാൻ പരിശുദ്ധ ബാവാ 2018 ഏപ്രിൽ 27-ന് കോട്ടയത്തു നിന്നു കോഴിക്കോട്ടെത്തിയിരുന്നു. അനുഗ്രഹിന്റെ വീടായ പറമ്പിൽ ബസാർ കിഴക്കുമുറി മഠത്തിപ്പറമ്പിൽ "മാനസി"യിലേക്ക് അതോടെയാണ് റോഡുണ്ടായത്. അതിന് 'സ്നേഹവീഥി' എന്നു പേരുമായി. രണ്ടു തവണ ഇരുവരേയും നേരിൽ കാണുന്നതിന് പരിശുദ്ധ പിതാവ് വിളിപ്പിച്ചു. ഇരുവരുടേയും കുടുംബങ്ങൾ ഒരുമിച്ചാണ് ബാവായെ കാണാൻ ചെന്നത്. സ്വീകരിക്കുവാൻ പരിശുദ്ധ പിതാവ് നേരിട്ടെത്തി അനുഗ്രഹിനെ എടുത്തു കൊണ്ടു നടക്കുകയും ചെയ്തു.

പ. ബാവാ അനുഗ്രഹിന്റെ ഭവനം സന്ദർശിച്ച സമയത്ത് അനുഗ്രഹിന്റെ അച്ഛനായ മണികണ്ഠൻ തെങ്ങിൽ നിന്ന് വീണ് കൈയ്യൊടിഞ്ഞ് ചികിത്സയിലായിരുന്നു. വീടു വയ്ക്കുവാൻ ക്ഷേമനിധിയിൽ നിന്നെടുത്ത വായ്പയുടെ തിരിച്ചടവ് മുടങ്ങിയതു കാരണം ഈ കുടുംബത്തിന് ജപ്തി നോട്ടീസും ലഭിച്ചിരുന്നു. കുടുംബകാര്യങ്ങൾ തിരക്കിയ പരിശുദ്ധ ബാവാ ഇക്കാര്യവും അറിഞ്ഞു. തിരിച്ചടയ്ക്കാനുള്ള മുഴുവൻ പണവും നൽകി ആ

കുടുംബത്തെ സഹായിക്കുകയും ചെയ്തത് പരിശുദ്ധ പിതാവിന്റെ സന്മന സിന്റെ മകുടോദാഹരണവുമാണ്.

**സാമൂഹിക പ്രതിബദ്ധതയുള്ള മഹാപുരോഹിതൻ**

സമൂഹത്തിന്റെ അടിസ്ഥാനശിലയായ കുടുംബ ബന്ധങ്ങൾ ഇന്നു തക ർച്ചയിലാകുന്നതിനു കാരണം വ്യക്തി കേന്ദ്രീകൃതത്തിന്റെ അനന്തര ഫലമാ ണെന്ന് അദ്ദേഹം നിരീക്ഷിച്ചു. കുടുംബ ബന്ധങ്ങളുടെ തകർച്ചയാണ് സമ കാലിക സമൂഹത്തിന്റെ പ്രധാന വെല്ലുവിളിയെന്ന് അദ്ദേഹം പ്രസ്താവിച്ചു. ധനാസക്തി ഏറിവരുമ്പോൾ പരസ്പര സ്നേഹം കുറയുന്നുവെന്നും ബന്ധ ങ്ങൾ ശിഥിലമാകുന്നുവെന്നും പഠിപ്പിച്ച പരിശുദ്ധ തിരുമേനി കുടുംബങ്ങ ളുടെ കെട്ടുറപ്പിനു കോട്ടം തട്ടാതെ സംരക്ഷിക്കണമെന്ന് ഉദ്ബോധിപ്പിച്ചു.

പുതുതലമുറകൾക്കും കുടുംബങ്ങൾക്കും വഴികാട്ടിയായി പ്രത്യേക പദ്ധ തികൾ ആസൂത്രണം ചെയ്തു നടപ്പാക്കുന്നതിനായി അദ്ദേഹം നേതൃത്വം നൽകി. മദ്യം, ലഹരിമരുന്ന് എന്നിവയുടെ ഉപയോഗത്തിനെതിരെയും സൈബർ യുഗത്തിലെ അമിതാസക്തിക്കെതിരേയും അദ്ദേഹം വിരൽ ചൂണ്ടി. ദുഃഖവെള്ളിയാഴ്ചകളിലെ സൈബർ ഫാസ്റ്റ് എന്ന ആശയം അദ്ദേഹം മുന്നോട്ടു വയ്ക്കുകയും സ്വന്തജീവിതത്തിൽ അത് പ്രാവർത്തിക മാക്കുകയുമുണ്ടായി. ഉന്നത വിദ്യാഭ്യാസം നേടുന്ന യുവതലമുറ സഭാ പ്രവർത്തനങ്ങളിൽ നിന്ന് അകലുന്നതിലുള്ള ആശങ്കയും പരി.പിതാവിനു ണ്ടായിരുന്നു. അവരെ സഭയോടു ചേർത്തു നിർത്താനും കർമ്മോത്സു കരാ ക്കാനും പല പദ്ധതികളും ആവിഷ്കരിക്കുകയെ ലക്ഷ്യവും അദ്ദേഹത്തിനു ണ്ടായിരുന്നു. മദ്യം, ലഹരിമരുന്ന് എന്നിവയ്ക്ക് എതിരെയും ശക്തമായ പ്രചാരണം പ: ബാവ നടത്തിയിട്ടുണ്ട്.

എല്ലാ മതവിശ്വാസങ്ങളേയും വിശ്വാസികളേയും ആദരവോടെയും വിശാലമനസോടെയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു മനോഭാവം വളർത്തിയെടുക്കുന്നതിലും പരിശുദ്ധ പിതാവ് പ്രത്യേകം ശ്രദ്ധിച്ചു. പരമമായ ലക്ഷ്യത്തിലേക്ക് പ്രയാണം ചെയ്യുന്നതിനുള്ള വിവിധ പാതകളായ ഓരോ മതവിശ്വാസങ്ങളെയും മനസ്സിലാക്കുകയും എല്ലാ മത ങ്ങളുടേയും ധാർമ്മിക മൂല്യങ്ങളേയും സ്വജീവിതത്തിലേക്ക് സ്വാംശീകരിച്ചു കൂടുതൽ മെച്ചപ്പെട്ട ആത്മീയ മനുഷ്യനായി മാറുവാൻ പ. പിതാവിന് സാധിച്ചു. അങ്ങനെ ഏവരും ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക യാണെങ്കിൽ മാത്രമേ മതതീവ്രവാദവും വർഗ്ഗീയ കലാപങ്ങളും ഇല്ലാത്ത ഒരു സമൂഹത്തെ വാർത്തെടുക്കുവാൻ സാധിക്കുകയുള്ളു എന്ന് തിരുമേനി പഠിപ്പിച്ചു.

അതോടൊപ്പം തന്നെ സത്യസന്ധമായ പ്രവർത്തനശൈലിയുള്ള

എക്യുമെനിക്കൽ പ്രസ്ഥാന ങ്ങൾക്ക് ഈ കാലഘട്ടത്തിൽ വളരെ പ്രസക്തിയുണ്ടെും വിശാലമനസ്ഥിതി നിലനിർത്തി എല്ലാ സഭകളുടെയും സ്വത്വം കാത്തു സൂക്ഷിക്കപ്പെടണമെന്നും അതുവഴി സമൂഹത്തിന്റെ പൊതുവെയുള്ള വിളികളെ ഫലപ്രദമായി നേരിടുവാൻ സാധിക്കുമെന്നും പരിശുദ്ധ പിതാവ് വിഭാവനം ചെയ്തു.

**ക്രിസ്തീയ ദൗത്യം ഓർമ്മിപ്പിച്ച ജീവിതം**

"വലിയ സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നത് നല്ലതു തന്നെയാണ്. പക്ഷേ അതിനിടയിൽ ക്രിസ്തീയ ദൗത്യം കാണാതെ പോകരുത്. എന്താണ് ആ ദൗത്യം? ഏറ്റവും എളിയവനെ കൈപിടിച്ച് നടത്തുക. മനുഷ്യന് ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവ ഉറപ്പാക്കുന്നത് ഒരിക്കലും മറന്നു പോകാൻ പാടില്ല." പ. പൗലോസ് ദ്വിതീയൻ ബാവായുടെ ഈ വാക്കുകൾ ശ്രദ്ധേയമാണ്.

ദിവസവും വാർത്തകൾ ശ്രദ്ധിക്കുന്ന പ: ബാവാ അതിൽ വരുന്ന ആലംബഹീനരുടെ വിവരം പലരെക്കൊണ്ടും അന്വേഷിപ്പിക്കും. അർഹരാണെന്നറിഞ്ഞാൽ അവർക്കരികിലേക്ക് എത്തി വേണ്ടത് ചെയ്തു കൊടുക്കുമ്പോഴേ സഹായികൾ പോലും യാത്രയുടെ ലക്ഷ്യമറിയൂ. 2018-ലെ പ്രളയ കാലത്ത് ഒട്ടേറെപ്പേർക്ക് അദ്ദേഹം സഹായങ്ങൾ എത്തിച്ചു കൊടുത്തു. ദൈവജനത്തെ നയിക്കാൻ നിയോഗിച്ച മോശയുടെ അനുഭവങ്ങളാണ് വേദപുസ്തകത്തിൽ ഏറ്റവും സ്വാധീനിച്ചതെന്ന് അദ്ദേഹം തന്നെ വെളിപ്പെടുത്തിയിട്ടുണ്ട്.

സഭയുടെ അടിസ്ഥാനദൗത്യം സാമൂഹിക സേവനമാണെന്ന് അദ്ദേഹം നിരന്തരം ഓർമ്മിപ്പിച്ചു. ആത്മീയമായ ഉന്നതി തേടുന്നത് രോഗികളെ നന്നായി ശുശ്രൂഷിക്കുന്നതിലൂടെയുമാകാം എന്നു പറഞ്ഞാണ് ആതുരാലയങ്ങൾ നിർമ്മിച്ചത്. പരുമലയിലെ അർബുദ ചികിത്സാ കേന്ദ്രം കാതോലിക്കേറ്റ് ശതാബ്ദിയുടെ ഭാഗമായി നിർമ്മിച്ചതാണ്. സാധുക്കൾക്ക് കുറഞ്ഞ ചെലവിൽ ചികിത്സ എന്നതായിരുന്നു ലക്ഷ്യം.

**അവിസ്മരണീയമായ സ്നേഹസ്പർശം**

പരുമല കാൻസർ സെന്റർ എന്ന സ്വപ്നപദ്ധതി പൂർത്തിയാക്കാനും സാധുക്കളായ ഒട്ടേറെ രോഗികൾക്കു മെച്ചപ്പെട്ട ചികിത്സ നൽകാനും കഴിഞ്ഞതു പ:ബാവായുടെ മനുഷ്യസ്നേഹത്തിന്റെ മുഖം വെളിവാക്കുന്നു. അദ്ദേഹത്തിന്റെ സപ്തതി വർഷത്തിലെ പ്രധാന പരിപാടി തന്നെ ഈ ആശുപത്രിയുടെ ഉദ്ഘാടനമായിരുന്നു. സൗജന്യ ചികിത്സാ സഹായ പദ്ധതിയായ 'സ്നേഹസ്പർശം' നടപ്പാക്കി നിർദ്ധനരായ ക്യാൻസർ രോഗികൾക്ക് സാന്ത്വനം പകർന്നതും എത്രയോ കുടുംബങ്ങൾക്ക് ആശ്വാസം

പകരുകയുണ്ടായി. പ്രശസ്ത ഗായിക കെ.എസ്.ചിത്രയാണ് ഈ പദ്ധതിയ്ക്ക് തുടക്കം കുറിച്ചതും സംഗീത പരിപാടിയിലൂടെ കൈത്താങ്ങായതും.

സാമ്പത്തിക പ്രയാസം നേരിടുന്ന സഭയിലെ വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകുകയും കോവിഡ് ബാധിച്ച് മരിച്ച സഭാംഗങ്ങളുടെ സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബാംഗ ങ്ങൾക്ക് സാമ്പത്തിക സഹായം നൽകുകയും ചെയ്തു. അനേകരുടെ കണ്ണീരൊപ്പിയ പ. ബാവായുടെ ജീവിതം യഥാർത്ഥ ക്രൈസ്തവ സാക്ഷ്യത്തിന്റെ പ്രതിബിംബമായിരുന്നു.

പരുമല എന്ന ഗ്രാമപ്രദേശത്ത് രാജ്യാന്തര നിലവാരമുള്ള ചികിത്സാ സൗകര്യമെന്നത് പരി.പിതാവിന്റെ സ്വപ്നമായിരുന്നു. ഈ സ്വപ്നം യാഥാർത്ഥ്യമാക്കിയാണ് വലിയ ഇടയൻ യാത്രയായത്. പരുമല സെന്റ് ഗ്രിഗോറിയോസ് ക്യാൻസർ കെയർ സെന്റർ രാജ്യാന്തര നിലവാരത്തിലേക്ക് ഉയർന്നു വന്നത് തിരുമേനിയുടെ പ്രാർത്ഥനയും അർപ്പണബോധവും കൊണ്ടു മാത്രമായിരുന്നു. പമ്പയാറിന്റെ തീരത്ത് അർബുദ രോഗികൾക്കായി രാജ്യാന്തര നിലവാരമുള്ള ചികിത്സാ കേന്ദ്രമെന്നത് വെല്ലുവിളിയായി ഏറ്റെടുക്കുകയായിരുന്നു. 350 കിടക്കകളും 70 വിദഗ്ദ്ധ ഡോക്ടർമാരും നേഴ്സുമാരും അടക്കം 700-ഓളം ജീവനക്കാരുമായി ഈ സ്ഥാപനം പ്രവർത്തിച്ചു വരുന്നു.

പത്തനംതിട്ട, ആലപ്പുഴ ജില്ലകളുടെ അതിർത്തിയിൽ സ്ഥിതി ചെയ്യുന്ന ഈ ആതുരാലയ ത്തിലേക്ക് ഇതരസംസ്ഥാനങ്ങളിൽ നിന്നു പോലും ആളുകൾ ചികിത്സയ്ക്കെത്തുന്നു. ഈ ആശുപത്രിയെ അഭിമാനത്തോടെയാണ് പ. പിതാവ് കണ്ടിരുന്നത്. ലോകത്തെവിടെയും ലഭിക്കുന്ന മികച്ച ചികിത്സയും പരുമല ആശുപത്രിയിൽ ലഭ്യമാക്കാൻ തിരുമേനി ആഗ്രഹിച്ചു. പരുമല ആശുപത്രിയെ വളർത്തുവാൻ യത്നിച്ച പിതാവ് അർബുദം ബാധിച്ചപ്പോഴും ചികിത്സയ്ക്ക് മറ്റൊരിടം തേടിയില്ല. വിദേശ രാജ്യങ്ങളിലെ ചികിത്സയെക്കുറിച്ച് ചുമതലപ്പെട്ട ആളുകൾ നിർബന്ധിച്ചെങ്കിലും പരുമല ആശുപത്രിയ്ക്കപ്പുറം ഒരു ചികിത്സയും വേണ്ടെന്ന് പ. പിതാവ് നിർബന്ധം പിടിച്ചു.

അനുകമ്പയുടെ ആൾരൂപമായിരുന്ന പ. കാതോലിക്കാ ബാവാ രോഗബാധിതനായിരുന്ന സമയം, കോവിഡ് ബാധിച്ചു മരിച്ച ഒരാളുടെ മകൾക്ക് ഫീസടയ്ക്കാൻ പണമില്ല. എം.ബി.ബി. എസിന് പഠിക്കുന്ന കുട്ടിയാണ്. ഇതറിഞ്ഞപ്പോൾ തന്റെ അക്കൗണ്ടിലുണ്ടായിരുന്ന പണം പഠിക്കുന്ന കോളജിലേക്കയച്ചു കൊടുത്തു. അരയ്ക്കു താഴെ തളർന്ന ഒരു സ്ത്രീയുടെ വീട് പ്രളയത്തിൽ തകർന്നപ്പോൾ, വീട് പുനർ നിർമ്മിക്കുന്നതിന് മുൻകൈയെടുക്കുകയും, വീടിന്റെ താക്കോൽ ദാനച്ചടങ്ങിൽ തന്റെ സമ്മാനമായി പുതിയ വീൽചെയർ വാങ്ങി എത്തിച്ചുകൊടുക്കുകയും ചെയ്തു.

'ജാതിഭേദവും മതദ്വേഷവും' ഈ പിതാവിന് അന്യമായിരുന്നു. അദ്ദേഹത്തിന്റെ സൗഹൃദ വലയത്തിൽ എല്ലാ മതവിഭാഗത്തിലുള്ളവർ. വലിയവരെന്നോ ചെറിയവരെന്നോ ഉള്ള വ്യത്യാസം അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. മതസൗഹാർദ്ദത്തിന്റേയും കരുണയുടേയും സന്ദേശം ഉയർത്തിപ്പിടിച്ച അദ്ദേഹം സമൂഹത്തിനു സേവനം പകരുന്നതിൽ ആത്മസംതൃപ്തി കണ്ടെത്തി. സമൂഹത്തിൽ കഷ്ടത അനുഭവിക്കുന്നവർക്കു വേണ്ടി ചെയ്യുന്ന സാമ്പത്തിക സഹായങ്ങൾ ആരും അറിയരുതെന്ന് ആത്മാർത്ഥമായ ആഗ്രഹം അദ്ദേഹത്തിനുണ്ട്. അനാഥരോട് പരിശുദ്ധ പിതാവ് കാണിക്കുന്ന കരുതൽ ആരേയും അമ്പരപ്പിക്കും. കർഷകരുടെ ഉന്നമനത്തിനും കൃഷി പ്രോത്സാഹിപ്പിക്കുന്നതിനും പദ്ധതികൾ ആവിഷ്ക്കരിക്കുകയും അതിനു വേണ്ടതായ സാമ്പത്തിക സഹായം നൽകുകയും ചെയ്തു. പ്രകൃതി സംരക്ഷണത്തിന്റെ ആവശ്യകത തിരിച്ചറിഞ്ഞ തിരുമേനി സഭാ വക പുരയിടങ്ങളിൽ വൃക്ഷതൈകൾ വച്ച് പിടിപ്പിക്കാൻ ആഹ്വാനം ചെയ്തു.

സഭയോടും സമൂഹത്തോടും അദ്ദേഹം കാണിച്ച പ്രതിബദ്ധതയുടെയും, കരുതലിന്റെയും, സ്നേഹത്തിന്റെയും, സത്യസന്ധതയുടെയും പ്രതീകമായിരുന്നു അദ്ദേഹത്തിന്റെ വിടവാങ്ങൽ ശുശ്രൂഷ. സമൂഹത്തിന്റെ നാനാ തുറകളിൽപ്പെട്ട അനേകായിരങ്ങൾ ആദരാജ്ഞലികൾ അർപ്പിച്ച് കബറക്ക ശുശ്രൂഷയിൽ പങ്കെടുത്തു. രാഷ്ട്രീയ - സാമുദായിക - സാംസ്കാരിക - വ്യവസായിക പ്രമുഖർ പങ്കെടുക്കുകയും എത്തിച്ചേരാൻ സാധിക്കാത്ത നിരവധി ലോകനേതാക്കൾ ഉൾപ്പെടെയുള്ള പ്രമുഖർ അനുശോചന സന്ദേശത്തിലൂടെയും പോലീസ് സേന സംസ്ഥാന സർക്കാർ ബഹുമതി നൽകി ആദരാഞ്ജലികൾ അർപ്പിച്ചതും ഇതിന് ഒരു ഉദാഹരണമാണ്.

ഒരു മഹത് ചരിതം അവസാനിച്ചുവെങ്കിലും എക്കാലത്തേക്കും ഓർമ്മപ്പെടുത്തുവാനുള്ള ഒരു വലിയ ശേഷിപ്പ് ഇവിടെ അവസാനിപ്പിച്ച് തിരശ്ശീലയ്ക്കപ്പുറത്തേക്ക് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ യാത്ര ചോദിക്കലിന് മറുമൊഴിയായി വിശ്വാസ സഹസ്രങ്ങൾ വിട പറഞ്ഞത് പോലെ "ഭാഗ്യവാനായ പിതാവേ അങ്ങ് സമാധാനത്തോടെ പോവുക, സന്തോഷമണവറയിൽ ഞങ്ങൾ അങ്ങയെ കാണുമാറാകട്ടെ."



# മലങ്കരയുടെ മോറാൻ

## തോമസ് ജോർജ് മാമ്പള്ളിൽ

മലങ്കരയുടെ മോറാൻ തന്റെ മുൻഗാമി സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ തിരുമേനിയുടെ ഓർമ്മ ദിനത്തിൽ തന്നെ ഈ ലോകത്തിൽ നിന്നും കടന്നുപോയി. അവസാനമായി പിതാവേ അങ്ങയെ ഒരു നോക്കു കാണാൻ ഏറെ കൊതിച്ചു ഈയുള്ളവൻ. നിർ ഭാഗ്യവശാൽ ഈ കെട്ട കാലത്ത് അതിന് സാധിച്ചില്ല. മാപ്പ്. ഇമ്പങ്ങളുടെ പറുദീസയിൽ വീണ്ടും കാണാം എന്ന് പ്രത്യാശിക്കുന്നു.

സ്നേഹിക്കുവാനും, കരുതുവാനും മാത്രം അറിയാമായിരുന്ന മഹാ പുരോഹിതൻ. അതേസമയം ചുറ്റുമുള്ള ചില കപട സഭാ സ്നേഹികളാൽ അങ്ങയെ പലപ്പോഴും അങ്ങയുടെ തീരുമാനങ്ങളിൽ മാറ്റം വരുത്താൻ മുൾ മുനയിൽ അങ്ങയെ നിർത്താൻ ശ്രമിക്കുകയും, തന്മൂലം ലോകത്തിനു മുമ്പിൽ, അപഹാസ്യനാകുകയും, വളരെ അധികം തെറ്റുധരിക്കപ്പെടുകയും, വിമർശിക്കപ്പെടുകയും ചെയ്ത മറ്റൊരു കാതോലിക്കാ ഉണ്ടാകുമോ എന്ന് സംശയമാണ്. എല്ലാം ഉൾക്കൊണ്ട്, തന്റെ നട്ടെല്ലുപോലെ ഉറച്ച നിലപാ ടുകൾ എടുക്കുമ്പോഴും, 'എന്റെ ജീവനേക്കാൾ വലുത്, എന്റെ സഭയും, എന്റെ ജനങ്ങളും' എന്ന് മാത്രം പറഞ്ഞു അവസാനം വരെ നെഞ്ചോട് ചേർത്തുപിടിച്ചു നമ്മളെ അനുഗ്രഹിച്ച മഹിതാചാര്യൻ. 'പിതാവേ സന്തോ ഷമായി മടങ്ങുക. നന്മകൾ മാത്രം ഉള്ള ലോകത്ത് അങ്ങ് ഇനി ആദരിക്ക പ്പെടുമാറാകട്ടെ.

സത്യസന്ധമായ നിലപാടുകൾ കൊണ്ട് എന്നെ ഇത്രയേറെ വിസ്മയി പ്പിച്ച ഒരു സഭാപിതാവ് വേറെയില്ല. മലങ്കരസഭ ഒരു വ്യവഹാരരഹിത സഭ യാകണമെന്ന് വളരെയേറെ ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടി ഏതു ദുഷിയും സാരമില്ലെന്ന് കരുതി തന്റെ നിലപാടിൽ വന്ദ്യ പിതാവ് ഉറച്ചു നിന്നു. സഭാതർക്കത്തിലെ അദ്ദേഹത്തിന്റെ നിലപാടുകൾ വ്യക്തവും ശക്ത വുമായിരുന്നു. സഭാഭരണഘടനയനുസരിച്ചുള്ള സഭാസമാധാനത്തിനു എന്നും സന്നദ്ധനായിരുന്നു. പക്ഷെ വളയമില്ലാതെ ചാടാൻ മോഹിച്ചിരു ന്നവർ പിതാവിന്റെ നിലപാടുകളെ പുച്ഛിച്ചു തള്ളി. സ്വാർത്ഥലാഭത്തിനു വേണ്ടി സഭയെ രണ്ടാക്കാൻ ശ്രമിക്കുന്നവരുടെ നിലപാടുകൾ ഉൾക്കൊ ള്ളാൻ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. അതിനദ്ദേഹം ഏറ്റ മാനസിക പീഡനങ്ങൾ, സഹനങ്ങൾ ചിന്തിക്കാൻ കഴിയുന്നതിനും അപ്പുറമായിരുന്നു. അതികഠിനമായ രോഗം വന്നപ്പോൾ പോലും തന്റെ കൂടെ പ്രയത്നഫലമായി രൂപംകൊടുത്ത പരുമല കാൻസർ സെന്ററിൽ ചികിത്സ മതിയെന്ന് തീരുമാ നമെടുത്ത അദ്ദേഹത്തിന്റെ നിലപാട് സഭയോടും പരിശുദ്ധ പരുമല തിരുമേ

നിയോടുമുള്ള അദ്ദേഹത്തിന്റെ അഗാധമായ സ്നേഹവും ഭക്തിയും വെളി പ്പെടുത്തുന്നതായിരുന്നു. വന്ദ്യപിതാവേ കണ്ണീരോടെ വിട.



കൊരട്ടി അരമനയിൽ വച്ച് ഫാ. സി. സി. ചെറിയാന്റെ ശെമ്മാശപട്ടംകൊട. സഹപാഠികളായ കെ. ഐ. പോൾ, കെ. ടി. ഫിലിപ്പ് എന്നിവർ തിരുമേ നിയുടെ രണ്ടുവശത്തും ആയി ഇരിക്കുന്നു (1972 ജനുവരി 22). പുറകിൽ അദ്ധ്യാപകനായിരുന്ന ഫാ. കെ. ജി. ജോർജ് (പിന്നീട് ഗീവർഗീസ് മാർ ഈവാനിയോസ്).

# നിലപാടുകളുടെ കാവല്ക്കാരൻ

## എബി മാത്യു കൊഴുവല്ലൂർ

വർഷങ്ങൾക്കു മുമ്പ് കോട്ടയം ഏലിയാ കത്തീഡ്രലിനു മുമ്പിൽ നടന്ന ഒരു സമ്മേളനത്തിൽ സ്റ്റേജിന്റെ ഒരു അറ്റത്ത് ആരും എന്നെ ശ്രദ്ധിക്കരുത് എന്ന ഭാവത്തോടെ റോസ് കുപ്പായമിട്ട് കൈ കെട്ടി നിൽക്കുന്ന ഒരു മെത്രാപ്പോലീത്താ ജനത്തെ വീക്ഷിച്ചുകൊണ്ട് നിൽക്കുന്നത് എന്റെ ശ്രദ്ധയിൽപ്പെട്ടു. അത് കുന്നംകുളത്തിന്റെ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ആയിരുന്നു. അഭി. പിതാവുമായി എനിക്കുള്ള ആദ്യ ഓർമ്മ ഇതു മാത്രമാണ്.

പിന്നീട് അദ്ദേഹത്തെ കാണുന്നത് 2006-ലാണ്. അത് എന്റെ വിവാഹവുമായി ബന്ധപ്പെട്ട ക്രമീകരണങ്ങളോടനുബന്ധിച്ച് ആയിരുന്നു. രാത്രി പത്തരയ്ക്ക് ശേഷമാണ് ഞാനും എന്റെ ആത്മീയഗുരുവും, പിതാവുമായ സാം അച്ചനും ഒന്നിച്ചു കുന്നംകുളം അരമനയുടെ ഗേറ്റിനു മുമ്പിൽ എത്തുന്നത്. അപ്പോഴേക്ക് ഗേറ്റ് അടച്ചിരുന്നു. മതിലിനു വലിയ പൊക്കം ഇല്ലാത്തതിനാൽ മതിൽ ചാടിക്കടന്ന് ഞങ്ങൾ അരമനക്ക് ഉള്ളിൽ എത്തി. കുന്നംകുളം ദേശത്തേക്ക് ഉള്ള എന്റെ ആദ്യ യാത്ര ഇതാണ്. അതുകൊണ്ടുതന്നെ ആ ഭാഷയും മനസ്സിലാക്കുവാൻ അല്പം പ്രയാസമായിരുന്നു. വെള്ള കമ്മീസും മസന്പസായുമിട്ട് വെളുത്ത സുന്ദരൻ ആയ തിരുമേനി ചെറുപുഞ്ചിരിയോടെ എന്നോട് ചോദിച്ചു 'കുട്ടിയാ.'

തെക്കുനാട്ടിൽ ചെറിയ കുഞ്ഞുങ്ങളെ ആണ് കുട്ടി എന്ന് വിളിക്കുന്നത്. അതുകൊണ്ടുതന്നെ സംശയം ലേശം ഇല്ലാതെ ഞാൻ പറഞ്ഞു, 'അല്ല.' ഇത് കേട്ട് തിരുമേനി എനിക്ക് പിന്നാലെ വന്ന സാം അച്ചനോട് 'അച്ചാ കുട്ടി എവിടെ' എന്ന് ആകാംക്ഷയോടെ ചോദിച്ചു. എന്നെ ചൂണ്ടിയിട്ട് 'ഇതാ കുട്ടി' എന്ന് മറുപടി പറഞ്ഞു. 'പിന്നെ ഇവൻ പറയുന്നു അവൻ കുട്ടി അല്ലെന്ന്' തിരുമേനി ചിരിച്ചുകൊണ്ട് അച്ചനോട് പറഞ്ഞു. ഭാഷ മനസ്സിലാകാത്തതുകൊണ്ടാണ് ഞങ്ങടെ നാട്ടിൽ കുട്ടി എന്നു പറഞ്ഞാൽ കൊച്ചുപിള്ളേരാണ് എന്ന് അച്ചന്റെ തർജ്ജമ കേട്ട് തിരുമേനി ചിരിച്ചു. തിരുമേനി തന്നെ കസേര എടുത്തിട്ടു ഇരിക്കാൻ പറഞ്ഞു സംസാരം ആരംഭിച്ചു. പെൺകുട്ടിയെപ്പറ്റിയും അവരുടെ വിദ്യാഭ്യാസയോഗ്യതകളെ പറ്റിയും കുടുംബത്തെ പറ്റിയും അഭിവന്ദ്യ തിരുമേനി വാചാലനാകുന്നതു കണ്ടപ്പോഴാണ് അതൊരു പെണ്ണുകാണൽ ചടങ്ങാണ് നടക്കുന്നത് എന്ന് എനിക്ക് മനസ്സിലായത്. ഒരു പിതാവിന്റെ സ്ഥാനത്തുനിന്ന് വിവാഹം കഴിക്കാൻ പോകുന്ന പുരുഷന് എന്തൊക്കെ അറിയണമോ അതെല്ലാം ആ കുടുബത്തെ കുറിച്ചു തിരുമേനി പറഞ്ഞു. ഈ ചർച്ച ഏതാണ്ട് പര്യവ

സാനിക്കാറായപ്പോഴാണ്  പെൺകുട്ടിയുടെ അപ്പൻ അവിടേക്കു വരുന്നത്. അപ്പച്ചനെ തിരുമേനി ആണ് എനിക്ക് പരിചയപ്പെടുത്തുന്നത്.

'ഇവിടെ തൊട്ടപ്പുറത്താണ് കുട്ടിയുടെ വീട്. നാളെ നിങ്ങൾ രാവിലെ അവിടെ പോയി പെൺകുട്ടിയെ കാണണം. അവൾക്ക് എക്സാം ഉള്ള ദിവസമാണ്. അവിടെ പോയി വലിയ ഇന്റർവ്യൂ ചെയ്ത് കുട്ടിയെ ടെൻഷൻ ആക്കാൻ നിൽക്കണ്ട. പെൺകുട്ടിയെ ഇഷ്ടം ആകുകയാണെങ്കിൽ ഇവിടെ തിരിച്ചു വന്ന് എന്നെ കാണണം. ഇല്ലെങ്കിൽ അതുവഴി നിങ്ങൾക്കു പോകാം.' ഇതായിരുന്നു വിടവാങ്ങുമ്പോൾ തിരുമേനി  ഞങ്ങളെ ഓർമിപ്പിച്ചത്. അവിടെ ഞങ്ങൾക്ക് താമസിക്കുവാനുള്ള ക്രമീകരണം ചെയ്തു തന്നു തിരുമേനി കിടക്കാൻ പോയി. വെളുപ്പിനെ രാത്രി നമസ്കാരത്തിന് മണി അടിച്ചപ്പോൾ ഞങ്ങൾ എഴുന്നേറ്റ് ചാപ്പലിലേക്ക് ചെന്നു. അവിടെ ഒറ്റയ്ക്ക് ഒരു പുസ്തകവും പിടിച്ച് നമസ്കാരം നടത്തുന്ന തിരുമേനിയെ ആണ് ഞാൻ കണ്ടത്. ഞാൻ വേഗം പോയി ആരുടെയോ ഒരു കുപ്പായം കണ്ടത് എടുത്തിട്ട് ധൂപക്കുറ്റി കത്തിച്ച് പിതാവിനൊപ്പം നമസ്കാരം കൂടി. അതിനുശേഷം കുളി കഴിഞ്ഞ് പെണ്ണുകാണലിന് പെൺകുട്ടിയുടെ വീട്ടിലേക്ക്. കണ്ട് ബോധിച്ച് തിരികെ അരമനയിലേക്ക് വന്നു. 'നിനക്ക് കുട്ടിയെ ഇഷ്ടമായോ?' തിരുമേനിയുടെ ചോദ്യം. ഞാൻ 'ഉവ്വ്' എന്ന് മറുപടി കൊടുത്തു. അപ്പോൾ ചിരിയോടുകൂടെ 'എന്നാൽ പിന്നെ എന്തിനാണ് താമസിപ്പിക്കുന്നത്. വീട്ടിൽ വിളിച്ച് നിന്റെ അപ്പനോടും അമ്മയോടും കാര്യം പറയൂ' എന്ന് തിരുമേനി ആവശ്യപ്പെട്ടു.

ഉടൻതന്നെ ഞാൻ അച്ചാച്ചനുമായി സംസാരിച്ചു. കാര്യങ്ങളെല്ലാം വേഗത്തിൽ നടന്നു. വളരെ സന്തോഷവാനായി തിരുമേനി മുറിക്കുള്ളിൽ കയറി ഡയറി എടുത്തു. 'എന്നാൽ നമുക്ക് കല്യാണത്തിന് ഡേറ്റ് തീരുമാനിക്കാം. 'തിരുമേനി അപ്പോൾ ഉറപ്പ് എന്നാണ് വേണ്ടത്.' ഞാൻ ചോദിച്ചു. ഉറപ്പൊന്നും വേണ്ട. ഇത്രയും ദൂരം ആളുകളെ കൊണ്ടുവരുന്നത് നിസ്സാര കാര്യമല്ല. അതൊക്കെ ഒരുതരം പാഴ്ച്ചെലവ് ആണ്. നിങ്ങൾ അത്യാവശ്യം ആളുകൾ ഒരു കൊച്ചു വണ്ടിയിൽ വന്നാൽ മതി. ഇവർ ഇവിടെ ഫങ്ഷൻ നടത്തട്ടെ. ഞാൻ വിവാഹ ഡേറ്റ് കുറിക്കുകയാണ്. 11 ഞായർ. ആ ഞായറാഴ്ച അല്ലേ? ഞാൻ രാവിലെ വന്ന് വിശുദ്ധ കുർബാന അർപ്പിച്ചു കല്യാണം നടത്തി പോരാം. നോക്കിയപ്പോൾ ഒരു വീട് കൂദാശ എഴുതിയിരിക്കുന്നു. തിരുമേനി പെട്ടെന്ന് വിളിച്ച് അത് ക്യാൻസൽ ചെയ്തു. എന്റെ പേരും പള്ളിയുടെ പേരും അവിടെ എഴുതിയിട്ടു. പിന്നെ എല്ലാം വളരെ വേഗത്തിലായിരുന്നു. ഞായറാഴ്ച രാവിലെ അഭിവന്ദ്യ തിരുമേനി എന്റെ ഇടവകപള്ളിയിലേക്ക് എഴുന്നള്ളി വന്നു വിശുദ്ധ കുർബാന അർപ്പിച്ചു. അന്ന് ഞാനാണ് വിശുദ്ധ കുർബാനക്ക് ധൂപക്കുറ്റി എടുത്തത്. തിരികെ വീട്ടിൽ വന്ന് ഒരുങ്ങി പള്ളിയിൽ വരുന്ന വരെ തിരുമേനി അവിടെ വിശ്രമിച്ചു.

എല്ലാ കാര്യങ്ങളിലും തിരുമേനി പിതൃതുല്യമായ സ്നേഹത്തോടും വാത്സല്യത്തോടെയും കൂടെ ശ്രദ്ധിച്ച് കരുതി. വിവാഹശേഷം മണവാട്ടി യുടെ വീട്ടിലേക്കുള്ള എന്റെ യാത്ര. വീട് കയറിയശേഷം തിരുമേനിയെ കാണുവാൻ അരമനയിൽ ചെന്നു. പെണ്ണുകാണൽ ചർച്ച നടന്ന അതേ സ്ഥലം. ഫോട്ടോ ആൽബം എല്ലാം തിരുമേനി ശ്രദ്ധയോടെ നോക്കി ഓരോ ഫോട്ടോയ്ക്കും തിരുമേനി നർമ്മം ചേർത്ത് കുന്നംകുളം ഭാഷയിൽ കമന്റു കൾ പറഞ്ഞുകൊണ്ടേയിരുന്നു. തിരുമേനിയോടൊപ്പം ഉള്ള എന്റെ യാത്ര യുടെ ആരംഭം ഇവിടെയാണ്. ആദ്യമായി ഭാര്യ വീട്ടിൽ ചെന്നപ്പോൾ അപ്പ ച്ചൻ എന്നെ സ്വീകരിച്ചത് ഒരു പാമ്പാക്കുട നമസ്കാര പുസ്തകം തന്നാണ്. 'മോനേ, തിരുമേനിയോടുള്ള സ്നേഹവും, ബഹുമാനവും എന്നും ഉണ്ടാ കണം. അത് ഞങ്ങളുടെയും തിരുമേനിയുടെയും കാലം കഴിഞ്ഞാലും ഉണ്ടാ കണം. ഞങ്ങളെ ഓർത്ത് ഇല്ലെങ്കിലും തിരുമേനിയെ മറക്കരുത്. ഈ ലോകത്തു നിന്ന് അദ്ദേഹം കടന്നുപോയാൽ നിങ്ങൾ കുടുംബമായി ആ കബറിൽ പോയി പ്രാർത്ഥിക്കണം.' 13 വർഷം മുമ്പ് എന്നെ ഓർമ്മിപ്പിച്ച വാക്കുകൾ ഇന്ന് വളരെ വേദനയോടെ ആണെങ്കിലും ഞാൻ സ്മരിക്കുന്നു. പിന്നീടുള്ള എന്റെ ജീവിതത്തിലെ എല്ലാ കാര്യങ്ങളിലും തിരുമേനിയുടെ നിർദേശവും സ്നേഹവും കരുതലും ആവോളം ഉണ്ടായിരുന്നു. തിരുമേനിക്ക് എന്റെ വീട് കാണാൻ ഒരു ആഗ്രഹം ഉള്ളതായി അപ്പച്ചൻ പറഞ്ഞു. ഒരു കൂദാശ വെച്ച് തിരുമേനിയെ വിളിക്കാൻ ഞാൻ തീരുമാനിച്ചു. പറഞ്ഞപ്പോൾ തന്നെ സന്തോഷത്തോടെ തിരുമേനി അത് സ്വീകരിച്ചു. വീട്ടിൽ വന്നു.

വീട്ടിൽ എന്ത് ചെറിയ കാര്യങ്ങൾ ചെയ്യണം എങ്കിൽ പോലും തിരുമേ നിയോട് പറഞ്ഞു അഭിപ്രായം ചോദിക്കണം എന്നത് അപ്പച്ചന് നിർബന്ധ മായിരുന്നു. ചിലപ്പോഴെങ്കിലും ഇത് എന്നെ അലോസരപ്പെടുത്തിയിട്ടുണ്ട്. ഈ ചെറിയ കാര്യങ്ങൾ ഒക്കെ എന്തിനാണ് തിരുമേനിയോട് ചോദിക്കുന്നത് എന്ന് ഞാൻ ചോദിക്കുമ്പോൾ 'മോനേ, തിരുമേനി ആണ് നമുക്കെല്ലാം. അദ്ദേഹം അറിയുന്നത് നമുക്ക് അനുഗ്രഹമാണ്' എന്നാണ് അപ്പച്ചൻ പറ യാറ്. എന്റെ പിതാവിന് കാൻസർ രോഗമാണ് എന്ന് ഡോക്ടർമാർ വിധിയെ ഴുതിയപ്പോൾ തിരുമേനി അതേപ്പറ്റി അന്വേഷിക്കുകയും ആവശ്യമായ നിർദ്ദേ ശങ്ങൾ തരികയും, എപ്പോൾ കണ്ടാലും അതേപ്പറ്റി വളരെ കാര്യമായി ചോദിച്ച് മനസിലാക്കുകയും ചെയ്തിരുന്നു. തിരുമേനി അനുഗ്രഹിച്ച് ആശീർ വദിക്കാത്ത ഒരു പ്രധാന വിശേഷവും എന്റെ ജീവിതത്തിൽ ഇല്ല. കുഞ്ഞുങ്ങ ളോട് തിരുമേനിക്ക് പ്രത്യേക വാത്സല്യമായിരുന്നു ഉണ്ടായിരുന്നത്. എവിടെ യെങ്കിലും വച്ച് കാണുമ്പോഴൊക്കെ 'ടാ പപ്പാ എങ്ങനെ ഇരിക്കുന്നു, എന്തിയെ നമ്മുടെ ഗുണ്ടൻമാർ... വഴക്കാളികൾ ആണോ?' ഇതൊരു പതിവു ചോദ്യം ആയിരുന്നു. തിരുമേനിയോടൊപ്പം ഫോട്ടോ എടുക്കണമെന്ന് ആഗ്ര ഹിച്ചു പറഞ്ഞാൽ 'എന്നോടൊപ്പമുള്ള എത്രാമത്തെ ഫോട്ടോ ആണ് ഇത്

എന്ന് നിനക്ക് വല്ല ബോധവും ഉണ്ടോ? ഇങ്ങനെയൊക്കെ ഫോട്ടോ എടുക്കുന്നതിന് പലരും കാശ് വാങ്ങിക്കുന്ന കാലമാണ് ഓർത്തോ...' എന്നുപറഞ്ഞ് ഒരു ചിരിയുണ്ട്. 'ഒറ്റയ്ക്ക് കാണുമ്പോഴൊക്കെ സഭാ സമാധാനത്തെ പറ്റിയും പരുമല ആശുപത്രിയെ പറ്റിയും വളരെ വാചാലനാകുമായിരുന്നു. അവിടുത്തെ ആളുകൾ 90 ശതമാനവും പാവങ്ങളാണ്. അവർ ഈ സഭയുടെ സമാധാനം മാത്രം ആഗ്രഹിക്കുന്നവരാണ്, പ്രശ്നക്കാർ അല്ല എന്ന് തിരുമേനി എപ്പോഴും പറയുമായിരുന്നു.

എന്റെ വണ്ടിക്ക് പെട്രോൾ അടിക്കാനും, എന്റെ ഭക്ഷണത്തിനും മരുന്നിനുമുള്ള പൈസ മാത്രം മാറ്റിവെച്ച് ബാക്കിയെല്ലാം ഞാൻ പരുമല ആശുപത്രിയിൽ കൊടുക്കുകയാണ്. സഭയുടെ അഭിമാനകരമായ ഒരു പ്രൊജക്റ്റ് ആണ്. അതിൽ നിന്ന് പിന്മാറുക സാധ്യമല്ല എന്നതായിരുന്നു തിരുമേനിയുടെ ചിന്ത. പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയിട്ടും അതിന്റെ യാതൊരു ഭാവമോ, ജാഡയോ അദ്ദേഹത്തിന്റെ എടുപ്പിലും നടപ്പിലും ഉണ്ടായിരുന്നില്ല. സാധാരണക്കാരിൽ സാധാരണക്കാരായ ആളുകളോട് പോലും അദ്ദേഹത്തിന്റെ സ്നേഹത്തോടെയുള്ള ഇടപെടൽ കാണുമ്പോൾ എത്രമാത്രം നിഷ്കളങ്കനായിരുന്നു പ. പിതാവ് എന്ന് ബോധ്യമാകും. ഈ നിഷ്കളങ്കത ഒരു പക്ഷേ പലപ്പോഴും അദ്ദേഹത്തിന് ദോഷമായി വന്നിട്ടുണ്ട്. അതൊന്നും അദ്ദേഹം കാര്യമായെടുത്തില്ല. "കഴിവില്ലാത്തവനും, വലിയ ബുദ്ധി ഇല്ലാത്തവനും ഈ ലോകത്തിൽ ജീവിക്കണം. അവനും ദൈവസൃഷ്ടി ആണ്." അദ്ദേഹം ഒരിക്കൽ ഒരു സ്വകാര്യ സംഭാഷണത്തിൽ പറഞ്ഞത് ഞാൻ ഓർക്കുന്നു. സ്നേഹിക്കുന്നവരെ അന്ധമായി വിശ്വസിക്കുന്ന സ്വഭാവരീതി ആയിരുന്നു അദ്ദേഹത്തിന്റേത്.

സഭാവിഷയത്തിൽ വരുംതലമുറയെ വ്യവഹാരത്തിലേക്ക് വിടുവാൻ ഞാൻ ജീവിച്ചിരിക്കുമ്പോൾ സമ്മതിക്കുകയില്ല എന്ന കർക്കശ ബുദ്ധി അദ്ദേഹത്തിനുണ്ടായിരുന്നു. സഭാ വിഷയവുമായി ബന്ധപ്പെട്ട് ഒരിക്കൽ ഫോണിൽ സംസാരിക്കുമ്പോഴാണ് തിരുമേനി എന്നോട് ഇത് പറയുന്നത്. പുലിക്കോട്ടിൽ തിരുമേനിമാരും പരുമല തിരുമേനിയും, വട്ടശ്ശേരിൽ തിരുമേനിയും ഒക്കെ എടുത്ത നിലപാടിൽ നിന്ന് ഒരിഞ്ചുപോലും പിന്നോട്ട് പോകുവാൻ ഞാൻ അനുവദിക്കുകയില്ല. ഒരുപക്ഷേ ലോകമെന്നെ മോശം കാതോലിക്കാ എന്ന് വിളിക്കുമായിരിക്കാം. ധാർഷ്ട്യമുള്ള ആൾ എന്ന് വിളിക്കുമായിരിക്കാം. എന്നാലും വ്യവസ്ഥാപിത മാർഗ്ഗത്തിലൂടെയുള്ള സഭയുടെ സമാധാനത്തിനല്ലാതെ ഞാൻ കൂട്ടുനിൽക്കുകയല്ല. ഒരു പക്ഷേ ഞാൻ കടന്നു പോയാലും നിങ്ങളൊക്കെ ഇവിടെ കാണുമല്ലോ. ഫോണിൽ കൂടെ ഉള്ള സംഭാഷണത്തിലാണ് തിരുമേനി ഇത് പറഞ്ഞതെങ്കിലും തിരുമേനിയുടെ നിലപാടിലെ ഉറപ്പും, വിശുദ്ധ സഭയോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും കരുതലും ശബ്ദത്തിൽ നിഴലിച്ച് നിന്നിരുന്നു.

സ്വതസിദ്ധമായ ശൈലിയിലുള്ള ആരാധന. ഏച്ചുകെട്ടലുകളോ, ആർട്ടി ഫിഷ്യൽ പെരുമാറ്റരീതികളോ പരിശുദ്ധ പിതാവിന് ഇല്ലായിരുന്നു. മനസ്സിൽ നിറഞ്ഞു നിൽക്കുന്നത് സംസാരിക്കും. ഉള്ളിൽ ഒന്ന് വിചാരിച്ച് പുറത്ത് വേറെ ഒന്ന് പറയാൻ അദ്ദേഹത്തിന് അറിയില്ലായിരുന്നു. രണ്ടാഴ്ചകൾക്ക് മുമ്പ് അദ്ദേഹത്തെ ഐസിയുവിൽ സന്ദർശിക്കുവാൻ എനിക്ക് ഭാഗ്യം ലഭിച്ചു. അപ്പച്ചൻ ആശുപത്രിയിൽ അഡ്മിറ്റ് ആയ ദിവസം ആയിരുന്നു അത്. 'നീയാണോ അവന്റെ കൂടെ നിൽക്കുന്നത്. അവന് ഒന്നാമത് പേടിയാ, ആ നീ നിൽക്ക്. അവന് ഒരു ധൈര്യം ആവട്ടെ...' തിരുമേനിക്ക് എന്തെങ്കിലും അസുഖം ഉള്ള ആളാണെന്ന് ആ സംസാരത്തിൽ തോന്നാത്ത വണ്ണം ഉത്സാഹത്തോടെയാണ് തിരുമേനി സംസാരിച്ചത്. തിരുമേനിയെ ഒന്ന് കാണണം എന്ന് ഞാൻ വളരെ ആഗ്രഹിച്ചു. ഞങ്ങളെല്ലാവരും തിരുമേനിക്ക് വേണ്ടി പ്രാർത്ഥിക്കുന്നുണ്ട് എന്ന് ഞാൻ അന്ന് തിരുമേനിയോട് പറഞ്ഞപ്പോൾ 'എബി ഈ ലോകത്ത് ഒരു മനുഷ്യനു കൊടുക്കാവുന്ന ഏറ്റവും വലിയ നന്മയും സ്നേഹവും പ്രാർത്ഥന മാത്രമാണ്. അനേകായിരംപേർ എനിക്കു വേണ്ടി പ്രാർത്ഥിക്കുന്നുണ്ട് എന്ന് എനിക്കറിയാം... ഞാൻ ഇങ്ങനെയെങ്കിലും ആയിരിക്കുന്നത് അനേകംപേരുടെ പ്രാർത്ഥന കൊണ്ടാണ്. ഇവിടെ എനിക്ക് നല്ല ചികിത്സയാണ് ലഭിക്കുന്നത്. ഡോക്ടർമാർ ഒക്കെ നല്ലതുപോലെ നോക്കുന്നുണ്ട്.' ഞാൻ യാത്ര പറയുമ്പോൾ തിരുമേനി കൈപൊക്കി ഒരു ടാറ്റാ കാണിച്ചു. യാത്ര പറഞ്ഞിറങ്ങുമ്പോൾ മനസ്സിൽ ഒരു വലിയ പ്രതീക്ഷയായിരുന്നു ഉണ്ടായിരുന്നത്. തിരുമേനി തിരിച്ചുവരുമെന്ന ചിന്ത.

പിന്നീട് തിരുമേനിയെ കാണാൻ ഇടയായത് മൂന്നു ദിവസം മുമ്പാണ്. അപ്പോൾ വളരെ ക്ഷീണിതനായി കാണപ്പെട്ടു. ഈ വാർത്ത മലങ്കരസഭയിലെ മുഴുവനാളുകളെയും വല്ലാതെ വേദനിപ്പിച്ചിട്ടുണ്ട്. തിരുമേനിയുടെ സ്നേഹവും കരുതലും ഓരോ വ്യക്തികളോടും അത്രമാത്രമായിരുന്നു. 2021 ജൂലൈ 12-നു വെളുപ്പിനെ 2.30-ന് തിരുമേനി കാലം ചെയ്തു എന്ന വാർത്ത അറിഞ്ഞു പരുമല ആശുപത്രിയിലേക്ക് വെളുപ്പിനെ ഓടിചെല്ലുമ്പോൾ മനസ്സിൽ വല്ലാത്ത ഒരു ശൂന്യതയായിരുന്നു ഉണ്ടായത്. അംശവസ്ത്രധാരിയായി ഐ.സി.യു. വിൽ നിന്ന് തിരുമേനിയെ സിംഹാസനത്തിൽ ഇരുത്തി പുറത്തേക്ക് കൊണ്ടുവരുമ്പോൾ തിരുമേനിയുടെ മുഖത്തെ ആ പുഞ്ചിരി ഞങ്ങളെ കരയിപ്പിച്ചു. മരണത്തിനും മായ്ക്കാൻ കഴിയാത്ത നിഷ്കളങ്ക ചിരി ഇന്ന് ഈ വിശുദ്ധ സഭയ്ക്ക് ഒരു വേദനയാകുന്നു.

ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ പ്രാർത്ഥനാ നിരതനായിരുന്ന പിതാവ്. കാറും, കോളും നിറഞ്ഞ അന്തരീക്ഷത്തിൽ സഭാനൗകയെ ലക്ഷ്യത്തിലേക്ക് നയിച്ച ധീരനായ കപ്പിത്താൻ. വിമർശനങ്ങളുടെ ശരവർഷം അകത്തു നിന്നും പുറത്തു നിന്നും തുരുതുരെ വരുമ്പോഴും സഭയാണ് എനിക്ക് വലുത്, എന്ന നിലപാടിൽ ഉറച്ചു നിന്ന പിതാവ്. അശരണ

രുടെയും ആലംബഹീനരേയും ആരുമറിയാതെ സഹായിക്കണം എന്ന് പഠിപ്പിച്ച പിതാവ്. സഭയിൽനിന്ന് എടുക്കാനല്ല, സഭയ്ക്ക് കൊടുക്കാനാണ് പഠിക്കേണ്ടതെന്നു കാണിച്ചുതന്ന പിതാവ്. എണ്ണിയാൽ തീരാത്ത ഓർമ്മകൾ. ഉള്ള് നെരിപ്പോട് പോലെ നീറുന്ന നിമിഷം. ഞങ്ങളുടെ കണ്ണുകളെ ഈറൻ അണിയിച്ചു അവിടുന്ന് മറയുമ്പോഴും പരിശുദ്ധ പിതാവേ അവിടുത്തെ ദീപ്തമായ ഓർമയും സ്നേഹവും കരുതലും എന്നും ഞങ്ങൾക്ക് വഴികാട്ടിയായി ഇരിക്കും. അവിടുന്ന് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കേണമേ. ഭാഗ്യവാനായ പിതാവേ അവിടുന്ന് സമാധാനത്തോടെ പോവുക.





കെ. ഐ. പോൾ (വലതു വശത്ത് ആദ്യം നില്ക്കുന്നു), സി. സി. ചെറിയാൻ (നില്ക്കുന്നവരിൽ നടുക്ക്), ഫാ. ജോസഫ് ചീരൻ (ഇരിക്കുന്നവരിൽ ഇടത്തു നിന്നും ആദ്യം.)

# ഒരു ദൈവപുരുഷന്റെ ജീവിതഗാഥ

## ബെൻസൺ റ്റി. സജി ഓലിയിൽ

'അച്ചനായാൽ അച്ചനാകണം' എന്ന തന്റെ പിതാവിന്റെ വാക്കുകൾ ജീവിതത്തിൽ സഫലീകരിച്ചതാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ ശ്രേഷ്ഠത.

തൃശ്ശൂർ ജില്ലയിലെ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം. ഒരു സാധാരണ കർഷക കുടുംബം.ആ കുടുംബത്തിലെ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി പാവുട്ടി എന്ന് വിളിക്കുന്ന പോൾ ജനിക്കുന്നു. ഈ ദമ്പതികളുടെ രണ്ടാമത്തെ കുഞ്ഞ് വളരെ ചെറുപ്പത്തിലെ മരിച്ചു പോയിരുന്നു. അതിനുശേഷം 1946 ആഗസ്റ്റ് 30-ാം തീയതി മലങ്കര സഭയുടെ മഹാ ഇടയൻ ആയിത്തീർന്ന പോൾ എന്ന പൗലോസ് മാർ മിലിത്തിയോസ് ജനിക്കുന്നു. പഴഞ്ഞി സെന്റ് മേരിസ് ദേവാലയത്തിൽ വച്ച് വന്ദ്യ ജേക്കബ് കൊല്ലന്നൂർ അച്ചനാണ് തിരുമേനിക്ക് വിശുദ്ധ മാമോദിസ നൽകിയത്. തന്റെ മൂന്നാമത്തെ മകനായ ഈ കുഞ്ഞിന്റെ ശിരസ്സിൽ മലങ്കരസഭയുടെ കാതോലിക്കാ കിരീടം ഇരിക്കുമെന്ന് ഈ മാതാപിതാക്കൾ ഒരിക്കലും സ്വപ്നം കണ്ടിട്ടുണ്ടാവില്ല.

സ്കൂൾ വിദ്യാഭ്യാസം പഴഞ്ഞി ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് പൂർത്തിയാക്കിയതിനുശേഷം തൃശ്ശൂർ സെന്റ് തോമസ് കോളജിൽനിന്ന് ബി.എസ്.സി. ബിരുദവും, കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് സോഷ്യോളജിയിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ബിരുദവും എടുത്തു.

പുരോഹിതവൃത്തിയിലേക്കുള്ള ആദ്യ ചവിട്ടുപടി അഞ്ചാം ക്ലാസിൽ പഠിക്കുമ്പോഴാണ്. ഫാ. ഗീവർഗീസ് OIC ആണ് മദ്ബഹയിലേക്ക് കൈ പിടിച്ചു കയറ്റിയത്. കൂടാതെ ജോസഫ് കുറ്റിക്കാട്ടിൽ കോർ എപ്പിസ്കോപ്പയുടെ ശിക്ഷണത്തിൽ സുറിയാനി ഭാഷയും പഠിച്ചു.

പുരോഹിതവൃത്തിയിലേക്ക് പോളിനെ കൈപിടിച്ചു നടത്തിയവരിൽ എടുത്തുപറയേണ്ട വ്യക്തിയാണ് അമ്മയുടെ മൂത്ത സഹോദരനായ ഇയ്യുകുട്ടി അച്ചാച്ചൻ. അദ്ദേഹം ദൈവവിളിക്ക് അനുസരണമായി പോളിനെ ഒരുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ജീവിതം മുഴുവൻ കാഷായ വസ്ത്രവും, ബ്രഹ്മചര്യവും, മാംസാഹാരാദികളോടുള്ള വൈമുഖ്യവുമായി ജീവിതം

ജീവിച്ചു തീർത്ത സന്യാസിയാണ് അദ്ദേഹം. ചെറുപ്പത്തിൽ എല്ലാ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിൽ അദ്ദേഹം പോളിനെ കൊണ്ടുപോകുമായിരുന്നു. അങ്ങനെ തനിക്ക് സാധിക്കാതെ പോയ ആഗ്രഹം തന്റെ സഹോദരിയുടെ മകനിൽ കൂടി സഫലികരിക്കവാൻ ആ മനുഷ്യൻ അഹോരാത്രം പരിശ്രമിച്ചിരുന്നു. വൈദിക വൃത്തിയിലേക്ക് പോകുന്നതിനുള്ള ആഗ്രഹം പോൾ പ്രകടിപ്പിച്ചപ്പോൾ അപ്പന്റെ മറുപടി ഇപ്രകാരമായിരുന്നു 'അച്ഛൻ ആയാൽ അച്ഛൻ ആകണം, പേരിനുമാത്രം നീ അച്ഛനാകാൻ പോകണ്ട മാത്രമല്ല അതൊന്നും എടുത്തുവയ്ക്കുക നിന്റെ കയ്യിൽ പാത്രം ഇല്ല. പാത്രത്തിൽ കൊള്ളാവുന്നത് എടുത്താൽ മതി' എന്നായിരുന്നു. ഇത് ചെറുതായെങ്കിലും പോളിനെ നിരാശപ്പെടുത്തിക്കാണും. സെമിനാരി പഠനത്തിന് മകനെ അയയ്ക്കാൻ ദൈവവിശ്വാസത്തിൽ ഉള്ള തീഷ്ണത അദ്ദേഹത്തെ ഭയപ്പെടുത്തിയിരുന്നു എന്ന് വേണം കരുതാൻ.

കോട്ടയം വൈദികസെമിനാരിയിൽ നിന്ന് ജി.എസ്.റ്റിയും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. ബിരുദവും സമ്പാദിച്ചു. തുടർന്ന് 1972 ഏപ്രിൽ രണ്ടിന് പരുമല സെമിനാരിയിൽ വെച്ച് യൗപ്പദ്യക്കിനോ പട്ടവും, 1973 മെയ് 31-ന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടവും, 1973 ജൂൺ രണ്ടിന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് കശീശ്ശാപട്ടവും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തയിൽ നിന്നും സ്വീകരിച്ചു.

മൂലേപ്പാട്, എറണാകുളം സെന്റ് മേരീസ് എന്നീ ദേവാലയങ്ങൾ സഹവികാരിയായി സേവനം അനുഷ്ഠിച്ചു. മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ വളർന്ന ഇദ്ദേഹം കോട്ടയം, തിരുവനന്തപുരം, സ്റ്റുഡന്റ് സെന്ററുകളിൽ വാർഡൻ ആയി പ്രവർത്തിച്ചു. തിരുവനന്തപുരത്തെ സ്റ്റുഡൻസ് സെന്ററിൽ വാർഡൻ ആയിരിക്കുമ്പോൾ കഴക്കൂട്ടം സൈനിക സ്കൂളിലും, പൂജപ്പുര സെൻട്രൽ ജയിലിലും വിശുദ്ധ കുർബാന അർപ്പിച്ചിരുന്നു.

1982 ഡിസംബർ 28-ന് തിരുവല്ലയിൽ ചേർന്ന മലങ്കര അസോസിയേഷൻ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തെരഞ്ഞെടുക്കുമ്പോൾ പോളച്ചന് വയസ് 36. 1983 മെയ് 14-ന് പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ കൂറിലോസ് നിന്ന് (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) റമ്പാൻ സ്ഥാനവും, 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായിൽ നിന്ന് 38 വയസ്സിൽ കെ. ഐ. പോൾ റമ്പാച്ചൻ 'പൗലോസ് മാർ മിലിത്തിയോസ്' എന്ന പേരിൽ എപ്പിസ്കോപ്പാസ്ഥാനവും സ്വീകരിച്ചു.

തുടർന്ന് 1985 ആഗസ്റ്റ് 1 മുതൽ പുതിയതായി രൂപീകരിക്കപ്പെട്ട കുന്നംകുളം ഭദ്രാസനത്തിന്റെ അമരക്കാരനായി ചുമതലയേറ്റു. കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായി നിയമിതനായ തിരുമേനി ഏറെ താമസിയാതെ ആർത്താറ്റ്, ഭദ്രാസന ആസ്ഥാനവും ചാപ്പലും നിർമ്മിച്ചു. കുന്നംകുളം ഭദ്രാസനത്തിനു ഉണ്ടായിട്ടുള്ള വളർച്ച അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തിനു ഉദാഹരണം ആണ്. വൈദിക ക്ഷേമനിധിയുടെ സെക്രട്ടറി, കൊച്ചി ഭദ്രാസന മർത്തമറിയം സമാജം പ്രസിഡന്റ്, പഴഞ്ഞി എം.ഡി. കോളജ് ലോക്കൽ മാനേജർ, എന്നീ നിലകളിൽ പ്രവർത്തിച്ചു. കൂടാതെ വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ് എന്നീ നിലകളിൽ നിസ്തുലമായ പ്രവർത്തനം കാഴ്ചവയ്ക്കുകയുണ്ടായി.

2006-ൽ പരുമലയിൽ വച്ച് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെ അധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തയുടെയും പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ തിരഞ്ഞെടുത്തു. 2010 നവംബർ ഒന്നിന് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് തന്റെ പിൻഗാമിയായി പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന നാമത്തിൽ മലങ്കര സഭാധ്യക്ഷനായി സ്ഥാനാരോഹണം ചെയ്യപ്പെട്ടു.

സഭയിൽ ശാശ്വതവും സുസ്ഥിരവുമായ സമാധാനത്തിനു വേണ്ടിയും വ്യവഹാര-കലഹ രഹിതമായ ഒരു മലങ്കരസഭ നിലനിൽക്കുന്നതിനു വേണ്ടി ആഗ്രഹിക്കുകയും, പ്രാർഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. 2017 ജൂലൈ മൂന്നിലെ വിധിക്കു ശേഷം സഭ ഒന്നായി കാണുന്നതിന് വേണ്ടി, മലങ്കരസഭയുടെ വാതിൽ എല്ലാവർക്കും വേണ്ടി തുറന്നിട്ടുകൊണ്ടു സമാധാന കല്പന പുറപ്പെടുവിച്ചു. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം സ്വതന്ത്രമാണ്. ഇനി മറ്റാരെങ്കിലും എന്തെങ്കിലും പേരു പറഞ്ഞ് ഈ സഭയെ കടന്നാക്രമിക്കുവാൻ ദൈവം ഇടയാക്കില്ല." തുടങ്ങിയ സഭയെക്കുറിച്ചുള്ള വലിയ ദർശനങ്ങൾ പ. പിതാവിന് ഉണ്ടായിരുന്നു.

അച്ചൻ ആയാൽ അച്ചൻ ആകണമെന്ന് പിതാവിന്റെ വാക്കുകൾ സ്വയം വരിച്ച പരിശുദ്ധ സഭയാകുന്ന നൗകയെ നയിച്ച പ. പിതാവിന് ഭൗതിക സമ്പത്തിനേക്കാൾ ഉപരി മാതാപിതാക്കൾ കൈമാറി കൊടുത്തത് ദൈവ വിശ്വാസം എന്ന പൈതൃക സ്വത്താണ്. ദൈവവിശ്വാസം മുറുകെ പിടിച്ച് സർവ്വവും ദൈവത്തിനു സമർപ്പിച്ച പരിശുദ്ധ പിതാവിന് ഹൃദയപൂർവമായ യാത്രാമംഗളമേകുന്നു. പറുദീസായിൽ വീണ്ടും കണ്ടുമുട്ടാനിടയാവട്ടെ. ❑

# അവിസ്മരണീയമായ സ്നേഹസ്പർശം

ഭാരതത്തിലെ ക്രൈസ്തവ സഭാനേതൃത്വത്തിൽ ഉന്നത സ്ഥാനീയനായിരുന്നിട്ടും സാധാരണക്കാരിൽ സാധാരണക്കാരനായിരുന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. അതുകൊണ്ടാണ് അശരണരുടെയും നിസ്സഹായരുടെയും ഹൃദയവേദന അദ്ദേഹത്തിനു തിരിച്ചറിയാൻ കഴിഞ്ഞത്. അവർക്കു സാന്ത്വനമാകുന്ന ഒട്ടേറെ പദ്ധതികൾ സഭാതലത്തിൽ നടപ്പാക്കാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ സ്മരണയെ അനശ്വരവും ദീപ്തവുമാക്കുന്നു. മലങ്കര സഭയെന്ന നൗകയെ ദിശതെറ്റാതെ നയിക്കുവാൻ ദൈവനിയോഗമുണ്ടായ പരിശുദ്ധ ബാവാ ആത്മസംതൃപ്തിയോടെയാണു മടങ്ങുന്നതെന്നതിൽ സംശയമില്ല. നല്ല ജീവിതം തന്നെ യഥാർഥ സുവിശേഷം എന്ന വിശ്വാസസംഹിതയിലൂടെ സഞ്ചരിച്ച ബാവായുടെ വേർപാടിൽനിന്നുണ്ടാകുന്ന ശൂന്യത വലുതാണ്.

ദൈവാശ്രയം മാത്രം കൈമുതലാക്കി പ്രാർഥനയോടെയാണ് അദ്ദേഹം സഭയെ നയിച്ചത്. പുറംമോടികളില്ലാതെ, ഹൃദയസുതാര്യതയോടെയും സന്തോഷത്തോടെയും ജീവിക്കാൻ ബാവായ്ക്കു കഴിഞ്ഞു. എവിടെയും എപ്പോഴും ഓടിയെത്തിയിരുന്ന അദ്ദേഹം സാധാരണക്കാരായ വിശ്വാസികൾക്ക് ഒരിക്കലും അപ്രാപ്യനായിരുന്നില്ല. കരുണയുടെ വഴികൾ അദ്ദേഹത്തെ എപ്പോഴും അശരണരിലേക്കും നിരാലംബരിലേക്കും കൊണ്ടുപോയി.

പരുമല കാൻസർ സെന്റർ എന്ന സ്വപ്നപദ്ധതി പൂർത്തിയാക്കാനും സാധുക്കളായ ഒട്ടേറെ രോഗികൾക്കു മെച്ചപ്പെട്ട ചികിത്സ നൽകാനും കഴിഞ്ഞതു ബാവായുടെ മനുഷ്യസ്നേഹത്തിന്റെ മുഖം വെളിവാക്കുന്നു. അദ്ദേഹത്തിന്റെ സപ്തതി വർഷത്തിലെ പ്രധാനപരിപാടിതന്നെ ഈ ആശുപത്രിയുടെ ഉദ്ഘാടനമായിരുന്നു. സൗജന്യ ചികിത്സാ സഹായപദ്ധതിയായ 'സ്നേഹസ്പർശം' നടപ്പാക്കി നിർധനരായ കാൻസർ രോഗികൾക്കു സാന്ത്വനം പകർന്നതും എത്രയോ കുടുംബങ്ങൾക്ക് ആശ്വാസം പകരുകയുണ്ടായി. പ്രശസ്ത ഗായിക കെ.എസ്. ചിത്രയാണ് ഈ പദ്ധതിക്കു തുടക്കം കുറിച്ചതും സംഗീതപരിപാടിയിലൂടെ കൈത്താങ്ങായതും.

കത്തോലിക്കാ സഭയുമായുള്ള അടുത്തബന്ധം കൂടുതൽ ഊഷ്മളമാക്കുന്നതിന്റെ ഭാഗമായി ഫ്രാൻസിസ് മാർപാപ്പയുമായി വത്തിക്കാനിൽ കൂടിക്കാഴ്ച നടത്തിയതു സഭൈക്യ പ്രസ്ഥാനത്തെ ശക്തിപ്പെടുത്തുന്നതായി. ദുഃഖവെള്ളിയാഴ്ച മൊബൈൽ ഫോൺ, ടിവി, ഇന്റർനെറ്റ് തുടങ്ങി

യവയുടെ ഉപയോഗം ഒഴിവാക്കി ആചരിക്കുന്ന 'സൈബർ ഫാസ്റ്റ്' ബാവായുടെ ആശയമാണ്. സൈബർ അടിമത്തം മൂലമുണ്ടാകുന്ന ആരോഗ്യപ്രശ്നങ്ങൾ, മനുഷ്യബന്ധങ്ങളിലെ തകർച്ച, വർധിച്ചുവരുന്ന ആത്മഹത്യാ പ്രവണത, സൈബർ കുറ്റകൃത്യങ്ങളുടെ വർധന എന്നിവ ഒഴിവാക്കുന്നതിനുള്ള ബോധവൽക്കരണത്തിന്റെ ഭാഗമായാണു സൈബർ ഫാസ്റ്റ് ആചരിക്കുന്നത്.

മെത്രാനാകാൻ 40 വയസ്സ് പൂർത്തിയായിരിക്കണമെന്ന നിബന്ധനയുണ്ടായിരുന്നപ്പോഴാണ് 36 വയസ്സുകാരനായ അദ്ദേഹം മെത്രാനാകാൻ നിയുക്തനായത്. ഭാരതത്തിലെ പഴമയും പാരമ്പര്യമുള്ളതുമായ ക്രൈസ്തവ സഭയുടെ തലവനാകാൻ നിയോഗിക്കപ്പെട്ടത് താരതമ്യേന ചെറിയപ്രായത്തിലാണ്. ഇനിയും ആത്മീയപാതയിലൂടെ സഭയെയും സമൂഹത്തെയും അദ്ദേഹത്തിനു നയിക്കാനാവുമെന്ന് സഭാ വിശ്വാസികൾ കരുതിയിരിക്കുമ്പോഴാണ് ഈ വിടവാങ്ങൽ.

സ്നേഹത്തിന്റെയും കരുണയുടെയും വഴിത്താരയിൽ മാർഗദീപമായി അദ്ദേഹം എന്നുമുണ്ടാകും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് മലയാള മനോരമയുടെ ആദരാഞ്ജലി.

(മലയാള മനോരമ പത്രാധിപ ലേഖനം, ജൂലൈ 13, 2021)





സി. സി. ചെറിയാൻ, ഡീക്കൻ പി. സി. ചെറിയാൻ, കെ. ഐ. പോൾ (ബാവാ തിരുമേനി). ഫാ. സി. സി. ചെറിയാന്റെ ശേഖരത്തിൽ നിന്നും.

# ക്രിസ്തീയദൗത്യം ഓർമിപ്പിച്ച ജീവിതം

**കഴിവുകൾ പ്രവൃത്തിയിൽ തെളിയിക്കുക. സ്വന്തം വാക്കുകളിൽ എളിയവരിൽ എളിയവനായി വിശേഷിപ്പിക്കുക – ബാവയുടെ സമീപനം ഇതായിരുന്നു. വലിയ കാര്യങ്ങൾ ചെയ്യുന്നവനാണെന്ന് ഒരിക്കലും അദ്ദേഹം വിളിച്ചുപറഞ്ഞിട്ടില്ല**

“വലിയ സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നത് നല്ലതു തന്നെയാണ്. പക്ഷേ, അതിനിടയിൽ ക്രിസ്തീയദൗത്യം കാണാതെ പോകരുത്. എന്താണ് ആ ദൗത്യം? ഏറ്റവും എളിയവനെ കൈപിടിച്ച് നടത്തുക. മനുഷ്യന് ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവ ഉറപ്പാക്കുന്നത് ഒരിക്കലും മറന്നുപോകാൻ പാടില്ല” – വിടവാങ്ങിയ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടേതാണ് ഈ വാക്കുകൾ. സഭകളെ നയിക്കുന്നവർക്കുള്ള പാഠപുസ്തകമായിരുന്നു പരിശുദ്ധ ബാവ. ആ വാക്കുകൾ സഭാമക്കളെ ക്രിസ്തീയദർശനത്തിലേക്ക് എപ്പോഴും നോട്ടമുള്ളവരാക്കി. പത്തു വർഷം മലങ്കര ഓർത്തഡോക്സ് സഭയെ നയിച്ച് അരങ്ങൊഴിഞ്ഞ ആ ധന്യജീവിതം വിശ്വാസിസമൂഹത്തിന് എന്നും വഴിവിളക്കാകും.

കഴിവുകൾ പ്രവൃത്തിയിൽ തെളിയിക്കുക. സ്വന്തം വാക്കുകളിൽ എളിയവരിൽ എളിയവനായി വിശേഷിപ്പിക്കുക – ബാവയുടെ സമീപനം ഇതായിരുന്നു. വലിയ കാര്യങ്ങൾ ചെയ്യുന്നവനാണെന്ന് ഒരിക്കലും അദ്ദേഹം വിളിച്ചുപറഞ്ഞിട്ടില്ല. പക്ഷേ, സഭയെ ഭൗതികമായും ആത്മീയമായും വളർത്തുന്നതിൽ അദ്ദേഹം വലിയ വിജയം നേടി. സഭാമക്കൾ ചെയ്യേണ്ട കാര്യങ്ങൾ സ്വയം ചെയ്ത് മാതൃക കാട്ടുന്നതായിരുന്നു അദ്ദേഹത്തിന്റെ രീതി. പ്രസംഗിച്ച് പോകുന്ന രീതി ഒട്ടുമേയില്ല. ശാരീരികപ്രയാസം വല്ലാതെ അലട്ടിയിരുന്ന സമീപനാളുകളിലും അദ്ദേഹം തന്റെ കാരുണ്യപൂർണമായ പ്രവൃത്തികളാൽ സ്വന്തം പദവിയെ കൂടുതൽ ശോഭയുള്ളതാക്കി മാറ്റി.

ദിവസവും വാർത്തകൾ ശ്രദ്ധിക്കുന്ന ബാവ അതിൽവരുന്ന ആലംബഹീനരുടെ വിവരം പലരെക്കൊണ്ടും തിരക്കിവെക്കും. അർഹരാണെന്നറിഞ്ഞാൽ അവർക്കരികിലേക്ക് എത്തി വേണ്ടത് ചെയ്തുകൊടുക്കുമ്പോഴേ സഹായികൾപോലും യാത്രയുടെ ലക്ഷ്യമറിയൂ. 2018-ലെ പ്രളയകാലത്ത് ഒട്ടേറെപ്പേർക്ക് അദ്ദേഹം സഹായങ്ങൾ എത്തിച്ചുകൊടുത്തു. ദൈവജനത്തെ നയിക്കാൻ നിയോഗിച്ച മോശയുടെ അനുഭവങ്ങളാണ് വേദപുസ്തകത്തിൽ ഏറ്റവും സ്വാധീനിച്ചതെന്ന് അദ്ദേഹം പറയുന്നത് വെറുതെയല്ലെന്ന് ഈ സംഭവങ്ങൾ തെളിയിക്കുന്നു. മോശയുടെ അനുഭവം വായിച്ചാൽ ദൈവം കൂടെയില്ലല്ലോ എന്നൊരു ശങ്ക വരില്ലെന്ന് അദ്ദേഹം വിശദീകരിച്ചു.

സഭയുടെ അടിസ്ഥാന ദൗത്യം സാമൂഹികസേവനമാണെന്ന് അദ്ദേഹം നിരന്തരം ഓർമിപ്പിച്ചു. ആത്മീയമായ ഉന്നതി നേടുന്നത് രോഗികളെ നന്നായി ശുശ്രൂഷിക്കുന്നതിലൂടെയുമാകാം എന്നു പറഞ്ഞാണ് ആതുരാലയങ്ങൾ നിർമിച്ചത്. പരുമലയിലെ അർബുദ ചികിത്സാകേന്ദ്രം കാതോലിക്കേറ്റ് ശതാബ്ദിയുടെ ഭാഗമായി നിർമിച്ചതാണ്. സാധുക്കൾക്ക് കുറഞ്ഞ ചെലവിൽ ചികിത്സ എന്നതായിരുന്നു ലക്ഷ്യം. കാരുണ്യസ്പർശം പദ്ധതി ആ ദർശനത്തിലായിരുന്നു.

പൂർണമായും ഭാരതീയപൈതൃകത്തിൽ അഭിമാനംകൊള്ളുന്ന സഭയെന്ന നിലയിൽ വളർന്ന ഓർത്തഡോക്സ് സഭയെ അതേ ആദർശത്തിൽ നിലനിർത്താൻ അദ്ദേഹം എന്നും ശ്രദ്ധിച്ചു. രാജ്യത്തിന്റെ നിയമവും അതിന്റെ ഭരണവും നിർദേശിക്കുന്നവ അനുസരിക്കാനുള്ള ബാധ്യത എന്നും വിശ്വാസികളെ ഓർമിപ്പിക്കാൻ അദ്ദേഹം മറന്നില്ല. ലോകത്ത് എവിടെപ്പോയാലും ഭാരതദർശനങ്ങൾ അദ്ദേഹത്തിന്റെ വാക്കിൽ നിറയും. ക്രൈസ്തവ സഭകളും വിശ്വാസികളും ഏറ്റവും സുരക്ഷിതരായി ജീവിക്കുന്ന നാടാണ് ഇന്ത്യയെന്ന് അദ്ദേഹം പലവട്ടം എഴുതി. 2000 വർഷത്തെ ചരിത്രത്തിൽ മതപീഡനം നേരിടേണ്ടി വന്നിട്ടില്ല. ജനാധിപത്യവും മതേതരത്വവും ആശയങ്ങളായി രൂപപ്പെടുന്നതിന് എത്രയോ മുമ്പ് ഈ ദേശം അത് ജീവിതത്തിൽ നടപ്പാക്കിയിരുന്നു എന്നതിന് ഉദാഹരണമാണ് മറ്റു വിശ്വാസങ്ങളോടുള്ള നാടിന്റെ ആദരവെന്ന് അദ്ദേഹം ഓർമിപ്പിച്ചു

സഭയുടെ രാഷ്ട്രീയനിലപാടുകൾ എന്താണെന്ന് എല്ലാ തിരഞ്ഞെടുപ്പുകാലത്തും ഉയരുന്ന ചോദ്യമാണ്. പക്ഷേ, അതിന് അദ്ദേഹം നൽകുന്ന മറുപടി എന്നും ഒന്നു തന്നെയായിരുന്നു. മതവും രാഷ്ട്രീയവും വേറിട്ടതാണ്. സഭാമക്കൾക്ക് വ്യത്യസ്തമായ രാഷ്ട്രീയമുണ്ട്. അതവർക്ക് ആകാം. എന്നാൽ, സഭ രാഷ്ട്രീയനിലപാട് സ്വീകരിക്കില്ല. അത് മതത്തിന്റെ നാശത്തിനു മാത്രമേ വഴിതുറക്കൂ. ആ നിലപാട് ഉയർത്തിപ്പിടിച്ചതിനാൽ എല്ലാ രാഷ്ട്രീയനേതൃത്വത്തിനും തുല്യമായ പരിഗണന സഭാനേതൃത്വത്തിൽ നിന്ന് ലഭിച്ചു. പക്ഷേ, അവരെടുക്കുന്ന നിലപാടുകളെ എതിർക്കാനോ അനുകൂലിക്കാനോ ഉള്ള സ്വാതന്ത്ര്യം ഒരിക്കലും നഷ്ടമാക്കിയതുമില്ല.

അറിവിനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ നിരീക്ഷണം ശ്രദ്ധേയമാണ്. പാശ്ചാത്യലോകം അറിവിനെ ശക്തിയായി കാണുന്നു; പൗരസ്ത്യലോകം അറിവിനെ വെളിച്ചമായും. ഈ വെളിച്ചമാണ് മനസ്സിലെ ഇരുട്ടിനെ മാറ്റുന്നത്. പ്രപഞ്ചത്തെ തെളിച്ചമുള്ളതാക്കുന്നത്. അതുകൊണ്ട് നാം വെളിച്ചം പരത്തുന്ന അറിവിലേക്ക് പോകുകയാണു വേണ്ടത്. സമൂഹത്തിന് വെളിച്ചം പകർന്ന ആ മഹാസാന്നിധ്യത്തിനു മുന്നിൽ 'മാതൃഭൂമി'യും കൂപ്പുകൈകളോടെ നിൽക്കുന്നു.

(മാതൃഭൂമി പത്രാധിപ ലേഖനം, ജൂലൈ 13, 2021)

# കർമയോഗിയായ ആത്മീയാചാര്യൻ

മലങ്കരസഭയിൽ മായാത്ത പാദമുദ്രകൾ പതിപ്പിച്ചു കടന്നുപോകുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് ആദരാഞ്ജലികൾ.

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ വിയോഗം മലങ്കരസഭയ്ക്കു മാത്രമല്ല കേരളത്തിലെ ആത്മീയ മണ്ഡലത്തിനാകെ വലിയ നഷ്ടമാണുണ്ടാക്കിയിരിക്കുന്നത്. അദ്ദേഹത്തിന്റെ സേവനം ഇനിയുമേറെക്കാലം സഭയ്ക്കും സമൂഹത്തിനും ലഭിക്കേണ്ടതായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയിൽ പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിക്കുശേഷം മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെടുന്ന ഏറ്റവും പ്രായം കുറഞ്ഞ വ്യക്തിയായിരുന്നു അദ്ദേഹം.

ബസേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ കാതോലിക്കാ സ്ഥാനത്യാഗം ചെയ്തതിനെ തുടർന്ന് 2010 നവംബർ ഒന്നിന് അദ്ദേഹം കാതോലിക്കാ ബാവയായി വാഴിക്കപ്പെട്ടു. സഭാതലവനായി പത്തു വർഷത്തിലധികം ദീർഘിച്ച ശുശ്രൂഷാകാലത്തു പക്വമായ തീരുമാനങ്ങളിലൂടെയും വിവേകപൂർണമായ നിലപാടുകളിലൂടെയും അദ്ദേഹം സഭാനൗകയെ മുന്നോട്ടു നയിച്ചു.

ലാളിത്യമാർന്ന ജീവിതശൈലിയായിരുന്നു ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ മുഖമുദ്ര. ആത്മീയതയിലുറച്ച ബോധ്യങ്ങളും ദൃഢമായ വിശ്വാസവും അദ്ദേഹത്തിന്റെ സവിശേഷതയായിരുന്നു. മേൽപ്പട്ടസ്ഥാനത്തു മൂന്നര പതിറ്റാണ്ടിലേറെ ശുശ്രൂഷ ചെയ്ത അദ്ദേഹം ആ ദൗത്യത്തിലുടനീളം ദൈവം തന്നെ വഴിനടത്തിയതായി വിശ്വസിക്കുകയും അത് ഏറ്റുപറയുകയും ചെയ്തിരുന്നു. മലങ്കര സഭയുടെ വളർച്ചയ്ക്കൊപ്പം സമൂഹത്തിന്റെ അഭ്യുന്നതിക്കും ഉതകുന്നതാകണം സഭ നടപ്പാക്കുന്ന കർമപദ്ധതികളെന്ന് അദ്ദേഹത്തിനു നിഷ്ഠയുണ്ടായിരുന്നു. സഭയിൽ ഐക്യകൂട്ടായ്മ ബലപ്പെടുത്തുന്നതിൽ അദ്ദേഹം നിർണ്ണായക പങ്ക് വഹിച്ചു. ശരിയെന്നു തനിക്കു ബോധ്യമുള്ള നിലപാടുകളിൽ ഉറച്ചു നിൽക്കാൻ അദ്ദേഹം എന്നും ആർജ്ജവം കാട്ടി. സാധാരണക്കാരന്റെ വികാരവിചാരങ്ങൾ മനസ്സിലാക്കി കഷ്ടപ്പെടുന്നവരുടെ വേദനകളിൽ ആശ്വാസമേകാൻ യത്നിച്ച സഭാദ്ധ്യക്ഷനാണ് ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ. നാട്യങ്ങളില്ലാത്ത ലളിതമായ ജീവിതശൈലിയായിരുന്നു അദ്ദേഹത്തിന്റേത്. അശരണർക്കു സഹായകമായ ആശ്വാസ പദ്ധതികൾ നടപ്പാക്കുന്നതിൽ അദ്ദേഹം പ്രത്യേക താൽ

പര്യമെടുത്തു. കാൻസർ രോഗികൾക്കുള്ള സ്നേഹസ്പർശം പദ്ധതിയിലൂടെ അനേകർക്കു സൗജന്യ ചികിത്സ ലഭ്യമാക്കി. മദ്യത്തിനും മയക്കു മരുന്നിനുമെതിരെ കർമ്മപദ്ധതികൾ നടപ്പാക്കി.

തൃശൂർ കുന്നംകുളം പഴഞ്ഞിയിലാണ് അദ്ദേഹത്തിന്റെ ജനനം. ബിരുദാനന്തരബിരുദം നേടിയ ശേഷമാണു സെമിനാരി പഠനത്തിനു ചേരുന്നത്. ജ്ഞാനവും വിവേകവും പോഷിപ്പിച്ച ആത്മീയ വളർച്ചയിൽ അദ്ദേഹം മുന്നോട്ടു പോയി. സഭയുടെ അമരത്തെത്തിയപ്പോൾ സമുദായത്തെ ബലപ്പെടുത്തുന്ന തീരുമാനങ്ങളെടുക്കാൻ ജാഗ്രത പുലർത്തി. സഭയുടെ അടിസ്ഥാന ഘടകങ്ങളിലൊന്നായ ഇടവകകളിൽ പുരുഷന്മാർക്കൊപ്പം സ്ത്രീകൾക്കും 2011-ൽ വോട്ടവകാശം ഏർപ്പെടുത്തി പള്ളി ഭരണത്തിലും സഭാ ഭരണത്തിലും സ്ത്രീകൾക്കു വഴിത്താര തുറന്നു. അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെ സാക്ഷ്യപത്രങ്ങളായി നിരവധി പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും നിലകൊള്ളുന്നു.

വിശ്വാസകാര്യങ്ങളിലും ആചാരാനുഷ്ഠാനങ്ങളിലും കർശനമായ നിഷ്ഠ പുലർത്തിയ അദ്ദേഹം സഹോദര സഭകളുമായുള്ള ബന്ധം ദൃഢമായി നിലനിർത്താൻ ശ്രദ്ധിച്ചു. കത്തോലിക്കാ സഭയുമായുള്ള ബന്ധം ഊഷ്മളമാക്കാൻ സഹായിക്കുന്നതായിരുന്നു 2013-ൽ വത്തിക്കാനിൽ വച്ച് ഫ്രാൻസിസ് മാർപാപ്പയുമായി നടത്തിയ കൂടിക്കാഴ്ച. പാരമ്പര്യത്തിന്റെ വഴികൾ ഭിന്നമാണെങ്കിലും സഭാതലവന്മാർ തമ്മിലുള്ള അടുപ്പം ബലപ്പെടുന്നത് എക്യുമെനിസത്തിന്റെ പാതയിൽ കൂടുതൽ ദൂരം മുന്നോട്ടു പോകാൻ സഹായിക്കും. കാലത്തിന്റെ ചുവരെഴുത്തുകൾ മുൻകൂട്ടി അറിയുന്ന ക്രാന്തദർശികളുടെ ഗണത്തിൽപ്പെടുന്നയാളാണ് കാലംചെയ്ത ബസേലിയോസ് മാർ ത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ. മലങ്കരസഭയിൽ മായാത്ത പാദമുദ്രകൾ പതിപ്പിച്ചു കടന്നുപോകുന്ന ഈ ആത്മീയാചാര്യന് ആദരാഞ്ജലികൾ.

(ദീപിക ദിനപത്രം, ജൂലൈ 13, 2021)



# പുതിയകാവിലെ
# പവിത്ര സ്മൃതികൾ

## ബിനു തങ്കച്ചൻ മാവേലിക്കര

നല്ലയോർമ്മകൾ നിറക്കൂട്ടുകളുടെ ദൃശ്യചാരുതയും സുഗന്ധവും പകരുമ്പോൾ അതിൽ ഇഴചേർന്നു നൊമ്പരത്തിന്റെ കനലുണ്ടാകും, ആ കനലിന്റെ ജ്വലനത്തിലേക്കു സ്മരണകളുടെ ജലബിന്ദുക്കൾ പതിക്കവേ തെളിമ പതിന്മടങ്ങാകും. മാവേലിക്കര പടിയോലയുടെ പേരിൽ കീർത്തി നേടിയ നാട്ടിൽ ഓർത്തഡോക്സ് വിശ്വാസത്തിന്റെ കേന്ദ്രബിന്ദുവായി നിലകൊള്ളുന്ന മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ വടക്കു കിഴക്കു ഭാഗത്തെ വേദി അത്തരത്തിൽ സ്മരണകളുടെ ജ്വലനശോഭയിൽ മനസ്സിൽ ആരൂഢമായിരിക്കുന്ന പവിത്ര സ്ഥാനമാണ്.

1985 മേയ് 15-നു ഓർത്തഡോക്സ് സഭയിലെ അഞ്ചു റമ്പാന്മാർ എപ്പിസ്കോപ്പ പദവിയിലേക്ക് ഉയർത്തപ്പെട്ട വേദിയാണത്. അമ്മയുടെ കൈപിടിച്ചു പള്ളിമുറ്റത്ത് ശുശ്രൂഷ കാണാനെത്തിയപ്പോൾ അവിടെയാകെ തിരക്കാണ്, പക്ഷേ എല്ലാവരുടെയും കണ്ണുകൾ കിഴക്കോട്ട് ആ വേദിയിലേക്കു തന്നെ. അമ്മയ്ക്കൊപ്പം നിന്നു വേദിയിലെ ശുശ്രൂഷകൾ കാണുമ്പോഴും നാലാം ക്ലാസുകാരനായ എന്റെ കണ്ണുകൾ അറിയാതെ വശങ്ങളിലേക്ക് പോകുമായിരുന്നു. പന്തലിന്റെ വശങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന ക്ലോസ്ഡ് സർക്യൂട്ട് ടിവിയാണു ആകർഷണം. കൗതുകത്തോടെ ഇടയ്ക്ക് വേദിയിലേക്കും പിന്നെ ടിവിയിലേക്കും നോക്കി ഇതെങ്ങനെ സാധിക്കുന്നുവെന്നു അത്ഭുതപ്പെട്ട ബാലന്റെ മനസ്സിൽ കാലത്തിന്റെ മാറ്റങ്ങളുണ്ടായെങ്കിലും ആ വേദി അതിന്റെ എല്ലാ സൗന്ദര്യത്തോടെയും മറക്കാതെ ഇപ്പോഴുമുണ്ട്.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഓർമ്മകൾ ഓടിയെത്തുമ്പോൾ ഇപ്പോഴും ഞാൻ ആദ്യം ഓർക്കുന്നത് ആ വേദി തന്നെയാണ്. പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ കാലം ചെയ്തതോടെ 1985 മേയ് 15-നു എപ്പിസ്കോപ്പ പദവിയിലേക്കു ഉയർത്തപ്പെട്ടവരെല്ലാം തങ്ങളുടെ കർമ്മമണ്ഡലത്തെ ദൈവഹിതപ്രകാരം പ്രശോഭിതമാക്കി വിവിധ കാലങ്ങളിൽ കാലയവനികയ്ക്കുള്ളിൽ മറഞ്ഞിരിക്കുന്നു. കാലം ചെയ്ത തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നിവർക്കൊപ്പം പൗലോസ് മാർ മിലിത്തിയോസ് എന്ന



പേരിലാണു പരിശുദ്ധ കാതോലിക്കാബാവയെ എപ്പിസ്കോപ്പ ആയി ഉയർത്തിയത്. അന്നു നടന്ന പവിത്രമായ ചടങ്ങിന്റെ നിത്യ സ്മാരകമായി പുതിയകാവ് പള്ളിയങ്കണത്തിൽ താൽക്കാലികമായി നിർമിച്ച വേദി പൊളിച്ചു നീക്കാതെ സംരക്ഷിക്കുന്നതു തന്നെ അഭിമാനമാണ്. കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ മഞ്ഞിൽ വിരിഞ്ഞ സ്നേഹം എന്ന ക്രിസ്മസ് ആഘോഷത്തിന് എല്ലാ വർഷവും വേദിയാകുന്നതും ആ സ്ഥലം തന്നെയാണ്.

പരിശുദ്ധ കാതോലിക്കാബാവയെക്കുറിച്ചോർക്കുമ്പോൾ മനസ്സിലേക്ക് ഓടിയെത്തുന്നതു 2015-ൽ തന്റെ എപ്പിസ്കോപ്പൽ സ്ഥാനാരോഹണത്തിന്റെ 30-ാം വാർഷികദിനത്തിൽ പുതിയകാവ് കത്തീഡ്രലിലെത്തി ഏറെ നേരം ചെലവഴിച്ച നിമിഷങ്ങളാണ്. കത്തീഡ്രലിന്റെ ത്രോണോസിൽ പ്രകാശം ചൊരിഞ്ഞു നിന്ന 29 മെഴുകുതിരികൾക്കൊപ്പം ഒരു മെഴുകുതിരി കൂടി തെളിച്ചു പരിശുദ്ധ കാതോലിക്കാബാവ ധൂപപ്രാർഥന നടത്തി. പള്ളിമേടയിലെത്തിയ അന്നത്തെ ഓർമ്മകൾ പറഞ്ഞ പരിശുദ്ധ കാതോലിക്കാബാവയുടെ പുഞ്ചിരി തൂകുന്ന മുഖമാണു തെളിയുന്നത്. ‘അന്നത്തെ പരുമല മാനേജർ ഫാ. പി. വി. ഏബ്രഹാമിനൊപ്പമാണ് സ്ഥാനാരോഹണ ദിവസം രാവിലെ വരെ പ്രാർഥനയോടെ രഹസ്യമായി താമസിച്ചിരുന്നത്. രാവിലെ പുതിയകാവ് പള്ളിയിലെത്തിയപ്പോൾ അന്നത്തെ കാതോലിക്കാബാവ എന്തു പേരിൽ സ്ഥാനാരോഹണം നടത്തണമെന്നു ചോദിച്ചു. മറ്റുള്ളവരുടെ സ്ഥാനപ്പേര് നിശ്ചയിച്ച ശേഷം നാലാമനായ തനിക്കു പൗലോസ് മാർ മിലി

ത്തിയോസ് എന്ന പേര് മതിയെന്നു യൂഹാനോൻ മാർ സേവേറിയോസ് ആണ് നിർദ്ദേശിച്ചത്. ഓരോ കാര്യങ്ങളും പറയുമ്പോൾ പരിശുദ്ധ കാതോലിക്കാബാവയുടെ മനസ്സിലെ സന്തോഷം മുഖത്ത് ഇരട്ടിയായി നിറയുന്നുണ്ടായിരുന്നു. അന്നത്തെ കത്തീഡ്രൽ വികാരി ഫാ. ജോൺസ് ഈപ്പൻ (ഇപ്പോഴത്തെ മാവേലിക്കര ഭദ്രാസന സെക്രട്ടറി), സഹവികാരി ഫാ. വിൽസൻ ജോർജ് എന്നിവർക്കൊപ്പം പരിശുദ്ധ ബാവായുടെ വാക്കുകൾ കേൾക്കാൻ എനിക്കും ഭാഗ്യം സിദ്ധിച്ചതു പത്രപ്രവർത്തന ജീവിതത്തിലെ സുന്ദരനിമിഷങ്ങളിലൊന്നായി കരുതുന്നു. തൊട്ടടുത്ത ദിവസം മാവേലിക്കര അറുന്നൂറ്റിമംഗലത്തുള്ള പൗലോസ് മാർ പക്കോമിയോസ് സ്മാരക ശാലേം ഭവനിലെ അന്തേവാസികളോടൊപ്പമാണു പരിശുദ്ധ കാതോലിക്കാബാവ സമയം ചെലവഴിച്ചത്.

പരിശുദ്ധ കാതോലിക്കാബാവയുടെ എപ്പിസ്കോപ്പ അഭിഷേകത്തിന്റെ 30–ാം വാർഷികത്തിന്റെ ഭാഗമായി ഭദ്രാസന യുവജനപ്രസ്ഥാനം പ്രവർത്തകർ വിവിധ ദേവാലയങ്ങളിൽ വൃക്ഷത്തൈ നടുന്നതിന്റെ ഉദ്ഘാടനം ഒരു ലക്ഷ്മിതരു മാവേലിക്കര ഭദ്രാസനത്തിന്റെ പ്രഥമ സെക്രട്ടറി ഫാ. വി. എം. മത്തായി വിലനിലത്തിനു നൽകിയാണ് വന്ദ്യ ഇടയൻ നിർവ്വഹിച്ചത്. ശാലേം ഭവനിലെ ചടങ്ങിൽ തനിക്കു ലഭിച്ച ഉപഹാരങ്ങൾ ശാലേം ഭവനു തന്നെ സമ്മാനിച്ച ബാവ ചാപ്പലിൽ ഇരിക്കവേയാണു ഞാൻ അകത്തേക്കു ചെന്നത്. പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ അധീനതയിൽ പ്രവർത്തിക്കുന്ന പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ പബ്ലിക് സ്കൂൾ മാഗസിനിൽ പ്രസിദ്ധീകരിക്കാൻ ആശംസ വേണം എന്ന ആവശ്യമാണു സ്കൂളിന്റെ സെക്രട്ടറി എന്ന നിലയിൽ ഞാൻ ഉന്നയിച്ചത്. സ്കൂളിന്റെ ഓരോ കാര്യങ്ങളും ചോദിച്ചു മനസ്സിലാക്കിയ പരിശുദ്ധ കാതോലിക്കാബാവ ഇതുവരെ സ്കൂൾ സന്ദർശിക്കാൻ കഴിഞ്ഞിട്ടില്ലെന്ന വിഷമം പങ്കുവെച്ചു. മാഗസിനിലേക്കുള്ള മാറ്റർ ദേവലോകത്ത് എത്തിയശേഷം സ്കൂളിലേക്ക് അയച്ചു തരാമെന്നു പറഞ്ഞായിരുന്നു ആ സംഭാഷണം അവസാനിച്ചത്.

പരിശുദ്ധ കാതോലിക്കാബാവ കാലം ചെയ്ത വാർത്ത പുലർച്ചെ അറിയുമ്പോൾ മനസ്സിലൊരു നൊമ്പരമാണു ഉയർന്നത്. തലേന്നും പരിശുദ്ധ ബാവ രോഗശയ്യയിൽ നിന്നു പുനർജ്ജനിച്ച് എത്തുമെന്ന വിശ്വാസമായിരുന്നു എന്റെയുള്ളിൽ. വിയോഗവാർത്ത കേട്ടപ്പോൾ പുതിയകാവിലെ വേദിയെക്കുറിച്ച് ഒരു ചെറിയ കുറിപ്പ് ഞാൻ ലേഖകനായി പ്രവർത്തിക്കുന്ന മലയാള മനോരമ പത്രത്തിൽ കൊടുക്കണമെന്നു ചിന്തിച്ചു. 1985–ൽ ചടങ്ങിന്റെ ചിത്രങ്ങൾ ഒപ്പിയെടുത്ത മഡോണ കുഞ്ഞ് അച്ചായന്റെ പക്കൽ നിന്നും ബ്ലാക്ക് ആൻഡ് വൈറ്റ് ചിത്രവും വാങ്ങി. വാർത്ത തയ്യാറാക്കവേ പന്തളം എൻ.എസ്.എസ്. കോളജിൽ ബിരുദ വിദ്യാർഥി ആയിരിക്കെ 1985–ൽ

മാവേലിക്കരയിൽ നടന്ന എപ്പിസ്കോപ്പൽ സ്ഥാനാരോഹണത്തിന്റെ വാർത്ത 'മലങ്കരസഭ' മാസികയ്ക്കു വേണ്ടി ഔദ്യോഗികമായി റിപ്പോർട്ട് ചെയ്തത് ഇപ്പോൾ കോട്ടയം വൈദിക സെമിനാരി കമ്യൂണിക്കേഷൻ വിഭാഗം അധ്യാപകൻ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ മുമ്പു സൂചിപ്പിച്ചതു ഓർമ്മയിലെത്തി. കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ദർശനങ്ങൾ ഉൾക്കൊള്ളിച്ചു 'നിഷ്ക്കളങ്കതയുടെ സൗന്ദര്യം' എന്ന പുസ്തകം 2021 ഓഗസ്റ്റ് 30-നു പരിശുദ്ധ ബാവയുടെ 75-ാം ജന്മവാർഷികത്തിൽ പ്രകാശനം ചെയ്യാനായി എഡിറ്റിങ് ജോലികൾ പൂർത്തിയായി വരുന്നതായി അച്ചൻ സൂചിപ്പിച്ചിരുന്നു. അതും ഉൾപ്പെടുത്തി വാർത്ത തയ്യാറാക്കുമ്പോൾ പരിശുദ്ധ പിതാവിന്റെ വിയോഗ വ്യഥയിൽ പലപ്പോഴും കംപ്യൂട്ടറിന്റെ കീബോർഡിലൂടെ കൈവിരലുകൾ യഥേഷ്ടം ചലിച്ചില്ല. എഡിറ്റിങ് ജോലികൾ പുരോഗമിക്കവേ പുസ്തകത്തിന്റെ നായകൻ കാലം ചെയ്തതിന്റെ വേദന ഗ്രന്ഥകാരന് എത്രത്തോളം ഉണ്ടാകുമെന്നു അപ്പോൾ ഞാൻ ഓർത്തു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ പരിശുദ്ധ കാതോലിക്കബാവയെക്കുറിച്ചും അദ്ദേഹത്തിന്റെ പ്രസംഗങ്ങളെക്കുറിച്ചും 100 ലേഖനങ്ങളും മലങ്കരസഭയിൽ പ്രസിദ്ധീകരിക്കുന്ന 'മഹാപുരോഹിത സന്ദേശം' എന്ന പംക്തിക്കായി 2012-19 കാലഘട്ടത്തിൽ പരിശുദ്ധ കാതോലിക്കബാവയുടെ പ്രസംഗങ്ങൾ 70 ലക്കങ്ങളിലേക്കും ക്രോഡീകരിച്ചു നൽകിയെന്നതു ഒരു പക്ഷെ ആർക്കും ലഭിക്കാത്ത ഭാഗ്യമായി നിലകൊള്ളുമെന്നതിൽ തർക്കമില്ല.

നിലപാടുകളിൽ ഉറച്ചു നിന്ന പരിശുദ്ധ കാതോലിക്കാബാവയുടെ ജീവിതയാത്രയിൽ മാവേലിക്കര ഭദ്രാസനവുമായുള്ള അടുപ്പം മെത്രാപ്പോലീത്താ എന്ന നിലയിൽ ഏറെ സുദൃഢമായിരുന്നു. ഓർമ്മകൾക്കു മരണമില്ലെന്ന ഭംഗി വാക്കിനപ്പുറം ജീവിതത്തിന്റെ ഉയർച്ച താഴ്ചകളിലും കല്ലേറിലും പൂക്കളേറിലും സ്ഥായിഭാവം സ്വീകരിച്ച വന്ദ്യ അജപാലകൻ സഭയുടെ അരുമസന്താനങ്ങളുടെ മനസ്സിൽ എപ്പോഴുമുണ്ടാകും; ആചാര അനുഷ്ഠാനങ്ങളെ മുറുകെപ്പിടിച്ച സഭാ വിശ്വാസവും ഐക്യവും കാത്തുസൂക്ഷിക്കാൻ എപ്പോഴും ധീര നിലപാടെടുത്ത വിശ്വാസനായകനായി.



# അഞ്ച് കബറിടവുമായി ദേവലോകം അരമന

## ഡോ. വിപിൻ കെ. വർഗീസ്

1653-ലെ കൂനൻകുരിശ് സത്യത്തിനു ശേഷമാണ് മലങ്കരസഭയ്ക്ക് തദ്ദേശീയരായ മേൽപ്പട്ടക്കാരെ ലഭിക്കുകയുണ്ടായി. ആദ്യകാലത്ത് മാർത്തോമാ മെത്രാന്മാർ എന്ന എപ്പിസ്കോപ്പാമാരും മലയാളത്തിനുടെ മെത്രാപ്പോലീത്താമാരും പിന്നീട് കാതോലിക്കാമാരും മലങ്കരസഭയിൽ ഉണ്ടായി. 1876-ലെ മുളന്തുരുത്തി സുന്നഹദോസ് വരെ മാർത്തോമാ മെത്രാന്മാരുടേയും മലങ്കര മെത്രാപ്പോലീത്തന്മാരുടെയും ഏക നായകത്വത്തിൻ കീഴിൽ ഭദ്രാസനങ്ങളില്ലാതെയാണ് മലങ്കരസഭ വളർച്ചയെ പ്രാപിച്ച് മുന്നോട്ടു പോയത്.

മുളന്തുരുത്തി സുന്നഹദോസിനു ശേഷം മലങ്കരസഭയെ തന്റെ വിധേയത്വത്തിൻകീഴിലാക്കുക എന്ന ഉദ്ദേശ്യത്തോടെ അന്ത്യോഖ്യാ പാത്രിയർക്കീസ് പരിശുദ്ധ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ ബാവാ ഭിന്നിപ്പിച്ച് ഭരിക്കുക എന്ന നയം നടപ്പിലാക്കി. മലങ്കരസഭയെ ഏഴ് ഭദ്രാസനങ്ങളായി വിഭജിച്ചു. ഭദ്രാസന ഭരണത്തിനായി ആറ് മെത്രാപ്പോലീത്താമാരെ കൂടി വാഴിച്ചു. 20-ാം നൂറ്റാണ്ടിലേക്കെത്തിയപ്പോൾ കൂടുതൽ ഭദ്രാസനങ്ങൾ രൂപീകൃതമായി. ഭദ്രാസനങ്ങൾക്ക് ചുമതലക്കാരായി കൂടുതൽ മെത്രാപ്പോലീത്താമാരേയും വാഴിച്ചു.

ആദ്യകാലത്ത് അങ്കമാലിയും തുടർന്ന് നിരണവും കേന്ദ്രമായാണ് മലങ്കരസഭാ ഭരണം നിർവ്വഹിക്കപ്പെട്ടത്. സഭാ തലവന് സ്ഥിരമായ ഒരു ആസ്ഥാനം കോട്ടയം പഴയസെമിനാരി സ്ഥാപനത്തോടെയാണ് ലഭ്യമായത്. പഴയസെമിനാരി കേസിൽ ഉൾപ്പെട്ട് നഷ്ടമാകുമെന്ന സാഹചര്യം ഉണ്ടായപ്പോഴാണ് ദേവലോകം കാതോലിക്കേറ്റ് അരമന സ്ഥാപിതമാവുന്നത്.

സഭാ തലവന്മാർക്ക് സ്ഥിരമായ ആസ്ഥാനം ഇല്ലാതിരുന്നതുപോലെ ഭദ്രാസന മെത്രാപ്പോലീത്താമാർക്കും ആദിമ കാലങ്ങളിൽ സ്ഥിരമായ ആസ്ഥാനം ഇല്ലായിരുന്നു. തന്മൂലം സഭാതലവന്മാരേയും ഭദ്രാസന മെത്രാപ്പോലീത്താമാരേയും അവർ താമസിച്ച് ഭരണം നിർവ്വഹിച്ചിരുന്ന ദേവാലയങ്ങളിലും അവരുടെ ഇടവക ദേവാലയങ്ങളിലും അവർ അംഗങ്ങളായിരുന്ന ആശ്രമങ്ങളിലും പിന്നീട് സഭാ ആസ്ഥാനങ്ങളിലും ഭദ്രാസന ആസ്ഥാനങ്ങളിലും ഒക്കെ കബറടക്കി. മലങ്കരസഭയിലെ പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന വിവിധ സഭാകേന്ദ്രങ്ങളെക്കുറിച്ചും ദേവാലയങ്ങളെക്കുറിച്ചും വിവിധ കാലങ്ങളിൽ മലങ്കരയിലെത്തിയ സുറിയാനി സഭാപിതാക്കന്മാരെ

കബറടക്കിയിരിക്കുന്ന ദേവാലയങ്ങളെക്കുറിച്ചുമാണ് ഈ ലേഖനത്തിൽ പ്രതിപാദിക്കുന്നത്.

മലങ്കരസഭയിൽ ഏറ്റവുമധികം പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന സഭാകേന്ദ്രം പൗരസ്ത്യ കാതോലിക്കായുടെ ആസ്ഥാനമായ കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയാണ്. നാല് പൗരസ്ത്യ കാതോലിക്കാമാർ ഉൾപ്പെടെ അഞ്ച് പിതാക്കന്മാരെയാണ് ഇവിടെ കബറടക്കിയിരിക്കുന്നത്. ദേവലോകം കാതോലിക്കേറ്റ് അരമനയുടെ സ്ഥാപകനായ മലങ്കരയുടെ മൂന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ, നാലാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ, അഞ്ചാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവാ, അമേരിക്ക–കാനഡ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായായിരുന്ന ഡോ. തോമസ് മാർ മക്കാറിയോസ് എന്നീ നാലു പിതാക്കന്മാരെ കബറടക്കിയിരുന്ന ദേവലോകത്ത് അഞ്ചാമത്തെ സഭാപിതാവായി മലങ്കരയുടെ എട്ടാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ ബാവായെ 2021 ജൂലൈ 13–ന് കബറടക്കി.

നാല് പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന മൂന്ന് സഭാകേന്ദ്രങ്ങളാണ് മലങ്കരസഭയിൽ ഉള്ളത്. മൂന്ന് മലങ്കര മെത്രാപ്പോലീത്താമാരെ ഉൾപ്പെടെ നാല് പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന സഭാകേന്ദ്രമാണ് മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ കോട്ടയം പഴയസെമിനാരി. പഴയസെമിനാരി സ്ഥാപകനായ സഭാജ്യോതിസ്സ് ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (പുലിക്കോട്ടിൽ ഒന്നാമൻ), പരുമല സെമിനാരിയുടേയും കോട്ടയം എം.ഡി. സെമിനാരിയുടേയും സ്ഥാപകനായ സഭാതേജസ്സ് ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ (പുലിക്കോട്ടിൽ രണ്ടാമൻ), മലങ്കരസഭയുടെ തൃതീയ പ്രഖ്യാപിത പരിശുദ്ധൻ മാർ ദീവന്നാസ്യോസ് ആറാമൻ (വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്) എന്നീ മലങ്കര മെത്രാപ്പോലീത്താമാരേയും ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആധുനിക ശില്പിയും ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായേയുമാണ് ഇവിടെ കബറടക്കിയിരിക്കുന്നത്.

ഒരു കാതോലിക്കായേയും മൂന്ന് മെത്രാപ്പോലീത്താമാരേയും കബറടക്കിയിരിക്കുന്ന പത്തനാപുരം മൗണ്ട് താബോർ ദയറായാണ് നാല് പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന മറ്റൊരു സഭാകേന്ദ്രം. മലങ്കരയുടെ ഏഴാമത് കാതോലിക്കാ പരിശുദ്ധ ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവാ, ദയറാ സ്ഥാപകനും നിരണം ഭദ്രാസന മെത്രാപ്പോലീത്തായു

മായിരുന്ന തോമാ മാർ ദീവന്നാസ്യോസ്, മദ്രാസ് ഭദ്രാസനത്തിന്റെ സഖറിയാ മാർ ദീവന്നാസ്യോസ്, ഡൽഹി ഭദ്രാസനത്തിന്റെ ഈയോബ് മാർ പീലക്സീനോസ് എന്നീ നാല് പിതാക്കന്മാരെയാണ് ഇവിടെ കബറടക്കിയിരിക്കുന്നത്. ഇവർ നാലു പേരും ഈ ആശ്രമ അംഗങ്ങളായിരുന്നു. ഏറ്റവും കൂടുതൽ പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന ആശ്രമം പത്തനാപുരം ദയറായാണ്.

അങ്കമാലി ഭദ്രാസനത്തിന്റെ ആസ്ഥാനമായ ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ ഭദ്രാസനത്തിന്റെ ചുമതല വഹിച്ച നാല് പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു. അങ്കമാലി, കോട്ടയം ഭദ്രാസനങ്ങളുടെ പൗലോസ് മാർ അത്താനാസ്യോസ് (കടവിൽ), പൗലോസ് മാർ അത്താനാസ്യോസ് (കുറ്റിക്കാട്ടിൽ), ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (വയലിപ്പറമ്പിൽ), അങ്കമാലി, ബോംബെ ഭദ്രാസനങ്ങളുടെ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് എന്നീ നാല് പിതാക്കന്മാരെയാണ് ഇവിടെ കബറടക്കിയിരിക്കുന്നത്. ഏറ്റവും കൂടുതൽ പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന ഭദ്രാസന ആസ്ഥാനം ആലുവാ തൃക്കുന്നത്ത് സെമിനാരിയാണ്.

മൂന്ന് പിതാക്കന്മാരെ കബറടക്കിയിരിക്കുന്ന മൂന്ന് സഭാകേന്ദ്രങ്ങളാണ് മലങ്കരസഭയിൽ ഉള്ളത്. പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ രണ്ട് മലങ്കര മെത്രാപ്പോലീത്താമാർ ഉൾപ്പെടെ മൂന്ന് പിതാക്കന്മാരെ കബറടക്കിയിട്ടുണ്ട്. മാർ ദീവന്നാസ്യോസ് പ്രഥമൻ (മാർത്തോമാ ആറാമൻ), മാർത്തോമാ എട്ടാമൻ, തുമ്പമൺ ഭദ്രാസനത്തിന്റെ ഗീവർഗീസ് മാർ പീലക്സീനോസ് എന്നീ പിതാക്കന്മാരാണ് ഇവിടെ കബറടങ്ങിയിട്ടുള്ളത്.

റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ മൂന്ന് പിതാക്കന്മാരെ കബറടക്കിയിട്ടുണ്ട്. ബഥനി സ്ഥാപകരിലൊരാളായ കൊല്ലം, ബാഹ്യകേരള ഭദ്രാസനങ്ങളുടെ അലക്സിയോസ് മാർ തേവോദോസ്യോസ്, കോട്ടയത്തിന്റെ സഹായ മെത്രാപ്പോലീത്താ യൂഹാനോൻ മാർ അത്താനാസ്യോസ്, മാവേലിക്കര ഭദ്രാസനത്തിന്റെ പൗലോസ് മാർ പക്കോമിയോസ് എന്നീ പിതാക്കന്മാരാണ് ഇവിടെ കബറടങ്ങിയിട്ടുള്ളത്.

മുളന്തുരുത്തി മാർത്തോമൻ കത്തീഡ്രലിൽ മൂന്ന് സുറിയാനി പിതാക്കന്മാരുടെ കബറിടം സ്ഥിതിചെയ്യുന്നു. ഹിദായത്തുള്ള മാർ ഈവാനിയോസ്, യൂഹാനോൻ മാർ ഗ്രിഗോറിയോസ്, യൂയാക്കിം മാർ കൂറിലോസ് എന്നീ പിതാക്കന്മാരെയാണ് ഇവിടെ കബറടക്കിയിട്ടുള്ളത്.

മലങ്കരയിൽ രണ്ട് സഭാപിതാക്കന്മാരെ കബറടക്കിയിട്ടുള്ള 12 ദേവാലയങ്ങൾ ഉണ്ട്. പരുമല സെമിനാരിയിൽ മലങ്കരയുടെ പ്രഥമ പരിശുദ്ധനും നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, കണ്ടനാട് ഭദ്രാസ

നത്തിന്റെ യൂയാക്കിം മാർ ഈവാനിയോസ് എന്നീ പിതാക്കന്മാരുടെ കബ റിടം സ്ഥിതി ചെയ്യുന്നു.

അങ്കമാലി മർത്തമറിയം പള്ളിയിൽ ഒരു മാർത്തോമാ മെത്രാന്റെ ഉൾ പ്പെടെ രണ്ടു പേരുടെ കബറിടം സ്ഥിതിചെയ്യുന്നു. മലങ്കരയിലെ പ്രഥമ തദ്ദേശീയ മെത്രാനായ മാർത്തോമാ ഒന്നാമൻ, അങ്കമാലി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ് എന്നീ പിതാക്ക ന്മാരുടെ കബറിടം അങ്കമാലി പള്ളിയിലാണ്.

മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം മർത്തമറിയം പള്ളി യിൽ രണ്ട് മാർത്തോമാ മെത്രാന്മാരെ കബറടക്കിയിട്ടുണ്ട്. മാർത്തോമാ ദ്വിതീ യൻ, മാർത്തോമാ അഞ്ചാമൻ എന്നീ പിതാക്കന്മാരെയാണ് നിരണത്ത് കബ റടക്കിയിരിക്കുന്നത്.

കണ്ടനാട് മർത്തമറിയം കത്തീഡ്രലിൽ ഒരു മാർത്തോമാ മെത്രാന്റെയും ഒരു മഫ്രിയാനായുടേയും കബറിടം സ്ഥിതിചെയ്യുന്നു. മാർത്തോമാ നാലാ മൻ, ശക്രള്ള മാർ ബസേലിയോസ് മഫ്രിയാന എന്നിവരെ ഇവിടെയാണ് കബറടക്കിയിരിക്കുന്നത്.

കോട്ടയം സെന്റ് മേരീസ് ചെറിയപള്ളിയിൽ മലങ്കര മെത്രാപ്പോലീത്താ യായിരുന്ന മാർ ദീവന്നാസ്യോസ് തൃതീയന്റേയും (പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ്), പേർഷ്യൻ മെത്രാനായിരുന്ന മാർ ഗബ്രിയേലിന്റെയും കബറിടം സ്ഥിതി ചെയ്യുന്നു.

വാകത്താനം വള്ളിക്കാട്ട് ദയറായിൽ ഒരു പൗരസ്ത്യ കാതോലിക്കായു ടേത് ഉൾപ്പെടെ രണ്ട് പിതാക്കന്മാരുടെ കബറിടം സ്ഥിതി ചെയ്യുന്നു. മലങ്ക രയുടെ രണ്ടാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥ മൻ ബാവാ, ഇടുക്കി ഭദ്രാസനത്തിന്റെ ഔഗേൻ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാരുടെ കബറിടം ഇവിടെയാണ്.

പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ രണ്ട് പിതാക്കന്മാരെ കബറ ടക്കിയിരിക്കുന്നു. കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തന്മാരായിരുന്ന ദയറാ സ്ഥാപകൻ പരിശുദ്ധ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി തിരുമേനി), മാത്യൂസ് മാർ ഈവാനിയോസ് (പാറേട്ട്) എന്നീ പിതാക്കന്മാരെ ഇവിടെ കബറടക്കിയിരിക്കുന്നു.

കോട്ടയം പാണമ്പടി സെന്റ് മേരീസ് പള്ളിയിൽ രണ്ട് മെത്രാപ്പോലീ ത്താമാരെ കബറടക്കിയിരിക്കുന്നു. പൗലൂസ് മാർ കൂറിലോസ് (കൊച്ചുപറ മ്പിൽ), മീഖായേൽ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാരെ കബറട ക്കിയിരിക്കുന്നത് പാണമ്പടി പള്ളിയിലാണ്.

കുന്നംകുളം ആർത്താറ്റ് സെന്റ് മേരീസ് പുത്തൻ പള്ളിയിൽ രണ്ട് പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു. സ്ലീബാ മാർ ഒസ്താത്തിയോസ്, കൊച്ചി ഭദ്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് എന്നീ പിതാക്കന്മാരെ ഇവിടെ കബറടക്കിയിരിക്കുന്നു.

കൊച്ചി ഭദ്രാസനസ്ഥാനമായ കൊരട്ടി സീയോൻ സെമിനാരിയിൽ രണ്ട് പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു. ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന യൂഹാനോൻ മാർ സേവേറിയോസ്, സഹായ മെത്രാപ്പോലീത്താ ആയിരുന്ന യാക്കോബ് മാർ പോളിക്കർപ്പോസ് എന്നീ പിതാക്കന്മാരെ ഇവിടെ കബറടക്കിയിരിക്കുന്നു.

തുമ്പമൺ ഭദ്രാസന ആസ്ഥാനമായ ബേസിൽ ദയറായിൽ ഭദ്രാസന മെത്രാപ്പോലീത്തന്മാരായിരുന്ന ദാനിയേൽ മാർ പീലക്സീനോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു. കോയമ്പത്തൂർ തടാകം ക്രിസ്തു ശിഷ്യാശ്രമത്തിൽ ബിഷപ്പ് പെക്കൻഹാം വാൽഷിനേയും മലബാർ ഭദ്രാസനത്തിന്റെ ഡോ. സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്തായേയും കബറടക്കിയിരിക്കുന്നു.

മലങ്കരസഭയിൽ ഓരോ പിതാക്കന്മാരുടെ കബറിടം സ്ഥിതി ചെയ്യുന്ന 25 ദേവാലയങ്ങൾ ഉണ്ട്. മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധന്മാരിലൊരാളായ യൽദോ മാർ ബസേലിയോസ് മഫ്രിയാനയുടെ കബറിടം കോതമംഗലം മാർത്തോമൻ ചെറിയപള്ളിയിൽ സ്ഥിതി ചെയ്യുന്നു. കടമ്പനാട് സെന്റ് തോമസ് കത്തീഡ്രലിൽ മലങ്കര സഭാദ്ധ്യക്ഷനായിരുന്ന മൂന്നാം മാർത്തോമായുടെ കബറിടം സ്ഥിതി ചെയ്യുന്നു. കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ മലങ്കര സഭാദ്ധ്യക്ഷനായിരുന്ന ഏഴാം മാർത്തോമായുടെ കബറിടം സ്ഥിതി ചെയ്യുന്നു. ചേപ്പാട് സെന്റ് ജോർജ് പള്ളിയിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന ഫീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമന്റെ കബറിടം സ്ഥിതി ചെയ്യുന്നു.

പാമ്പാക്കുട സെന്റ് തോമസ് ചെറിയപള്ളിയിലാണ് മലങ്കരയുടെ പ്രഥമ കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായുടെ കബറിടം. മലങ്കരയുടെ ആറാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവായുടെ കബറിടം ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ സ്ഥിതി ചെയ്യുന്നു.

വടക്കൻപറവൂർ സെന്റ് തോമസ് പള്ളിയിൽ മാർ ഗ്രീഗോറിയോസ് അബ്ദുൾ ജലീൽ മെത്രാപ്പോലീത്തായുടെ കബറിടം സ്ഥിതി ചെയ്യുന്നു. തേവലക്കര മർത്തമറിയം പള്ളിയിൽ കടമറ്റത്ത് കത്തനാരുടെ ഗുരുവായ മാർ ആബോ പിതാവിന്റെ കബറിടം സ്ഥിതി ചെയ്യുന്നു. കല്ലട സെന്റ് ജോർജ് പള്ളിയിൽ മാർ അന്ത്രയോസ് പിതാവിന്റെ കബറിടം സ്ഥിതി ചെയ്യുന്നു.

ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിലാണ് സുറിയാനി മെത്രാനായ യൂഹാനോൻ മാർ ഈവാനിയോസിന്റെ കബറിടം സ്ഥിതി ചെയ്യുന്നത്. കടമറ്റം സെന്റ് ജോർജ് പള്ളിയിൽ മാർത്തോമാ ഒൻപതാമനെ കബറടക്കിയിരിക്കുന്നു. വെട്ടിക്കൽ ദയറായിൽ ഗീവറുഗീസ് മാർ കൂറിലോസ് (കാട്ടുമങ്ങാട്ട്) മെത്രാപ്പോലീത്തായുടെ കബർ സ്ഥിതി ചെയ്യുന്നു.

പാമ്പാക്കുട സെന്റ് ജോൺസ് പള്ളിയിൽ തുമ്പമൺ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ഗീവർഗീസ് മാർ യൂലിയോസിനെ കബറടക്കിയിരിക്കുന്നു. കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ കബറിടം കടുങ്ങമംഗലം സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ സ്ഥിതി ചെയ്യുന്നു. കേരളത്തിന് പുറത്ത് കബറടക്കിയ ആദ്യ മെത്രാപ്പോലീത്തായായ പരിശുദ്ധ അൽവാറീസ് മാർ യൂലിയോസിന്റെ കബറിടം പഞ്ചിം ഗോവ സെന്റ് മേരീസ് പള്ളിയിലാണ്. കിടത്തിയാണ് അദ്ദേഹത്തെ കബറടക്കിയത്. ഗോവയിലെ പൊതു ശ്മശാനത്തിൽ കബറടക്കപ്പെട്ട അദ്ദേഹത്തിന്റെ ഭൗതികശരീരം അര നൂറ്റാണ്ടിന് ശേഷമാണ് പഞ്ചിം പള്ളിയിലേക്ക് മാറ്റി കബറടക്കിയത്. പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ഇദ്ദേഹത്തെ ബ്രഹ്മവാർ കൊങ്കിണി സമൂഹത്തിന്റെ പ്രാദേശിക പരിശുദ്ധനായി പ്രഖ്യാപിച്ചു. സുറിയാനി മെത്രാപ്പോലീത്തായായ ശെമവൂൻ മാർ അത്താനാസ്യോസിനെ കോട്ടയം പുത്തൻ പള്ളിയിൽ കബറടക്കിയിരിക്കുന്നു.

കണ്ടനാട് കർമ്മേൽ ദയറായിൽ സ്ലീബാദാസ സമൂഹം സ്ഥാപകനും മലബാർ ഭദ്രാസന മെത്രാപ്പോലീത്തായുമായിരുന്ന പത്രോസ് മാർ ഒസ്താത്തിയോസിന്റെ കബറിടം സ്ഥിതി ചെയ്യുന്നു. മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ നിരണം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിനെ കബറടക്കിയിരിക്കുന്നു.

കൊൽക്കത്താ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസിനെ ഭിലായി സെന്റ് തോമസ് ആശ്രമത്തിൽ കബറടക്കിയിരിക്കുന്നു. കേരളത്തിന് പുറത്ത് കബറടക്കിയിരിക്കുന്ന രണ്ടാമത്തെ സഭാപിതാവാണ് ഇദ്ദേഹം. കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ജോസഫ് മാർ പക്കോമിയോസിനെ മാതൃ ഇടവകയായ മുളക്കുളം കർമ്മേൽക്കുന്ന് സെന്റ് ജോർജ് പള്ളിയിൽ കബറടക്കിയിരിക്കുന്നു. അമേരിക്ക ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ ബർണബാസിനെ മാതൃ ഇടവകയായ വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ കബറടക്കിയിരിക്കുന്നു. തിരുവനന്തപുരം ഭദ്രാസനത്തിന്റെ ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായെ റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ കബറടക്കിയിരിക്കുന്നു.

കൊല്ലം ഭദ്രാസനത്തിന്റെ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായെ കൊല്ലം സെന്റ് തോമസ് കത്തീഡ്രലിൽ കബറക്കിയിരിക്കുന്നു. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ ഓതറ സെന്റ് ജോർജ് ദയറായിൽ കബറടക്കി. കോട്ടയം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസിനെ ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ കബറടക്കി.

അന്ത്യോഖ്യാ സുറിയാനി പാത്രിയർക്കീസിന്റെ നേരിട്ടുള്ള ഭരണത്തിൻ കീഴിലുള്ള മഞ്ഞനിക്കര ദയറായിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന പരിശുദ്ധ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ ബാവാ, പാത്രിയർക്കൽ പ്രതിനിധിയായിരുന്ന ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ എന്നിവർ ഉൾപ്പെടെ നാല് പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു.

തൊഴിയൂർ സഭാ ആസ്ഥാന ദേവാലയം സെന്റ് ജോർജ് പള്ളിയിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന ഗീവർഗീസ് മാർ പീലക്സിനോസ്, മെത്രാപ്പോലീത്താമാരായ അബ്രഹാം മാർ കൂറിലോസ്, ജോസഫ് മാർ ഈവാനിയോസ്, സ്കറിയാ പീലക്സിനോസ്, ഗീവർഗീസ് മാർ കൂറിലോസ്, ജോസഫ് മാർ കൂറിലോസ് എന്നിവരുൾപ്പടെ 13 പിതാക്കന്മാരെ കബറടക്കിയിരിക്കുന്നു.

മാരാമൺ മാർത്തോമാ പള്ളിയിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് (പാലക്കുന്നത്ത്) പിതാവിന്റെ ഉൾപ്പെടെ രണ്ട് പിതാക്കന്മാരുടെ കബറിടം സ്ഥിതി ചെയ്യുന്നു.

ക്നാനായ സഭയുടെ കോട്ടയം സെന്റ് മേരീസ് വലിയപള്ളിയിൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കബറിടം സ്ഥിതി ചെയ്യുന്നു. മലങ്കരസഭയുടെ ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്നു അദ്ദേഹം.

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും**
**ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ**
**(തനിക്കു സ്തുതി)**
**വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ**
**ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായും**
**മലങ്കര മെത്രാപ്പോലീത്തായും ആയ**
**മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**




കർത്താവിൽ ഏറെ സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ സഹോദര മെത്രാപ്പോലീത്താമാരെ, കോർ-എപ്പിസ്കോപ്പാമാരെ, വൈദികരെ, സന്യസ്തരെ, വാത്സല്യ ദൈവമക്കളെ,

അല്പനാളുകളായി നാം രോഗശയ്യയിലാണെന്ന വിവരം നിങ്ങൾക്കേവർക്കും അറിവുള്ളതാണല്ലോ. മഹാ കാരുണ്യവാനായ ദൈവം തമ്പുരാന്റെ തിരുഹിതം നിറവേറ്റപ്പെടണം എന്നല്ലാതെ മറ്റൊരു പ്രാർത്ഥനയും നമുക്കില്ല. ജീവിതത്തിലെ ഓരോ പരീക്ഷകളെയും രോഗാരിഷ്ടതകളെയും ആത്മശുദ്ധീകരണത്തിനുള്ള വലിയ അവസരമായി മാത്രമാണ് നാം കാണുന്നത്. ദൈവസന്നിധിയിൽ കൂടുതൽ താഴ്മയോടും കണ്ണുനീരോടും കൂടെ പ്രാർത്ഥിപ്പാനും ജാഗരിപ്പാനും ദൈവം നൽകിയ ഭാഗ്യനിമിഷങ്ങളായി നാമിതിനെ എണ്ണുന്നു. നമ്മുടെ ഈ ലോകജീവിതം അവസാനിക്കുവാൻ ഇനി അധികം നാളുകളില്ല എന്ന് നമുക്ക് അറിയാം. നമ്മുടെ ജീവിതത്തിലേക്കും, ദൈവം തമ്പുരാൻ നമ്മെ നടത്തിയ വഴികളിലേക്കും തിരിഞ്ഞുനോക്കുമ്പോൾ നമ്മുടെ ഉള്ളിൽ ഉയരുന്ന ചിന്തകൾ നിങ്ങളോട് പങ്കുവയ്ക്കുവാൻ കർത്താവിൽ ശരണപ്പെടുന്നു.

പ്രിയരെ,

മുപ്പത്തിയാറ് വർഷം മെത്രാപ്പോലീത്താ ആയും അതിൽ പത്തു വർഷത്തിലധികം പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും എന്ന നിലയിലും നിങ്ങളുടെ ഇടയനും പിതാവുമായി നിങ്ങളെ ശുശ്രൂഷിപ്പാനുള്ള ദൈവനിയോഗം നമുക്ക് ലഭിച്ചു. ദൈവനിശ്ചയം ഒന്നുകൊണ്ട്

മാത്രമാണ് ഘനമേറിയതും ഗൗരവപൂർണ്ണവുമായ ചുമതലകൾ ബലഹീനനായ നമ്മിൽ ഭരമേൽപ്പിക്കപ്പെട്ടത് എന്ന് നാം വിശ്വസിക്കുന്നു. മനുഷ്യസഹജമായി നമ്മിൽ നിന്നും വന്നുപോയ കുറവുകൾക്കും കുറ്റങ്ങൾക്കും ദൈവത്തിൽ നിന്നും മോചനം ലഭിക്കുന്നതിനായി നിങ്ങളുടെ പ്രാർത്ഥന നമ്മോടുകൂടെ ഉണ്ടാകണമെന്ന് നാം ആഗ്രഹിക്കുന്നു.

ഭാഗ്യവാനായ നമ്മുടെ മുൻഗാമി പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമനസ്സുകൊണ്ട് മലങ്കരമെത്രാപ്പോലീത്താസ്ഥാനവും പൗരസ്ത്യ കാതോലിക്കാ സ്ഥാനവും ബലഹീനനായ നമ്മെ ദൈവനിയോഗപ്രകാരം ഏൽപ്പിക്കുകയുണ്ടായി. സമുദായ നന്മയെ പ്രതിയാണ് നാം ഇതുവരെയും നിലകൊണ്ടിട്ടുള്ളത്. വ്യത്യസ്ത അഭിപ്രായങ്ങൾ ഉണ്ടാകുമെങ്കിലും ആത്യന്തികമായി പ. സഭയുടെ ഭാവിയെ സാരമായി ബാധിക്കാവുന്ന സംഗതികളുടെ ശാശ്വതപരിഹാരത്തിനുവേണ്ടിയാണ് നാം ഉറച്ചു നിന്നത്. എല്ലാ ആപത്തുകൾക്കിടയിലും നമ്മെ കരുതിപ്പോന്ന ദൈവകരുണയുടെ മഹാപ്രവാഹം നാം അനുഭവിച്ചുപോന്നു. ദൈവകരുണയാൽ തികഞ്ഞ ദൈവഭയവും പ്രാർത്ഥനാനിഷ്ഠയും സത്യസന്ധതയുമുള്ള മാതാപിതാക്കളുടെ മകനായി വളരുന്നതിന് നമുക്ക് സാധിച്ചു എന്നത് ജീവിതത്തിലെ വലിയ ഭാഗ്യവും കൃപയുമായി നാം മനസ്സിലാക്കുന്നു. എന്നും വേദപുസ്തകം വായിച്ചുവോ എന്നന്വേഷിച്ചുപോന്ന ബാല്യകാല ഗുരുനാഥയും പള്ളിയാരാധനകളോട് ചേർത്ത് നിർത്തിയ നമ്മുടെ മാതൃസഹോദരനും മുതൽ ഓരോ നാളും അറിവനുഭവങ്ങൾ പകർന്നുനൽകിയ എല്ലാ ഗുരുസ്ഥാനീയരെയും നാം നന്ദിപൂർവ്വം സ്മരിക്കുന്നു: വിശേഷിച്ച്, പൗരോഹിത്യശുശ്രൂഷയിലേക്ക് സ്നേഹപൂർവ്വം നമ്മെ ക്ഷണിച്ച ഭാഗ്യസ്മരണാർഹനായ പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെയും, പൗരോഹിത്യത്തിന്റെ വിവിധ പടികളിലേക്ക് നമ്മെ നടത്തിയ അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായെയും, മേൽപ്പട്ടസ്ഥാനത്തേക്കുയർത്തിയ നമ്മുടെ മുൻഗാമി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയെയും, തന്റെ പിൻഗാമിയായി നമ്മെ അവരോധിച്ച പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിയെയും, പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളായിരുന്ന് ദൈവസന്നിധിയിലേക്ക് വാങ്ങിപ്പോയ എല്ലാ മേൽപ്പട്ടക്കാരെയും നാം ഓർക്കുന്നു.

പ്രിയമക്കളെ,

മലങ്കരസഭാ ചരിത്രത്തിൽ അതിനിർണ്ണായകമായ ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. വ്യവഹാരരഹിതമായ മലങ്കരസഭഎന്ന സുന്ദരവും സുസ്ഥിരവുമായ യാഥാർത്ഥ്യത്തിലേക്കുള്ള ദൈവിക സമ്മാനമാണ് 2017 ജൂലൈ 3 –ന് ഉണ്ടായ ബഹു. സുപ്രീംകോടതി വിധി. നിയമപ

രമായ ഈ അടിത്തറയിൽ നിന്നുകൊണ്ടല്ലാതെ സൃഷ്ടിക്കാൻ ശ്രമിക്കുന്ന താൽക്കാലിക നീക്കുപോക്കുകളോടാണ് നാം എതിർപ്പ് പ്രകടിപ്പിച്ചിട്ടുള്ളത്. നമ്മുടെ വരുംതലമുറകളുടെ കാലത്ത് ഇനിയൊരു വ്യവഹാരം ഇതിനെ ച്ചൊല്ലിയുണ്ടാകാനിടയാകരുത്. നാം നമ്മുടെ വിശ്വാസികളെ വഞ്ചിച്ചു എന്ന് പറയാനിടവരരുത്. വി. മാർത്തോമ്മാ ശ്ലീഹായുടെ പിന്തുടർച്ചയും രണ്ടു സഹസ്രാബ്ദങ്ങൾ നീണ്ട നസ്രാണി പാരമ്പര്യവും നമ്മുടെ രക്തത്തിന്റെ ഭാഗമാണ്. അധാർമ്മികതയോട് പോരാടുന്നത് ക്രിസ്തീയത തന്നെയാണ്. 'സത്യം ജയിക്കും' എന്ന് നമ്മുടെ മുൻഗാമികളെപ്പോലെ നാമും ഉറച്ച് വിശ്വ സിക്കുന്നു. നേര് നിരങ്ങിയായാലും വരും എന്ന് നമുക്ക് ഉറപ്പുണ്ട്.

വാത്സല്യമുള്ളവരെ,

ഈ പരിശുദ്ധ സഭ നമ്മുടേതാണ്. സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കണം; നിങ്ങൾ സത്യവിശ്വാസത്തിൽ ഉറപ്പും നമ്മുടെ സഭയുടെ പവിത്രമായ ആചാ രാനുഷ്ഠാനങ്ങളിൽ താൽപര്യമുള്ളവരുമായിരിക്കണം; നമ്മുടെ തലമുറ കൾക്ക് നമ്മുടെ സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസം പകർന്നുകൊടുക്കണം; സൽപ്രവർത്തികളാകുന്ന സമ്പാദ്യം നിങ്ങളിൽ വർദ്ധിച്ചുവരണം; നമ്മുടെ നാഥനായ ക്രിസ്തുയേശുവിന്റെ സ്നേഹത്തിൽ ഉറച്ചിരിക്കണം; കർത്താ വിന്റെ സുവിശേഷ സന്ദേശം ജീവിതത്തിൽ പാലിക്കണം; പ്രസിദ്ധിക്കു വേണ്ടി ദാനം ചെയ്യുവാനല്ല, ദൈവത്തിന് ഹിതകരമായി കാരുണ്യം ചെയ്യു വാൻ നമുക്ക് കഴിയണം; നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങൾക്ക് ഓഹരിക്കാരാകുവാനും കർത്താവിനോട് ചേർന്ന് വളരുവാനും നമുക്ക് ലഭിച്ചിരിക്കുന്ന ഭാഗ്യം അത്യന്തം ശ്രേഷ്ഠമെന്ന് തിരിച്ചറിയുവാൻ ദൈവം തമ്പുരാൻ നാമോരോരുത്തരെയും കൂടുതലായി ശക്തീകരിക്കട്ടെ. പ. വട്ട ശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ വാക്കുകൾ നാം നിങ്ങളെ ഒരിക്കൽക്കൂടെ ഓർമ്മപ്പെടുത്തുന്നു. നമ്മുടെ സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്ന് നിങ്ങളിൽ പലരും നമ്മോടുകൂടെ പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്ന തുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ട് പോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു. മലങ്ക രസഭ ഈ ദേശത്തിന്റെ സഭയാണ്. ഉത്ഭവകാലം മുതൽക്കേ തദ്ദേശീയ രായ മതാദ്ധ്യക്ഷന്മാരാൽ ഭരിക്കപ്പെട്ടുവന്ന ഈ സഭ ഈ ദേശത്തിന്റെ സംസ്കാരത്തെയും ആത്മാവിനെയും ഉൾക്കൊണ്ടുകൊണ്ട് രക്ഷാകരമായ സുവിശേഷത്തെ ഈ നാട്ടിൽ പ്രഘോഷിച്ച പിതാക്കന്മാരുടെ അനുഗൃഹീത പൈതൃകം പേറുന്ന ക്രൈസ്തവ സമൂഹമാണ്. ദൈവത്തിൽ അടിയുറച്ച വിശ്വാസത്തോടും സ്വാതന്ത്ര്യത്തോടുംകൂടി നിലനിൽക്കുന്നതിനുള്ള സാഹ ചര്യം ഉണ്ടാകുന്നതിന് നാം നമ്മുടെ നിലപാടുകളിൽ ഉറപ്പുള്ളവരാകേണ്ടത്

ഏറ്റവും അനിവാര്യമാണ്. നമ്മുടെ ഭാഗ്യവാന്മാരായ പിതാക്കന്മാരാൽ ഭരമേൽപ്പിക്കപ്പെട്ട വിശ്വാസം കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിക്കണമെന്ന് നാം ഒരിക്കൽക്കൂടെ ഓർമ്മിപ്പിക്കുന്നു. പ്രയാസങ്ങളും പ്രതിസന്ധികളും അനവധിയുണ്ടാകും. ദൈവാശ്രയവും പ്രാർത്ഥനയും കൊണ്ടും, ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനാ സഹായങ്ങൾ കൊണ്ടും അവയെല്ലാം തരണം ചെയ്യുവാൻ നാം പ്രാപ്തരാകും എന്നതാണ് ബലഹീനനായ നമ്മുടെ ജീവിതാനുഭവങ്ങൾ നമ്മെ പഠിപ്പിച്ചിട്ടുള്ളത്.

നമ്മുടെ രോഗശയ്യയിൽ നമ്മോടുകൂടെ താമസിച്ചു പരിചരിക്കുന്നവരും പ്രാർത്ഥിക്കുന്നവരുമായ ഏവരോടും നമ്മെ ചികിത്സിക്കുന്ന ഡോക്ടർമാരോടും മറ്റെല്ലാ ജീവനക്കാരോടുമുള്ള ഹൃദയപൂർവ്വമായ നന്ദി രേഖപ്പെടുത്തുന്നു. നമുക്ക് വേണ്ടി പ്രാർത്ഥിക്കുകയും ശുശ്രൂഷകളിൽ ഒപ്പമായിരിക്കുകയും ചെയ്ത നമ്മുടെ വാത്സല്യ സഹോദരന്മാരായ മെത്രാപ്പോലീത്താമാരോടും അനുഗ്രഹിക്കപ്പെട്ട മക്കളായ പട്ടക്കാരോടും ശെമ്മാശ്ശന്മാരോടും സന്യസ്തരോടും നമ്മുടെ ആത്മീക വാത്സല്യമക്കളായ സകലവിശ്വാസികളോടുമുള്ള സ്നേഹം നാം അറിയിക്കുന്നു.

വാത്സല്യമക്കളെ,

ഇടയനെ സ്നേഹിക്കുകയും ഇടയന്റെ വാക്കുകൾ സർവ്വാത്മനാ ഉൾക്കൊള്ളുകയും പാലിക്കുകയും ചെയ്യുന്ന ആടുകളാണ് ഇടയന്റെ ബലം. ഇപ്രകാരമുള്ളൊരു ബലവും ശക്തിയുമാണ് സഭാമക്കളിൽ നിന്നും നമുക്ക് ലഭിച്ചതത്രയും എന്ന് ബലഹീനനായ നമുക്ക് തികഞ്ഞ അഭിമാനത്തോടെ പറയുവാൻ കഴിയും. കലഹത്തിന്റെ മാർഗ്ഗമല്ല; സ്നേഹത്തിന്റെ മാർഗ്ഗമാണ് നാം ഉപദേശിക്കുന്നത്. അത് നമ്മുടെ നിലപാടുകളിൽ വീഴ്ച വരുത്തിക്കൊണ്ടാവരുത് എന്ന് മാത്രമേ നാം നിഷ്കർഷിച്ചിട്ടുള്ളൂ. ഓരോരുത്തരും ദൈവതിരുമുമ്പാകെ കണക്ക് ബോധിപ്പിക്കേണ്ടവരാകുന്നു. നിങ്ങൾക്ക് മുമ്പേ നാം പോകുന്നു. കർത്താവിന്റെ മഹത്വം വെളിപ്പെടുന്ന നാളിൽ ബലഹീനനായ നാമും നിങ്ങളും മുഖപ്രസാദത്തോടെ ദൈവതിരുമുമ്പാകെ കാണപ്പെടുന്നതിനും കരുണ പ്രാപിക്കുന്നതിനും സംഗതിയാകട്ടെ. നമ്മുടെ വാക്കുമൂലമോ, പ്രവൃത്തിമൂലമോ, വേദനപ്പെട്ടിട്ടുള്ള എല്ലാവരോടും നമ്മുടെ കർത്താവിന്റെ സ്നേഹത്തെപ്രതി നാം ക്ഷമ ചോദിക്കുന്നു. നിങ്ങളിൽ ആരെപ്പറ്റിയും നമ്മുടെ ഹൃദയത്തിൽ അസ്വാസ്ഥ്യം ഇല്ല എന്നും നിങ്ങൾക്ക് വേണ്ടിയുള്ള പ്രാർത്ഥനകൾ എപ്പോഴുമുണ്ട് എന്നും നാം അറിയിക്കുന്നു.

അവസാനമായി, ദൈവതിരുമുമ്പാകെ നീതിമാൻ ആരുമില്ലല്ലോ! ബലഹീനനും പാപിയുമായ നാം തന്റെ കരുണയിൽ മാത്രം അഭയപ്പെടുന്നു. നമ്മുടെ യാത്രയിൽ ദൈവികമായ ആശ്വാസം ലഭിപ്പാനായി നിങ്ങളുടെ പ്രാർത്ഥന നാം ആവശ്യപ്പെടുന്നു. പ. പൗലോസ് അപ്പോസ്തലൻ പറഞ്ഞിട്ടുള്ള

പ്രകാരം ഞാൻ എന്റെ പ്രാണനെ വിലയേറിയതായി എണ്ണുന്നില്ല; എന്റെ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തിന് സാക്ഷ്യംപറയേണ്ടതിന് കർത്താവായ യേശു തന്ന ശുശ്രൂഷയും തികയ്ക്കേണം എന്നേ എനിക്കുള്ളൂ.... നിങ്ങൾക്ക് ആത്മീക വർദ്ധന വരുത്തുവാനും സകല വിശുദ്ധന്മാരോടും കൂടെ അവകാശം തരുവാനും കഴിയുന്ന ദൈവത്തിലും അവന്റെ കൃപയുടെ വചനത്തിലും നാം ഇപ്പോൾ നിങ്ങളെ ഭരമേൽപിക്കുന്നു. നിങ്ങളുടെ പ്രാർത്ഥനകളിൽ നമ്മെയും ഓർപ്പിൻ. നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടെയും ഇന്ത്യയുടെ കാവൽ പിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ യൽദോ മാർ ബസേലിയോസിന്റെയും, മാർ ഗ്രീഗോറിയോസിന്റെയും, മാർ ദീവന്നാസ്യോസിന്റെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ...

2021 ജൂലൈ 3-ാം തീയതി
പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ നിന്ന്

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

# ... പകരം ധൂപം വച്ച ദിനങ്ങൾ

## പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

എന്റെ വിദ്യാർത്ഥി ജീവിതത്തിൽ തൃശ്ശൂർ പടിഞ്ഞാറേക്കോട്ടപ്പള്ളിയും അതിന്റെ ചാപ്പൽ ആയിരുന്ന ഇന്നത്തെ ചെമ്പുക്കാവ് പള്ളിയും ചെലുത്തിയ സ്വാധീനം വളരെ വലുതാണ്. പൗരോഹിത്യജീവിതത്തിലേക്ക് എന്നെ നയിക്കുവാൻ പടിഞ്ഞാറേക്കോട്ട പള്ളിയിലെ താമസം വളരെയധികം സഹായിച്ചു എന്നു പറയട്ടെ. അല്ലെങ്കിൽ പുരോഹിതസ്ഥാനിയാക്കിത്തീർക്കുവാൻ ദൈവം ആ പള്ളിയിൽ എന്നെ താമസിപ്പിച്ചു എന്നു പറയുന്നതാവും ശരി.

വിദ്യാർത്ഥി ജീവിതം ഭാവിയെപ്പറ്റി തീരുമാനങ്ങളെടുക്കാൻ തത്രപ്പെടുന്ന കാലയളവാണ്. ഒരാളുടെ അഭിരുചിയ്ക്കും ആളത്വ സ്വഭാവത്തിനും അനുസരിച്ച് അനുയോജ്യമായ തീരുമാനങ്ങളെടുക്കാൻ സാഹചര്യങ്ങൾ ഒരളവുവരെ സഹായിക്കുന്നു. 1965 ജൂൺ മാസത്തിലാണ് തൃശ്ശൂർ സെന്റ് തോമസ് കോളജിൽ സയൻസ് ഡിഗ്രി വിദ്യാർത്ഥിയായി ഞാൻ പഠനം ആരംഭിച്ചത്. കോളജ് ഹോസ്റ്റലിൽ താമസിച്ച് പഠിക്കാൻ സാമ്പത്തിക ഞെരുക്കം എന്നെ അനുവദിച്ചിരുന്നില്ല. തൃശ്ശൂർ പടിഞ്ഞാറേക്കോട്ട പള്ളിയുടെ ആഭിമുഖ്യത്തിൽ ചെമ്പുക്കാവ് പള്ളിക്കെട്ടിടത്തിൽ വിദ്യാർത്ഥികളെ താമസിപ്പിക്കുവാൻ അനുവദിക്കുന്നുണ്ടെന്ന് അപ്പോൾ ആണ് അറിയുന്നത്.



ഞാനുൾപ്പെടെ ഏകദേശം പന്ത്രണ്ടോളം വിദ്യാർത്ഥികൾ പള്ളികെട്ടിടത്തിൽ താമസം തുടങ്ങി. ഒരാൾക്ക് പത്തു രൂപായാണ് മുറി വാടക. ഒരു മുറിയിൽ രണ്ടോമൂന്നോ പേർ ഉണ്ടാകും. രണ്ട് മാസത്തിൽ പത്തു രൂപ മുറിവാടക കൊടുക്കേണ്ടി വരുന്നത് എനിക്ക് ആയാസകരമായിരുന്നു. ദൈവഭക്തനായ പൗലോസ് ജഡ്ജിയാണ് ഞങ്ങളുടെ വാർഡൻ. ഉദ്യോഗത്തിൽ നിന്ന് റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്ന അദ്ദേഹം ഞങ്ങളുടെ ഗുരുവും പിതൃതുല്യനായ മാർഗ്ഗദർശിയും ആയിരുന്നു. ദയാലുവായ അദ്ദേഹം പാവപ്പെട്ട വിദ്യാർത്ഥികൾക്ക് മുറി വാടകയിൽ ഇളവ് അനുവദിക്കുമെന്ന് കേട്ട് ഞാൻ അദ്ദേഹത്തെ ചെന്ന് കണ്ട് എന്റെ സാമ്പത്തിക ഞെരുക്കം അറിയിക്കുകയുണ്ടായി. വാടക ഇളവിന് ഒരു വ്യവസ്ഥ അദ്ദേഹം എന്റെ മുമ്പിൽ വച്ചു. സന്ധ്യയ്ക്കും പ്രഭാതത്തിലും പള്ളിയ്ക്കകത്ത് മണിയടിച്ച് വിളക്ക് തെളിയിക്കുകയും നമസ്കാരം നടത്തുകയും ചെയ്താൽ മുറിവാടക അഞ്ചു രൂപാ മതി എന്നാണ് വ്യവസ്ഥ. എനിക്ക് ഈ വാക്കുകൾ ഈശ്വരശബ്ദം പോലെ തോന്നി. രണ്ടു നേരം പ്രാർത്ഥിക്കാറുണ്ടായിരുന്ന എനിക്ക് ഇത് സന്തോഷകരമായി അനുഭവപ്പെട്ടു. ഈ ഇളവ്, ഇന്നത്തെ പഴയസെമിനാരിയിലെ ലൈബ്രേറിയൻ ചെറിയാൻ അച്ചനും പോളിടെക്നിക്ക് അധ്യാപകൻ സൈമണും ലഭിച്ചു എന്നാണ് ഓർമ്മ. ഞങ്ങൾ നിർബ്ബന്ധമായും രണ്ടു നേരം പള്ളിയിൽ നമസ്കാരം നടത്തുമായിരുന്നു. അതോടൊപ്പം മറ്റു വിദ്യാർത്ഥികളും പ്രാർത്ഥനയിൽ പങ്കെടുക്കാറുണ്ട്.

രണ്ടു വർഷം കഴിഞ്ഞപ്പോൾ ചെമ്പുക്കാവ് പള്ളി ഹോസ്റ്റൽ അടച്ച് പൂട്ടപ്പെട്ടു. എന്നാൽ ഞങ്ങൾ മൂന്നു പേരെയും കൂടാതെ കാണിപ്പയ്യൂർ സ്വദേശി കെ. പി. ഇട്ട്യേരയെയും ഉൾപ്പെടെ നാലു പേരെ പടിഞ്ഞാറേക്കോട്ട പള്ളിക്കെട്ടിടത്തിൽ താമസിക്കാൻ അനുവദിച്ചു. അതോടൊപ്പം വിദ്യാർത്ഥികളുടെ ആത്മീയ പുരോഗതി ലക്ഷ്യമാക്കി അഭിവന്ദ്യനായ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ചെങ്ങരൂർ സ്വദേശിയായ പി. സി. ചെറിയാൻ ശെമ്മാശനെ ഞങ്ങളോടൊപ്പം താമസിച്ച് സെന്റ് തോമസ് കോളജിൽ പഠിക്കുവാൻ ആവശ്യമായ ക്രമീകരണം ചെയ്തു. ഇതിനിടയിൽ പള്ളി വികാരിയായി സി. എം. തോമസ് അച്ചനും (പാത്രിയർക്കീസ് പക്ഷത്തെ ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമൻ ബാവാ) പട്ടാഴിയിലെ ഫാദർ തോമ്മായും സേവനം ചെയ്തു. കോളജിലെ പഠനവും പള്ളികെട്ടിടത്തിലെ താമസവും പള്ളിയകത്തെ ആരാധനയും ഇടവകയിലെ മാതൃകായോഗ്യന്മാരായ നല്ല വ്യക്തികളുമായുള്ള സമ്പർക്കവും കൂടി ഒത്തുചേർന്നപ്പോൾ വൈദിക ജീവിതം തന്നെയാണ് ദൈവം എന്നിൽ നിന്ന് പ്രതീക്ഷിക്കുന്നതെന്ന് മനസ്സിലായി. മുൻ വികാരി മാർക്കോസ് അച്ചനെ പരിചയപ്പെടുവാൻ ഇടയായത് ഇന്നും ഓർക്കുന്നു. സി. കെ. ജോസഫ് അച്ചൻ (ഇന്ന് റമ്പാച്ചൻ), വയലിപ്പറമ്പിലെ ഗീവറുഗീസ് അച്ചൻ, അമ്മഞ്ചേരി കുരിയാക്കോസച്ചൻ,

പുതുവേലിയിലെ ജോൺ അച്ചൻ, ഈയിടെ വിടവാങ്ങിപ്പോയ ടി. പി. പീറ്റർ അച്ചൻ തുടങ്ങിയ വൈദികശ്രേഷ്ഠന്മാരെ പരിചയപ്പെടുവാൻ അവസരം ലഭിച്ചതും ഒരു ഭാഗ്യമായി കരുതുകയാണ്.

മൺമറഞ്ഞുപോയ ഡോ. ചാക്കോ ജോർജ്, ഡോ. സി. ജെ. ഡേവിഡ്, ഡോ. കോരുത്, എം. പി. പീറ്റർ, പൗലൂസ് ജഡ്ജി, കുഞ്ഞിപ്പാലു മാസ്റ്റർ ഇവരുടെയെല്ലാം ഉപദേശങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും എന്റെ ജീവിതത്തിന്റെ അടിത്തറ പണിയുവാൻ വളരെ അധികം സഹായിച്ചിട്ടുണ്ട്. തൃശ്ശൂർ ഇടവക, വിദ്യാർത്ഥികളുടെ ആത്മീയ അടിത്തറ പണിയുവാനായിട്ടാണ് നിലകൊള്ളുന്നത് എന്ന മുദ്രാവാക്യം ഞങ്ങളുടെ ഹൃദയത്തിൽ എഴുതപ്പെട്ടിരുന്നുവെന്ന സത്യം മറച്ചുപിടിക്കുന്നില്ല. നമ്മുടെ സഭയിലെ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ശക്തമായി പ്രവർത്തിച്ചിരുന്ന ഒരു യൂണിറ്റായിരുന്നു തൃശ്ശൂരിൽ ഉണ്ടായിരുന്നത്. ആ കാലത്തും പല വർഷത്തിലും നല്ല യൂണിറ്റ് എന്ന മേൽവിലാസവും അവർ നേടിയെടുത്തിട്ടുണ്ട്. പഠനത്തിനായി ദൂരെനിന്ന് തൃശ്ശൂർ പട്ടണത്തിൽ വന്നുതാമസിക്കുന്ന അനേകം വിദ്യാർത്ഥികൾക്ക് ഈ പള്ളിയിടവക ആത്മീയ വെളിച്ചം പകർന്നു കൊടുത്തിരുന്നു. തൃശൂർ ഇടവകയിലെ മുതിർന്ന തലമുറ മാതൃകായോഗ്യരും സഭയോടു കൂറുള്ളവരും കുലീനത്വമുള്ളവരും ആയിരുന്നു എന്ന് വിദ്യാർത്ഥികളായ ഞങ്ങൾക്ക് തോന്നിയിരുന്നു. കാലം ചെയ്ത വട്ടശ്ശേരിൽ തിരുമേനിയുടെ വലംകൈ ആയി പ്രവർത്തിച്ച എം. എ. ചാക്കോ അവർകളുടെ മക്കളും ബന്ധുക്കളും ഞങ്ങൾക്ക് വലിയ പ്രചോദനം ആയിരുന്നു.

(തൃശൂർ സെന്റ് ഇഗ്നേഷ്യസ് പള്ളി നവതി സുവനീറിൽ നിന്നും).

# ധന്യതയുടെ എട്ടു ദിനങ്ങൾ

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

അർഹമായ നീതിയ്ക്കു വേണ്ടി മലങ്കര ഓർത്തഡോക്സ് സഭയുടെ വടക്കൻ പ്രദേശങ്ങളിലെ സഭാമക്കൾ പോരാടുമ്പോൾ അവരോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുവാൻ വേണ്ടി 2011 സെപ്റ്റംബർ 11-ാം തീയതി ഞായർ അഞ്ചു മണി മുതൽ 2011 സെപ്റ്റംബർ 18-ാം തീയതി ഞായർ രാത്രി 11 മണി വരെ കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ ബലഹീനനായ ഞാൻ, അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായോടൊപ്പം ഒരു ഉപവാസ പ്രാർത്ഥനായജ്ഞം നടത്തുകയുണ്ടായി. അതിലേക്ക് നയിച്ച സാഹചര്യം താഴെ രേഖപ്പെടുത്തുന്നു.

2011 സെപ്റ്റംബർ 11-ാം തീയതി ഞായറാഴ്ച രാവിലെ വി. കുർബ്ബാന കഴിഞ്ഞ് ദേവലോകം അരമനയിൽ വിശ്രമിക്കുന്ന സമയം. 12 മണിയായപ്പോൾ ഒരു ഫോൺകോൾ. ദുഃഖം നിറഞ്ഞ ശബ്ദത്തോടെ അഭിവന്ദ്യ സേവേറിയോസ് തിരുമേനി അങ്ങേതലയ്ക്കൽ. കോലഞ്ചേരി പള്ളി പൂർണ്ണമായും ഓർത്തഡോക്സ് വിഭാഗത്തിനാണെന്നുള്ള കോടതി വിധിയുടെ പശ്ചാത്തലത്തിൽ വി. കുർബ്ബാന അനുഷ്ഠിക്കുവാൻ ചെന്ന തിരുമേനിയേയും, വൈദികരേയും വിശ്വാസികളെയും പോലീസ് ഉദ്യോഗസ്ഥന്മാർ തടയുകയും, പള്ളി പരിസരത്തുനിന്ന് ആട്ടിയോടിക്കുകയും ചെയ്തു എന്ന് വളരെ ദുഃഖത്തോടെ അറിയിച്ചു. ഇതിനെതിരെ ഒരു പ്രതിഷേധ യോഗം കൂടുവാൻ ആഗ്രഹം ഉണ്ടെന്നും അത് ഉദ്ഘാടനം ചെയ്തു തരണമെന്നും എന്നോട് ആവശ്യപ്പെട്ടു. ഉച്ചഭക്ഷണം പോലും കഴിക്കാതെ ഞാൻ കോലഞ്ചേരിക്ക് പുറപ്പെട്ടു. സന്ധ്യയോടെ ദേവലോകത്ത് തിരിച്ചെത്താം എന്ന് പറഞ്ഞാണ് ഇറങ്ങിയത്. കോലഞ്ചേരിയിൽ രാത്രി താമസിക്കേണ്ടി വരുമെന്ന് സ്വപ്നത്തിൽ പോലും കരുതിയില്ല. ആയതിനാൽ മരുന്ന്, വസ്ത്രം, പണം ഇവയൊന്നും എടുക്കാതെയാണ് യാത്ര. അവിടെ എത്തുമ്പോൾ കോലഞ്ചേരി പള്ളിമുറിയിൽ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി, ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി, വൈദികട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, വികാരി ജേക്കബ് കുര്യൻ അച്ചൻ, കൈക്കാരൻ സണ്ണി എന്നിവർ ശോകമൂകരായി ഇരിക്കുന്നുണ്ട്. കാര്യമായി ആരും ഒന്നും തന്നെ സംസാരിക്കുന്നില്ല. നെടുവീർപ്പുകൾ മാത്രം. കോടതിവിധികൾ രാഷ്ട്രീയത്തിൽ മുങ്ങി മരിക്കുന്നത് ഹൃദയഭേദകമായി തോന്നി. ആ വേദന എല്ലാവരും പങ്കുവയ്ക്കുകയും ചെയ്തു. ഈ സന്ദർഭത്തിൽ ബാവാ ഒരു നടപടിയിലേക്ക് നീങ്ങിയാൽ തീർച്ചയായും സർക്കാരിൽ നിന്ന്

നീതി ലഭിക്കുമെന്ന പ്രതീക്ഷ അവരുടെ വാക്കുകളിൽ നിന്ന് മനസ്സിലായി. പെട്ടെന്ന് എന്തെങ്കിലും ഒന്നു പറയാൻ എനിക്കാവുന്നുമില്ല. അവർ എന്താണ് എന്നിൽ നിന്നു പ്രതീക്ഷിക്കുന്നത് എന്നത് വ്യക്തമാകുന്നുമില്ല. നിങ്ങൾ പറയുന്നത് വ്യക്തമാക്കാൻ ഞാൻ ആവശ്യപ്പെട്ടു. ഒരു ഉപവാസ പ്രാർത്ഥനായജ്ഞം തന്നെ ബാവാ പ്രഖ്യാപിക്കണം. ഞങ്ങളും ഒപ്പമുണ്ട്. ഉപവാസ യജ്ഞത്തിന്റെ ഭവിഷ്യത്തിനെപ്പറ്റി ഞാനും എന്റെ മനസ്സ് തുറന്നു. ഏതാണ്ടിപ്രകാരമാണത്. സർക്കാർ വഴങ്ങാൻ സാധ്യതയില്ല. നീതിനിർവ്വഹണത്തേക്കാൾ അധികാരം നിലനിർത്തുന്നതിൽ ശ്രദ്ധ ചെലുത്തുന്ന ഒരു ഭരണകൂടമാണിത്. നാം വലിയ തീച്ചൂളയിലേക്ക് എടുത്തുചാടണമോ? ഒന്നും നേടാനായില്ലെങ്കിൽ സമൂഹത്തിന്റെ മുമ്പിൽ നാം പരിഹസിക്കപ്പെടും.

എന്നാൽ ഇങ്ങനെയൊക്കെയാണെങ്കിലും ഇപ്രകാരം ഒരു പരീക്ഷണം നടത്തണമെന്ന് നാം നിശ്ചയിക്കുകയാണെങ്കിൽ ഞാൻ എന്തിനും തയ്യാറാണ്. മലങ്കരസഭയുടെ അഭിമാനമാണ് എനിക്ക് വലുത്. അത് സംരക്ഷിക്കപ്പെടുവാൻ ഏത് തീച്ചൂളയിലേക്കും എടുത്തുചാടാൻ ഞാൻ ഒരുക്കമാണ്. ഇത്രയും പറഞ്ഞ് പള്ളിയുടെ മദ്ബഹായിൽ കയറി രണ്ട് നിമിഷം പ്രാർത്ഥിച്ചു. ഉപവാസ പ്രാർത്ഥനായജ്ഞം പ്രഖ്യാപിച്ചു. ആദ്യം പള്ളിയുടെ പടിഞ്ഞാറുഭാഗത്തുള്ള കുരിശുപള്ളിയ്ക്കരികെ കിഴക്ക് ഭാഗത്ത് ഞാനും അഭിവന്ദ്യ സേവേറിയോസ് തിരുമേനിയും രണ്ട് കസേരകളിൽ ഇരുന്നു. ആരോ ഒരു പന്തൽ വലിച്ചു കെട്ടി. രണ്ട് കട്ടിൽ കൊണ്ടുവന്നു. ചാനലുകളിൽ വാർത്ത പടർന്നു കയറി. ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നും ഫോൺ കോളുകൾ വരാൻ തുടങ്ങി.

പലവിധ അഭിനന്ദനങ്ങളും വിമർശനങ്ങളും ഞങ്ങൾ കേൾക്കുന്നുണ്ടായിരുന്നു. സർക്കാർ നിഷേധാത്മകനയം ഞങ്ങളുടെ നേരെ സ്വീകരിച്ചു. ദിവസങ്ങൾ കഴിയുന്തോറും ഞങ്ങളുടെ ശരീരം ക്ഷീണിക്കുന്നുണ്ടായിരുന്നെങ്കിലും മലങ്കരയുടെ മക്കൾ സഭയോടുള്ള സ്നേഹം നിമിത്തമായി സമരത്തിന് ഐക്യദാർഢ്യം പ്രഖ്യാപിച്ച് തെരുവിലേക്ക് ഇറങ്ങുന്നുണ്ടായിരുന്നു. പല രാഷ്ട്രീയ നേതാക്കന്മാർ, വിവിധ സമുദായ സ്നേഹിതർ, ഉന്നത പോലീസ് ഉദ്യോഗസ്ഥർ, വിവിധ സഭാമേലദ്ധ്യക്ഷന്മാർ എന്നിവർ ഉപവാസ പന്തലിലേക്ക് ഒഴുകുകയായിരുന്നു. മലങ്കര സഭാ വിശ്വാസികൾ മിക്കവാറും എല്ലാ ഭദ്രാസനങ്ങളിൽ നിന്നും കടന്നു വന്ന് അവരുടെ പിന്തുണയും, ഐക്യദാർഢ്യവും അറിയിച്ചുകൊണ്ടിരുന്നു. രണ്ട് ദിവസം കൂടി കഴിഞ്ഞപ്പോൾ ഉപവാസയജ്ഞം കുരിശുപള്ളിയങ്കണത്തിൽ നിന്ന് ചാപ്പലിനകത്തേക്ക് മാറ്റപ്പെട്ടു. സെപ്റ്റംബർ 18 ഞായറാഴ്ച ആയപ്പോൾ സഭയുടെ വിശ്വാസികൾ രോഷം കൊണ്ട് തിളച്ചു മറിഞ്ഞു.

അന്നു തന്നെ മുഖ്യമന്ത്രിയും കെ.പി.സി.സി. പ്രസിഡന്റും ഓർത്ത

ഡോക്സ്, .യാക്കോബായ പ്രതിനിധികളും ചേർന്ന് വിഷയങ്ങൾ ചർച്ച ചെയ്ത് തീരുമാനങ്ങൾ എടുത്തു. പതിനഞ്ചു ദിവസത്തിനുള്ളിൽ ഇരു കൂട്ടർക്കും (ഓർത്തഡോക്സ്, യാക്കോബായ) സ്വീകാര്യമായ ഒരു തീരുമാനം എടുക്കും. അപ്രകാരം സമവായത്തിൽ എത്തുന്നില്ലെങ്കിൽ കോടതി വിധി സംശയലേശ്യമെന്യേ നടപ്പിലാക്കും എന്നതായിരുന്നു തീരുമാനം.

ഈ തീരുമാനം സർക്കാർ പ്രതിനിധി എന്ന നിലയിൽ എറണാകുളം ജില്ലാ കളക്ടർ രേഖാമൂലം തന്നതിന്റെ പേരിൽ ഞാനും അഭിവന്ദ്യ സേവേറിയോസ് തിരുമേനിയും ഉപവാസയജ്ഞം അവസാനിപ്പിച്ചു. പക്ഷേ നാളിതുവരെ (രണ്ടു വർഷം കഴിഞ്ഞിട്ടും) ഈ പ്രശ്നം സമവായത്തിൽ കൊണ്ടുവരുവാനോ, കോടതിവിധി നടപ്പിലാക്കുവാനോ സംസ്ഥാനഭരണകൂടത്തിന് കഴിഞ്ഞില്ലായെന്നത് ഖേദത്തോടെ അറിയിക്കുന്നു. എന്തുകൊണ്ട് ഈ സാഹസികയജ്ഞത്തിന് സഭയുടെ തലവൻ തീരുമാനമെടുത്തു? ഈ ചോദ്യത്തിനുള്ള ഉത്തരമാണ് എനിക്ക് നിങ്ങളെ അറിയിക്കാനുള്ളത്.

1. നീതിയ്ക്കുവേണ്ടി ദാഹിക്കുന്നവരോടൊപ്പം ആയിരിക്കാൻ ആഗ്രഹിച്ചു (വി. മത്തായി 5:6).

2. സ്വയം അപമാനിക്കപ്പെട്ടാലും മലങ്കരസഭ അപമാനിക്കപ്പെടരുതെന്ന് വിചാരിച്ചു.

3. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തേയും തദ്ദേശീയതയേയും നിരസിക്കാനുള്ള സാഹചര്യത്തോടുള്ള പ്രതിരോധം.

5. നീതിരഹിത ഭരണകൂടത്തെ കണ്ണുതുറപ്പിക്കാനാവുമോ എന്ന സഹസിക പരിശ്രമം.

6. വിശ്വാസികൾ നേരിടുന്ന പ്രതിസന്ധികളിൽ സഭാനേതൃത്വം മെയ്യനങ്ങുന്നവരല്ലെന്ന സങ്കല്പത്തെ തച്ചുടയ്ക്കൽ.

7. ശരിയും തെറ്റുകളും ആപേക്ഷികമെങ്കിലും ശരിയെ സമൂഹമദ്ധ്യേ അടയാളപ്പെടുത്താനുള്ള അധ്വാനം.

8. യേശുക്രിസ്തുവിന്റെ അന്ത്യനാളുകളോടുള്ള ഐക്യദാർഢ്യം.

**1. നീതിയ്ക്കുവേണ്ടി ദാഹിക്കുന്നവരോടൊപ്പം ആയിരിക്കാനുള്ള ആഗ്രഹം (വി. മത്തായി 5:6).**

മനുഷ്യസമൂഹത്തിൽ തർക്കങ്ങൾ സ്വാഭാവികം. തർക്കരഹിത സമൂഹത്തിലാണ് സമാധാനം പുലരുന്നത്. തർക്കപരിഹാരത്തിനുള്ള ആദ്യ പ്രതിവിധി ചർച്ചകൾ തന്നെ. ചർച്ചകൾ പരാജയപ്പെട്ടാൽ നിയമങ്ങളെയാണ് ആശ്രയിക്കുന്നത്. നിയമം നിർമ്മിക്കുന്നത്, നീതി നടപ്പിൽ വരുത്താനാണ്. സ്വൈരജീവിതം നയിക്കാനാണ് ഏവരും ആഗ്രഹിക്കുന്നത്. ബലവാൻ ബല

മില്ലാത്തവനെ ചൂഷണം ചെയ്യും. ബലവാനും, ബലം കുറഞ്ഞവനും സമാധാനമായി കഴിയണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. ലോകത്തിലെ ഏതു മനുഷ്യ സമൂഹത്തിലും തർക്കപരിഹാരത്തിന് പല മാർഗ്ഗങ്ങൾ ഉണ്ട്. തർക്കം ഉന്നയിക്കുന്നവനും ഉന്നയിക്കപ്പെടുന്നവനും കോടതി ഭാഷയിൽ പറഞ്ഞാൽ, വാദിയും പ്രതിയുമാണ്. മോശ ഇസ്രായേൽ ജനത്തെ കനാൻ നാട്ടിലേക്ക് നയിച്ചു. ഈ സമയത്ത് പല ചോദ്യങ്ങളും തർക്കങ്ങളും ജനങ്ങളുടെ ഇടയിൽ നിന്ന് ഉണ്ടായി. യഹോവയാണ് ജനങ്ങളുടെ പരാതികൾക്ക് പരിഹാരം ഉണ്ടാക്കിയത്. യഹോവയുടെ തീർപ്പ് അവസാന വാക്കാണ്. യഹോവയെ പ്രതിനിധീകരിച്ച് മോശയാണ് അവരോട് സംസാരിച്ചിരുന്നത്. യഹോവ പിന്നീട് അനവധി നിയമങ്ങൾ നിർമ്മിച്ചു. ഇസ്രായേല്യരുടെ പരാതികൾക്കും തർക്കങ്ങൾക്കും നിയമങ്ങൾ ചേർത്തുവച്ച് നീതി നടപ്പിൽ വരുത്തിയിരുന്നു. നമ്മുടെ രാജ്യത്തും നിയമങ്ങൾ ഉണ്ട്. തർക്കങ്ങൾ സമവായത്തിലൂടെ പരിഹരിക്കാം. ഇരുകൂട്ടർക്കും സ്വീകാര്യമായിരിക്കണം. അക്രമത്തിലൂടെയല്ല സമവായം വരുത്തേണ്ടത്. ഭൂരിപക്ഷ സിദ്ധാന്തത്തിലൂടെ നീതി നടപ്പാകയില്ല. കൂടുതൽ പേർ പറയുന്നത് നീതിയാകണമെന്നില്ല. കൂടുതൽ ജനങ്ങൾ കാളക്കുട്ടിയെ നിർമ്മിച്ച് ആരാധിക്കണമെന്ന് അഭിപ്രായപ്പെടുകയും അഹറോൻ അത് അനുസരിക്കുകയും ചെയ്തു. അത് അനീതിയാണെന്ന് യഹോവ കണ്ടെത്തി. മഹാഭൂരിപക്ഷം ജനങ്ങൾ യേശുവിനെ ക്രൂശിക്കാൻ ആക്രോശിച്ചപ്പോൾ പീലാത്തോസ് അതിന് അനുവാദം നൽകി. അത് നീതിയായിരുന്നില്ലെന്ന് നാം തിരിച്ചറിയുന്നുണ്ട് (വി. മത്തായി 15:14). മലങ്കരസഭയുടെ തർക്കത്തിലും നീതി നടപ്പിൽ വരുന്നുണ്ടോ? ഇല്ലെന്നുള്ളതാണ് വാസ്തവം. ഭാരതജനതയുടെ സ്വൈരജീവിതത്തിന് ഭരണകൂടം ആവിഷ്ക്കരിച്ച ചില സുപ്രധാന സംവിധാനങ്ങൾ നിലവിലുണ്ട്. 1. നിയമ നിർമ്മാണം. 2. ജുഡീഷ്യറി (നിയമങ്ങൾ വ്യാഖ്യാനിച്ച് ശരിയും തെറ്റും കണ്ടുപിടിക്കൽ) 3. എക്സിക്യൂട്ടിവ് (നിയമപാലനം). തർക്കങ്ങൾ സമവായത്തിലൂടെ നടപ്പിൽ വരുന്നില്ലെങ്കിൽ ജുഡീഷ്യറിയും നിയമപാലകരും ആണ് തീരുമാനങ്ങൾ എടുത്ത് നടപ്പിൽ വരുത്തേണ്ടത്. ഈ തീരുമാനങ്ങൾ ഇരുകൂട്ടരും അംഗീകരിക്കുക എന്നതാണ് പരിഹാരമാർഗ്ഗം.

മലങ്കരസഭയുടെ അങ്കമാലി, കൊച്ചി, കണ്ടനാട് ഭദ്രാസനങ്ങളിൽ നീതി നടപ്പിൽ വരുത്തുവാൻ ചുമതലപ്പെട്ടവർ ശ്രമിക്കാത്തതുകൊണ്ട് അവിടെയുള്ള മലങ്കര മക്കൾ നീതിക്കുവേണ്ടി ദാഹിക്കുന്നവരായി തീർന്നു എന്നതാണ് എന്റെ നിരീക്ഷണം. ആൾക്കൂട്ടത്തെ ഭയപ്പെടുന്ന ഭരണകൂടത്തിന് നീതി നടപ്പാക്കാനാവില്ലെന്ന് ലോകത്തോടു വിളിച്ചു പറയാൻ ഉപവാസ പ്രാർത്ഥനായജ്ഞമല്ലാതെ മറ്റൊരു മാർഗ്ഗം ഞാൻ കണ്ടില്ല. ഭാരത സമൂഹം നീതിയ്ക്കുവേണ്ടി എത്രയോ നൂറ്റാണ്ടുകൾ ദാഹിച്ചു. എത്രയോ പേർ കൊല്ലപ്പെട്ടു. എന്തുകൊണ്ട് 2011 സെപ്റ്റംബർ 11-നു ഞാൻ ഇങ്ങനെ ഒരു തീരുമാ

നമെടുത്തു എന്നതിന്റെ ഉത്തരമാണ് മുകളിൽ കുറിച്ച ഏതാനും അക്ഷരങ്ങൾ; അല്ലാതെ ആരെയും കുറ്റപ്പെടുത്താനല്ല; നോവിക്കാനല്ല.

**2. സ്വയം അപമാനിക്കപ്പെട്ടാലും മലങ്കരസഭ അപമാനിക്കപ്പെടരുതെന്ന് വിചാരിച്ചു.**

സമൂഹത്തിൽ ചിലപ്പോഴെല്ലാം നാം അപമാനിക്കപ്പെടാറുണ്ട്. ഇവിടെയും എന്നെ ഏറെ സ്വാധീനിച്ചത് വി. മത്തായി 5:10 വാക്യമാണ്. 'നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ.' ഇത് കർത്താവ് ഗിരി പ്രഭാഷണത്തിൽ അരുളിച്ചെയ്തതാണ്. യേശുക്രിസ്തുവിന്റെ ജീവിതത്തിലും ഇതു തന്നെ സംഭവിച്ചു. മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന പദവിയിലിരിക്കുമ്പോൾ നീതിയ്ക്കുവേണ്ടി അപമാനിക്കപ്പെടുന്നതിൽ തെറ്റില്ലെന്ന പ്രേരണ മനസ്സിൽ ശക്തിപ്പെട്ടു. ഈ ചിന്ത സഭയിലെ സകല മേല്പട്ടക്കാർക്കും, പട്ടക്കാർക്കും, വിശ്വാസികൾക്കും ഉണ്ടാകണം എന്നാണ് എന്റെ വിചാരം. നമ്മുടെ പൂർവ്വിക പിതാക്കന്മാരും, വൈദികരും, സാധാരണ വിശ്വാസികളും മലങ്കരസഭയെ സ്വന്തം പ്രാണനേക്കാൾ കൂടുതൽ സ്നേഹിച്ചവരാണ്. അതിനാലാണ് നാം ഇന്ന് ഇവിടെ നില്ക്കുന്നത്. കൂനൻകുരിശു സത്യം ഒരു കൊടുങ്കാറ്റു പോലെ വീശിയടിച്ചതും അതിനാലാണ്. ആനപ്പാപ്പി കൊല്ലപ്പെട്ടതും, റ്റി. എം. വർഗ്ഗീസ്, കുറിയാക്കോസ്, ഒനാൻകുഞ്ഞ് തുടങ്ങിയവർ രക്തസാക്ഷികളായതും ഈ ഉൾപ്രേരണ നിമിത്തമാണ്. അവരൊക്കെ മലങ്കരസഭയുടെ പ്രകാശ സ്തംഭങ്ങൾ ആണ്. അത്രക്കൊന്നും നമുക്ക് ആകാനൊത്തില്ലെങ്കിലും, മലങ്കരസഭ നിരന്തരം അപമാനിക്കപ്പെടുമ്പോൾ ഒന്നും ചെയ്യരുതെന്നാണോ ആഭിജാത്യം അവകാശപ്പെടുന്നവരുടെ ധാരണ? അത് സഹിക്കാനാവുമോ? IAS കാരനായ ഉദ്യോഗസ്ഥന്റെ പിഞ്ചുകുട്ടി കുളത്തിലോ, കിണറ്റിലോ വീണാൽ ആ കുഞ്ഞിനെ രക്ഷിക്കാൻ സ്വയം മറന്നു എടുത്തു ചാടുന്നത് ബുദ്ധിമോശമാണോ? വിദ്യാഭ്യാസമോ, ആഭിജാത്യമോ നമ്മെ ഇതിൽ നിന്ന് പിന്തിരിപ്പിക്കുമോ? ഇല്ലെന്നാണ് എന്റെ തോന്നൽ. നാം നമ്മെ സ്നേഹിക്കുന്നതിനേക്കാൾ കൂടുതൽ ദൈവത്തേയും ക്രിസ്തുവിന്റെ ശരീരമായ സഭയേയും സ്നേഹിക്കണമെന്നാണ് തിരുവെഴുത്ത് നമ്മെ പഠിപ്പിക്കുന്നത്. ഏതാനും ഉന്നത ശീർഷർ, ഞങ്ങൾ എടുത്ത ഈ നിലപാടിൽ ഞങ്ങളെ വിമർശിച്ചിട്ടുണ്ടെന്ന് എനിക്കറിയാം. അതിലൊന്നും ഞാൻ സങ്കടപ്പെടുന്നില്ല. എന്നാൽ മലങ്കരസഭയുടെ സാധാരണ വിശ്വാസികൾ, വൈദികർ, സഹോദരപിതാക്കന്മാർ ഉൾപ്പെടെ എല്ലാവരും ഞങ്ങളുടെ നിലപാടിനെ പിന്തുണച്ചു എന്നാണ് എന്റെ വിശ്വാസം. എന്തുകൊണ്ടാണ് മലങ്കരസഭ ഇങ്ങനെ അപമാനിക്കപ്പെടുന്നത്. ഇതിനുള്ള ഉത്തരം നാം കണ്ടുപിടിക്കേണ്ടതാണ്.

ഞങ്ങൾ എന്തു നേടി എന്ന് ചോദിക്കുന്നവർ ഉണ്ടാകും. ഒന്നും നേടിയി

ല്ലെന്ന് പരിഹസിക്കാൻ ആളുണ്ടാകാം. ഒന്നു ഞാൻ പറയാം. ഇക്കാര്യത്തിൽ ഞാൻ പ്രതീക്ഷിച്ചത് നേടി എന്നു തന്നെയാണ് എന്റെ ബോധ്യം.

**3. പള്ളിക്കെട്ടിടം ഭൗതിക സ്വത്ത് അല്ല ജീവചൈതന്യം തുടിക്കുന്ന ആവാസകേന്ദ്രമാണ് എന്ന ചിന്ത.**

മലങ്കരസഭയിലെ ഉപരിപ്ലവ സമാധാനവാദികൾ എപ്പോഴും ഉന്നയിക്കുന്ന ഒരാശയമുണ്ട്. തർക്കമുള്ള പള്ളികളിൽ പങ്കുവച്ച് പിരിയണം. ഭൂരിപക്ഷക്കാർ ന്യൂനപക്ഷക്കാർക്ക് മറ്റൊരു ആരാധനാലയം നിർമ്മിച്ചു കൊടുത്ത് കലഹം ഒഴിവാക്കണം. ഒന്നാമതായി ഭൂരിപക്ഷസങ്കല്പം ദൈവനീതിയ്ക്ക് നിരക്കുന്നതല്ലെന്ന് മുന്നമേ സൂചിപ്പിച്ചിട്ടുള്ളതാണ്. സമാധാനത്തോടെ ഒരുമിച്ച് ഒരേ വിശ്വാസത്തിൽ കഴിയേണ്ടവരാണ് നാം. 1958-ൽ മലങ്കരസഭയിൽ സമാധാനം സംജാതമായി. സഭാഭരണഘടനപ്രകാരം എല്ലാ ഇടവകകളിലും സമാധാനാന്തരീക്ഷം നിറഞ്ഞു നിന്നു. എന്നാൽ പിന്നീട് കലഹം ഉണ്ടാകാൻ മാത്രം ഓർത്തഡോക്സ് വിഭാഗം എന്തെങ്കിലും തെറ്റ് ചെയ്തുവോ? 1958-ലെ സമാധാനത്തിന് അടിസ്ഥാനമായിത്തീർന്ന സഭാഭരണഘടന തന്നെയാണ് ഇപ്പോഴും ഓർത്തഡോക്സുകാർ പിന്തുടരുന്നത്. ബഹു. സുപ്രീംകോടതി വരുത്തിയ ഭേദഗതികൾ മാത്രമേ ഈ ഭരണഘടനയിൽ ഉണ്ടായിട്ടുള്ളു. പ്രത്യേകിച്ച് യാക്കോബായ സഭയ്ക്ക് അതൃപ്തിയ്ക്ക് കാരണമാകുന്ന ഒരു വള്ളി പുള്ളി വ്യത്യാസം വരുത്തിയിട്ടില്ലെന്നത് നാം ഓർക്കേണ്ടതാണ്. പ. പാത്രിയർക്കീസ് ബാവായ്ക്ക് നൽകിയിട്ടുള്ള എല്ലാ അവകാശങ്ങളും ഭരണഘടനയിൽ തിരുത്തപ്പെട്ടിട്ടില്ലെന്ന് ഓർക്കണം. അതുപോലെ വി. കുർബ്ബാനയിലെ തുബ്ദേനിൽ പ്രസ്തുത പേര് ഇപ്പോഴും ഓർക്കുന്നുണ്ട് എന്നതും സ്മരിക്കട്ടെ. പ്രത്യേകിച്ച് ഓർത്തഡോക്സ് സഭയ്ക്ക് അസ്വസ്ഥതയുള്ള പല പരാമർശങ്ങളും ഭരണഘടനയിൽ ഉണ്ടെങ്കിലും അതൊന്നും ഒഴിവാക്കാൻ നാം തയ്യാറായിട്ടില്ലെന്നത് ഓർക്കേണ്ടതാണ്. പിന്നെ എന്തിനുവേണ്ടിയാണ് മലങ്കരയിൽ കലഹത്തിന്റെ വിത്ത് വിതച്ചത്? ആരാണ് ഇപ്രകാരം ചെയ്തത്?

ദേവാലയം പങ്കു വയ്ക്കാനുള്ളതല്ല. ദേവാലയം പ. മൂറോനഭിഷേകത്താലും, നിരന്തരമായ ആരാധനകളാലും ജീവചൈതന്യമുള്ളതാണ്. അത് ഉപേക്ഷിക്കുകയെന്നത് മനോവേദനയ്ക്ക് കാരണമാകും. നാം ഒരു ഭവനത്തിൽ പത്തോ, അമ്പതോ കൊല്ലം വസിച്ചാൽ ആ ഭവനത്തോടുള്ള നമ്മുടെ ആത്മബന്ധം സീമാതീതമാണ്. പഴയനിയമത്തിൽ നാബോത്തിന്റെ പിതൃസ്വത്തായ മുന്തിരിതോട്ടത്തോടുള്ള തന്റെ ആത്മബന്ധം അനുസ്മരിപ്പിക്കട്ടെ. ആഹാബ് രാജാവ് അത് മോഹിച്ചു (2 രാജാ. 21:20). രാജാവ് നാബോത്തിന്റെ മുന്തിരിത്തോട്ടത്തിന് അധിക വില കൊടുക്കുവാൻ തയ്യാറാവുന്നുണ്ട്. പിതൃസ്വത്ത് രാജാവിനു കൊടുക്കുവാൻ നാബോത്ത് സമ്മ

തിച്ചില്ല. രാജാവ് ആ സാധു മനുഷ്യനെ ചതിച്ചു കൊല്ലുന്നു. യഹോവ ആഹ ാബിനോട് പകരം വീട്ടുന്നതും നമുക്ക് അറിവുള്ള ചരിത്രമാണ്.

ഒരു പക്ഷേ ചിലരെങ്കിലും ചിന്തിക്കുന്നുണ്ടാവാം, മലങ്കരയിലെ പള്ളി കൾ മുഴുവൻ അന്ത്യോഖ്യാ പാത്രിയർക്കീസ് പണിതിട്ടുള്ളതാണെന്ന്. 1663 -ൽ കൂനൻകുരിശു സത്യം ഉണ്ടാകുന്നതുവരെ അന്ത്യോഖ്യയിൽ നിന്നും ഒരാളും ഇവിടെ വന്നിരുന്നില്ലെന്നതും നാം ഓർക്കണം. ഒരു മേല്പട്ടക്കാ രൻ അന്ത്യോക്യയിൽ നിന്നു വരുന്നത് 1665-ൽ ആണ്. അതുവരെയും പ. മാർത്തോമ്മാ ശ്ലീഹായിലൂടെ ക്രൈസ്തവ വിശ്വാസം സ്വീകരിച്ച നസ്രാ ണികൾ ആണ് മലങ്കരയിൽ ഉണ്ടായിരുന്നത്. 1876-നു ശേഷമാണ് മലങ്കര യിൽ അന്ത്യോഖ്യാ ബന്ധം ശക്തിപ്പെടുന്നത്. എന്നാൽ നൂറ്റാണ്ടുകൾ പഴ ക്കമുള്ള ഇവിടുത്തെ ദേവാലയങ്ങൾ അന്ത്യോക്യയിലെ സിറിയൻ സഭയുടെ സ്വത്താണെന്ന് വാദിക്കുന്നത് സത്യത്തിന് നിരക്കാത്തതാണ്. അതുകൊണ്ട് മലങ്കരയിലെ ദേവാലയങ്ങൾ അന്ത്യോക്യൻ സുറിയാനി സഭയുടെ സ്വത്ത ല്ലെന്നു ഓർക്കണം. 2002-ൽ യാക്കോബായ സഭ ഒരു പുതിയ ഭരണഘടന ഉണ്ടാക്കി പുതിയ സഭ സ്ഥാപിച്ചശേഷം മലങ്കരയിലെ പൗരാണിക ദേവാ ലയങ്ങളുടെ ഉടമസ്ഥത അവകാശപ്പെടുന്നത് അനീതിയും അക്രമവും സത്യ ത്തിന് നിരക്കാത്തതുമാണ്.

ഭാരതം 200 വർഷത്തോളം വിദേശരാജ്യങ്ങളുടെ കോളനികൾ ആയിരു ന്നു. മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ അനേകരുടെ ത്യാഗപൂർണ്ണമായ സഹനമാർഗ്ഗത്തിലൂടെയാണ് 1947-ൽ സ്വാതന്ത്ര്യം നേടിയത്. എന്നാൽ ഇപ്പോഴും ബ്രിട്ടീഷുകാരുടെയാണ് ഭാരതഭൂമി എന്ന് ആരെങ്കിലും അവ കാശപ്പെട്ടാൽ ആർക്കാണ് സമ്മതിച്ചു കൊടുക്കാൻ സാധിക്കുന്നത്? ഭാരത ത്തിന്റെ കുറച്ചു സംസ്ഥാനങ്ങൾ ബ്രിട്ടീഷുകാർക്ക് കൊടുത്ത് ഇന്ത്യയിൽ സമവായം ഉണ്ടാക്കണമെന്ന് ആരെങ്കിലും പറഞ്ഞാൽ സമ്മതിക്കാമോ? അതുപോലെയല്ലെ മലങ്കരയിലെ സമാധാനവാദികൾ ഉന്നയിക്കുന്ന പങ്കി ടൽവാദം. പങ്കിടൽവാദം നമ്മുടെ പിതാക്കന്മാരോട് നാം കാട്ടുന്ന നന്ദികേ ടാണെന്നതിന് സംശയമില്ല.

**4. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തേയും തദ്ദേശീയതയേയും നിരസിക്കാനുള്ള സാഹചര്യത്തോടുള്ള പ്രതിരോധം.**

മുകളിൽ പറഞ്ഞ ആശയങ്ങളെ ആഴപ്പെടുത്തുന്ന ചിന്തകളാണ് ഇവി ടെയും ഊന്നിപ്പറയാനുള്ളത്. അപ്പോസ്തോലന്മാർ മിഷനറി യാത്രകളിലൂ ടെയും സുവിശേഷീകരണത്തിലൂടെയും ലോകം മുഴുവനും സഭ സ്ഥാപി ക്കുമ്പോൾ ഒരു സഭയും മറ്റൊരു സഭയുടെ കീഴിൽ ആയിരുന്നില്ല. ഏതെ ങ്കിലും ഒരു ക്രിസ്തീയ സഭ മറ്റൊരു സഭയെ അടിമപ്പെടുത്തുന്നത് എത്ര ഹീനമായ ചിന്താഗതിയാണ്. എ.ഡി. 52-ൽ പ. മാർത്തോമ്മാശ്ലീഹാ മലങ്ക

രയിൽ വന്ന് ക്രിസ്തീയ വിശ്വാസം പ്രചരിപ്പിച്ച് അനേകരെ ക്രിസ്തുവിന്റെ അനുയായികളാക്കിയെന്നത് ആർക്കും ചോദ്യം ചെയ്യാനാവാത്ത ഒരു സത്യമാണ്. ഭാരതത്തിലെ ഹൈന്ദവസഹോദരങ്ങളും രാജാക്കന്മാരും വിശാല മനസ്ഥിതിയോടു കൂടി ക്രൈസ്തവരെ സ്വീകരിക്കുകയും സഹായിക്കുകയും ചെയ്തു. ഏകദേശം 150 വർഷം മാത്രം മലങ്കരസഭയുമായി ബന്ധമുണ്ടായിരുന്ന അന്ത്യോക്യൻ സഭ, മലങ്കരസഭയുടെ തദ്ദേശീയത, സ്വാതന്ത്ര്യം, സ്വയംശീർഷകത്വം ആദിയായവ കവർന്നെടുക്കുന്നത് അഭിമാനമുള്ള മലങ്കര നസ്രാണികൾക്ക് സഹിക്കാവുന്നതിലപ്പുറമാണ്.

**5. നീതിരഹിത ഭരണകൂടത്തെ കണ്ണുതുറപ്പിക്കാനാവുമോ എന്ന സാഹസിക പരിശ്രമം.**

നമ്മുടെ ഭരണകൂടം എന്തിനുവേണ്ടിയാണ് നിലകൊള്ളുന്നത്? ജനങ്ങൾക്കുവേണ്ടിയാണ് സർക്കാർ നിലകൊള്ളുന്നതെന്ന വാദം നൂറ്റാണ്ടുകളുടെ പഴക്കമുള്ളതാണ്. ഈ വാദം ഇന്ന് അറുപഴഞ്ചനാണ്. തട്ടുപൊളിപ്പൻ പ്രസംഗം നടത്തി ജനപ്രതിനിധികൾ അധികാരത്തിലേറിയാൽ പിന്നീടവർ കൂടുതൽ ശ്രദ്ധ ചെലുത്തുന്നത് അവരുടെ പാർട്ടിയെ ബലപ്പെടുത്തുന്നതിനും, സ്വന്തം സ്ഥാനം പാർട്ടിയിലുറപ്പിക്കുന്നതിനുമാണെന്ന് ആർക്കാണറിഞ്ഞു കൂടാത്തത്. കോടതിവിധികൾ രാഷ്ട്രീയത്തിൽ മുങ്ങിപ്പോകുന്നത് രാജ്യത്തിന്റെ നിലനില്പിന് അപകടമാണ്. ചെറിയതോതിലെങ്കിലും രാഷ്ട്രീയ പ്രവർത്തനമില്ലാത്ത ഒരു സാധാരണ പൗരനു ഇവിടെ ജീവിതം ദുഷ്ക്കരമാണ്. തർക്കങ്ങളിൽ നീതിപരമായ പരിഹാരം ലഭിക്കുക എന്ന ലക്ഷ്യത്തോടെ ആണ് ജനങ്ങൾ കോടതികളെ സമീപിക്കുന്നത്. എല്ലാ വാദങ്ങളും കേട്ടതിനുശേഷം കോടതി പറയുന്ന വിധി നടപ്പിലാക്കാനുള്ള ഉത്തരവാദിത്വം ഭരണകൂടത്തിനാണ്. ആ ഭരണകൂടം വാദികളുടെയോ പ്രതികളുടെയോ സമ്മർദ്ദമോ, സാമൂഹിക പരിഗണനകളോ, വോട്ടു ലഭിക്കുമെന്ന പ്രതീക്ഷയിലൂടെ കോടതിവിധികളെ അവഗണിക്കുന്നത് ജനാധിപത്യ രാജ്യത്തിന് ഭൂഷണമല്ല. നീതി നടപ്പിലാക്കേണ്ട ഭരണകൂടം അനീതിയ്ക്ക് കൂട്ടുനില്ക്കുമ്പോൾ സഹനമാതൃകയിലൂടെ അതിനെ എതിർക്കേണ്ടത് സഭാതലവന്റെ ബാദ്ധ്യതയാണ് എന്ന് ചിന്തിച്ചു. കോലഞ്ചേരി പള്ളിയിൽ തർക്കം ഉന്നയിച്ചുകൊണ്ട് വിഘടിത വിഭാഗം നൽകിയ ഹർജിയിലാണ് ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമായി വിധി വന്നത്. വർഷങ്ങളായി കോടതി കയറിയിറങ്ങിയ ഈ സമൂഹത്തിന് ലഭിച്ച അനുകൂല വിധി നടപ്പിലാക്കാതെ നമ്മെ പരിഹസിക്കുന്ന സമീപനം ഭരണകൂടം സ്വീകരിച്ചപ്പോൾ അതിനോട് പ്രതികരിക്കാതെ ഇരിക്കുന്നത് എങ്ങനെയാണ്? ഉപവാസ സമയത്ത് ജില്ലാ ഭരണാധികാരികൾ പലരും വന്ന് ഞങ്ങളോട് സംസാരിച്ചു. ഈ ഉപവാസം അവസാനിപ്പിക്കണം എന്ന് അവർ ആവശ്യപ്പെട്ടപ്പോൾ എന്തിന് അങ്ങനെ ചെയ്യണമെന്ന് ഞാൻ തിരിച്ചു ചോദിച്ചു. അങ്ങയുടെ

ആരോഗ്യത്തെക്കുറിച്ച് ഞങ്ങൾക്ക് ആശങ്കയുണ്ട് എന്നാണ് അവരുടെ മറുപടി. എന്റെ ആരോഗ്യത്തെക്കുറിച്ച് എനിക്ക് ആശങ്കയില്ല. ഞാൻ പോയാലും ഈ സഭയെ നയിക്കാൻ മറ്റൊരാൾ വരും. എന്റെ സഭയ്ക്ക് നീതി ലഭിക്കുകയാണ് എന്റെ ലക്ഷ്യം. അതിൽ നിന്ന് പിന്നോട്ടില്ല എന്ന് അവരെ അറിയിക്കേണ്ടി വന്നു.

**6. വിശ്വാസികൾ നേരിടുന്ന പ്രതിസന്ധികളിൽ സഭാനേതൃത്വം മെയ്യനങ്ങുന്നവരല്ലെന്നുള്ള സങ്കല്പത്തെ തച്ചുടയ്ക്കൽ.**

ക്രിസ്തീയ സഭയുടെ ചരിത്ര പശ്ചാത്തലത്തിൽ ക്വവാദീസ് (Quo Vadis) എന്ന പേരിൽ ഒരു നോവൽ എഴുതപ്പെട്ടിട്ടുണ്ട്. ‘Where are you going’ എന്നർത്ഥമുള്ള ഒരു ലാറ്റിൻ പദമാണിത്. റോമാ സാമ്രാജ്യത്തിൽ നീറോ ചക്രവർത്തി ക്രിസ്ത്യാനികൾക്ക് നേരെ കൊടിയ പീഡനം അഴിച്ചുവിട്ടു. പീഡനത്തിൽ ആയിരക്കണക്കിന് ക്രിസ്ത്യാനികൾ കൊല്ലപ്പെടുവാൻ തുടങ്ങി. ക്രിസ്തീയ സഭയ്ക്ക് തലവൻ നഷ്ടപ്പെടാതിരിക്കാൻ, വിശ്വാസികളുടെ പ്രേരണയാൽ പത്രോസ് ശ്ലീഹാ റോമിൽ നിന്ന് ഒളിച്ചോടി. വഴിയിൽ വച്ച് ശ്ലീഹാ ക്രിസ്തുവിനെ കണ്ടുമുട്ടി. ‘നീ എവിടെ പോകുന്നുവെന്ന്’ ക്രിസ്തു പത്രോസിനോടു ചോദിച്ചു. റോമിലെ പീഡനത്തിൽ നിന്ന് രക്ഷപ്പെടുവാൻ തൽക്കാലം ഞാൻ ഒളിച്ചോടുകയാണെന്ന് മറുപടി നല്കി. ഗുരുവായ യേശു എങ്ങോട്ടാണ് പോകുന്നത് എന്ന് തിരിച്ചു ചോദിച്ചപ്പോൾ ഞാൻ റോമിൽ പോയി നിനക്കുവേണ്ടി വീണ്ടും ക്രൂശിക്കപ്പെടുവാൻ ആഗ്രഹിക്കുന്നുവെന്നു യേശു മറുപടി പറഞ്ഞു. തെറ്റ് മനസ്സിലാക്കിയ പത്രോസ് ശ്ലീഹാ ക്ഷമ യാചിച്ച് റോമിലേക്ക് തന്നെ മടങ്ങിപ്പോയി എന്നും തലകീഴായി ക്രൂശിക്കപ്പെട്ടുവെന്നും ഉള്ള പ്രമേയമാണ് ‘ക്വവാദീസ്’ എന്ന നോവൽ. സഭാ പ്രശ്നങ്ങളിൽ നിന്നു ഒഴിഞ്ഞു നില്ക്കാൻ മേലദ്ധ്യക്ഷന്മാർക്ക് അവകാശമില്ലെന്ന പ്രമേയം ഈ സന്ദർഭത്തിൽ എനിക്ക് കൂടുതൽ ധൈര്യം തന്നു. സ്വന്തം ആടുകളെ സംരക്ഷിക്കുകയും അവരുടെ പ്രതിസന്ധികളിൽ കൂട്ടുനില്ക്കുകയും ചെയ്യേണ്ട കർത്തവ്യമല്ലേ ഒരു ഇടയന്റേത്. സഭയുടെ വടക്കൻ പ്രദേശങ്ങളിൽ സഭാജനങ്ങൾ അനുഭവിക്കുന്ന യാതനകൾ സഭാനേതൃത്വം വേണ്ടവിധത്തിൽ പരിഗണിക്കുന്നില്ല എന്നുള്ള സങ്കടം പലപ്പോഴും ഉണ്ടായിട്ടുണ്ട്. ഈ തെറ്റായ ധാരണയെ മാറ്റിയെഴുതുവാനും സ്വന്തം ആടുകൾക്കുവേണ്ടി സ്വന്തം ജീവൻ നൽകാൻ തയ്യാറാകുന്ന നേതൃത്വമാണ് മലങ്കരസഭയ്ക്ക് ഉണ്ടായിരുന്നതെന്നും, ഇന്നും അത് കൈമോശം വന്നിട്ടില്ലെന്നും ഈ സഹനയജ്ഞത്തിലൂടെ ഞാൻ ലക്ഷ്യമിട്ടു.

**7. ശരിതെറ്റുകൾ ആപേക്ഷികമെങ്കിലും (Relativity) ശരിയെ സമൂഹമദ്ധ്യേ അടയാളപ്പെടുത്താനുള്ള അധ്വാനം.**

മലങ്കരസഭാ കക്ഷിവഴക്കിനെപ്പറ്റി തെറ്റിദ്ധാരണകളാണ് പൊതുസമൂഹ

ത്തിനുള്ളത്. രണ്ട് വിഭാഗവും അധികാരസ്ഥാനത്തിനുവേണ്ടി വഴിക്കിടുന്നവർ എന്ന ഒരു ചിന്ത വച്ച് പുലർത്തപ്പെടുന്നു. സഭാഭരണഘടന അനുസരിച്ച് ജനാധിപത്യരീതിയിൽ ഭരിക്കപ്പെടുന്ന ഒരു ഭരണസംവിധാനമാണ് മലങ്കരസഭയ്ക്ക് ഉള്ളത്. കാലാകാലങ്ങളായി ഈ ദേശത്തിന്റെ ഭരണസംവിധാനത്തോട് കൂറു പുലർത്തുന്ന സഭ, പരമോന്നത നീതിപീഠമായ സുപ്രീം കോടതിയുടെ മുമ്പാകെ സഭയിലെ രണ്ട് വിഭാഗങ്ങളും സമർപ്പിച്ച വാദങ്ങളുടെ അടിസ്ഥാനത്തിൽ, 1934-ലെ ഭരണഘടനപ്രകാരം സഭ ഭരിക്കപ്പെടണമെന്ന് 1995-ൽ വിധി പ്രസ്താവിച്ചു. കോടതിവിധികൾ എതിരാകുമ്പോൾ അക്രമം അഴിച്ചുവിട്ട്, രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച് സമാധാനാന്തരീക്ഷം തകർക്കുന്ന ശൈലിയാണ് മറുഭാഗം സ്വീകരിക്കുന്നതെന്ന് ദുഃഖത്തോടെ അനുസ്മരിക്കട്ടെ. നീതി നിർവ്വഹിക്കേണ്ട സമയങ്ങളിലെല്ലാം രണ്ട് വിഭാഗങ്ങളെയും ഒരുപോലെ ചിത്രീകരിക്കുന്ന രീതി പലരും വച്ചുപുലർത്തുന്നു. ഒരു ഭാഗത്ത് ധർമ്മവും, മറുഭാഗത്ത് അധർമ്മവും ആണ് എന്ന് തിരിച്ചറിയാതെ രണ്ട് ഭാഗത്തും അധർമ്മം ഉണ്ടെന്ന് പ്രചരിപ്പിക്കുന്നത് സാക്ഷരകേരളത്തിന് ഭൂഷണമല്ല. ആയതിനാൽ ശരിയെ സമൂഹമദ്ധ്യേ അടയാളപ്പെടുത്തുവാൻ മഹാത്മജിയുടെ നിരാഹാരസത്യഗ്രഹത്തെ പിൻപറ്റുവാൻ ആണ് ആ ദിനങ്ങളിൽ ഞങ്ങൾ ശ്രമിച്ചത്.

**8. യേശുക്രിസ്തുവിന്റെ അന്ത്യനാളുകളോടുള്ള ഐക്യദാർഢ്യം.**

തന്റെ ആടുകൾക്കുവേണ്ടി ജീവനെ നല്കിയ വലിയ ഇടയനാണ് യേശുക്രിസ്തു. അനീതിക്കെതിരെ ശബ്ദമുയർത്തി, യെരുശലേം ദേവാലയത്തെ കള്ളന്മാരുടെ ഗുഹയാക്കുന്നത് തടയാൻ ചാട്ടവാറെടുത്ത യേശുവിനെ ഭരണാധികാരികൾ പേടിച്ചു. അവർ അവനെ കൊല്ലുവാനും അതോടൊപ്പം അവനെ പിൻപറ്റുന്നവരെ പീഡിപ്പിക്കുവാനും പദ്ധതിയിട്ടു. പാപികളായ മനുഷ്യർക്കുവേണ്ടി തന്റെ ജീവൻ നൽകാൻ തയ്യാറായ ക്രിസ്തുവിനെ ശരീരപ്രകാരം കൊല്ലുവാൻ സാധിച്ചെങ്കിലും ക്രിസ്തു തുടങ്ങിവച്ച പോരാട്ടം ഇന്നും തുടരുന്നു. ആ പോരാട്ടത്തിൽ ഒരു കണ്ണിയായി ജീവൻ നഷ്ടപ്പെട്ടാലും അത് സഭയ്ക്ക് പുത്തൻ ഉണർവ്വ് നല്കുമെന്ന ചിന്തയായിരുന്നു ഈ ഉപവാസ സമരത്തിന് ഞങ്ങൾക്ക് പ്രചോദനമായത്.

(2011)



# മലങ്കരയിൽ സമാധാനവും ഐക്യവും

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

വാത്സല്യ മക്കളെ,

ഇതൊരു ധന്യനിമിഷമാണ്. മലങ്കരസഭയുടെ ചരിത്രത്തിലെ അപൂർവ്വ സുഭഗതയാണ്. ഈ വേദിയെ അലങ്കരിക്കുന്ന മഹാത്മാക്കളുടെ നിറസാന്നിദ്ധ്യം ഇതിന്റെ ഗരിമയും മഹിമയും വാനോളമുയർത്തുന്നു. സനാതനവും പൂർവ്വികവുമായ നമ്മുടെ പാരമ്പര്യത്തിനും സംസ്കൃതിയ്ക്കും ഉതകുംവിധം സന്നിഹിതരായിരിക്കുന്ന മഹാതേജസ്വികളെ ആദരിക്കുക എന്നത് നമ്മുടെ പ്രഥമവും പ്രധാനവുമായ കർത്തവ്യമാണെന്ന് നാം നിങ്ങളെ ഓർമ്മപ്പെടുത്തുന്നു.

കർത്താവിൽ വാത്സല്യമുള്ളവരെ,

ക്രിസ്തുവിന്റെ സഭയുടെ ബലഹീന ദാസനായി മാർത്തോമ്മായുടെ ശ്ലൈഹിക സിംഹാസനത്തിൽ ശുശ്രൂഷിക്കുമ്പോൾ നമുക്ക് ഒരേ സമയം ഒരു ഭാരവും ഒരു സ്വപ്നവുമുണ്ട്. അഞ്ഞൂറ് വർഷങ്ങളോളം നീളുന്ന നമ്മുടെ സ്വാതന്ത്ര്യസമര ചരിത്രം, അഥവാ നമ്മുടെ സാമൂഹിക ജീവിത ചരിത്രം ശേഷിപ്പിച്ചിരിക്കുന്ന മുറിവുകളാണ് നമ്മെ ഭാരപ്പെടുത്തുന്നത്. ദൈവരാജ്യത്തിനായുള്ള വലിയ ദർശനത്തോടെ പരിശുദ്ധ സഭയുടെ കെട്ടുപണി നിർവ്വഹിക്കുന്നതിനേക്കാളും സ്വയ പ്രതിരോധത്തിനും സ്വാതന്ത്ര്യ പോരാട്ടത്തിനും നമ്മുടെ ശ്രദ്ധയൂന്നുന്നതിന് ഒരു പരിധിയോളം നാം നിർബന്ധിക്കപ്പെടുകയായിരുന്നു.

നിശ്ചയമായും അതിബലവത്തായ അധീശത്വങ്ങൾക്കും പ്രതികൂല സാഹചര്യങ്ങൾക്കും നാം ഇരയായിട്ടുണ്ട്. നാം ഒരിക്കലും കലഹങ്ങളും വ്യവഹാരങ്ങളും കാംക്ഷിക്കുന്നില്ല. അധികാരവും സമ്പത്തും അന്വേഷിക്കുന്നില്ല. മറിച്ച് നീതിയും ന്യായപാലനവുമാണ് ആഗ്രഹിക്കുന്നത്. ഏതെങ്കിലുംതരത്തിലുള്ള അവിഹിതമായ അവകാശമോ ആനുകൂല്യമോ അല്ല, എന്നാൽ നമുക്ക് അർഹമായത് മാത്രമാണ് ആവശ്യപ്പെട്ടത്. മഹത്തായ നമ്മുടെ ജനാധിപത്യവും അതിന്റെ നിയമസംഹിതയും സകല പൗരന്മാർക്കും, എല്ലാ തരത്തിലുമുള്ള അക്രമങ്ങളിൽ നിന്നും, ദുര പൂണ്ട ബാഹ്യ ശക്തികളുടെ കടന്നുകയറ്റത്തിൽ നിന്നും, നിയമപരമായ സുരക്ഷ വാഗ്ദാനം ചെയ്യുന്നുണ്ട്. നാം അഭ്യർത്ഥിക്കുന്നത്, ഇന്ത്യൻ പൗരന്മാരെന്ന നിലയിലുള്ള നീതിപൂർവ്വമായ ഈ പരിരക്ഷയാണ്. ഭാരതത്തിന്റെ പരമോന്നത കോടതി നമ്മുടെ നിലപാടുകളെ ആവർത്തിച്ച് ശരിവച്ചിരിക്കുന്നു.

ഭരണകർത്താക്കളോട് ഒരു വാക്ക്, ഞങ്ങൾ സമാധാനപ്രിയരാകുന്നു. ഞങ്ങളുടെ അവകാശങ്ങൾ ഉറപ്പാക്കുന്നതിന് യാതൊരുവിധ അവിശുദ്ധ മാർഗ്ഗവും അവലംബിക്കേണ്ടതില്ല. ഈ രാജ്യത്തിന്റെ നിയമം അനുവദിക്കുന്ന അർഹതപ്പെട്ട നീതി, നിഷേധിക്കപ്പെടാതിരിപ്പാനും, സമൂഹത്തിലെ ഭിന്നതയെ ദൂരീകരിപ്പാനും അകൈതവമായ ധീരതയോടും ഇച്ഛാശക്തിയോടും പ്രവർത്തിക്കുക.

**മലങ്കരയുടെ വാത്സല്യമക്കളെ,**

**നമുക്ക് ഒരു സ്വപ്നമുണ്ട്. നാം നിങ്ങളേവരോടുമായിട്ടാകുന്നു പറയുന്നത്. സമ്മേളിച്ചിരിക്കുന്നവരോടും എത്തിച്ചേരാൻ കഴിയാതെ പോയവരോടും ദൂരസ്ഥരോടും സമീപസ്ഥരോടും ഒപ്പം നിൽക്കുന്നവരോടും വിഘടിച്ചുനിൽക്കുന്നവരോടുമായിട്ടാകുന്നു ഈ ആഹ്വാനം.**

**നാം ഒന്നാണ്. ഒരേ രക്തവും ഒരേ കുടുംബവും.**

**നമുക്ക് ഒരേ വിശ്വാസവും ഒരേ ആരാധനയും.**

**നമുക്ക് സമാധാനം വേണം. നാം ഒരു കൂടാരത്തിൽ വസിക്കുന്നവരാകണം. ഒരു ശരീരമായി ദൈവത്തെ ആരാധിക്കുന്നവരാകണം.**

നിങ്ങൾ നിങ്ങളോടു തന്നെ ചോദിക്കുക. ആരാണ് നമ്മുടെ ഐക്യം തകർത്തത്? ആരാണ് നമ്മുടെ സമാധാനപരമായ സഹവർത്തിത്വത്തെ ഭയപ്പെടുന്നത്?

ക്രിസ്തുവിൽ നമ്മെ ജനിപ്പിച്ചവനായ മാർത്തോമ്മായുടെ പാവനമാർഗ്ഗത്തിന്റെ യശസ്സ് കളങ്കപ്പെടുത്തുവാൻ കുത്സിത ശ്രമങ്ങൾ നടത്തുന്നത് ആരാണ്?

എല്ലാ ധാരണകളെയും ഉഭയസമ്മതങ്ങളെയും കാറ്റിൽ പറത്തുന്നതാരാണ്?

വിസ്മരിക്കരുത്: ഐക്യത്തിന്റെ മധുരം നാം ഒരിക്കൽ നുകർന്നതാണ്. എത്രയോ അനുഗ്രഹീതമായ അനുഭവമായിരുന്നു!

ഈ കഴിഞ്ഞ ഞായറാഴ്ച നാം കെയ്റോയിലായിരുന്നു. അലക്സാന്ത്രിയൻ പാത്രിയർക്കീസും പോപ്പുമായ തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനുള്ള ക്ഷണമനുസരിച്ച് അവിടെ എത്തിയതാണ്. ലോകത്തിലെ വിവിധ സഭാമേലദ്ധ്യക്ഷന്മാരോടും, അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പാത്രിയർക്കീസ് ബാവായോടും ചേർന്ന് നാമും പ. മദ്ബഹായിൽ, ദിവ്യമായ ആ ശുശ്രൂഷയിൽ പങ്കുചേർന്നു. നമ്മുടെ കർത്താവ് ഓർമ്മിപ്പിക്കുന്ന പൂർണ്ണ സഹോദര സ്നേഹത്തോടെ നാം അദ്ദേഹത്തിന് ആശംസകൾ അർപ്പിക്കുകയുണ്ടായി.

മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും സിംഹാസനത്തിലെ പരിശുദ്ധരായ പൂർവ്വഗാമികളെപ്പോലെ, സകല മനോവിനയത്തോടും നാം പറയുന്നു. മലങ്കരയിൽ സമാധാനവും ഐക്യവും പുലരുന്നതിന് നാം ആഗ്രഹിക്കുന്നു

നമ്മുടെ പ്രിയ മക്കളെ, നിങ്ങളുടെ പ്രധാന ഇടയന്റെ വാത്സല്യത്തോടും ഹൃദയഭാരത്തോടും നാം നിങ്ങളെ പ്രബോധിപ്പിക്കുന്നു. നമുക്ക് സമാധാനത്തിലേക്ക് ചുവടു വയ്ക്കാം. അനുരഞ്ജനത്തിന്റെയും ക്ഷമയുടെയും സൗഖ്യദാനത്തിന്റെയും പുതുയുഗ കാഹളങ്ങളായിത്തീരാം. സമാധാനപ്രഭുവായ ക്രിസ്തുവിന്റെ സാക്ഷ്യമുള്ള അനുകാരികളാകാം. പൊറുക്കുവാനും ക്ഷമിക്കുവാനും ഒരുക്കമാണ്. ക്രിയാത്മകമായ ആത്മീയ പ്രതികരണം സന്മനസ്സോടെ നാം സ്വാഗതം ചെയ്യുന്നു.

ഭാരതസഭയുടെ സ്വാതന്ത്ര്യത്തിനും അഖണ്ഡതയ്ക്കും വേണ്ടി മഹാരഥികളായ പൂർവ്വികന്മാർ ചൊരിഞ്ഞ കണ്ണീർ പ്രവാഹങ്ങളോടും നമ്മുടെ ആറ്റുപുറത്ത് വർക്കി ആശാൻ എന്ന ആനപ്പാപ്പി മുതൽ മലങ്കര വർഗ്ഗീസ് വരെയുള്ള ധീരവീരന്മാരായ സഭാംഗങ്ങളുടെ രക്തസാക്ഷിത്വങ്ങളോടും നമുക്ക് ഭാരമേറിയ ആത്മീയ ഉത്തരവാദിത്വമുണ്ട്. മഹാജ്ഞാനം കൊണ്ടും സുധീരമായ ഇടപെടലുകൾ കൊണ്ടും അവർ നമുക്ക് വേണ്ടതെല്ലാം നൽകിയിട്ടുണ്ട്. ഭരണഘടനാപരമായും കാനോനികമായും അജപാലനപരമായും നമ്മെ സജ്ജരാക്കി ഒരുമയോടെ സഹവസിക്കുന്നതിന് പ്രാപ്തരാക്കി. സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നതിലെ ഐശ്വര്യത്തിനും സൗന്ദര്യത്തിനും എതിരു നിൽക്കുന്നവരുണ്ടാകും. അക്രമത്തിനും അനൈക്യത്തിനും മനഃപൂർവ്വം പ്രേരിപ്പിക്കുന്ന, അത്തരം ആളുകൾ ചുരുക്കമാണ്. നീതിക്കും സ്വാതന്ത്ര്യത്തിനും വേണ്ടിയുള്ള പോരാട്ടം നമ്മെ കയ്പുള്ളവരാക്കിയിട്ടില്ല. ക്രിസ്തുവെന്ന ദൃഷ്ടാന്തത്തെ പിന്തുടരുക, രാഷ്ട്രപിതാവായ മഹാത്മാഗാന്ധി കാട്ടിത്തന്നതുപോലെയും ക്രിസ്തീയ മാതൃക പിൻപറ്റിയും ജീവിക്കുക. ഹൃദയപൂർവ്വം ക്ഷമിക്കുക. നമ്മെ അധീനപ്പെടുത്തുവാൻ ശ്രമിച്ചവരോടുള്ള വിദ്വേഷത്തെ വെടിയുക. നമ്മുടെ കർത്താവായ യേശുക്രിസ്തു നമ്മെ ഭരമേൽപ്പിച്ചിട്ടുള്ളത് ചരിത്രത്തിന്റെ ഈ നിമിഷങ്ങളിൽ വർത്തമാനകാല സാഹചര്യത്തിൽ നാം ധ്യാനിക്കേണ്ടതുണ്ട് എന്ന് നാം ഓർമ്മിപ്പിക്കട്ടെ. തന്റെ പരസ്യ ശുശ്രൂഷയുടെ ആരംഭത്തിൽ താൻ എഴുന്നേറ്റ് യെശയ്യാവിന്റെ പുസ്തകത്തിൽ നിന്ന് വായിക്കുന്നു: "ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്; ബദ്ധന്മാർക്ക് വിടുതലും കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിടുവിച്ച് അയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു.'

പ്രിയമക്കളെ, അനീതിയുടെയും ദാരിദ്ര്യത്തിന്റെയും, കഷ്ടതയുടെയും, സംഘർഷങ്ങളുടെയും, യുദ്ധങ്ങളുടെയും ഈ ലോകത്ത് നമ്മുടെ പവിത്ര മായ ഉത്തരവാദിത്വം ഇതാണ്.

**(എറണാകുളം മറൈൻഡ്രൈവിൽ 2012 നവംബർ 25-നു നടന്ന കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനത്തിലെ അദ്ധ്യക്ഷ പ്രസംഗം)**



# വിശ്വാസത്തിന്റെ സൂക്ഷിപ്പുകാർ

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

പുരോഹിതർ വിശ്വാസത്തിന്റെ സൂക്ഷിപ്പുകാരാണ്. വിശ്വാസ സൂക്ഷിപ്പിനുള്ള ഉത്തരവാദിത്വത്തെക്കുറിച്ച് വൈദികർക്ക് എപ്പോഴും അവബോധം ഉണ്ടാകണം. പുരോഹിതർ നടത്തുന്ന കർമ്മാനുഷ്ഠാനങ്ങളിൽ ദൈവികമായ ചൈതന്യവും അനുഭവവും ഉണ്ടാകണം. മറ്റുള്ളവർക്ക് ആത്മീയ ചൈതന്യം പകർന്നു കൊടുക്കുവാനുള്ള നൽവരം സിദ്ധിച്ചവരാണ് പുരോഹിതർ. അതിനാൽ പുരോഹിതന്മാർ വിശ്വാസത്തിന്റെ സൂക്ഷിപ്പുകാർ എന്ന വികാരം ഒരിക്കലും വിസ്മരിച്ചു പോകരുത്.

നമ്മുടെ വിശ്വാസത്തിന്റെ പഠിപ്പിക്കൽ അനുസരിച്ച് ആരാധന, വിശ്വാസം, പാരമ്പര്യം എന്നിവയിലൂടെയാണ് യേശുക്രിസ്തുവിനെ അനുഭവിച്ചറിയുന്നത്. സ്തുതി ചൊവ്വാക്കപ്പെട്ട സത്യവിശ്വാസമാണ് നമ്മുടേത്. അത് ഋജുവായതും സത്യവുമായ വിശ്വാസമാണ്. സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസം കാത്തു സൂക്ഷിക്കുന്നവരാകണം പുരോഹിതർ. ഇത് പരിപാലിക്കപ്പെടുന്നില്ലെങ്കിൽ പൗരോഹിത്യത്തിന്റെ വില ഇടിയും. എഡി 325 ലെ നിഖ്യാ സുന്നഹദോസിൽ വിശ്വാസം കാത്തു സൂക്ഷിക്കുന്നതിനായി വി. അത്താനാസിയോസ് പോരാടിയ ചരിത്രമാണുള്ളത്. 1653–ലെ കൂനൻ കുരിശു സത്യത്തിന്റെ ലക്ഷ്യം സത്യവിശ്വാസത്തിന്റെ സംരക്ഷണമായിരുന്നു.

കൂനൻ കുരിശു സത്യം വിദേശ മേധാവിത്വത്തിനെതിരെയുള്ള സമരം മാത്രമായി വ്യാഖ്യാനിക്കുന്നത് ശരിയാണെന്ന് തോന്നുന്നില്ല. കാരണം, അങ്ങനെയെങ്കിൽ പിന്നീടും വിദേശ മേധാവിത്വത്തിനുള്ള സാഹചര്യമുണ്ടായതെങ്ങനെയാണ്? അതുകൊണ്ടുതന്നെ പിതാക്കന്മാർ തങ്ങളുടെ സത്യവിശ്വാസം സംരക്ഷിക്കുന്നതിനുവേണ്ടിയാണ് ധീരമായ നിലപാടുകൾ എടുത്തത്.

റോമാവിശ്വാസത്തിനെതിരെയുള്ള എതിർപ്പായിരുന്നു കൂനൻ കുരിശ് സത്യത്തിനു പിന്നിൽ ആത്യന്തികമായുള്ളത്. മട്ടാഞ്ചേരിയിൽ വച്ച് കുരിശിൽ കയറുചുറ്റി നമ്മുടെ പൂർവ്വികർ പ്രഖ്യാപിച്ചത് 'പത്രോസിന്റെ മാർഗ്ഗം' വേണ്ടേ വേണ്ടാ എന്നും 'തോമ്മായുടെ മാർഗ്ഗം' മതി എന്നുമായിരുന്നു. അത് റോമാ വിശ്വാസത്തിന് എതിരെയുള്ള ശക്തമായ പ്രഖ്യാപനമായിരുന്നു. പുരാതന വിശ്വാസമായ 'തോമ്മായുടെ മാർഗ്ഗം മതി' എന്നു പറയുവാൻ നമ്മുടെ പൂർവ്വികർ ചങ്കൂറ്റം കാണിച്ച ധീരമായ നടപടിയാണ് 'കൂനൻ കുരിശു സത്യം'. ആംഗ്ലിക്കൻ മിഷണറിമാർ സത്യവിശ്വാസത്തിനെതിരായ പഠിപ്പിക്കലുകൾ തങ്ങളുടെ വൈദിക പരിശീലനത്തിൽ ഉൾപ്പെടുത്തിയ

പ്പോൾ തന്നെ നമ്മുടെ പിതാക്കന്മാർ ശക്തിയുക്തം എതിർത്തു. സത്യവിശ്വാസത്തിനെതിരായുള്ള പ്രബോധനങ്ങൾ നടത്തുന്ന ആഗ്ലിക്കൻ മിഷനറിമാർക്ക് എതിരെ പോരാടി വിശ്വാസത്തിന്റെ കാവൽക്കാരാകുവാൻ നമ്മുടെ പൂർവ്വികർക്ക് കഴിഞ്ഞു. അതിനാൽ പുരോഹിതൻ വിശ്വാസത്തിന്റെ സൂക്ഷിപ്പുകാർ ആകുന്നു എന്നത് സഭയുടെ ചരിത്രവും പാരമ്പര്യവും വിളിച്ചറിയിക്കുന്നു. മലങ്കര സഭയുടെ വിശ്വാസവും പാരമ്പര്യവും സൂക്ഷിക്കുവാൻ നാം പരാജയപ്പെട്ടാൽ അമ്പതു വർഷം കഴിയുമ്പോൾ സഭയുടെ അസ്ഥിത്വം എന്തായിരിക്കും?

വിശ്വാസത്തിൽ അധിഷ്ഠിതമാണ് മലങ്കര സഭയുടെ വേദശാസ്ത്രവും പാരമ്പര്യവും എന്ന് ഏവരും ഓർത്തിരിക്കണം. 'മെത്രാപ്പോലീത്താ എവിടെ ഉണ്ടോ അവിടെ സഭയുണ്ട്' എന്നാണ് നമ്മൾ പഠിച്ചിട്ടുള്ളത്. പൗരോഹിത്യത്തിന്റെ വിലയിടിയാതിരിക്കണമെങ്കിൽ വിശ്വാസത്തിന്റെ സൂക്ഷിപ്പുകാരും കാവൽക്കാരുമാകണം. എങ്കിൽ മാത്രമേ വിശ്വാസത്തിൽ നിന്നും വ്യതിചലിക്കുന്ന സാധാരണക്കാരെ സത്യവിശ്വാസത്തിൽ നയിക്കുവാൻ സാധിക്കുകയുള്ളു.

മലങ്കര സഭയിൽ ആരാധനയിലും വിശ്വാസത്തിലും അധിഷ്ഠിതമായ ശുശ്രൂഷകളാണ് ശക്തിപ്പെടേണ്ടത്. വചന ശുശ്രൂഷയുടെ പേരിൽ നടത്തിവരുന്ന പല നൂതന പ്രവണതകളും ആരാധനാധിഷ്ഠിതമല്ലാതായിരിക്കുന്നു. വചനശുശ്രഷകളിൽ വിശ്വാസാധിഷ്ഠിത പ്രബോധനങ്ങൾ വിസ്മരിക്കപ്പെടുന്നു എന്നത് സങ്കടകരമാണ്. അക്കാദമിക് അന്വേഷണത്തേക്കാൾ വിശ്വാസത്തിന്റെ സൂക്ഷിപ്പുകാരാകുവാൻ കഴിയണം. സാധാരണക്കാരനെ വിശ്വാസം പഠിപ്പിക്കുവാനും ആരാധനാനുഷ്ഠാനങ്ങളിൽ പ്രബോധിപ്പിക്കുവാനും കഴിയണം.

കൗദാശികമായ ജീവിതാനുഭവങ്ങളിലൂടെയുള്ള പരസ്യപ്പെടുത്താത്ത രഹസ്യമായ സഹായ ശൈലിയാകണം 'സേവനം' എന്ന് പഴയ പിതാക്കന്മാർ നമ്മെ പ്രബോധിപ്പിച്ചിരുന്നു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഇതിനെ കൗദാശികമായ മാനവികത (Sacramental humanism) എന്നാണ് വിശേഷിപ്പിച്ചത്. ആരാധനാധിഷ്ഠിതമായ സമീപനം നമ്മുടെ സേവനശുശ്രൂഷകൾക്ക് നഷ്ടപ്പെടുവാൻ ഇടയാകരുത്.

'മലങ്കരസഭ ധനകാര്യ വ്യാപാര സ്ഥാപനം' എന്ന നിലയിലേക്ക് മാറുന്നുവോ എന്നു സംശയിക്കുന്നു. എങ്ങനെയെങ്കിലും പണം സ്വരൂപിച്ച് നാലാൾ കാൺകെ വിതരണം ചെയ്യുന്നതാണ് 'സേവന ശുശ്രൂഷ' എന്ന അവസ്ഥ മാറേണ്ടിയിരിക്കുന്നു.

'പൗരോഹിത്യം വഴി തെറ്റിയാൽ ക്രിസ്തു കൊല്ലപ്പെടും' എന്ന് ഞാൻ പ്രസംഗിക്കാറുണ്ട്. മഹാപുരോഹിതരായ കൈയ്യാഫാവും ഹന്നാവും ഗൂഢാ

ലോചന നടത്തിയിരുന്നില്ലെങ്കിൽ യേശു ക്രിസ്തു അപ്പോൾ ക്രൂശിക്കപ്പെടുകയില്ലായിരുന്നു. പുരോഹിത വൃന്ദവും യൂദായും ചേർന്ന് സാമ്പത്തിക ക്രമക്കേടുകൾ നടത്തിക്കഴിഞ്ഞപ്പോൾ ക്രിസ്തു ക്രൂശിക്കപ്പെടുകയാണ്. ക്രിസ്തുവിനോട് ചേർന്നു നടന്ന ശിഷ്യന്മാരും, സൗഖ്യം നേടിയവരും, വിവിധ സഹായങ്ങൾ ലഭിച്ചവരും ആരും ക്രിസ്തുവിനുവേണ്ടി ശബ്ദിക്കുവാൻ ഉണ്ടായിരുന്നില്ല. എല്ലാവരും ഓടിമറഞ്ഞു. 'പൗരോഹിത്യം വഴിതെറ്റിയാൽ യേശു ക്രിസ്തു കൊല്ലപ്പെടും' എന്നത് ആക്ഷരികാർത്ഥത്തിൽ സത്യമാണ്. ഹന്നാവും കൈയ്യാഫാവും വഴി തെറ്റിയതു കൊണ്ടാണ് യേശു ക്രിസ്തു അപ്പോൾ കൊല്ലപ്പെട്ടത്! വിശ്വാസത്തിന്റെ സൂക്ഷിപ്പുകാരായ പൗരോഹിത്യ സ്ഥാനികൾ സത്യവിശ്വാസത്തിൽ നിന്നും വ്യതിചലിച്ചു പോകുവാൻ ഇടവരരുത്.

ജീവകാരുണ്യ പ്രവൃത്തികൾ സംശുദ്ധമല്ലായെങ്കിൽ അത് ബിസിനസ് ആകും (Charity without purity is buisiness). സേവനം കൗദാശികമായ മാനവികതയല്ലാതായിതീരുമ്പോൾ ദൈവികമല്ലാതാകും. നമ്മുടെ സേവന പ്രവർത്തനങ്ങൾ ദൈവ സ്നേഹത്തിന്റെ ആവിഷ്ക്കാരമായിരിക്കണം. പ്രാർത്ഥനയും ആരാധനയും ഉപവാസവുമാണ് സേവനത്തെ പ്രതീപ്തമാക്കേണ്ടത്.

ആരാധനയിലൂടെയും വിശ്വാസ സംഹിതകളിലൂടെയും പരിചയപ്പെട്ട യേശു ക്രിസ്തുവിനെ ലോകത്തിന് കാണിച്ചുകൊടുക്കുവാൻ കഴിയണം. വിശ്വാസത്തെ വെള്ളം ചേർത്ത് അവതരിപ്പിക്കരുത്. വിശ്വാസത്തിന് തീ പിടിച്ചിരിക്കുന്ന സാഹചര്യമാണ് വളരുന്നത്. വിശ്വാസത്തിന് തീ പിടിച്ചാൽ സഭയുടെ ശവസംസ്ക്കാരമാണ് നടക്കുവാൻ പോകുന്നത്. പിന്നെ സഭ കാണുകയില്ല. ആരാധനയിലും നോമ്പിലും വിശുദ്ധ ജീവിതത്തിലും പുതു തലമുറ വളർന്നു വരണം. സഭയുടെ വിശ്വാസത്തിന് ഒരു പോറൽ പോലും ഏൽക്കാതിരിക്കുവാൻ ഏവരും പ്രത്യേകം ശ്രദ്ധിക്കണമെന്ന് സ്നേഹപൂർവ്വം നാം ഏവരേയും പ്രബോധിപ്പിക്കുന്നു.

*(ഓർത്തഡോക്സ് സെമിനാരിയിൽ നടത്തിയ പ്രഭാഷണ സംഗ്രഹം, 24-09-2015. സമ്പാദകൻ: ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ)*



# സഭയെ ദ്രോഹിച്ചവരെ ദൈവം തകർത്തു

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ

ഇന്നേ ദിവസം ഇവിടെ ഈ സമ്മേളനം നടത്തുന്നതിൽ വ്യക്തിപരമായി ഒരുപാട് ആഹ്ലാദ നിറവിലാണ് ഞാൻ നിൽക്കുന്നത്. ഒന്നാമതായി എനിക്ക് പറയാനുള്ളത് ഈ ദേവാലയത്തിൽ ഏകദേശം രണ്ട് വർഷം താമസിച്ചാണ് ഞാൻ എന്റെ ഡിഗ്രി പഠനം പൂർത്തീകരിച്ചത്. തൃശൂർ സെന്റ് തോമസ് കോളജിൽ ഒരു വിദ്യാർത്ഥിയായി ചേർന്നപ്പോഴാണ് ഈ പള്ളിയിൽ വന്ന് താമസിച്ചത്. ഇവിടെയും ചെമ്പുക്കാവിലും രണ്ടിടത്തും കൂടി താമസിച്ചിട്ടാണ് വിദ്യാഭ്യാസം പൂർത്തിയാക്കിയത്. വ്യക്തിപരമായി പറയുമ്പോൾ സ്വന്തം വീട്ടിലേക്ക് വന്ന പ്രതീതിയാണ് ഇപ്പോൾ.

രണ്ടാമത്തെ കാര്യം വട്ടശേരിൽ തിരുമേനിയുടെ വലംകൈയും ഇടംകൈയുമായി അത്മായ പ്രമുഖർ ഉണ്ടായിരുന്നു. അതിന് വടക്കൻ മേഖലയിലെ അത്മായ പ്രമുഖൻ എന്ന് പറയുന്നത് മഴുവഞ്ചേരിപറമ്പത്ത് എം. എ. ചാക്കോയാണ്. അദ്ദേഹത്തെ അന്നത്തെ കൊച്ചി രാജാവിന്റെ അഭ്യന്തര മന്ത്രാലയത്തിന്റെ അധിപതി എന്ന് വേണമെങ്കിൽ വിശേഷിപ്പിക്കാം. അദ്ദേഹമായിരുന്നു തൃശൂർ ടൗൺ ഹാൾ പണിയിച്ചത്. എം. എ. ചാക്കോ രാജാവിന്റെ കണ്ണിലുണ്ണിയായിരുന്നു. ഈ ദേവാലയത്തിന്റെ പുരയിടം മുഴുവനും അദ്ദേഹത്തിന്റെ വകയായിരുന്നു. ഒരു മകളെ ഈ ഇടവകയിലേക്ക് വിവാഹം ചെയ്ത് അയച്ചു. ആ വനിത കടവിൽ കുടുംബത്തിലെ സാത്വികനും ദൈവ ഭക്തനുമായ പൗലൂസ് ജഡ്ജിയുടെ സഹധർമ്മിണിയാണ്. പൗലൂസ് ജഡ്ജി ആയിരുന്നു ഞങ്ങളുടെ വാർഡനായിരുന്നത്. അപ്പോൾ പല കാരണങ്ങളാലും ഈ സ്ഥലം എന്നെ സംബന്ധിച്ചിടത്തോളം വൈകാരികമായും അതേസമയം സഭയെ സംബന്ധിച്ച് വളരെ പ്രാധാന്യവും ഉള്ള കേന്ദ്രം കൂടിയാണ് എന്നത് നിങ്ങൾ ഓർക്കണം. സാന്ത്വനത്തിൽ നിന്ന് എന്റെ കുറെ കുട്ടികൾ വന്നിട്ടുണ്ട്. അതിൽ ഏറ്റവും പെട്ടെന്ന് എന്നെ ആകർഷിക്കുന്ന ഒരാളുണ്ട്. പ്രിയപ്പെട്ട ജൂണോ. അതുപോലെ തന്നെ അവരുടെ പാട്ടും കലയും മിമിക്രിയുമൊക്കെ അസാധാരണമായ കഴിവുകളോടെ അവർ അവതരിപ്പിക്കാറുണ്ട്. അവരോടൊപ്പം എല്ലാ വർഷവും ഒരു ദിവസം ഞാൻ ചെലവഴിക്കും. അതിൽ ജൂണോയെ ഞാനൊന്നു നോക്കി. അപ്പോഴാണ് അവർ ഇവിടെ ഇരിക്കുന്നത് കണ്ടത്. വളരെ സന്തോഷം. എന്റെ സ്വന്തം കുട്ടികളെപ്പോലെ ഞാൻ സ്നേഹിക്കുകയും ചെയ്യുന്നു. അവരെ വളർത്തുന്നവരും ഇവിടെ എത്തിയിട്ടുണ്ട്.അതും വളരെ സന്തോഷമായി തോന്നുന്നു.

എനിക്ക് നിങ്ങളോട് പറയാനുള്ളത്. മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ദൈവത്താൽ അനുഗ്രഹിക്കപ്പെട്ട സഭയാണ്. ഈ സഭയെ തട്ടിത്തകർക്കുവാൻ ആര് ശ്രമിച്ചാലും സ്വയം തകരുകയാണ്. അത് വ്യക്തിയാകട്ടെ, പ്രസ്ഥാനമാകട്ടെ, ഒരു രാഷ്ട്രീയ പാർട്ടിയാകട്ടെ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്തിന്റെ സ്ഥാപനമാണ്. ആ സ്ഥാപനത്തോട് ആരെങ്കിലും ഏതെങ്കിലുംവിധത്തിൽ പോരാടി വിജയിക്കുവാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ, പോരാട്ടം ദൈവത്തോടാണ്. ആ പോരാട്ടം ഒരിക്കലും വിജയിക്കാൻ പോകുന്നില്ല എന്നത് വസ്തുതയാണ്. അതുകൊണ്ട് നമ്മളാരും പതറേണ്ട കാര്യമില്ല. പക്ഷേ നിലപാടുകൾ ഉണ്ടാവണം.

നമ്മുടെ സഭയുടെ ആരംഭം ഓർക്കുക. പ. മാർത്തോമ്മാ ശ്ലീഹാ മുഖാന്തരമാണ് ക്രൈസ്തവ സഭ ഭാരതത്തിൽ ആരംഭിക്കുന്നത്. ഇസ്രായേലിൽ നഷ്ടപ്പെട്ടുപോയ ആടുകളെ നിങ്ങൾ അന്വേഷിക്കണമെന്ന് കർത്താവ് തന്റെ അപ്പോസ്തോലന്മാരെ വളരെ നേരത്തെ ഓർപ്പിച്ചിട്ടുണ്ട്. കേരളത്തിലും മദ്രാസിലും കൽക്കട്ടായിലും ബോംബെയിലും വളരെ യഹൂദന്മാരുണ്ടായിരുന്നു. ചിതറിപ്പോയ ആട്ടിൻകൂട്ടമാണ് അത്. അവരെ അന്വേഷിച്ച് കണ്ടുപിടിക്കുക എന്ന ക്രിസ്തുവിന്റെ ദൗത്യം അപ്പോസ്തലന്മാർ സ്വീകരിക്കുകയായിരുന്നു. ഇവിടെ എറണാകുളത്ത് ജ്യു സ്ട്രീറ്റ് എന്ന തെരുവുണ്ട്. ഫോർട്ട് കൊച്ചിയിൽ സുനഗോഗ് ഉണ്ട്. മദ്രാസിൽ ഒരു കബറിടം ഉണ്ട്. തിരുവിതാംകോട് ചെല്ലുമ്പോൾ, രണ്ടായിരം വർഷം പഴക്കമുള്ള ദൈവാലയം ഉണ്ട്. അങ്ങനെയെക്കെ പാരമ്പര്യമുള്ള നാഷണൽ ചർച്ചാണ് (ദേശീയസഭ) നമ്മുടേത്. ഇന്ന് പെയ്ത മഴയിൽ മുളച്ചു പൊങ്ങിയ ഒരു മലങ്കരസഭയല്ല നമ്മൾ എന്നത് ഓർക്കുക. നമുക്ക് ധാരാളം പ്രതിസന്ധികൾ ഉണ്ടായിട്ടുണ്ട്. പക്ഷേ ഈ പ്രതിസന്ധികൾ ഉണ്ടായിട്ടുള്ളത് നമ്മിൽ നിന്നല്ല; വിദേശ രാജ്യങ്ങളിൽ നിന്നാണ്. എല്ലാ കാലത്തും അത് ഉണ്ടായിട്ടുണ്ട്. പോർച്ചുഗീസ് ഭരണകാലത്തും പിന്നീട് ആംഗ്ലിക്കൻ ഭരണകാലത്തും തുടർന്ന് ബ്രിട്ടീഷ് ഭരണകാലത്തുമൊക്കെ ഉണ്ടായിട്ടുണ്ട്. വിദേശരാജ്യങ്ങൾ നമ്മെ തകർക്കുവാനുള്ള പ്രവണത, സാമൂഹിക-മത-രാഷ്ട്രീയമായി ഉണ്ടായിട്ടുണ്ട്. വ്യാപാരത്തിനുവേണ്ടി ഈ രാജ്യത്തിലേക്ക് വന്ന പോർച്ചുഗീസുകാരനായ വാസ്കോഡ ഗാമ വ്യാപാരം ചെയ്ത് പതിയെ പതിയെ രാജ്യത്തിന്റെ ഭരണവും കൈക്കലാക്കുകയാണ്. അത് എന്തുകൊണ്ടാണ് എന്ന് ചോദിച്ചാൽ, നമ്മുടെ പൂർവികർ നിഷ്കളങ്കരും ആത്മാർത്ഥയുള്ളവരും, ഏത് കാര്യവും പറഞ്ഞാലും വിശ്വസിക്കത്തക്കവിധമുള്ള വിശാലഹൃദയരുമായ തലമുറയായിരുന്നു. എപ്പോഴും നമ്മെ സഹായിച്ചു വന്നത് ഹൈന്ദവ രാജാക്കന്മാരാണ്. വിദേശ രാജ്യങ്ങൾ അല്ല.

കുന്നംകുളത്ത് അമ്പലപള്ളി എന്നൊരു ദേവാലയമുണ്ട്. അന്നത്തെ കൊച്ചി മഹാരാജാവ് കുന്നംകുളത്തേക്ക് എഴുന്നള്ളിയപ്പോൾ അദ്ദേഹ

ത്തിന്റെ വാത്സല്യ പ്രജകൾ പറഞ്ഞു, ആരാധിക്കാൻ ഒരിടം ലഭിച്ചിരുന്നുവെങ്കിൽ നന്നായിരുന്നു എന്ന്. അവിടെ പൂജയില്ലാത്ത ഒരു ക്ഷേത്രം ഉണ്ടായിരുന്നു. അത് ആരാധന നടത്തുവാൻ കൊടുക്കുകയാണ് ചെയ്തത്. ആ ഹൈന്ദവ രാജാക്കന്മാർ വിശാല ഹൃദയം ഉള്ളവരായിരുന്നു. ആരാണ് നമുക്ക് ചെപ്പേട് തന്നത്? ക്രിസ്ത്യാനികൾക്ക് പ്രത്യേക പദവികൾ തന്നത്? വിദേശത്തെ ആരും നമുക്ക് ചെപ്പേട് തന്നിട്ടില്ല. ഇവയൊക്കെ സത്യത്തിന്റെ മുദ്രകളാണ്. ഈ മുദ്രകൾ തച്ചുടയ്ക്കാൻ ആർക്കും സാധ്യമല്ല. ഇവിടെ യഹൂദ പാരമ്പര്യവും ഉണ്ടായിരുന്നു എന്നത് ആരും നുണ പറഞ്ഞ് സൃഷ്ടിക്കേണ്ടതല്ല. അതിന്റെ അടയാളങ്ങളും മുദ്രകളും ഇന്നും ഉണ്ട്. നമുക്ക് പദവികൾ തന്നത് ഹൈന്ദവ രാജാക്കന്മാരാണ്. അവർ പറയുന്നത്, ക്രൈസ്തവരെ നമുക്ക് വിശ്വസിക്കാം. അവർ ഒരിക്കലും ചതി ചെയ്കില്ല എന്നുള്ള സർട്ടിഫിക്കറ്റ് ചരിത്രം വായിക്കുമ്പോൾ മനസിലാക്കാവുന്നതാണ്. പുത്തേഴത്ത് രാമമേനോൻ കൊച്ചി രാജ്യത്തിന്റെ ചരിത്രമെഴുതിയപ്പോൾ, പല പരാമർശങ്ങളും നൽകിയിട്ടുണ്ട്.

വെറുതെ ഓലപ്പാമ്പ് കാണിച്ച് നമ്മെ കുറ്റവാളികളാക്കി ആരെങ്കിലും ചിത്രീകരിക്കുന്നുവെങ്കിൽ, സ്വയം കുറ്റവാളികളായതുകൊണ്ട് അവർ അത് മറ്റ് ഒരാളിൽ ചാർത്തി രക്ഷപ്പെടാൻ ശ്രമിക്കുന്നു എന്നേ ഉള്ളു. നമ്മുടെ ആളുകൾ സത്യസന്ധരാണ്. ഈ സത്യസന്ധത അൽപം കൂടി പോയത് കൊണ്ട് മാത്രമാണ് കുതന്ത്രങ്ങളും കൗശലങ്ങളും മനസിലാക്കാനുള്ള തീക്ഷ്ണത നമ്മുടെ പിതാക്കന്മാർക്കില്ലായിരുന്നു. ആ തീക്ഷ്ണത എടുത്തത് വട്ടശ്ശേരിൽ തിരുമേനിയുടെയും പുലിക്കോട്ടിൽ തിരുമേനിയുടെയുമൊക്കെ കാലത്താണ്. പക്ഷേ അതിന്റെ വാലായ്മ ഇപ്പോഴും കിടക്കുകയാണ്. അത് അവിടെ കിടക്കട്ടെ. എന്നാലും നമ്മൾ പതറേണ്ടതില്ല. കാരണം നീതിന്യായ കോടതികളാണ് ഒരു ജനാധിപത്യ രാജ്യത്തിന്റെ അവസാനത്തെ വാക്ക്. നീതിന്യായ കോടതികളെ വെല്ലുവിളിക്കുന്നത് രാജ്യദ്രോഹമാണ്. അതാരായിരുന്നാലും കൊള്ളാം. അത് ഏതെങ്കിലും സ്വാധീനം ഉപയോഗിച്ച് നീതി ന്യായ കോടതികളെ വെല്ലുവിളിക്കുന്നത് നാശത്തിനാണ്. അത് ഒരാളുടെ നാശത്തിനല്ല സർവ്വരുടേയും നാശത്തിന് ആയിരിക്കും. അതുകൊണ്ട് അങ്ങനെയുള്ള തിരിച്ചറിവുകൾ ഉണ്ടാവണം. അല്ലാതെ വേറൊരു രാജ്യത്ത് ചെന്ന് അവരുടെ ഭരണത്തേയോ നിയമസംഹിതകളേയോ വിമർശിക്കുന്നവർ ആരെങ്കിലുമുണ്ടോ? ഏതെങ്കിലും രാജ്യത്ത് നടക്കുമോ അത്? ഇത് ജനാധിപത്യ രാജ്യമായതുകൊണ്ടാണ് ഇവിടുത്തെ സംവിധാനത്തെ, നിയമസംഹിതയെ വിമർശിച്ച് പ്രസംഗിപ്പാൻ തക്കവണ്ണം ധൈര്യപ്പെടുന്നത്. ഇത് ഗൾഫിലോ മറ്റ് ഏതെങ്കിലും രാജ്യത്തോ ആണെന്നുണ്ടെങ്കിൽ ആ പ്രസംഗിച്ച ആൾ പിന്നെ വെളിച്ചം കാണുകയില്ല. എവിടെപ്പോയെന്നോ മറ്റോ അന്വേഷിച്ച് കണ്ടെത്താൻപോലും കഴിയുക

യില്ല. അതുകൊണ്ട് എനിക്ക് പറയാനുള്ളത്, ധൈര്യമായി ദൈവത്തിൽ ആശ്രയിച്ചു മുൻപോട്ടു പോകാം.

ഈ സഭയെ തകർത്ത് തരിപ്പണമാക്കുവാൻ ആർക്കും സാധ്യമല്ല. കാരണം ഈ സഭ, ദൈവത്തിന്റെ സ്ഥാപനമാണ്. ഇത് സ്ഥാപിച്ചത് ഒരു അപ്പോസ്തോലനാണ്. അല്ലാതെ വേറെ ആരെങ്കിലും വന്ന് ഒരു വിത്ത് കുഴിച്ചിട്ട് ഉണ്ടായതല്ല ഈ മലങ്കരസഭ. ആ പ്രൗഢിയും ആഭിജാത്യവും നമുക്ക് ഉണ്ടാകണം. ഒരു ക്രൈസ്തവ സാക്ഷ്യം നമുക്കുണ്ടാവണം. നാം ഒന്നിലും പതറേണ്ടതില്ല. പക്ഷേ 430 വർഷക്കാലം അടിമകളായി ജീവിച്ചിരുന്ന, യിസ്രായേല്യരെ യഹോവ നേരിട്ട് ഇടപെട്ട് അവിടെ നിന്ന് അവരെ സ്വാതന്ത്ര്യത്തിലേക്ക് നയിച്ചപ്പോൾ ആദ്യം മോശയെ എതിർക്കുന്നത് യിസ്രായേല്യർ തന്നെയാണ്. ചെങ്കടലിന്റെ മുൻപിൽ വന്നപ്പോൾ മോശയോട് വളരെ രോഷാകുലരായിട്ടാണ് ആ ആളുകൾ പ്രതികരിച്ചത്. അതുകൊണ്ട് ഇതൊക്കെ താൽക്കാലികമാണ്. സ്ഥായിയായി ഈ സഭ നിലനിൽക്കും. ലോകാന്ത്യത്തോളം നിലനിൽക്കും. ഈ സഭയെ ഏതെങ്കിലും വ്യക്തിയോ, ഏതെങ്കിലും സംഘടനയോ, ഏതെങ്കിലും ഗവൺമെന്റോ ആക്രമിക്കുന്നുണ്ടെങ്കിൽ അത് അവരുടെ നാശത്തിനാണ്. അല്ലാതെ വേറെ ഒന്നിനും ആയിരിക്കുകയില്ല. ഇത് നാം കണ്ടുകൊണ്ടിരിക്കുന്ന സത്യമാണ്. മലങ്കരസഭയെ ആരെങ്കിലും ബോധപൂർവ്വം തകർക്കാനോ ആക്രമിക്കാനോ ഏതെങ്കിലും വഴിയിൽ ശ്രമിച്ചിട്ടുണ്ടെങ്കിൽ അത് അവരുടെ തന്നെ നാശത്തിനാണ്. അതുകൊണ്ട് എനിക്ക് പറയാനുള്ളത്, ഒരു നീതിപീഠത്തിന്റെ ന്യായം, ഈ നീതിപീഠത്തെ സമീപിക്കുന്നവർ ഇതിൽ വിശ്വസിക്കില്ല എന്നു പറയുന്നവരാണ്. അവർ സത്യസന്ധരായി വെറുതെ ഇരിക്കുകയുമല്ല. ഇതെല്ലാം നമ്മുടെ സാധാരണക്കാരെ തെറ്റിദ്ധരിപ്പിച്ച് ധനം ആർജ്ജിച്ച്, നമ്മുടെ ധനം ദുർവിനിയോഗം ചെയ്യുവാൻ ഉള്ള ചില വ്യക്തികളുടെ സ്വാധീനമാണെന്നത് പറയാതിരിക്കാൻ സാധ്യമല്ല. ഞാൻ വാക്കുകൾ ദീർഘിപ്പിക്കുന്നില്ല. നിങ്ങളെ ഏവരേയും കണ്ടതിലുള്ള സന്തോഷം നിസ്സീമമാണ്.

അഭിവന്ദ്യ ക്രിസോസ്റ്റമോസ് തിരുമേനി ഇതിന്റെ ചുക്കാൻ പിടിക്കാൻ തുടങ്ങിയപ്പോൾ ഇതൊരു ചൈതന്യമുള്ള പ്രസ്ഥാനമായിട്ട് ഞാൻ കാണുന്നു. യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡന്റായി ഞാനും നാല് കൊല്ലം ഇരുന്നിട്ടുണ്ട്. പക്ഷേ അന്നൊന്നും സാധിക്കാത്തതാണ് ഇപ്പോളത്തെ യുവതലമുറ ചെയ്യുന്നത്. തീർച്ചയായും ആ കാര്യത്തിൽ ഞാൻ യുവജനപ്രസ്ഥാനത്തിന്റെ പ്രധാന അമരക്കാരനായിരിക്കുന്ന ക്രിസോസ്റ്റമോസ് തിരുമേനിയേയും അതുപോലെ തന്നെ ജനറൽ സെക്രട്ടറി വർഗീസ് വർഗീസ് അച്ചനേയും വൈസ് പ്രസിഡന്റിനെയും അനുമോദിക്കുന്നു. വിളക്കുമരം പോലെ ശോഭിക്കുന്ന കഷ്ടപ്പാടുകളിലൂടെ പോകുന്ന വൈദികരുണ്ട്. അതിലൊരാളായ തോമസ് പോൾ റമ്പാച്ചൻ, എന്തു മാത്രം പീഡനങ്ങളും പരി

ഹാസങ്ങളുമാണ് അനുഭവിക്കുന്നത്. എന്ത് തെറ്റാണ് അദ്ദേഹം ചെയ്ത തെന്ന് ആർക്കും പറയാനില്ല. ചേലക്കര പള്ളി വികാരിയായ കെ. പി. ഐസക്ക് അച്ചൻ, ഒരു കാരണവും ഇല്ലാതെ വിയ്യൂർ സെൻട്രൽ ജയിലിൽ അടയ്ക്കപ്പെട്ടു. അദ്ദേഹം ചെയ്തതോ, നമുക്ക് അവകാശമുള്ള പള്ളി യ്ക്കകത്ത് പ്രവേശിച്ച് നമസ്കരിച്ചു. 42 പേരെയാണ് അന്ന് ജയിലിൽ അട യ്ക്കുവാൻ പോലീസ് സ്റ്റേഷനിൽ കൊണ്ടുപോയത്. 11 സ്ത്രീകൾ ഉണ്ടാ യിരുന്നു. ബാക്കി 31 പേരും ജയിലിൽ അടയ്ക്കപ്പെട്ടു. ഇങ്ങനെയുള്ള ശാപ ങ്ങൾ, ദൈവകോപങ്ങൾ ഇതൊക്കെ പ്രവർത്തിച്ചവർക്ക് മായിച്ച് കളയുവാൻ ഒക്കും എന്ന് എനിക്ക് തോന്നുന്നില്ല. അല്ലെങ്കിൽ ദൈവം മരിച്ചവനായിരി ക്കണം. ദൈവമില്ലാത്തിടത്ത് ഇത് ചേരും. അന്നത്തെ മുഖ്യമന്ത്രിയോട് ഞാൻ ചോദിച്ചു. എന്താണ് ഇങ്ങനെ ചെയ്തത്? നിയമം ലംഘിച്ചു എന്ന് മറുപടി. ഞാൻ വീണ്ടും ചോദിച്ചു, നിയമം ലംഘിക്കുന്നവരോട് എല്ലാം ഇങ്ങ നെയാണോ ചെയ്യുന്നത് എന്ന്. മൗനം ആയിരുന്നു ഉത്തരം. പ്രിയമുള്ളവ രേ, അങ്ങനെ തകർക്കാൻ ആർക്കും സാധിക്കില്ല.

ദൈവത്തിൽ ആശ്രയിക്കുക. ക്രിസ്തുവിന്റെ സാക്ഷ്യം ഉണ്ടാകട്ടെ. അടി പതറേണ്ട ആവശ്യമില്ല. ആരെങ്കിലും പരിഹസിക്കട്ടെ. ആരെങ്കിലും ഉപദ്ര വിക്കട്ടെ. ആരെങ്കിലും വഞ്ചിക്കട്ടെ. എന്തെങ്കിലും ആയിക്കൊള്ളട്ടെ. നമ്മൾ എടുക്കുന്ന നീതിയുടെ നിലപാടുകൾക്കും ശരിയുടെ നിലപാടുകൾക്കുമായി നമുക്ക് ജീവിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.

*(2019 മെയിൽ തൃശ്ശൂർ പടിഞ്ഞാറേകോട്ട സെന്റ് ഇഗ്നേഷ്യസ് പള്ളി യിൽ ചേർന്ന യുവജനപ്രസ്ഥാനം വടക്കൻ മേഖല സമ്മേളനം ഉദ്ഘാടനം ചെയ്തു നടത്തിയ പ്രസംഗം. സമ്പാദകൻ: ഏബ്രഹാം വറുഗീസ്, വെന്നല മുട്ടത്തുതറ, ഡൽഹി)*



# നീതി നടപ്പാക്കി ഇടതു സർക്കാർ

## പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ

ഒരു നൂറ് വർഷത്തോളമായി വിദേശബന്ധത്തിന്റെ അടിമത്തമാണ് സഭയിൽ ഉണ്ടായിരുന്നത്. നമുക്ക് യാതൊരു സ്വാതന്ത്ര്യവുമില്ല. ഇവിടെ മൂറോൻ കൂദാശ ചെയ്യാൻ സാധ്യമല്ല. ഇവിടെ മേൽപട്ടക്കാരെ വാഴിക്കാൻ പാടില്ല. ഇതിനെല്ലാം വിദേശരാജ്യത്തുനിന്നുമുള്ള അനുവാദങ്ങൾ കിട്ടിയെങ്കിൽ മാത്രമേ നമുക്ക് സാധിക്കുകയുള്ളു എന്നൊരു കാലം ഉണ്ടായിരുന്നു. 1912-ൽ ആ കാലത്തിന് ഒരു അറുതി വന്നു. പക്ഷേ ഇപ്പോഴും അതിന്റെ ദോഷഫലങ്ങൾ നാം അനുഭവിക്കുന്നു എന്നുള്ളത് ഒരു പക്ഷേ നിങ്ങളിൽ ചിലർക്കറിയാം. എനിക്ക് കുറച്ച് കൂടുതലായിട്ടും അറിയാം. ഗോൾഡൻ ജൂബിലി ഈ പള്ളിയിൽ ആഘോഷിക്കുമ്പോൾ നിങ്ങൾക്ക് പ്രശ്നം ഒന്നുമില്ല. കാതോലിക്കായെ കാണുമ്പോൾ ജയ് വിളിക്കാനും മാലയിടാനുമൊക്കെ എല്ലാവർക്കും സന്തോഷമാണ്. പക്ഷേ സഭയെ മൊത്തം കാണുമ്പോൾ പല പ്രതിസന്ധികളും സഭയ്ക്കകത്തുണ്ട്. ആ പ്രതിസന്ധികൾ പരിഹരിക്കുവാൻ തക്കവണ്ണം സഹായകരമായിക്കൊണ്ടിരിക്കുന്നത് ഇന്നത്തെ ഇടതുപക്ഷ ഗവണ്മെന്റാണ്. അത് നമ്മൾ മറച്ചുവെച്ചിട്ട് കാര്യമൊന്നുമില്ല. ഇടതുപക്ഷ ഗവണ്മെന്റ് അല്ലായിരുന്നുവെങ്കിൽ ഒരുപാട് തടസ്സങ്ങൾ ഉണ്ടാകുമായിരുന്നു. നമ്മുടെ സ്വന്തപ്പെട്ടവരും സ്വന്തക്കാരും സംസ്ഥാനത്തിന്റെ ഉന്നതസ്ഥാനത്തിരുന്നപ്പോൾ നമുക്ക് ലഭിച്ചത് വട്ടപൂജ്യമാണ്. എന്നാൽ ഇപ്പോൾ 14 പള്ളികളിൽ നിയമം നടപ്പാക്കിക്കൊണ്ട് ഇടതുപക്ഷ ഗവണ്മെന്റ് നമ്മെ സഹായിച്ചുവെന്ന് പറയാതിരിക്കുന്നത് നന്ദികേടാണ്. ...

അതുകൊണ്ട് എനിക്ക് പറയാനുള്ളത് (ഞാൻ രാഷ്ട്രീയം പറയുകയല്ല) ഇടതുപക്ഷ ഗവണ്മെന്റ് അല്ലായിരുന്നുവെങ്കിൽ ഒരു ദേവാലയത്തിലേക്കും നമുക്ക് അടിപിടി കൂടാതെ കടക്കാൻ ഒക്കുകയില്ല. ഏകദേശം പതിനഞ്ചോളം ദേവാലയങ്ങൾ ഇപ്പോൾ പുതുതായി നമ്മുടെ സ്വന്തത്തിലാണ്. തൃക്കുന്നത്ത് സെമിനാരിയിൽ സ്വതന്ത്രമായി നമ്മുടെ കാര്യങ്ങൾ നടത്താനുള്ള സൗകര്യം വന്നുചേർന്നത് ഗവണ്മെന്റ് മൂലമാണ്. കോടതിവിധി ഉണ്ട്. പക്ഷേ ഗവണ്മെന്റിന്റെ ഒരു പിൻബലം ഉണ്ടെങ്കിൽ മാത്രമേ നടക്കുകയുള്ളു. ചേലക്കര പള്ളിയെക്കുറിച്ച് നിങ്ങൾക്ക് അറിയാം. ചേലക്കര പള്ളിയിൽ സന്ധ്യാസമയത്ത് വൈദികരടക്കം 32 പേരെ അറസ്റ്റ് ചെയ്ത് വിയ്യൂർ സെൻട്രൽ ജയിലിൽ അടച്ച ഒരു ഗവണ്മെന്റാണ് ഇതിന് മുമ്പുണ്ടായിരുന്നത്. അന്നത്തെ മുഖ്യമന്ത്രിയോട് ഞാൻ ചോദിക്കുകയുണ്ടായി, എന്താണ്

അങ്ങ് ഇത്രയും കർക്കശമായ ഒരു നിലപാട് എടുത്തതെന്ന്. ഉടനെ എന്നോടു പറഞ്ഞത്, 'അവർ നിയമം ലംഘിച്ചു' എന്നാണ്. ഞാൻ പറഞ്ഞു, "ശരി അവർ ശിക്ഷിക്കപ്പെടട്ടെ." 'നിയമം ലംഘിച്ച എല്ലാവരോടും ഇങ്ങനെയാണോ ചെയ്യുന്നത്' എന്നൊരു മറുചോദ്യം ചോദിച്ചു. പക്ഷേ അതിനു ഉത്തരം ഇല്ല.

കർത്താവായ യേശുവിന്, ഉണ്ണിയേശുവിന് പോലും സംരക്ഷണം കൊടുത്തത് യിസ്രായേൽ ജാതിയല്ല, മിസ്രയീമ്യരാണ്. സഹായിക്കേണ്ടവർ സഹായിക്കാതിരിക്കുകയും, സഹായിക്കാതെ നമ്മെ ചവിട്ടിമെതിക്കുകയും ചെയ്യുന്നത് അനുഭവിച്ചുകൊണ്ടാണ് കഴിഞ്ഞ എട്ടു വർഷം കാതോലിക്കാസ്ഥാനത്ത് ഞാൻ തുടർന്നത്. ഇപ്പോഴും മുമ്പോട്ടു പോകുന്നത്. ഇപ്പോൾ പത്തുപതിനാല് ദേവാലയങ്ങൾ നമ്മുടെ സ്വന്തമായി. ചാലിശേരിയും നമ്മുടെ സ്വന്തമാകും; കോതമംഗലവും സ്വന്തമാകും; പിറവവും സ്വന്തമാകും. അതിൽ സംശയിക്കേണ്ട. പക്ഷേ സാവകാശം വേണം. അത് മാത്രമേ ഗവണ്മെന്റ് നമ്മോട് ആവശ്യപ്പെട്ടിട്ടുള്ളു. അല്ലാതെ അത് ചെയ്യാതിരിക്കുകയല്ല. കോലഞ്ചേരി ദേവാലയത്തിൽ പത്തുദിവസം ഞാൻ പട്ടിണി കിടന്നപ്പോൾ അന്നത്തെ മുഖ്യമന്ത്രി വന്ന് സ്വന്തം കൈപ്പടയിൽ എഴുതി തന്നു, 15 ദിവസത്തിനകം പ്രശ്നം പരിഹരിക്കാമെന്ന്; സമവായം ഉണ്ടാക്കിത്തരാമെന്ന്. അല്ലെങ്കിൽ കോടതിവിധി നടപ്പിലാക്കി തരാമെന്ന്. ഏഴ് വർഷം കഴിഞ്ഞിട്ടും സ്വന്തം കൈപ്പടയിൽ എഴുതിയതിന് കടലാസിന്റെ വില പോലുമില്ല. കോടതിവിധി നമ്മൾ കൊടുക്കുമ്പോൾ കോടതിവിധിക്ക് കടലാസിന്റെ വിലയില്ല. അതുകൊണ്ട് ആ അർത്ഥത്തിൽ ചിന്തിക്കണം. നിങ്ങൾ മറ്റൊരർത്ഥത്തിൽ ചിന്തിക്കരുത്. അങ്ങനെ ചിന്തിക്കുന്നത് വലിയ നന്ദികേടാണ്. ഒരു സംശയവുമില്ല. ഇത്തരുണത്തിൽ ഇക്കാര്യം പറയാതിരുന്നു കൂടാ. കാരണം പ്രിയപ്പെട്ട മന്ത്രി നമ്മോടൊപ്പമുണ്ട്. അദ്ദേഹവും നമ്മെ കരുതും, സഹായിക്കും എന്നുള്ളത് വസ്തുതയാണ്. നമ്മോടൊപ്പമുള്ളവർ ഒരുപക്ഷേ നമ്മെ അടിച്ചുതാഴ്ത്തി എല്ലാവിധമായ ആപത്തുകളും വരുത്തിക്കൊണ്ടേയിരിക്കുന്നു.

ഒരു മുസ്ലീം സഹോദരനായിരിക്കുന്ന എം. എ. യൂസഫലിയെ പരുമല കാൻസർ സെന്ററിലേക്ക് ക്ഷണിച്ചു. അദ്ദേഹം വരാമെന്നു പറഞ്ഞു. പ്രോഗ്രാം തന്നു. പക്ഷേ അദ്ദേഹത്തിന്റെ ഹെലികോപ്റ്റർ ഇറങ്ങുന്നതിന് തടസ്സം വരുന്നു. ആരാണ് തടസ്സം നിന്നതെന്ന് എനിക്കറിയാം. എന്താണ് തടസ്സമെന്നു ചോദിച്ചപ്പോൾ പറയുന്നത് പരുമല ഹെലികോപ്റ്റർ ഇറങ്ങാൻ സേഫല്ല എന്നാണ്. പ്രളയം ഉണ്ടായപ്പോൾ ഹെലികോപ്റ്റർ അവിടെ ഇറങ്ങിയതാണ്. അന്ന് പല സ്ഥലത്തു നിന്നായി ഭക്ഷണസാധനങ്ങളും മരുന്നുകളുമൊക്കെയായി അവിടെ ഹെലികോപ്റ്റർ ഇറങ്ങി. അപ്പോഴൊന്നും അവിടെ സേഫ്റ്റിക്ക് ഒരു പ്രശ്നം ഉണ്ടായില്ല. യൂസഫലി അവിടെ വരുന്ന

തിന് 24 മണിക്കൂർ മുമ്പ്വരെയും പരുമല ഹെലികോപ്റ്റർ ഇറങ്ങാൻ സേഫല്ല. ഹെലികോപ്റ്റർ അവിടെ ഇറങ്ങാതിരിക്കാൻ ശ്രമിച്ചത് നമ്മുടെ സ്വന്തത്തിൽപ്പെട്ടവരാണെന്ന് മനസ്സിലാകുമ്പോൾ നിങ്ങൾക്ക് വേദനയില്ല, എനിക്ക് വേദനയുണ്ട്. ഗവണ്മെന്റിൽ പറഞ്ഞ് ഒടുവിൽ തടസ്സം നീക്കി. അദ്ദേഹം വെറുതെ കൈയും വീശി വന്നതല്ല. രണ്ട് വാർഡ് അദ്ദേഹം അവിടെ തന്റെ ചിലവിൽ പണിയാമെന്ന് പറഞ്ഞു. ഇന്ന് രണ്ടു കോടി രൂപായുടെ ചെക്ക് ലഭിക്കുകയും ചെയ്തു.

നമ്മുടെ സഭയെ സ്നേഹിക്കുന്ന അനേകം ആളുകളുണ്ട്. അത് നമ്മുടെ സ്വന്തക്കാരേക്കാൾ കൂടുതൽ മറ്റ് മതങ്ങളിൽപെട്ടവരും, മറ്റ് രാഷ്ട്രീയത്തിലുള്ളവരുമാണ് അങ്ങനെ ചെയ്യുന്നത്. എന്റെ സ്വന്തം നാട്ടിൽ നിങ്ങളോടത് പറയുന്നതിൽ എനിക്ക് ചാരിതാർത്ഥ്യമുണ്ട്. അതുകൊണ്ടാണ് ഞാനിത് പറയുന്നത്. ഇതെന്റെ വ്യക്തിപരമായ നന്ദിപ്രകാശനം കൂടിയാണ്. ഗവണ്മെന്റ് എപ്പോഴും നീതിയുടെ ഭാഗത്ത് നിൽക്കുന്നു, എല്ലാ കാര്യങ്ങളിലും അത് ചെയ്തുതരാമെന്ന് പറയുന്നു, ചെയ്തു തരുന്നു, ചിലത് അൽപം സാവകാശം ചോദിക്കുന്നു. അങ്ങനെ ഒരു ബന്ധത്തിലാണ് പൊയ്ക്കൊണ്ടിരിക്കുന്നത്. അങ്ങനെയുണ്ടെങ്കിൽ മാത്രമേ നമുക്ക് ഒരു ശാശ്വതമായ സമാധാനം ഉണ്ടാക്കാൻ സാധിക്കൂ. അതിനിടയ്ക്ക് എന്റെ അറിവോ സമ്മതമോ കൂടാതെ ഓരോരുത്തർ സമാധാന ചർച്ചകൾക്ക് പോകുകയാണ്. എന്തോന്നു സമാധാനമാണ് എന്ന് ചോദിക്കുമ്പോൾ പറയുന്നത്, ഞാൻ പുസ്തക പ്രകാശനത്തിന് പോയതാണ്, എന്നെ ഒരു പേഴ്സണൽ കാര്യത്തിന് വിളിച്ചതാണ് എന്നാണ്.

വ്യക്തിതാൽപര്യങ്ങൾ നഷ്ടപ്പെടുന്ന ഏതാനുംപേരും നമ്മുടെ കൂടെയുണ്ട്. നിങ്ങൾ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കണം. ശാശ്വതമായ ഒരു സമാധാനം ഇവിടെ നിലനിൽക്കണം. ഇവിടെ ഇനിയും ഒരു വിദേശബന്ധത്തിന്റെ അടിമത്തത്തിൽ കഴിയാൻ സാധ്യമല്ല. വന്നവഴി മറക്കാതിരിക്കുകയും നന്ദി കാണിക്കേണ്ടവരോട് നന്ദി കാണിക്കുകയും ചവിട്ടി താഴ്ത്തുന്നവൻ ആരാണെന്ന് കൃത്യമായി കണ്ടെത്തി നാം അതിനു വേണ്ട നടപടികൾ എടുക്കണമെന്നു മാത്രമാണ് ഇത്തരുണത്തിൽ എനിക്ക് ഓർമ്മിപ്പിക്കുവാനുള്ളത്.

കുറെ പ്രശ്നങ്ങൾ ഉണ്ട്. അതിൽ നാൽപത് ശതമാനം പ്രശ്നങ്ങൾ ഉണ്ടാക്കുന്നത് നമ്മുടെ ഉള്ളിൽപെട്ടവർ തന്നെയാണ്; ചില സ്വാർത്ഥ താൽപര്യങ്ങൾക്കു വേണ്ടി. എല്ലാം ദൈവം പരിഹരിക്കും. ദൈവം നമ്മെ വഴിനടത്തട്ടെ.

(കുന്നംകുളത്ത് മന്ത്രി എ. സി. മൊയ്തീന്റെ സാന്നിദ്ധ്യത്തിൽ 2018 ഡിസംബർ 30-ന് നടത്തിയ പ്രസംഗം)

# ദുരന്തങ്ങൾക്കു കാരണം ദൈവത്തെ മറന്നുള്ള ജീവിതശൈലി

## ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

അഭിവന്ദ്യരായ സഹോദര മെത്രാപ്പോലീത്തന്മാരെ, വൈദിക ട്രസ്റ്റി മഠത്തിൽ ഡോ. എം. ഒ. ജോൺ കത്തനാർ, അത്മായ ട്രസ്റ്റി എമ്പാശ്ശേരി ശ്രീ. ജോർജ്ജ് പോൾ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, വന്ദ്യരായ റമ്പാച്ചന്മാരെ, ബഹുമാന്യരായ കോർ എപ്പിസ്കോപ്പാമാരെ, സ്നേഹമുള്ള വൈദികരെ, നമ്മുടെ വാത്സല്യവാന്മാരായ അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ,

നമ്മുടെ കർത്താവും ദൈവവുമായ യേശുമശിഹായുടെ രക്ഷാകരമായ പീഡാനുഭവത്തിലേക്കും ഉയിർപ്പ് പെരുന്നാളിലേക്കും നമ്മെ നയിക്കുന്ന വലിയ നോമ്പിന്റെ ധന്യമായ വ്രതവഴികളിലൂടെ പരിശുദ്ധ സഭ പ്രയാണം ചെയ്യുന്ന നാളുകളിലാണ് നാമേവരും. ക്രിസ്തുവിന്റെ സഹനത്തിന് കൂട്ടാളികളായിരുന്നുകൊണ്ട് ക്രൂശിലെ തന്റെ തിരുരക്തത്താൽ നമ്മുടെ ആത്മശരീരമനസ്സുകളുടെ പാപമാലിന്യങ്ങളെ കഴുകി കളയുവാനും, വിശുദ്ധമായ രക്ഷിത സമൂഹമായി ലോകത്തിൽ ഉത്തമ സാക്ഷ്യം നിർവ്വഹിക്കുവാനും നമുക്ക് നമ്മെത്തന്നെ ദൈവസന്നിധിയിൽ സമ്പൂർണ്ണമായി സമർപ്പിക്കാം. മാനസാന്തരത്തിന്റെയും, ആത്മതപനത്തിന്റെയും, നോമ്പുപവാസങ്ങളുടെയും, ദാനധർമ്മത്തിന്റെയും ആത്മീയ പാഠങ്ങളെ സ്വജീവിതത്തിൽ സ്വാംശീകരിച്ചുകൊണ്ട് ഉയിർപ്പിന്റെ സന്തോഷവും സമാധാനവും സഭയിലും സമൂഹത്തിലും അനുഭവവേദ്യമാക്കുവാൻ ദൈവം തമ്പുരാൻ ഇടയാക്കട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു.

ദൈവത്തെ മറന്നുള്ള ആധുനിക തലമുറയുടെ ജീവിതശൈലി മൂലമുള്ള ദുരന്തങ്ങൾ നമ്മുടെ  സമൂഹത്തിൽ ഭീതി ജനിപ്പിക്കത്തവിധം വെളിപ്പെട്ടു വരികയാണ്. എനിക്ക് വിശന്നു, നിങ്ങൾ എനിക്ക് ഭക്ഷിക്കുവാൻ തന്നുവോ? എന്ന ചോദ്യം മനുഷ്യന്റെ ദൈവീക ന്യായവിധിയുടെ അളവുകോലാണെന്ന് വിശുദ്ധ വേദം അനുശാസിക്കുന്നുവല്ലോ. അങ്ങനെയിരിക്കെ പ്രബുദ്ധ കേരളത്തിൽ വിശപ്പിന്റെ വിളി സഹിക്കാനാവാതെ, ഭക്ഷണം മോഷ്ടിച്ചു എന്ന കുറ്റത്തിന് ഒരു ആദിവാസി യുവാവിനെ തല്ലിക്കൊന്നു എന്ന ഭീകര സത്യം നമ്മുടെ മത-ആത്മീയ-ധാർമ്മിക ബോധ്യങ്ങൾക്ക് സംഭവിച്ച കനത്ത ജീർണ്ണതയും അധ:പതനവുമാണ് വെളിവാക്കുന്നത്. പെറ്റമ്മ സ്വന്തം മകനെ കൊലപ്പെടുത്തുന്നതിനും, സ്വന്തം അമ്മയെ മകൻ കെട്ടിടത്തിന് മുകളിൽ നിന്ന് എറിഞ്ഞുകൊല്ലുന്നതിനും, നാം സാക്ഷ്യം വഹിക്കുമ്പോൾ എത്ര

മാത്രം ഭയാനകമായ നിലയിൽ നമ്മുടെ സാമൂഹിക കുടുംബ ബന്ധങ്ങളുടെ ശിഥിലീകരണം സംഭവിച്ചുകൊണ്ടിരിക്കുന്നു എന്നത് നമ്മെ അലോസരപ്പെടുത്തേണ്ട വസ്തുതയാണ്. മതത്തിന്റെയും ജാതിയുടെയും പേരിലുള്ള അരാജകത്വവും അക്രമവും യുദ്ധഭീഷണികളും പ്രകൃതി ദുരന്തങ്ങളും എല്ലാം മനുഷ്യൻ ദൈവത്തിങ്കലേക്കും മാനവീകതയിലും ദൈവസ്നേഹത്തിലും ഊന്നിയ ജീവിത ശൈലിയിലേക്കും മടങ്ങിവരേണ്ടതിന്റെ ആവശ്യകതയാണ് ഓർമ്മപ്പെടുത്തുന്നത് എന്ന സത്യം നാം തിരിച്ചറിയണം. ആട്ടിൻകൂട്ടിൽ അന്തിയുറങ്ങുവാൻ വിധിക്കപ്പെട്ട കുടുംബത്തിന്റെ വാർത്ത പത്രമാധ്യമങ്ങളിൽ നിങ്ങൾ വായിച്ചുകാണുമല്ലോ. മലങ്കര സഭ ആ കുടുംബത്തിന് സ്വന്തമായി ഒരു ഭവനം നിർമ്മിച്ചുനൽകുന്നതിനുള്ള ക്രമീകരണം ചെയ്യുന്നു എന്നത് നമ്മുടെ സഭയുടെ ജീവകാരുണ്യ ശുശ്രൂഷയുടെയും ക്രിസ്തീയ സാക്ഷ്യത്തിന്റെയും എളിയ പ്രതിഫലനമായി ഇത്തരുണത്തിൽ ഏവരും മനസ്സിലാക്കണമെന്ന് നാം ആഗ്രഹിക്കുന്നു.

വാത്സല്യമക്കളെ, 2018-ലെ കാതോലിക്കാദിനം മാർച്ച് മാസം 18-ാം തീയതി ഞായറാഴ്ച മലങ്കരയിലെങ്ങും മാതൃകാപരമായ പരിപാടികളിലൂടെ ആചരിക്കുവാൻ നാം ഒരുങ്ങുകയാണല്ലോ. മലങ്കര നസ്രാണികളുടെ സ്വാതന്ത്ര്യത്തിന്റെയും സ്വയം ശീർഷകത്വത്തിന്റെയും പ്രതീകമായ കാതോലിക്കേറ്റിന്റെ ഉത്തമ കാവൽ ഭടന്മാരായി ഭാരതത്തിന്റെ ദേശീയ സഭയെന്ന അവബോധത്തോടെ ഈ ദേശത്ത് അനുഗൃഹീതമായ സാക്ഷ്യം നിറവേറ്റുക എന്ന നിയോഗമാണ് ദൈവം നമ്മെ ഭരമേൽപിച്ചിരിക്കുന്നത് എന്ന് നാം ഓർക്കണം. ബഹു. സുപ്രീംകോടതിയുടെ ഇപ്പോഴുണ്ടായ വിധിയുടെ അടിസ്ഥാനത്തിൽ മലങ്കരസഭാംഗങ്ങൾ ഏവരും ഒന്നായിത്തീരേണ്ടത് അങ്ങേയറ്റം ആവശ്യമാണ്. പരിശുദ്ധ സഭയുടെ മക്കൾ മുഴുവനും ഒരേ വിശ്വാസത്തിന്റെ പൈതൃകം പേറുന്ന കുടുംബാംഗങ്ങൾ തന്നെയാണ്. സ്പർദ്ധയും വിദ്വേഷവും വെടിഞ്ഞ് ഏക ആരാധക സമൂഹമായി ദൈവസന്നിധിയിൽ ഏവരും കൂടിവരുന്ന അനുഗൃഹീത മുഹൂർത്തത്തിനുവേണ്ടി മലങ്കര സഭ പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുകയാണ്. ഈ ലക്ഷ്യത്തെ ദോഷമായി ബാധിക്കുന്ന യാതൊരു നടപടിയും മലങ്കരസഭാ വിശ്വാസികളുടെ ഭാഗത്തുനിന്നും ഉണ്ടാകുവാൻ പാടില്ല; അതേസമയം, നീതി നിർവ്വഹണം ഉണ്ടാകുന്നത് ഇനിയും വൈകിക്കൂടാ. പ. സഭയിലെ ഐക്യവും സമാധാനവും സമ്പൂർണ്ണമാകുന്നതുവരെ വിശ്രമരഹിതമായി പ്രവർത്തിക്കാൻ സഭ പ്രതിജ്ഞാബദ്ധമാണ്. ആയതിനായി ഏവരുടെയും പ്രാർത്ഥനയും സഹായവും പങ്കാളിത്തവും ദൈവനാമത്തിൽ ഉണ്ടാകണം എന്ന് നാം നിങ്ങളോട് ആവശ്യപ്പെടുന്നു.

പ്രിയരെ, പരിശുദ്ധ സഭയിലെ പരിശുദ്ധാത്മാഭിഷേകത്തിന്റെ ദൃശ്യ പ്രതീകമായ വിശുദ്ധ മൂറോൻ 2018 മാർച്ച് മാസം 23-ാം തീയതി നാൽപതാം

വെള്ളിയാഴ്ച കൂദാശ ചെയ്യുന്നതിനുള്ള ക്രമീകരണങ്ങൾ നിർവ്വഹിച്ചുവരികയാണ്. ഏറെ ഭക്തിയോടും വിശുദ്ധിയോടും ഒരുക്കത്തോടുംകൂടി സഭ മുഴുവൻ ഈ കൂദാശയുടെ അനുഗ്രഹകരമായ പൂർത്തീകരണത്തിനായി പ്രാർത്ഥിച്ച് തങ്ങളെത്തന്നെ വിശുദ്ധീകരിക്കേണ്ട കാലമാണിത്. മലങ്കരസഭയുടെ വളരെ പ്രധാനപ്പെട്ട ഈ സമിതിയുടെ അംഗങ്ങൾ എല്ലാവരും പ്രാർത്ഥനയോടും വിശുദ്ധിയോടുംകൂടി ഈ കൂദാശയിൽ വന്ന് സംബന്ധിക്കണം.

പ്രിയരെ, പ. സഭയുടെ 2018-2019 വർഷത്തെ ബജറ്റ് നമുക്ക് വേണ്ടി നമ്മുടെ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ഇവിടെ അവതരിപ്പിക്കുന്നതാണ്. കാതോലിക്കാദിന നിധിയിലൂടെ 2017-18 സാമ്പത്തിക വർഷത്തിൽ ഏഴു കോടിയിലധികം രൂപാ സമാഹരിക്കുവാൻ നമുക്ക് സാധിച്ചിട്ടുണ്ട്. പ. സഭയുടെ പുരോഗതിയിൽ സഭാമക്കൾക്കുള്ള പ്രത്യേകമായ ഉത്സാഹവും താത്പര്യവുമാണ് ഇതിലൂടെ വെളിവാകുന്നത്. സഭയിലെ വൈദികരുടെ കുടുംബങ്ങൾക്കുള്ള മെഡിക്കൽ ഇൻഷ്വറൻസിനോടൊപ്പം കാതോലിക്കേറ്റ് ഓഫീസ് ജീവനക്കാർക്കുള്ള മെഡിക്കൽ ഇൻഷ്വറൻസ്, സഭയിലെ അർഹരായ വിധവകൾക്ക് പ്രതിമാസ പെൻഷൻ, ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിന്റെ പുനരുദ്ധാരണം, മൺമറഞ്ഞ മലങ്കര സഭാ പിതാക്കന്മാരുടെ രചനകളുടെ പുന:പ്രസിദ്ധീകരണ പദ്ധതിയായ 'സഭാസാഹിതീ സരണി', പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ സ്മരണാർത്ഥം പരുമലയിൽ ഒരു ലോ-കോളേജ് സ്ഥാപിക്കുന്നതിന്റെ പ്രാരംഭ നടപടികൾ തുടങ്ങി മറ്റ് അനേക പദ്ധതികൾക്ക് ഈ വർഷത്തെ ബജറ്റിൽ തുക നീക്കിവച്ചിട്ടുണ്ട്. ഈ പ്രവർത്തനങ്ങൾ എല്ലാം യാഥാർത്ഥ്യമാക്കുവാൻ ഏവരുടെയും പ്രാർത്ഥനാപൂർവ്വമായ സഹകരണം ഉണ്ടാകണമെന്ന് നാം ഓർമ്മിപ്പിക്കുന്നു.

വാത്സല്യമക്കളെ, ഇന്നത്തെ യോഗനടപടികൾ ഭംഗിയായും ചിട്ടയായും സമയബന്ധിതമായിത്തന്നെ നടത്തുവാൻ നിങ്ങൾ ഏവരും സഹകരിക്കണം. ഇന്ന് ചർച്ചചെയ്യപ്പെടുന്ന മറ്റ് എല്ലാ വിഷയങ്ങളിലും ദൈവഹിതമനുസരിച്ചുള്ള ശ്രേഷ്ഠമായ തീരുമാനങ്ങൾ ഉണ്ടാകുവാൻ നാം പ്രാർത്ഥിക്കുന്നു. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളോടുകൂടെ സദാവർദ്ധിച്ചിരിക്കുമാറാകട്ടെ.

*(2018 മാർച്ച് മാസം 1 -ാം തീയതി വ്യാഴാഴ്ച കോട്ടയം പഴയ സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി യോഗത്തിൽ പരിശുദ്ധ ബാവാ തിരുമേനി നടത്തിയ പ്രസംഗം.)*

# പ. പൗലോസ് രണ്ടാമൻ ബാവാ: ഉറച്ച ഉദ്ബോധനങ്ങൾ

"പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട ഒരു സഭ അനേക ദുരിതങ്ങളിലൂടെ വർത്തമാനകാലത്തും മുന്നോട്ടു പോകുകയാണ്. നിലപാടുകൾ സ്വീകരിക്കുമ്പോൾ അത് നിയമത്തിന് വിധേയമായിരിക്കണം. നിയമത്തിന് വിധേയമായി നിലപാടുകൾ സ്വീകരിക്കുകയും, തുല്യമായ നീതി എല്ലാവർക്കും ലഭിക്കുകയും ചെയ്യണം. അപ്പോൾ മാത്രമാണ് ഒരു സമൂഹത്തിന് സമാധാനത്തോടു കൂടിയും, സന്തോഷത്തോടു കൂടിയും ജീവിക്കുവാനായിട്ട് സാധിക്കുകയുള്ളു എന്നുള്ള കാര്യം ഞാൻ ഈ സമയത്ത് പ്രത്യേകമായി ഓർക്കുകയാണ്. അവിടെ തുല്യനീതി എല്ലാവർക്കും ലഭിക്കാൻ തക്കവണ്ണമുള്ള നിലപാടുകളായിരിക്കണം എടുക്കേണ്ടത്. നിലപാടുകൾ നിയമത്തിനു വിരുദ്ധമായി എടുക്കുന്നത് ഒട്ടും ശരിയല്ല, അത് മനുഷ്യന് മുമ്പാകെയും ദൈവമുമ്പാകെയും ശരിയല്ല എന്നുള്ള ഒരു ബോധ്യവും നമുക്കുണ്ടാവണം എന്ന് മാത്രം ഓർമ്മിപ്പിക്കുകയാണ്. ഈ പ. സഭ ഇനിയും ഒരു സാക്ഷ്യമുള്ള സഭയായി തീരട്ടെ. ഒരു മെഴുകുതിരി കത്തിക്കുന്നതിൽ പോലും അന്യന്റെ അഥവാ സർക്കാരിന്റെ മുതൽ എനിക്ക് വേണ്ട എന്നു പറയുന്ന ഒരു സഭയായി തീരട്ടെ. ... മൂല്യങ്ങൾ ചോരുന്നു; മൂല്യങ്ങൾ ചോർത്തുന്നു. അതുകൊണ്ട് കഷ്ടങ്ങൾ ഉണ്ടാകുന്നു. മൂല്യങ്ങളിലൂടെ ജീവിക്കുമ്പോൾ നമുക്ക് ഒരുപക്ഷേ അപമാനമോ നഷ്ടമോ ഉണ്ടായേക്കാം. പക്ഷേ ഭയപ്പെടേണ്ടതില്ല. ദൈവം നമ്മോടൊപ്പം ഉണ്ടാകും."

**(നവംബർ 2, 2018, പരുമല പെരുന്നാൾ)**

"എല്ലാ കോടതിവിധികളും നടപ്പാക്കാനുള്ളതാണ്. ചിലത് നടപ്പാക്കുകയും മറ്റു ചിലത് നടപ്പാക്കാതിരിക്കുകയുമാണ്. അങ്ങനെ ചെയ്യുന്നത് ശരിയല്ല. ശബരിമലയുമായി ബന്ധപ്പെട്ട കോടതി വിധിപോലെ തന്നെ നടപ്പാക്കാനുള്ളതാണ് സഭാ തർക്കവുമായി ബന്ധപ്പെട്ട കോടതിവിധികളും. എന്നാൽ, അത് നടപ്പാക്കാനുള്ള ബുദ്ധിമുട്ട് എന്താണെന്ന് മനസ്സിലാകുന്നില്ല. ഒരു രാഷ്ട്രീയ പാർട്ടിയെയും അമിതമായി വിശ്വസിക്കരുത്. രാഷ്ട്രീയ പാർട്ടികൾ നിലനിൽപിനായി പലതും കാണിക്കുകയാണ്. കോടതി വിധിക്കെതിരെ ആചാരങ്ങളുടെ പേരിലുള്ള എതിർപ്പ് ഇന്ത്യ പോലുള്ള രാജ്യത്ത് ആപത്തുണ്ടാക്കും. അതേസമയം സാവകാശമെടുത്ത് വിധി നടപ്പാക്കാനുള്ള ശ്രമമാണ് വേണ്ടത്. ശബരിമല വിഷയവുമായി ബന്ധപ്പെട്ട് സമാധാന പ്രശ്നമുണ്ട്. സമാധാന ലംഘനം ഉണ്ടാക്കുന്നതിന് ചിലർക്ക് രാഷ്ട്രീയ ലക്ഷ്യവുമുണ്ട്. നിയമപരമായ വിഷയങ്ങൾ നിയമപരമായി തന്നെ കൈകാര്യം ചെയ്യണം.

ദേവാലയങ്ങളിലെത്തുന്ന വനിതകളുടെ പ്രായപരിധി സംബന്ധിച്ച് ഒരു കാലത്ത് സഭയിലും പ്രശ്നമുണ്ടായിരുന്നു. ദേവാലയങ്ങളിൽ പോകണോ പോകേണ്ടയോ എന്ന തീരുമാനം വിശ്വാസികൾക്ക് വിട്ടുകൊടുക്കുകയായിരുന്നു അന്ന് സഭ. നല്ല ആശയങ്ങൾ പ്രചരിപ്പിക്കാൻ ആളുകൾ ഇല്ലാതായിക്കൊണ്ടിരിക്കുന്നു. ശരിയും തെറ്റും തിരിച്ചറിയാൻ പറ്റാത്ത അവസ്ഥയിലാണിപ്പോൾ മനുഷ്യൻ. മൂല്യങ്ങൾ നഷ്ടമായിക്കൊണ്ടിരിക്കുന്നു."

**(നവംബർ 28, 2018, കുവൈത്ത്)**

"ക്ഷമ ബലഹീനതയായി കാണരുത്. നീതി നടപ്പാക്കാൻ സർക്കാരിന് ഉത്തരവാദിത്തമുണ്ട്. എന്നാൽ പറഞ്ഞ വാക്കുപോലും സർക്കാർ പാലിക്കുന്നില്ല. സർക്കാർ തിരിഞ്ഞുമറിഞ്ഞു കളിക്കുകയാണ്. ഉദ്യോഗസ്ഥർ ബലിയാടാവുന്നു. കോടതിയുടെ വാക്കിനുപോലും സർക്കാർ വില കൽപ്പിക്കുന്നില്ല. ഒരു സർക്കാരും കോടതിയേക്കാൾ വലുതല്ല. വിധി നടപ്പാക്കാത്തതിനു കാരണം മറ്റ് ഉദ്ദേശ്യങ്ങളാവാം. യേശുക്രിസ്തുവിന്റെ നയം ചർച്ചയല്ല."

**(ഡിസംബർ 21, 2018, നിരണം)**

"14 ദേവാലയങ്ങളിൽ ഇതിനോടകം കോടതിവിധികൾ നടപ്പായി കഴിഞ്ഞു. എങ്കിലും പിറവം, കോതമംഗലം, കട്ടച്ചിറ എന്നിവിടങ്ങളിൽ ഇതുവരെയും നടപ്പാക്കപ്പെട്ടിട്ടില്ല. സർക്കാർ ഈ വിഷയങ്ങളിൽ ആത്മാർത്ഥതയോടു കൂടിയ സമീപനം കൈക്കോള്ളേണ്ടത് ആവശ്യമാണ്. കോതമംഗലം പള്ളി സംബന്ധിച്ച് കോടതിയുടെ നിയമനടപടികൾക്ക് യാതൊരു വിലയും നൽകാത്ത സ്ഥിതിയിലേയ്ക്കു മാറിയിരിക്കുന്നു. ഈ പള്ളി വികാരിയായി ബഹു. കോടതി അംഗീകരിച്ച ബഹു. തോമസ് പോൾ റമ്പാച്ചനെ 'ആരോഗ്യനില വഷളായതിന്റെ പേരിൽ പോലീസ് സംരക്ഷണയിൽ നീക്കം ചെയ്യേണ്ടതാണ്' എന്ന് ഉത്തരവിറക്കി തന്ത്രപരമായി നീക്കം ചെയ്യുകയാണുണ്ടായത്. സർക്കാരിനെ ഞാൻ വിശ്വസിച്ചു; എനിക്ക് ചതിവ് പറ്റി. കഴിഞ്ഞ മന്ത്രിസഭയുടെ നിലപാടിൽ നിന്നു വ്യത്യസ്തമല്ലാതെ ഇന്നത്തെ സർക്കാരും നീങ്ങുന്നു. ഈ സമീപനത്തിനു പകരം സ്വതന്ത്രവും നീതിയുക്തവുമായി ക്രമസമാധാനപാലനവും നിയമവാഴ്ചയും ഉറപ്പാക്കിക്കൊണ്ട് കോടതിവിധികൾ പൂർണ്ണമായി നടപ്പാക്കുന്നതിനുള്ള ശ്രമമാണ് സംസ്ഥാന സർക്കാരിന്റെ ഭാഗത്തു നിന്നുണ്ടാവേണ്ടത്."

**(സഭാ മാനേജിംഗ് കമ്മിറ്റി അദ്ധ്യക്ഷ പ്രസംഗം, ഡിസം. 21, 2018)**

"ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ സുപ്രീംകോടതി വിധി നടപ്പാക്കുന്നതിൽ സർക്കാരിനു നിഷേധാത്മക നയവും യാക്കോബായ സഭയോടു മൃദു സമീപനവുമാണ്. ഭരണകൂടത്തിനു പല ലക്ഷ്യങ്ങളുമുണ്ടാകാം. നീതിനിർവഹണം മാത്രമാണു സർക്കാരിൽ നിന്ന് ആവശ്യപ്പെടുന്നത്.

വിശ്വാസികളെ ഭയപ്പെടുത്തി കോടതിവിധിയെ എതിർക്കുന്നതു കടുത്ത നീതി നിഷേധമാണ്. ഓർത്തഡോക്സ് സഭ ഇതുവരെ അക്രമത്തിനോ കൊലപാതകത്തിനോ പ്രേരിപ്പിച്ചിട്ടില്ല. കോടതി വിധികൾ സ്വീകാര്യമല്ലെന്നു പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർ അരാജകത്വത്തിനാണു ശ്രമിക്കുന്നത്. സമൂഹത്തിൽ ലഹളയോ കൊലപാതകമോ ഉണ്ടായാൽ നേരിടാൻ ജനാധിപത്യ സംവിധാനത്തിൽ മാർഗമുണ്ട്. ഞങ്ങൾ അതിൽ വിശ്വസിക്കുന്നു. സഭയിലെ രണ്ടുപേർക്കു ജീവൻ നഷ്ടപ്പെട്ടത് ഉൾപ്പെടെ ദുഃഖകരമായ പല സംഭവങ്ങളും ഉണ്ടായി.

പതിറ്റാണ്ടുകൾ നീണ്ട നിയമപോരാട്ടത്തിൽ മനംമാറ്റം വരാത്തവരുമായി കോടതിവിധി വന്നശേഷം ഐക്യചർച്ച നടത്തുന്നതിൽ അർഥമില്ല."

**(ഡിസംബർ 27, 2018, ദുബായ്)**

"സഭയെ മൊത്തം കാണുമ്പോൾ പല പ്രതിസന്ധികളും സഭയ്ക്കകത്തുണ്ട്. ആ പ്രതിസന്ധികൾ പരിഹരിക്കുവാൻ തക്കവണ്ണം സഹായകരമായിക്കൊണ്ടിരിക്കുന്നത് ഇന്നത്തെ ഇടതുപക്ഷ ഗവണ്മെന്റാണ്. അത് നമ്മൾ മറച്ചുവെച്ചിട്ട് കാര്യമൊന്നുമില്ല. ഇടതുപക്ഷ ഗവണ്മെന്റ് അല്ലായിരുന്നുവെങ്കിൽ ഒരുപാട് തടസ്സങ്ങൾ ഉണ്ടാകുമായിരുന്നു. നമ്മുടെ സ്വന്തപ്പെട്ടവരും സ്വന്തക്കാരും സംസ്ഥാനത്തിന്റെ ഉന്നതസ്ഥാനത്തിരുന്നപ്പോൾ നമുക്ക് ലഭിച്ചത് വട്ടപൂജ്യമാണ്. എന്നാൽ ഇപ്പോൾ 14 പള്ളികളിൽ നിയമം നടപ്പാക്കിക്കൊണ്ട് ഇടതുപക്ഷ ഗവണ്മെന്റ് നമ്മെ സഹായിച്ചുവെന്ന് പറയാതിരിക്കുന്നത് നന്ദികേടാണ്. ...

അതുകൊണ്ട് എനിക്ക് പറയാനുള്ളത് (ഞാൻ രാഷ്ട്രീയം പറയുകയല്ല) ഇടതുപക്ഷ ഗവണ്മെന്റ് അല്ലായിരുന്നുവെങ്കിൽ ഒരു ദേവാലയത്തിലേക്കും നമുക്ക് അടിപിടി കൂടാതെ കടക്കാൻ ഒക്കുകയില്ല. ഏകദേശം പതിനഞ്ചോളം ദേവാലയങ്ങൾ ഇപ്പോൾ പുതുതായി നമ്മുടെ സ്വന്തത്തിലാണ്. തൃക്കുന്നത്ത് സെമിനാരിയിൽ സ്വതന്ത്രമായി നമ്മുടെ കാര്യങ്ങൾ നടത്താനുള്ള സൗകര്യം വന്നുചേർന്നത് ഗവണ്മെന്റ് മൂലമാണ്. കോടതിവിധി ഉണ്ട്. പക്ഷേ ഗവണ്മെന്റിന്റെ ഒരു പിൻബലം ഉണ്ടെങ്കിൽ മാത്രമേ നടക്കുകയുള്ളു.

യൂസഫലി പരുമല വരുന്നതിന് 24 മണിക്കൂർ മുമ്പ്വരെയും പരുമല ഹെലികോപ്റ്റർ ഇറങ്ങാൻ സേഫല്ല. ഹെലികോപ്റ്റർ അവിടെ ഇറങ്ങാതിരിക്കാൻ ശ്രമിച്ചത് നമ്മുടെ സ്വന്തത്തിൽപ്പെട്ടവരാണെന്ന് മനസ്സിലാകുമ്പോൾ നിങ്ങൾക്ക് വേദനയില്ല, എനിക്ക് വേദനയുണ്ട്. ഗവണ്മെന്റിൽ പറഞ്ഞ് ഒടുവിൽ തടസ്സം നീക്കി.

... ഗവണ്മെന്റ് എപ്പോഴും നീതിയുടെ ഭാഗത്ത് നിൽക്കുന്നു, എല്ലാ കാര്യങ്ങളിലും അത് ചെയ്തുതരാമെന്ന് പറയുന്നു, ചെയ്തു തരുന്നു, ചിലത് അൽപം സാവകാശം ചോദിക്കുന്നു. അങ്ങനെ ഒരു ബന്ധത്തിലാണ് പൊയ്

ക്കൊണ്ടിരിക്കുന്നത്. അങ്ങനെയുണ്ടെങ്കിൽ മാത്രമേ നമുക്ക് ഒരു ശാശ്വത മായ സമാധാനം ഉണ്ടാക്കാൻ സാധിക്കൂ."

**(കുന്നംകുളത്ത് ഡിസം. 30-ന് നടത്തിയ പ്രസംഗം)**

"പള്ളി തർക്കത്തിൽ കോടതി വിധി തള്ളിക്കളഞ്ഞ് ഒന്നും ചെയ്യാനില്ല. വിശ്വാസികൾക്ക് വനിതാ മതിലിൽ പങ്കെടുക്കാം."

**(ജനുവരി 1, 2019. മാതൃഭൂമി ന്യൂസിനോട് പറഞ്ഞത്. തർക്കം പരിഹ രിക്കാൻ മന്ത്രിസഭാ ഉപസമിതി രൂപീകരിച്ച സർക്കാർ തീരുമാനത്തോടുള്ള പ്രതികരണം)**

"സഭയിൽ ശാശ്വത സമാധാനം പുന:സ്ഥാപിക്കുന്നതിന് സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ സഭ ഒന്നാകുകയല്ലാതെ മറ്റു മാർഗ ങ്ങളില്ല. യാക്കോബായ സഭ ഇതു തിരിച്ചറിഞ്ഞ് നടപടികൾ സ്വീകരിക്കണം. തൃശൂർ ചാലിശ്ശേരി പള്ളി സംബന്ധിച്ചുണ്ടായ സുപ്രീം കോടതി വിധി ഈ ലക്ഷ്യത്തിലേക്ക് സഭയെ നയിക്കണം. സമാന്തര ഭരണ സംവിധാനങ്ങൾ നിലനിർത്താനും നിയമനടപടികൾ ആവുന്നത്ര താമസിപ്പിക്കാനുമായി ഏതു തന്ത്രവും സ്വീകരിക്കുന്ന സമീപനം ജനാധിപത്യത്തിന്റെ അന്തഃസത്തയെ ത്തന്നെ ചോദ്യം ചെയ്യുന്നതാണ്. തീർപ്പാക്കപ്പെട്ട വാദമുഖങ്ങൾ വീണ്ടും ഉന്നയിച്ച് പുകമറ സൃഷ്ടിക്കുകയല്ല, കോടതിവിധി പൂർണമായി പാലിക്കുക യാണ് ആവശ്യം. കോതമംഗലം പള്ളിക്കേസിൽ യാക്കോബായ സഭ സ്വീക രിച്ച നിലപാടുകൾ പിഴ ശിക്ഷ വിളിച്ചു വരുത്താനിടയാക്കി. തൃശൂർ ഭദ്രാസ നത്തിലെ മാന്ദാമംഗലം പള്ളിയിലുണ്ടായ സംഭവങ്ങൾ ദൗർഭാഗ്യകരമാണ്. കോടതിവിധിയുടെ പിൻബലത്തോടെ പള്ളിയിൽ പ്രവേശിക്കാനെത്തിയ യൂഹാനോൻ മാർ മിലിത്തിയോസും വിശ്വാസികളും പുറത്തിരിക്കേണ്ടി വന്നു, മാത്രമല്ല ആക്രമിക്കപ്പെടുകയും ചെയ്തു. പൊലീസ് സംവിധാനം നിഷ്ക്രിയമായി നിലകൊണ്ടതു മൂലമാണ് പ്രശ്നങ്ങൾ അതീവ രൂക്ഷ മായത്. ഇതിൽ സഭയുടെ ശക്തമായ പ്രതിഷേധമറിയിക്കുന്നു.

**(ഔദ്യോഗിക വക്താവ് ലറ്റർഹെഡ്ഡിൽ ഇറക്കിയ പത്രപ്രസ്താവന, ജനുവരി 25, 2019)**

"സഭയിൽ ശാശ്വത സമാധാനം പുനഃസ്ഥാപിക്കുന്നതിന് സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ സഭ ഒന്നാകുകയല്ലാതെ മറ്റു മാർ ഗങ്ങളില്ല. യാക്കോബായ സഭ ഇതു തിരിച്ചറിഞ്ഞ് നടപടികൾ സ്വീകരി ക്കണം.

തൃശൂർ ചാലിശ്ശേരി പള്ളി സംബന്ധിച്ചുണ്ടായ സുപ്രീംകോടതി വിധി ഈ ലക്ഷ്യത്തിലേക്ക് സഭയെ നയിക്കണം. സമാന്തര ഭരണ സംവിധാന ങ്ങൾ നിലനിർത്താനും നിയമനടപടികൾ ആവുന്നത്ര താമസിപ്പിക്കാനുമായി ഏതു തന്ത്രവും സ്വീകരിക്കുന്ന സമീപനം ജനാധിപത്യത്തിന്റെ അന്തഃ

സത്തയെത്തന്നെ ചോദ്യം ചെയ്യുന്നതാണ്. തീർപ്പാക്കപ്പെട്ട വാദമുഖങ്ങൾ വീണ്ടും ഉന്നയിച്ച് പുകമറ സൃഷ്ടിക്കുകയല്ല, കോടതിവിധി പൂർണമായി പാലിക്കുകയാണ് ആവശ്യം.

കോതമംഗലം പള്ളിക്കേസിൽ യാക്കോബായ സഭ സ്വീകരിച്ച നിലപാടുകൾ പിഴ ശിക്ഷ വിളിച്ചു വരുത്താനിടയാക്കി. തൃശൂർ ഭദ്രാസനത്തിലെ മാന്ദാമംഗലം പള്ളിയിലുണ്ടായ സംഭവങ്ങൾ ദൗർഭാഗ്യകരമാണ്. കോടതി വിധിയുടെ പിൻബലത്തോടെ പള്ളിയിൽ പ്രവേശിക്കാനെത്തിയ യൂഹാനോൻ മാർ മിലിത്തിയോസും വിശ്വാസികളും പുറത്തിരിക്കേണ്ടി വന്നു, മാത്രമല്ല ആക്രമിക്കപ്പെടുകയും ചെയ്തു. പൊലീസ് സംവിധാനം നിഷ്ക്രിയമായി നിലകൊണ്ടതു മൂലമാണ് പ്രശ്നങ്ങൾ അതീവ രൂക്ഷമായത്. ഇതിൽ സഭയുടെ ശക്തമായ പ്രതിഷേധമറിയിക്കുന്നു.”

**(2019 ജനുവരി 26)**

“മലങ്കരസഭയുടെ സ്വാതന്ത്ര്യം ഒരിക്കലും അടിയറ വയ്ക്കാനുള്ളതല്ല. ... സാധ്യമായ എല്ലാ അനുരഞ്ജനത്തിനും സഭ ശ്രമിക്കുന്നുണ്ട്. പരമോന്നത നീതിപീഠത്തിന്റെ വിധി മാനിക്കാത്തവരുമായി ഇനി അനുരഞ്ജനത്തിന്റെയോ ചർച്ചയുടെയോ ആവശ്യമില്ല.”

**(വടശേരിക്കര പള്ളി നവതി സമ്മേളനം, ജനുവരി 27, 2019)**

“സുപ്രീംകോടതിയിൽ നിന്ന് ഇന്നുണ്ടായ വിധി ശാശ്വത സഭാ സമാധാനത്തിനു വഴിയൊരുക്കുമെന്ന് പ്രത്യാശിക്കുന്നു. 1958-ലെയും 1995-ലെയും 2017-ലെയും വിധികൾ ഒരേ ദിശയിലേക്ക് തന്നെയാണ് വിരൽ ചൂണ്ടുന്നത് എന്ന് വ്യക്തമായി കഴിഞ്ഞിരിക്കുന്നു. ഓർത്തഡോക്സ് സഭ ഇൻഡ്യൻ ഭരണഘടനയെയും നീതിന്യായ വ്യവസ്ഥകളെയും എന്നും ബഹുമാനിച്ചിട്ടേയുള്ളു. സുപ്രീംകോടതിയുടെ വിധി രാജ്യത്തെ നിയമമാണെന്നും മറ്റ് എല്ലാ കോടതികൾക്കും അധികാരികൾക്കും അവ നടപ്പാക്കുവാനുള്ള ഭരണഘടനാപരമായ ബാധ്യതയുണ്ടെന്നും സുപ്രീംകോടതി വീണ്ടും പ്രഖ്യാപിച്ചിരിക്കുകയാണ്.

കട്ടച്ചിറ, വരിക്കോലി പള്ളികളുടെ കേസ് പരിഗണിച്ചപ്പോഴാണ് സുപ്രീംകോടതിയിൽ നിന്നും ശക്തമായ പരാമർശങ്ങൾ ഉണ്ടായത്. 2017 ജൂലൈ 3-ലെ കോലഞ്ചേരി പള്ളിയുടെ വിധി പൂർണ്ണമായും ഈ രണ്ട് പള്ളികൾക്കും ബാധകമാണെന്ന് സുപ്രീംകോടതി തന്നെ വിധിച്ചിട്ട് കാലമേറെ ആയെങ്കിലും അവ ഇതുവരെയും നടപ്പാക്കിയിട്ടില്ല. ഇപ്പോൾ ഈ രണ്ട് പള്ളികളും 1934-ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്ന് സുപ്രീംകോടതി വിശദമാക്കിയിരിക്കുകയാണ്. കേരള ചീഫ് സെക്രട്ടറിക്ക് വിധികൾ നടപ്പാക്കുവാനുള്ള ബാധ്യതയുണ്ടെന്നും കോടതി വ്യക്തമാക്കിയിരിക്കുന്നു.

ഈ കോടതിവിധി എല്ലാവരും അംഗീകരിച്ച് ഏക മലങ്കരസഭയായി, സമാധാനപരമായി നിലകൊള്ളുന്നതിനുള്ള വഴി തുറന്നിരിക്കുകയാണ്.

പാത്രിയർക്കീസ് വിഭാഗക്കാർ കോടതിവിധിയുടെ അന്തഃസത്ത മനസ്സിലാക്കി സഭയിൽ ശാശ്വത സമാധാനം സ്ഥാപിക്കുന്നതിന് 1934-ലെ ഭരണഘടന അംഗീകരിച്ച് സഭാഭരണം ക്രമീകരിക്കുവാൻ തയ്യാറാവണമെന്ന് ആഹ്വാനം ചെയ്യുന്നു. സമാധാനം കാംക്ഷിക്കുന്നവരുടെയും നിയമവ്യവസ്ഥ പാലിക്കുന്നവരുടെയും വിജയമാണ് ഇന്നത്തെ ഈ കോടതിവിധി. അത് 2017-ലെ വിധി വന്നിട്ട് രണ്ട് വർഷം പൂർത്തിയാകുന്ന ദിവസം തന്നെ ഉണ്ടായി എന്നത് ദൈവനിശ്ചയമായി കണക്കാക്കുന്നു. ഇനിയെങ്കിലും കേരള ഗവൺമെന്റും, ബന്ധപ്പെട്ട അധികാരികളും, തങ്ങൾ ഈ കേസിൽ കക്ഷികൾ അല്ലായെന്ന് പറഞ്ഞ് ഒഴിവാകുവാൻ ശ്രമിക്കാതെ കോടതി വിധി നടപ്പാക്കിത്തരുവാൻ ബാധ്യസ്ഥരാണെന്ന് മനസ്സിലാക്കി അതിനു വേണ്ട ക്രമീകരണങ്ങൾ നടത്തുമെന്ന് പ്രത്യാശിക്കുന്നു."

**(2019 ജൂലൈ 3)**

"സഭയിൽ സമാധാനമുണ്ടാക്കാൻ ഏറ്റവും പറ്റിയ സമയം ഇതാണ്. അക്രമം കൊണ്ട് പരമോന്നത നീതിപീഠത്തിന്റെ വിധി മറികടക്കാൻ കഴിയില്ല. വിധിക്ക് കടലാസിന്റെ വില പോലുമില്ലെന്ന് പ്രഖ്യാപിച്ചാൽ നാട്ടിൽ അരക്ഷിതാവസ്ഥയുണ്ടാകും. ഭരണകൂടത്തിന് താൽപര്യമുണ്ടെങ്കിൽ നിയമം നിഷ്പ്രയാസം നടപ്പാക്കാം. സമാധാന മാർഗത്തിൽ നിയമവഴിയിലൂടെ സഭ മുന്നോട്ടുപോകും.

മൃതദേഹം സെമിത്തേരിയിൽ അടക്കുന്നതിനു സഭയ്ക്ക് തടസ്സമില്ല. അതിനുള്ള എല്ലാ സൗകര്യവുമുണ്ട്. പക്ഷേ ഓർത്തഡോക്സ് വൈദികൻ കാർമികനാകാൻ പാടില്ലെന്ന് പറയുമ്പോഴാണ് പ്രശ്നമുണ്ടാകുന്നത്.

സമാന്തരഭരണം പാടില്ലെന്ന് നീതിപീഠം പ്രഖ്യാപിച്ചുവെങ്കിൽ അത് പള്ളിക്ക് മാത്രമല്ല, സെമിത്തേരിക്കും ബാധകമാണ്. ജനങ്ങളെ പിടിച്ചു നിർത്താനും സഹതാപം കിട്ടാനുമാണ് മൃതദേഹം അടക്കാൻ അനുവദിക്കുന്നില്ലെന്ന് പറയുന്നത്. സമാധാനം അട്ടിമറിക്കാനുള്ള നീക്കമാണ് ഇതിനു പിന്നിൽ."

**(തുമ്പമൺ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ നടന്ന പ്രതിഷേധ സമ്മേളനവും റാലിയും ഉദ്ഘാടനം ചെയ്തു നടത്തിയ പ്രസംഗത്തിൽ നിന്നും. 2019 നവംബർ 23.)**

"കോതമംഗലം മാർത്തോമ്മൻ ചെറിയപള്ളി കേസ് സംബന്ധിച്ച് ഇന്ന് ഹൈക്കോടതിയിൽ നിന്ന് ഉണ്ടായ വിധിയെ മലങ്കര ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നു. ഇത് സത്യത്തിന്റെയും നീതിയുടെയും വിജയമാണ്. നിയമവാഴ്ച ഇല്ലാത്തിടത്ത് അരാജകത്വം നിലനിൽക്കുമെന്ന് കോടതിയുടെ

കണ്ടെത്തൽ ശ്ലാഘനീയമാണ്. നിയമവാഴ്ച ഉറപ്പാക്കുന്നതാണ് ഈ കോടതിവിധി.

കോതമംഗലം മാർത്തോമ്മൻ ചെറിയപള്ളിയിൽ നിന്നും ഇടവകാംഗങ്ങളെ ആരെയും മലങ്കര ഓർത്തഡോക്സ് സഭ പുറത്താക്കില്ല. 1934 ഭരണഘടന അംഗീകരിച്ച് നിയമാനുസൃത വികാരിയുടെ കീഴിൽ നിൽക്കാനാഗ്രഹിക്കുന്ന ഇടവകാംഗങ്ങൾക്ക് അപ്രകാരം തുടരുന്നതിനും യാതൊരു തടസവുമില്ല. ജനാധിപത്യ മൂല്യങ്ങളിൽ അധിഷ്ഠിതമായാണ് 1934-ലെ ഭരണഘടന രചിക്കപ്പെട്ടിട്ടുള്ളത്. അതിന്റെ അന്തഃസത്ത പൂർണ്ണമായും പാലിക്കുന്നതിന് സഭ പ്രതിജ്ഞാബദ്ധമാണ്. മൃതശരീരങ്ങൾ അടക്കം ചെയ്യുന്നതിനും ഓർത്തഡോക്സ് സഭ എതിരല്ല, സംസ്കാരം തടയുകയുമില്ല. എന്നാൽ അത് നിയമാനുസൃത വികാരിയുടെ കാർമ്മികത്വത്തിൽ മാത്രമാകണം.”

**(2019 ഡിസംബർ 3)**

“മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിച്ച 2017 ജൂലൈ മൂന്നിലെ വിധിക്ക് എതിരായി പാത്രിയർക്കീസ് വിഭാഗം സമർപ്പിച്ച വിശദീകരണ ഹർജി ചിലവ് സഹിതം തള്ളിയ സുപ്രീംകോടതി വിധിയെ സ്വാഗതം ചെയ്യുന്നു. 1958 മുതൽ ഇന്നുവരെ മുപ്പതിലേറെ സുപ്രീംകോടതി ജഡ്ജിമാർ ഏകാഭിപ്രായമായി നൽകിയ വിധികൾ അംഗീകരിക്കുവാൻ ഏവരും തയ്യാറാകണം. അനാവശ്യ വ്യവഹാരങ്ങൾ അവസാനിപ്പിച്ച് സഭയിൽ ശാശ്വത സമാധാനം സ്ഥാപിക്കുവാനും നിയമ വാഴ്ച നിലനിറുത്തുവാനും ഏവരും ശ്രമിക്കണം.

മലങ്കര സഭാതർക്കം ശ്വാശ്വതമായി പരിഹരിക്കുന്നതിനായി സുപ്രീം കോടതി തീർപ്പ് കൽപ്പിച്ച കേസ് സംബന്ധിച്ച് വിശദീകരണത്തിനായാണ് പാത്രിയർക്കീസ് വിഭാഗം സുപ്രീംകോടതിയിൽ വിശദീകരണ ഹർജി നൽകിയത്. യാക്കോബായ വിഭാഗത്തിന്റെ കൈവശമുള്ള പള്ളികളിൽ തങ്ങൾക്ക് അവകാശം നൽകുക, ഇടവകക്കാരുടെ ഭൂരിപക്ഷം നോക്കി പള്ളികൾ വിട്ടു നൽകുക, മലങ്കരസഭയുടെ ആത്മിക തലവൻ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്ന് പ്രഖ്യാപിക്കുക, 1934-ലെ ഭരണഘടനയിൽ ഓർത്തഡോക്സ് വിഭാഗം നടത്തിയിട്ടുള്ള കൂട്ടിച്ചേർക്കലുകൾ അസാധുവാക്കുക, ഇടവകാംഗങ്ങൾക്ക് പള്ളി സെമിത്തേരിയിൽ തങ്ങളുടെ ഇച്ഛാനുസരണം ശവസംസ്കാരം നടത്തുവാൻ സ്വാതന്ത്ര്യം നൽകിക്കൊണ്ട് സംസ്ഥാന സർക്കാരിന് നിർദ്ദേശം നൽകുക, ഇടവകക്കാരുടെ പരാതികൾ പരിഗണിച്ച് തീരുമാനം ചെയ്യുവാൻ സ്വതന്ത്രമായ ക്രമീകരണം ഏർപ്പെടുത്തുക, ഇടവകകളിലെ വിശ്വാസികളുടെ ഭൂരിപക്ഷാഭിപ്രായപ്രകാരമുള്ള ഭരണക്രമം തെരഞ്ഞെടുക്കുന്നതിന് ഇടവകകൾക്ക് സ്വാതന്ത്ര്യം നൽകുക മുതലായവയായിരുന്നു ഹർജിയിലൂടെ ഉന്നയിക്കപ്പെട്ട ആവശ്യങ്ങൾ.

ഒരിക്കൽ തീർപ്പ് കൽപ്പിച്ച കാര്യങ്ങളെ സംബന്ധിച്ച് വീണ്ടും തർക്കം ഉന്നയിച്ച് അനാവശ്യമായി കോടതിയുടെ സമയം നഷ്ടപ്പെടുത്തിയതിന് പാത്രിയർക്കീസ് വിഭാഗത്തിന് എതിരെ സുപ്രീംകോടതി പിഴ ചുമത്തി.

1934-ലെ ഭരണഘടനയുടെ സാധുതയും അത് അനുസരിച്ച് തിരഞ്ഞെടുക്കപ്പെട്ട് ഭരണം നടത്തേണ്ടത് ആരാണെന്നതും കോടതി ആവർത്തിച്ച് പ്രഖ്യാപിച്ചു കഴിഞ്ഞതാണ്. ഒന്നിൽ അധികം പ്രാവശ്യം സുപ്രീംകോടതിയിൽ തന്നെ ഈ പ്രശ്നങ്ങൾ വരികയും അപ്പോഴെല്ലാം കോടതി അസന്നിഗ്ധമായി തീർപ്പ് കൽപ്പിക്കുകയും ചെയ്തിട്ട് വീണ്ടും ഈ പ്രശ്നം നിയമപരമായി നേരിടാൻ ശ്രമിക്കുന്നത് ദുഃഖകരമാണ്. ഈ വിധിയോടെ പാത്രിയർക്കീസ് വിഭാഗത്തിന്റെ സകല അവകാശവാദങ്ങളും ഒരിക്കൽക്കൂടെ അസാധുവാക്കപ്പെട്ടിരിക്കുകയാണ്."

**(2020 ജൂൺ 19)**

"പൗരാണിക ക്രൈസ്തവ സംസ്കൃതിയുടെ ഉദാത്ത പ്രതീകമായി തുർക്കിയിൽ സ്ഥിതി ചെയ്തിരുന്ന ഹഗിയ സോഫിയ ദേവാലയം മോസ്ക് ആയി മാറ്റുന്നതിനുള്ള ഭരണാധികാരികളുടെ തീരുമാനം മാനവികതയുടെ ഉന്നതമൂല്യങ്ങൾക്ക് എതിരായുള്ള വെല്ലുവിളിയാണ്. നൂറ്റാണ്ടുകളായി ലോകമെമ്പാടുമുള്ള ക്രിസ്തുമത വിശ്വാസികളുടെ പ്രത്യേകിച്ച് ഓർത്തഡോക്സ് സത്യവിശ്വാസ സമൂഹത്തിന്റെ ഹൃദയത്തിൽ രൂഢമൂലമായിരുന്ന ആഴമേറിയ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും ആത്മീയ സംസ്കാരത്തിന്റെയും ശ്രേഷ്ഠ പ്രതിരൂപമാണ് ഇപ്പോൾ തകർക്കപ്പെട്ടിരിക്കുന്നത്. മാനവ ചരിത്രത്തിൽ ഒരു കറുത്ത പാടായി അവശേഷിക്കാവുന്നതാണ് ഈ തീരുമാനം. ഇപ്രകാരമൊരു തീരുമാനം കൈക്കൊണ്ട നേതാക്കളുടെ മാനസാന്തരത്തിനും ദൈവം അവരോട് ക്ഷമിക്കുന്നതിനും ഏവരും പ്രാർത്ഥിക്കണം. ഈ സംഭവം മൂലം മാനവികതയ്ക്കും ധാർമ്മികതയ്ക്കും ഉണ്ടായ അപചയം എത്രയുംവേഗം പരിഹരിക്കപ്പെടുമെന്ന് നമുക്ക് പ്രത്യാശിക്കാം."

**(പരിശുദ്ധ കാതോലിക്കാ ബാവാ ലോക മതനേതാക്കൾക്കും സഭാപിതാക്കന്മാർക്കും എഴുതിയ സന്ദേശം. ജൂലൈ 15, 2020)**

സമ്പാദകൻ: **ജോയ്സ് തോട്ടയ്ക്കാട്**

# സഭാജീവിതം കൂടുതൽ അർത്ഥവത്തായി തീരണം

## റോയി ചാക്കോ ഇളമണ്ണൂർ

**കൊ**ച്ചി ഭദ്രാസനത്തിൽ നിന്ന് 35 പള്ളികളും 5 ചാപ്പലും ചേർത്ത് 1985-ൽ രൂപീകൃതമായതാണ് കുന്നംകുളം ഭദ്രാസനം. തൃശ്ശൂർ ജില്ലയിലെ പള്ളികളാണ് ഉൾപ്പെട്ടിരിക്കുന്നത്. ഇപ്പോൾ 4,854 കുടുംബങ്ങളിലായി 25,000 അംഗങ്ങളുണ്ട്. ഇവർക്കു വേണ്ടി 25 വൈദികർ സേവനമനുഷ്ഠിക്കുന്നു. 5 സെമിനാരി വിദ്യാർത്ഥികളുമുണ്ട്. അഞ്ഞൂറിലേറെ കുടുംബങ്ങളുള്ള രണ്ട് പള്ളികളേ ഉള്ളൂ ഇവിടെ. 200-നും 500-നും മധ്യേ വീട്ടുകാരുള്ള പള്ളികൾ 4 മാത്രം. 16 പള്ളികളിൽ കുടുംബങ്ങളുടെ എണ്ണം 50-നും 100-നും മധ്യേയാണ്. പഴഞ്ഞി സെന്റ് മേരീസ്, ആർത്താറ്റ് സെന്റ് മേരീസ്, അടുപ്പൂട്ടി സെന്റ് ജോർജ്ജ്, കാട്ടുകാമ്പാൽ സെന്റ് ഇഗ്നേഷ്യസ്, കുന്നംകുളം സെന്റ് മത്യാസ്, ചിറളയം സെന്റ് ലാസറസ് എന്നിവയാണ് ഈ ഭദ്രാസനത്തിലെ വലിയ ഇടവകപ്പള്ളികൾ. 6 പള്ളികളിൽ പാഴ്സണേജുണ്ട്. 22 പള്ളികളിൽ എല്ലാ ഞായറാഴ്ചയും വിശുദ്ധ കുർബാനയുണ്ട്. 2 തവണയുള്ള 6 പള്ളികളും ഒരു തവണ മാത്രമുള്ള 8 പള്ളികളുമുണ്ട്.

കുന്നംകുളം - ഗുരുവായൂർ റോഡിൽ കുന്നംകുളത്തു നിന്നും 3 കിലോമീറ്ററകലെ ആർത്താറ്റ് എന്ന സ്ഥലത്താണ് അരമന സ്ഥിതി ചെയ്യുന്നത്. ഭദ്രാസന ആസ്ഥാനത്ത് 7 ഏക്കർ ഭൂമിയുണ്ട്. അരമനക്കെട്ടിടത്തിൽ 25 മുറികളുണ്ട്. ചാപ്പൽ, കോൺഫറൻസ് ഹാൾ, ഡൈനിംഗ് ഹാൾ എന്നിവയുമുണ്ട്. 6 ജീവനക്കാരാണ് ഇവിടെയുള്ളത്. 1985 ഓഗസ്റ്റ് 1-നാണ് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഈ ഭദ്രാസനത്തിന്റെ പ്രഥമ അധിപൻ ആയി ചുമതലയേൽക്കുന്നത്.

**1. ഇതര മതങ്ങളോടുള്ള നമ്മുടെ സമീപനം എങ്ങനെയായിരിക്കണം?**

എല്ലാ മതവിശ്വാസങ്ങളേയും വിശ്വാസികളേയും ആദരവോടെയും വിശാലമനസ്സോടെയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു മനോഭാവം വളർത്തിയെടുക്കുന്നതിനാണ് ഏവരും പരിശ്രമിക്കേണ്ടത്. പരമമായ ലക്ഷ്യത്തിലേക്ക് പ്രയാണം ചെയ്യുന്നതിനുള്ള വിവിധ പാതകളായി എല്ലാ മതവിശ്വാസങ്ങളെയും മനസ്സിലാക്കുന്നതോടൊപ്പം എല്ലാ മതങ്ങളുടെയും ധാർമ്മിക മൂല്യങ്ങളെ നമ്മുടെ ജീവിതങ്ങളിലേക്ക് സ്വാംശീകരിച്ച് കൂടുതൽ മെച്ചപ്പെട്ട ആത്മീയ മനുഷ്യരായി മാറുവാൻ നമുക്ക് കഴിയണം. ഇപ്രകാരം ഏവരും ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുമ്പോൾ മാത്രമേ

മതതീവ്രവാദവും വർഗ്ഗീയ കലാപങ്ങളും ഇല്ലാത്ത ഒരു സമൂഹത്തെ സൃഷ്ടിക്കുവാൻ നമുക്ക് കഴിയുകയുള്ളൂ.

**2. എക്യൂമെനിക്കൽ പ്രസ്ഥാനങ്ങളുടെ പ്രസക്തി?**

സത്യസന്ധമായ പ്രവർത്തന ശൈലിയുള്ള എക്യുമെനിക്കൽ പ്രസ്ഥാനത്തിന് ഇന്നത്തെ കാലഘട്ടത്തിൽ വളരെ പ്രസക്തിയുണ്ട്. വിശാലമനസ്ഥിതി നിലനിർത്തി എല്ലാ സഭകളുടെയും സ്വത്വം കാത്തുസൂക്ഷിക്കപ്പെടണം. സമൂഹത്തിന്റെ പൊതുവായ വെല്ലുവിളികളെ എക്യൂമെനിക്കൽ പ്രസ്ഥാനങ്ങളിലൂടെ ഫലപ്രദമായി നേരിടുവാൻ സാധിക്കും.

**3. തിരുമേനിയുടെ ജീവിത മനോഭാവം?**

ജീവിതത്തിൽ സംഭവിക്കുന്നതെല്ലാം ദൈവം തരുന്ന നിയോഗങ്ങളായി മാത്രം കാണുന്നു. ആയതുകൊണ്ടു തന്നെ സുഖവും ദുഃഖവും ജീവിതത്തിലുണ്ടാകുമ്പോൾ ദൈവകരുണയുടെയും കൃപയുടെയും തണലിൽ നിന്നു മാത്രം അവയെ സ്വീകരിക്കാനുള്ള മനോഭാവം എന്നിലുണ്ട് എന്നു ഞാൻ കരുതുന്നു.

**4. സഭയുടെ അടുത്ത കാതോലിക്കാ ബാവാ കൂടിയാണല്ലോ തിരുമേനി. സഭയെപ്പറ്റിയുള്ള അങ്ങയുടെ വീക്ഷണം?**

സഭ ക്രിസ്തുവിന്റെ ശരീരമാകയാൽ വിശ്വാസികളുടെ വിശുദ്ധീകരണം തന്നെയായിരിക്കണം സഭയിലൂടെ പ്രധാനമായും സാധ്യമായിത്തീരേണ്ടത് എന്ന് ഞാൻ വിശ്വസിക്കുന്നു. ആത്മീയ ജീർണ്ണത മാറി സഭയിൽ ആത്മീയ നവോത്ഥാനത്തിന്റെ അനുഭവം പ്രകടമാകണം. സുതാര്യമായും ക്രമമായും ഉള്ള ഭരണ സംവിധാനം സഭയിൽ കൂടുതൽ ശക്തിപ്പെടുത്തണം. ബാഹ്യവും ആന്തരീകവുമായ ആധുനിക ആത്മീയ ഭൗതിക വെല്ലുവിളികളെ നേരിടുവാൻ സഭാ നേതൃത്വത്തേയും വിശ്വാസികളേയും സജ്ജരാക്കണം. സാമൂഹ്യ തിന്മകൾക്കെതിരെ ഒരു തിരുത്തൽ ശക്തിയായി വർത്തിക്കുന്ന ഒരു ക്രൈസ്തവസഭയ്ക്കു മാത്രമേ പുതിയ നൂറ്റാണ്ടിൽ ഫലപ്രദമായി ക്രിസ്തു സാക്ഷ്യം നിർവ്വഹിക്കുവാൻ സാധിക്കുകയുള്ളൂ എന്ന് ഞാൻ വിശ്വസിക്കുന്നു. പ്രപഞ്ചത്തിലും സകല ജീവജാലങ്ങളിലുമുള്ള ക്രിസ്തു സാന്നിദ്ധ്യം തിരിച്ചറിയുന്ന സഭയ്ക്ക് മാത്രമേ ദൈവരാജ്യ നിർമ്മിതിയിൽ ക്രിയാത്മകമായി പങ്കുചേരുവാൻ കഴിയുകയുള്ളൂ എന്നു ഞാൻ ഉറച്ച് വിശ്വസിക്കുന്നു.

(അന്നത്തെ തെരഞ്ഞെടുപ്പിനെപ്പറ്റി തിരുമേനി ഒരു പുസ്തകത്തിൽ ഇപ്രകാരം പറഞ്ഞിട്ടുണ്ട്: "അന്ന് ഇന്നത്തെപ്പോലെ വോട്ടു ചെയ്ത് എപ്പിസ്കോപ്പാ സ്ഥാനികളെ തെരഞ്ഞെടുക്കുന്ന രീതി ആയിരുന്നില്ല. പ. ബാവായുടെ നേതൃത്വത്തിൽ കൂടിയാലോചിച്ച് എപ്പിസ്കോപ്പാ സ്ഥാനികളെ കണ്ടെ

ത്തുകയും പ്രസ്തുത സ്ഥാനികളെ മലങ്കര അസോസിയേഷൻ അംഗീകരിക്കുകയുമായിരുന്നു പതിവ്." – (മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയെക്കുറിച്ച് ഫാദർ ജോൺ തോമസ് കരിങ്ങാട്ടിൽ എഡിറ്റ് ചെയ്ത് തയ്യാറാക്കിയ "മലങ്കരയുടെ സൗമ്യ തേജസ്സ്" എന്ന ഗ്രന്ഥത്തിൽ നിന്ന്.)

**5. തിരുമേനിയുടെ ബന്ധുക്കളായ പുരോഹിതന്മാരും ബിഷപ്പുമാരും ആരെല്ലാം?**

ഈയിടെ വാഴിക്കപ്പെട്ട ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും കുന്നംകുളം ഭദ്രാസനത്തിൽ സേവനമനുഷ്ഠിക്കുന്ന പത്രോസ് ജി. പുലിക്കോട്ടിൽ അച്ചനും അടുത്ത കുടുംബാംഗങ്ങളാണ്. എന്റെ കുടുംബത്തിൽ മൂന്ന് വൈദികരുണ്ട്. ഞാൻ ജനിച്ചു വളർന്ന വീട്ടിൽ താമസിക്കുന്നത് എന്റെ സഹോദരനാണ്. ഈ വീട്ടിൽ നാലു പെൺമക്കൾ. അവരിൽ മൂന്നു പേരെ വിവാഹം കഴിച്ചിരിക്കുന്നത് വൈദികരാണ്. കുന്നംകുളം ഭദ്രാസനത്തിലെ ഓട്ടുപാറ സെന്റ് ജോർജ്ജ് പള്ളി വികാരി ഫാ. ജോസഫ് മാത്യു (ജോസി അച്ചൻ) അവരിൽ ഒരാൾ. മാവേലിക്കര ഭദ്രാസനത്തിലെ ചുനക്കരയിലുള്ള പള്ളിയുടെ വികാരി ഫാ. ജോൺ. എ. ജോൺ (ജിമ്മി അച്ചൻ) ആണ് മറ്റൊരു മരുമകൻ. സുൽത്താൻ ബത്തേരി ഭദ്രാസനത്തിലെ കോളിയാടി എന്ന സ്ഥലത്തെ പള്ളി വികാരി ഫാ. മാത്യു വർഗ്ഗീസ് (സജി അച്ചൻ) ആണ് മറ്റൊരു മരുമകൻ.

**6. സന്ദർശിച്ചിട്ടുള്ള വിദേശ രാജ്യങ്ങൾ?**

റഷ്യൻ ഓർത്തഡോക്സ് സഭയുടെ മില്ലെനിയം ആഘോഷത്തിൽ പങ്കെടുത്തു. ജർമ്മനി, ഇംഗ്ലണ്ട്, ഓസ്ട്രിയ, എത്യോപ്യ, അമേരിക്ക, ഗൾഫ് രാജ്യങ്ങൾ എന്നിവിടങ്ങളിൽ സന്ദർശനം നടത്തിയിട്ടുണ്ട്. ഇന്ത്യയിൽ മലങ്കരസഭയുടെ പള്ളികൾ സ്ഥിതി ചെയ്യുന്ന മിക്കവാറും എല്ലാ സ്ഥലങ്ങളും സന്ദർശിച്ചിട്ടുണ്ട്.

**7. ഇഷ്ടം? താൽപ്പര്യം?**

ഏകാന്തതയിലുള്ള ധ്യാനം വളരെ ഇഷ്ടപ്പെടുന്നു. സഭാകാര്യങ്ങൾ ജീവിതത്തിന്റെ ഭാഗമായിത്തന്നെ മാറിയിരിക്കുന്നതിനാൽ അതിൽ മുഴുകുന്നതിൽ മാത്രമാണു താൽപ്പര്യം.

**8. സഭയുടേതായി ഏതെങ്കിലും സ്ഥാപനം / വസ്തു കുന്നംകുളം ഭദ്രാസനത്തിലുണ്ടോ?**

പഴഞ്ഞി എം.ഡി കോളേജ്, അടൂപ്പൂട്ടി മലങ്കര മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, കോട്ടപ്പടി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഓൾഡ് ഏയ്ജ് ഹാം, അയ്യമ്പറമ്പ് യൂത്ത് സെന്റർ എന്നീ സ്ഥാപനങ്ങൾ പ്രവർത്തി

ക്കുന്നുണ്ട്. ബഥനി ആശ്രമം, ബഥനി കോൺവെന്റ് എന്നിവ കുന്നംകുളത്തുണ്ട്. അടൂപ്പൂട്ടിയിൽ സെന്റ് മേരി മഗ്ദലൻ കോൺവെന്റുണ്ട്. ബഥനി ആശ്രമത്തിന്റെയും അടുപ്പൂട്ടി കോൺവെന്റിന്റെയും മേൽനോട്ടത്തിൽ വിവിധ വിദ്യാഭ്യാസ, ജീവകാരുണ്യ പ്രസ്ഥാനങ്ങളും പ്രവർത്തിക്കുന്നുണ്ട്.

**9. ഈ ഭദ്രാസനത്തിലുൾപ്പെട്ട പള്ളികൾ ഏതെങ്കിലും സ്ഥാപനം നടത്തുന്നുണ്ടോ?**

ആർത്താറ്റ് സെന്റ്മേരീസ് പള്ളിയുടെ കീഴിൽ സെന്റ് മേരീസ് ഐ.റ്റി.ഐ.യും കുന്നംകുളം എം.ജെ.ഡി ഹൈ സ്ക്കൂളും പ്രവർത്തിക്കുന്നു. പഴഞ്ഞി സെന്റ്മേരീസ് പള്ളിയുടേതാണ് മാർ ബസ്സേലിയോസ് എൽ.പി. സ്കൂൾ. കാട്ടകാമ്പാൽ സെന്റ് ഇഗ്നേഷ്യസ് പള്ളി ഒരു എൽ.പി സ്കൂൾ നടത്തുന്നുണ്ട്. അതുപോലെ കോട്ടപ്പടി സെന്റ് ജോർജ്ജ് പള്ളിയും ഒരു എൽ.പി. സ്കൂൾ നടത്തുന്നുണ്ട്. എം.ജി.എം സുവിശേഷ സംഘത്തിന്റെ കീഴിൽ കുന്നംകുളത്ത് രണ്ട് എൽ.പി. സ്കൂളുണ്ട്.

**10. ആകെയുള്ള 25 പുരോഹിതരിൽ അവിവാഹിതരായി ആരെങ്കിലുമുണ്ടോ? അദ്ധ്യാപക ജോലി പോലെ ഏതെങ്കിലും ജോലിയുള്ള എത്ര വൈദികരുണ്ട്?**

പുരോഹിതർ എല്ലാവരും വിവാഹിതരാണ്. ഇവരിൽ ഒരാൾക്കേ മറ്റു ജോലിയുള്ളൂ. ആ വൈദികൻ ഒരദ്ധ്യാപകനാണ്.

**11. വൈദികർക്കുള്ള ക്ഷേമപദ്ധതികൾ എന്തൊക്കെ?**

13-ാം മാസത്തെ ശമ്പളം നൽകി വരുന്നു.

**12. എന്താണ് ഈ 13-ാം മാസത്തെ ശമ്പളം? വർഷത്തിൽ 12 മാസമല്ലേ ഉള്ളൂ?**

12 മാസങ്ങളിലെ ഒരു ഞായറാഴ്ചയും അവധിയെടുക്കാത്ത വൈദികന് വർഷത്തിൽ ഒരു മാസത്തെ ശമ്പളം കൂടി നൽകുന്ന പദ്ധതിയാണ് ഇത്.

**13. ഞായറാഴ്ച അവധിയെടുക്കാതെ മറ്റു ദിവസങ്ങളിൽ അവധിയെടുത്താൽ ഈ ഒരു മാസത്തെ അധികശമ്പളത്തിന് അനർഹനാകുമോ?**

ഇല്ല. ഞായറാഴ്ചകളിൽ അവധിയെടുക്കാതിരുന്നാൽ മതി.

**14. 4 ഞായറാഴ്ചയുള്ള ഒരു മാസത്തിൽ 2 ഞായറാഴ്ച ഒരു വൈദികൻ അവധിയെടുത്താൽ ആ മാസത്തെ ശമ്പളത്തിൽ കുറവുണ്ടാകുമോ?**

ഉണ്ടാകും. പകുതി ശമ്പളമേ ലഭിക്കുകയുള്ളൂ. എന്നാൽ മറ്റുള്ള ദിവസങ്ങളിൽ അവധിയെടുത്താൽ ശമ്പളം കുറയുകയില്ല.

**15. ഭദ്രാസനം മാസിക വല്ലതും പ്രസിദ്ധീകരിക്കുന്നുണ്ടോ?**

ഉണ്ട്. മൂന്നുമാസം കൂടുമ്പോഴാണ് 'മലങ്കരസഭാ ജ്യോതിസ്സ്' (ത്രൈമാസിക) പ്രസിദ്ധീകരിക്കുന്നത്.

**16. ഈ ഭദ്രാസനം പ്രത്യേകമായി നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന എന്തെങ്കിലും പദ്ധതികളുണ്ടോ?**

ഭദ്രാസനത്തിൽ ഏവർക്കും ഭവനം എന്ന പദ്ധതി നടപ്പിൽ വരുത്തിക്കൊണ്ടിരിക്കുന്നു.

**17. ഭദ്രാസനത്തിന് എന്തെങ്കിലും കടബാധ്യതയുണ്ടോ?**

ഇല്ല.

**18. കുന്നംകുളം ഭദ്രാസനം രൂപീകൃതമാകുന്നതിനു മുൻപ് ഇവിടെ പ്രത്യേക രീതിയിലുള്ള ഒരു ഭരണസംവിധാനം നിലനിന്നിരുന്നതായി കേൾക്കുന്നു. എന്തായിരുന്നു അത്? തിരുമേനി പ്രഥമ സാരഥിയായി 1985–ൽ ചുമതലയേറ്റപ്പോൾ ആ സംവിധാനത്തെ എങ്ങനെ മാറ്റിയെടുത്തു?**

കുന്നംകുളം മെത്രാസന ഭരണം ഞാൻ ഏറ്റെടുക്കുമ്പോൾ ആർത്താറ്റ് കുന്നംകുളം മഹാഇടവകയുടെ കീഴിൽ 17 ഇടവകകൾ ഉൾപ്പെട്ടിരുന്നു. അതിന്റെ ഭരണം, ഈ 17 ഇടവകകൾക്കും കൂടി ഒരു പൊതുയോഗവും ഒരു ജനറൽ വികാരിയും ജനറൽ വികാരിക്കു കീഴിൽ 13 വൈദികരും എന്ന സംവിധാനത്തിൽ നടന്നു വന്നിരുന്നു. ജനറൽ വികാരിയുടെ നിർദ്ദേശങ്ങളനുസരിച്ച് മറ്റു വൈദികർ പ്രവർത്തിക്കണമെന്ന് മെത്രാപ്പോലീത്തായുടെ കൽപ്പനയും അന്നുണ്ടായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയുടെ കാലം മുതൽ നിലവിലുണ്ടായിരുന്ന സംവിധാനമായിരുന്നു അത്.

ഭദ്രാസനത്തിന്റെ വളർച്ചയെക്കരുതി മഹായിടവകയുടെ കീഴിലുള്ള എല്ലാ പള്ളികളും സ്വതന്ത്രമാക്കുകയാണ് ഞാനാദ്യം ചെയ്തത്. ആദ്യമൊക്കെ നിരവധി എതിർപ്പുകൾ ഉണ്ടായിരുന്നു. ഇപ്പോൾ അവയെല്ലാം മാറി. എല്ലാ പള്ളികളും നല്ല പുരോഗതിയും കൈവരിച്ചു എന്നുള്ളത് ചൂണ്ടിക്കാട്ടുവാനും ഞാൻ ആഗ്രഹിക്കുന്നു.

**19. ക്രിസ്തീയ മിഷനെപ്പറ്റി തിരുമേനിയുടെ ദർശനമെന്ത്?**

ആളുകളെ സഭയിൽ ചേർക്കലാണ് മിഷൻ എന്നു ഞാൻ കരുതുന്നില്ല. ദൈവസ്നേഹത്തിന്റെ ദർശനമാണ് ഉത്തമ മിഷൻ. സഭകൾ ഏതായാലും അവയുടെ സ്ഥാപനവൽക്കരണം മാത്രം ശക്തിപ്പെടുകയാണെങ്കിൽ ക്രിസ്തുവിന്റെ മിഷൻ ദുർബലപ്പെടുവാനുള്ള സാധ്യത അവിടെ ഏറെയാണ്.

**20. ക്രിസ്തു വിഭാവനം ചെയ്ത ദൈവരാജ്യം യാഥാർത്ഥ്യമാക്കുവാൻ ഏതു രീതിയിലുള്ള സാമൂഹ്യവീക്ഷണമാണ് നല്ലപാതയൊരുക്കുന്നത്?**

ക്രിസ്തു വിഭാവനം ചെയ്ത ദൈവരാജ്യം യാഥാർത്ഥ്യമാക്കുവാൻ 'നി ങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കുവിൻ' എന്ന യേശുക്രിസ്തുവിന്റെ കൽപ്പ നയെ പാലിക്കുവാൻ നമുക്ക് ആത്മാർത്ഥമായി ശ്രമിക്കാം. പ്രപഞ്ചം ദൈവ സൃഷ്ടിയാകയാൽ സൃഷ്ടി മുഴുവനിലും ദൈവസാന്നിദ്ധ്യം ദർശിക്കുവാൻ നമുക്ക് സാധിക്കണം. അപ്പോൾ മാത്രമേ സഹോദരനെ സ്നേഹിക്കുവാനും കരുതുവാനും നമുക്കു കഴിയുകയുള്ളൂ.

"മനുഷ്യവർഗ്ഗത്തിന്റെ വേദനകളും ആകുലതകളും തിരിച്ചറിയുകയും സകല മനുഷ്യരെയും ആശ്വസിപ്പിക്കുകയും ചെയ്യുന്ന കാരുണ്യത്തിന്റെ കാതലായ ഒരു വിശുദ്ധ കവാടമായി സഭ മാറുക എന്നതാണ് എന്റെ സ്വ പ്നം" എന്ന് Testmony Of Hope എന്ന ഗ്രന്ഥത്തിൽ എഴുതിയ വാൻതുവാ നിന്റെ വാക്കുകൾക്ക് ഭാരതീയ ക്രൈസ്തവ സഭകളിൽ ഈ കാലഘട്ട ത്തിൽ വളരെ പ്രസക്തിയുണ്ടെന്ന് കരുതുന്നതായി തിരുമേനി പ്രസ്താവി ച്ചിട്ടുണ്ട്. ആത്മാവിൽ ദാരിദ്ര്യം അനുഭവിക്കുന്നവരോടും വിലപിക്കുന്നവ രോടും നീതിക്കു വേണ്ടി വിശന്നു ദാഹിക്കുന്നവരോടും നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവരോടും ക്രിസ്തുവിലുള്ള ഭാഗ്യാവസ്ഥയെ പ്രഘോ ഷിക്കുവാൻ സാധിക്കുമ്പോഴാണ് നമ്മുടെ സഭാജീവിതം കൂടുതൽ അർത്ഥ വത്തായി തീരുന്നതെന്നും തിരുമേനി പറയുന്നു.

**21. ഓർത്തഡോക്സ് സഭയുടെ നാളത്തെ അദ്ധ്യക്ഷന് ഇടയശുശ്രൂ ഷയെക്കുറിച്ച് എന്താണ് ഉദ്ബോധിപ്പിക്കാനുള്ളത്?**

സഭ കേവലം ഒരു ആൾക്കൂട്ടമല്ല. അവിടെ ഇടയനും ഇടവകയും ആടു കളും ഉണ്ട്. ഇവ മൂന്നും തമ്മിലുള്ള ബന്ധം സഭാശുശ്രൂഷയിൽ നിർണ്ണാ യകമാണ്. ആടുകളെ പേരുചൊല്ലി വിളിച്ച് പച്ചയായ മേച്ചിൽ പുറങ്ങളി ലേക്ക് അവരെ നയിക്കുവാനുള്ള ചുമതല ഉത്തമമായ രീതിയിൽ വൈദി കർ നിർവ്വഹിക്കണം. ദൈവം ഭരമേൽപ്പിച്ചിരിക്കുന്ന ശുശ്രൂഷകൾ ഉത്തമ ബോധ്യത്തോടും തികഞ്ഞ ആത്മാർത്ഥതയോടും കൂടി വൈദികസ്ഥാനി കൾ നിർവ്വഹിക്കണം.

**22. കുന്നംകുളം ഭദ്രാസനത്തിന്റെ അധിപൻ എന്ന നിലയിൽ ഏതു കാര്യത്തിലാണ് കൂടുതൽ ശ്രദ്ധിച്ചത്?**

കുന്നംകുളം ഭദ്രാസനത്തിൽ ഞാൻ കൂടുതലായി ശ്രദ്ധിച്ചത് പരമ്പരാ ഗതവും ഭരണഘടനാവിരുദ്ധവുമായിരുന്ന ഇടവകഭരണസംവിധാനത്തിൽ നിന്ന് മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായ ഭരണ ക്രമീകരണം ഇട വകകളിൽ കൊണ്ടു വരുന്നതിനായിരുന്നു. വൈദിക സ്ഥാനം ലഭിക്കുന്ന

വർ സെമിനാരി വിദ്യാഭ്യാസം പൂർത്തീകരിച്ചിരിക്കണമെന്ന വ്യവസ്ഥ ഞാൻ ഭദ്രാസനച്ചുമതല ഏറ്റെടുത്ത നാൾമുതൽ ഇന്നു വരെയും കർശനമായി പാലിച്ചു വരുന്നു. ഭദ്രാസനത്തിലെ ആദ്ധ്യാത്മികപ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾ, പ്രത്യേകിച്ചും സണ്ടേസ്കൂളിന്റെ പ്രവർത്തനം ശാക്തീകരിക്കുക വഴി വളരുന്ന തലമുറയെ തികഞ്ഞ സഭാ സ്നേഹികളും ഉത്തമ മനുഷ്യരുമാക്കി തീർക്കുന്നതിനാണ് ഞാൻ മറ്റ് ബാഹ്യമായ പുരോഗതിയെക്കാൾ പ്രാധാന്യം നൽകി വരുന്നത്.

**23. സഭയുടെ നിയുക്ത കാതോലിക്കാബാവയ്ക്ക് സഭാവിശ്വാസികളോട് നൽകാനുള്ള സന്ദേശം?**

സഭയോടും ദൈവത്തോടുമുള്ള ബന്ധം ആത്മാർത്ഥതയോടും നിർമ്മലതയോടും കൂടി കാത്തുപാലിക്കണം. വിശ്വാസ കാര്യങ്ങളിൽ സഭയ്ക്കു വേണ്ടി വിശ്വസ്തതയോടു കൂടി നിലകൊള്ളണം. പ്രപഞ്ചത്തെയും പ്രപഞ്ചത്തിലുള്ള സകലത്തിനെയും സ്നേഹിക്കുകയും കാത്തുപാലിക്കുകയും ചെയ്യണം. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

*(2010 സെപ്റ്റംബർ)*



# കാതോലിക്കേറ്റ്: സ്വാതന്ത്ര്യവും ദേശീയവും

## പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ

മാർത്തോമ്മൻ പൈതൃകം ഉൾക്കൊണ്ട് മലങ്കര സഭാമക്കൾ സത്യത്തിനും ധർമ്മത്തിനും നീതിക്കുംവേണ്ടി പ്രവർത്തിക്കണമെന്ന് മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ. സഭയുടെ ചരിത്രപരമായ അസ്തിത്വവും സ്വാതന്ത്ര്യവും സംരക്ഷിച്ച് പരമാധികാരമുള്ള ദേശീയ സഭയായി തുടർന്നും ദൗത്യം നിർവ്വഹിക്കുവാൻ കഴിയണം.

**മാർത്തോമ്മാ പൈതൃകത്തിന്റെ പിന്തുടർച്ച എങ്ങനെ?**

മലങ്കരസഭയുടെ ആരംഭം മുതൽ ഇന്നുവരെ ഒരു തുടർച്ച ഉണ്ടായിരുന്നു. ഒരിക്കലും സഭയുടെ തുടർച്ച നിന്നുപോയിട്ടില്ല. വിവിധ പീഡനങ്ങൾ ഉണ്ടെങ്കിലും സഭ നിലനിൽക്കുന്നു. ഒരു സമയത്തും സഭയുടെ ചരിത്രകണ്ണി നഷ്ടപ്പെട്ടില്ല. മലങ്കരസഭാമക്കൾ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പിൻതുടർച്ചക്കാരാണ്. ഇടക്കാലത്ത് അധിനിവേശം ഉണ്ടായെങ്കിലും അത് വലിച്ചെറിഞ്ഞ് സഭ സ്വതന്ത്രമായി. 1653-ലെ കൂനൻകുരിശു സത്യം മുതൽ സ്വാതന്ത്ര്യത്തിനുവേണ്ടി നിലനിന്നു. ധീരമായ ഈ പ്രതിജ്ഞയിൽ മലങ്കരമക്കൾ ഒത്തുചേർന്നു. 1912-ൽ നടന്നതും സ്വാതന്ത്ര്യത്തിന്റെ മറ്റൊരു പ്രതിജ്ഞയും നേതൃത്വവുമായിരുന്നു.

ഇങ്ങനെ മാർത്തോമ്മൻ പൈതൃകത്തിന്റെ ചരിത്രധാര എത്തുന്നത് മലങ്കര ഓർത്തഡോക്സ് സഭയിലാണ്. മലങ്കരസഭയിൽ പ. മാർത്തോമ്മാശ്ലീഹ നട്ട മുന്തിരി വളർന്ന്, പടർന്ന്, പന്തലിച്ച് വലുതായി. അത് പരമാധികാരമുള്ള സ്വതന്ത്ര ദേശീയ സഭയായി ഉയർന്നു.

സഭയുടെ ചരിത്രപരമായ അസ്തിത്വം തിരിച്ചറിയണം. സഭയുടെ സ്വാതന്ത്ര്യം ആർക്കും അടിയറ വയ്ക്കുവാനുള്ളതല്ല. സഭാ പൈതൃകത്തിന്റെ അടിവേരുകൾ കൂടുതൽ തിരിച്ചറിയുവാൻ ഈ ശതാബ്ദി ആഘോഷം വഴിതെളിക്കും.

**ദേശീയ സ്വഭാവമുള്ള സഭ......?**

മാർത്തോമ്മൻ പൈതൃകം തദ്ദേശീയതയും ദേശീയതയും നിലനിർത്തുന്നതാണ്. ഒരു പരമാധികാര സഭയുടെ പൈതൃകമാണ് ഇവിടെ നിലനിന്നത്. വിദേശ സഭകൾ എത്തി മലങ്കര നസ്രാണികളെ 'കോളനിയായി' നിലനിർത്താൻ ശ്രമിച്ചപ്പോൾ അതിനോട് പ്രതികരിച്ചു. സ്വാതന്ത്ര്യത്തിനായി

പോരാടി. വിദേശ സഭകളുടെ പീഡനങ്ങൾ വർദ്ധിച്ചപ്പോൾ സ്വാതന്ത്ര്യത്തിന്റെ വില അറിഞ്ഞു.

'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്ന പേരു പോലും നിഷ്പ്രഭമാക്കുവാൻ വിദേശ സഭകൾ ശ്രമിച്ചു. കാതോലിക്കേറ്റ് സ്ഥാപനം നടന്നപ്പോഴും ഇതിന്റെ സ്വാതന്ത്ര്യത്തെ തുരങ്കം വെയ്ക്കുവാനുള്ള പ്രവർത്തനങ്ങൾ നടത്തിയിരുന്നു. മലങ്കരസഭാമക്കൾ ധീരതയോടെ പ്രവർത്തിച്ചതിനാലാണ് മലങ്കരയുടെ സ്വാതന്ത്ര്യം ഉറപ്പിച്ച് ദേശീയ സഭയായി വളരുവാൻ കഴിഞ്ഞത്. കാതോലിക്കേറ്റ് മലങ്കരയുടെ പിതൃസ്വത്താണ്. ആ നിലയിൽ മലങ്കര മക്കൾ അത് സംരക്ഷിച്ചു വരികയാണ്. മാർത്തോമ്മൻ പൈതൃകമാണ് സഭയുടെ സിരകളിൽ ഒഴുകുന്നത്. ഇത് ഒരു സ്വാതന്ത്ര്യമുള്ള സഭ. ഒരു ദേശീയ സഭ. ഒരു സ്വയംശീർഷകത്വമുള്ള സഭ. എല്ലാ തലങ്ങളിലും മലങ്കരയിലെ കാതോലിക്കേറ്റ് ദേശീയ സ്വഭാവം ഉൾക്കൊള്ളുന്നു.

'ഇന്ത്യൻ ഓർത്തഡോക്സ് സഭ' എന്ന നാമം ഉൾക്കൊള്ളുവാൻ പൂർണ്ണ അവകാശമുള്ള സഭയാണിത്. വ്യവഹാരങ്ങൾ അവസാനിക്കുമ്പോൾ ഈ പേര് ഔദ്യോഗികമാക്കുവാൻ കഴിയും.

**സഭയിലുണ്ടായ അധിനിവേശ ശ്രമങ്ങളോടുള്ള പ്രതികരണം എങ്ങനെയാണ്?**

മലങ്കരസഭ ഒന്നാം നൂറ്റാണ്ടു മുതൽ 16-ാം നൂറ്റാണ്ടു വരെ ഭാരതീയമായ രീതിയിൽ വളർന്നു വന്നു. അധിനിവേശ സംസ്കാരങ്ങൾ അക്കാലത്ത് ഇല്ലായിരുന്നു. ക്രൈസ്തവ സമൂഹം നീതിയോടും സത്യസന്ധതയോടും ജീവിച്ചു. ചേപ്പേടുകൾ, പദവികൾ തുടങ്ങിയവ എല്ലാം നാട്ടുരാജാക്കന്മാരിൽ നിന്നു ലഭ്യമായി.

വിദേശ സഭകളുടെ അധിനിവേശം സഭയെ പല തരത്തിലും ബാധിച്ചു. കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരും വിവിധ കാലത്ത് സഭയെ തകർക്കുവാൻ ശ്രമിച്ചു. എന്നാൽ വിദേശ സഭാധിനിവേശത്തെ എതിർത്തത് മലങ്കര നസ്രാണികളുടെയും സഭാപിതാക്കന്മാരുടെയും ധീരമായ നേതൃത്വമായിരുന്നു. ഇടക്കാലത്താണ് അന്ത്യോഖ്യൻ നേതൃത്വം മലങ്കരസഭാപൈതൃകത്തെ ഗ്രസിച്ചത്. കാതോലിക്കേറ്റ് സ്ഥാപനത്തോടെ സഭ സ്വതന്ത്രമായി. ദേശീയ സഭയായി ഉയർന്നു. ഇനിയും ഒരു അധിനിവേശ തന്ത്രങ്ങളോടും ആഭിമുഖ്യം പുലർത്തുവാൻ കഴിയുകയില്ല.

**സഭ ദേശീയമാണ്. എന്നാൽ സഭ ആഗോളമെന്നും പറയുന്നുവല്ലോ?**

മലങ്കര ഓർത്തഡോക്സ് സഭ തദ്ദേശീയവും ദേശീയവും ആഗോളവുമാണ്. മലങ്കരസഭ ഒരു കാലത്ത് അവിഭജിതമായിരുന്നു. സഭയ്ക്ക് ഒരു മെത്രാപ്പോലീത്തായുടെ നേതൃത്വം മാത്രമേ ഉണ്ടായിരുന്നുള്ളു. 1876-ഓടെ മലങ്കരസഭ ഏഴു ഭദ്രാസനമായി. തുടർന്ന് പല പ്രതിസന്ധികളിലൂടെ സഭ

വളർന്നു വികസിച്ചു. 2012-ൽ എത്തിയപ്പോൾ 30 ഭദ്രാസനവും 30 പിതാക്ക ന്മാരുമായി. സഭ ആഗോളമായി ഉയർന്നു.

'ആഗോളം' എന്നു പറയുമ്പോഴും അന്തർലീനമാകുന്നത് മാർത്തോമ്മൻ പൈതൃകമുള്ള ദേശീയമായ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ സ്വഭാവ ധാരയാണ്. ലോകത്തിന്റെ ഏതു കോണിലായാലും നിലനിർത്തുന്നത് മല ങ്കരയുടെ പൈതൃകവും വിശ്വാസരീതികളും ആയിരിക്കും. അതിനാൽ സഭ ഒരേ സമയം ദേശീയവും ആഗോളവുമായി ഉയർന്നു. പുതുതലമുറ അവിടെ എല്ലാം ഉണ്ടെങ്കിലും അവരുടെ അഭിരുചിക്ക് അനുസൃതമായി സഭാപാരമ്പ ര്യത്തെ വ്യതിചലിപ്പിക്കരുത്. സഭാപാരമ്പര്യത്തിൽ അടിയുറച്ചു ജീവിക്കു വാൻ അവരെ പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയുമാണ് വേണ്ടത്.

**ഇടവക-വൈദിക ബന്ധം എങ്ങനെ കാണുന്നു?**

മലങ്കരസഭ എങ്ങനെ ആയിരിക്കണമെന്ന് നിശ്ചയിക്കുന്നത് വൈദികർ കാഴ്ചവെയ്ക്കുന്ന പ്രവർത്തന സരണിയാണ്. വൈദികരാണ് സഭയുടെ ശില്പികൾ. വിശ്വാസികളുമായി ആദ്യം ഇടപെടുന്നത് വൈദികരാണ്. മേൽപ ട്ടക്കാർക്ക് വിശ്വാസികളുമായി ബന്ധപ്പെടുവാൻ പിന്നീടെ അവസരമുള്ളു. സഭയുടെ വികസനം യാഥാർത്ഥ്യമാക്കുവാൻ വൈദികർ ദർശനത്തോടെ പ്രവർത്തിക്കണം.

വിവിധതര സ്വാഭാവ വൈശിഷ്ട്യങ്ങൾ ഉൾക്കൊള്ളുന്നതാണ് ഇടവക. അവിടെ വൈദികനും ഇടവകജനങ്ങളും ഭരണക്രമവും ഉണ്ട്. ഇത് സഭ യുടെ ചെറിയ പതിപ്പാണ്. വൈദിക സമൂഹം സഭയുടെ ശില്പികൾ ആണ്.

ആചാരാനുഷ്ഠാനങ്ങൾക്കും ഭരണക്രമങ്ങൾക്കും വിധേയമായി കാല ത്തിന്റെ ചുവരെഴുത്തുകൾ മനസ്സിലാക്കി ഇടവക സമൂഹത്തെ നയിക്കണം. സത്യവും നീതിയും നിഷ്പക്ഷതയും ഇടവക ശുശ്രൂഷകളിൽ ഉണ്ടാകണം. ജനങ്ങളും വൈദികരും സഭയുടെ ലിഖിതവും അലിഖിതവുമായ നിയമങ്ങ ൾക്കും സഭാഭരണഘടനയ്ക്കും അനുസൃതമായി പ്രവർത്തനങ്ങൾ ഏകോ പിപ്പിക്കണം. സഭയുടെ ആരാധനാപൈതൃകം ഉൾക്കൊണ്ട് ജനത്തെ ആത്മീയ ശിക്ഷണത്തിൽ വളർത്താൻ പരസ്പരം സഹകരിച്ച് പ്രവർത്തി ക്കണം.

**മാധ്യമങ്ങൾ എങ്ങനെയാണ് സമീപിക്കുന്നത്?**

മാധ്യമ സമ്മേളനങ്ങൾ എനിക്ക് ഇഷ്ടമാണ്. മാധ്യമങ്ങൾ ഓരോന്നിനും പ്രത്യേകമായ അജണ്ടാ ഉണ്ട്. ആ അജണ്ടാ വിജയിപ്പിക്കുന്നതിനുള്ള ചോദ്യ ങ്ങളും അതിനനുസൃതമായ വിവരണങ്ങളുമാണ് ഉണ്ടാകുന്നത്. ഇത് പല പ്പോഴും യാഥാർത്ഥ്യത്തിൽ നിന്നു വ്യത്യാസപ്പെട്ടിരിക്കും.

വിദേശത്തു പല സ്ഥലങ്ങളിലും പത്രസമ്മേളനങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. അവിടെ മാധ്യമപ്രവർത്തകരുടെ ചോദ്യങ്ങൾ നേരിട്ടുള്ളതാണ്. നമ്മൾ

പറയുന്നത് അതേപോലെ മാധ്യമങ്ങൾ അവതരിപ്പിക്കും. ഇത്തരം ശൈലി കേരളത്തിലെ മാധ്യമ പ്രവർത്തനങ്ങളിൽ നഷ്ടപ്പെടുന്നോ എന്ന് സന്ദേഹിക്കുന്നു. ഇവിടെ മാധ്യമപ്രവർത്തകർക്ക് പ്രകോപനപരമായ ചോദ്യങ്ങളും ഉത്തരങ്ങളുമാണ് താല്പര്യം. മാധ്യമങ്ങളുടെ താല്പര്യങ്ങൾക്ക് അനുസൃതമായി വിവരണങ്ങൾ വളച്ചെടുക്കപ്പെടുന്നതായി തോന്നിപ്പോകുന്നു.

**സഭയിൽ ഐക്യ സൂചനകൾ ഉണ്ടാകുമോ.......?**

സഭയിൽ ശാശ്വത സമാധാനം ഉണ്ടാകുമെന്നത് എന്റെ ശുഭ പ്രതീക്ഷയാണ്. എന്നാൽ അതിനായി കുറെക്കാലം കൂടി കാത്തിരിക്കേണ്ടി വരും.

സുപ്രീംകോടതിവിധികൾ സഭയുടെ ഭരണഘടനയും കാതോലിക്കേറ്റും ഭരണ സ്വാതന്ത്ര്യവും എല്ലാം അംഗീകരിച്ചുള്ള പരമോന്നത വിധിയാണ്. ഇത് നടപ്പിലാക്കുവാൻ സന്നദ്ധമായ രാഷ്ട്രീയമായ ഭരണവ്യവസ്ഥ നിലവിലുണ്ടാകണം. നിയമത്തെ അംഗീകരിക്കുന്ന സമൂഹം വളർന്നു വരണം.

സഭയിൽ നിലവിൽ വന്ന സുപ്രധാന വിധികളും തീരുമാനങ്ങളും വളച്ചൊടിച്ച് ആക്രമണത്തിന്റെയും മാഫിയാ സംഘത്തിന്റെയും പിന്നിൽനിന്നു പ്രവർത്തിക്കുന്നവരുമായി എങ്ങനെ സന്ധിസംഭാഷണം പൂർണ്ണമാക്കുവാൻ കഴിയും?

പ്രാദേശിക, ഇടവകതലങ്ങളിൽ നിലനിൽക്കുന്ന പ്രശ്നങ്ങൾക്ക് സൗഹൃദ സമവാക്യങ്ങൾ കണ്ടെത്തിയാൽ പ്രശ്നപരിഹാരത്തിന് സാധ്യതയുണ്ട്.

**സഭാമക്കൾക്കുള്ള പ്രബോധനം എന്താണ്?**

മാർത്തോമ്മാ പൈതൃകത്തിൽ അടിയുറച്ച് സത്യത്തിനും ധർമ്മത്തിനും നീതിക്കും വേണ്ടി പ്രവർത്തിക്കണം. ഇതുവഴിയുണ്ടാകുന്ന കഷ്ടനഷ്ടങ്ങളെ സഹന ശക്തിയോടെ നേരിടുകയും ചെയ്യണം.

മലങ്കരസഭയ്ക്ക് എന്തു പ്രതിസന്ധികൾ ഉണ്ടായാലും അതിന്റെ സ്വാതന്ത്ര്യവും അഖണ്ഡതയും നിലനിർത്തണം. സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിന് ഒരു പോറൽ പോലും ഏല്പിക്കുവാൻ പാടില്ല.

സത്യം വിട്ട് അനീതിക്കോ അധർമ്മത്തിനോ കൂട്ടുനിൽക്കരുത്. സത്യവഴിയിലൂടെ സഞ്ചരിക്കണം. മലങ്കര സഭാമക്കൾ എന്നും സഭയോടൊപ്പം ചേർന്നു നിന്ന പാരമ്പര്യമാണുള്ളത്. അതിനാൽ കാതോലിക്കേറ്റിന്റെ വളർച്ചയ്ക്കു വേണ്ടി എപ്പോഴും പ്രാർത്ഥിക്കുകയും ഉത്സാഹിക്കുകയും ചെയ്യണം.

*(ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ നടത്തിയ അഭിമുഖം. 2012)*

# എല്ലാം ദൈവനിയോഗങ്ങൾ

## ഫാ. ജോസഫ് മാത്യു & ഫാ. അലക്സ് ജോൺ

ലോകമെമ്പാടുമുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ 21-ാമത് മലങ്കര മെത്രാപ്പോലീത്തായും 91-ാമത് പൗരസ്ത്യ കാതോലിക്കായുമായി സ്ഥാനമേറ്റ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുമായി പഴയസെമിനാരിയിലെ ചരിത്രപ്രധാനമായ മലങ്കരസഭാ ആസ്ഥാനത്തു വച്ച് നടത്തിയ അഭിമുഖ സംഭാഷണത്തിന്റെ പ്രസക്ത ഭാഗങ്ങൾ.

*1. പുലിക്കോട്ടിൽ തിരുമേനിക്ക് ശേഷം സഭയെ നയിക്കുന്നതിനുവേണ്ടി കുന്നംകുളത്തുനിന്നും ദൈവം തെരഞ്ഞെടുത്ത പിതാവെന്ന നിലയിൽ അങ്ങയുടെ മനസ്സിലേക്ക് ആദ്യമെത്തുന്ന വികാരമെന്ത്?*

ദൈവകരുണയിൽ ആശ്രയിച്ച് സഭയെ സത്യവിശ്വാസത്തിന്റെ ദൃഢതയിലും സാമൂഹിക പ്രതിപത്തിയിലും തികഞ്ഞ അച്ചടക്കത്തിലും ഏറ്റവും ഉന്നതിയിലെത്തിക്കുവാൻ ആവോളം പരിശ്രമിക്കും.

*2. ഇന്നത്തെ സമൂഹത്തിന്റെ പ്രധാന വെല്ലുവിളിയായി കാണുന്നത് എന്താണ്?*

കുടുംബമാണല്ലോ സമൂഹത്തിന്റെ അടിത്തറ. കുടുംബബന്ധങ്ങൾ ഇന്നു തകർച്ചയിലാണ്. ഇതിന് കാരണം വ്യക്തികേന്ദ്രീകരണത്തിന്റെ അനന്തരഫലമാണെന്നു പറയേണ്ടി വരും. 'ഞാൻ, എന്റേത്' എന്ന ചിന്ത ശക്തമാകുമ്പോൾ ഭാര്യയും മക്കളും പിന്തള്ളപ്പെടുന്നു. ധനാസക്തി ഏറിവരുമ്പോൾ പരസ്പര സ്നേഹം കുറയുന്നു.

*3. ജീവിതത്തെക്കുറിച്ച് തിരുമേനിയുടെ മനോഭാവം എന്താണ്?*

ജീവിതത്തിൽ സംഭവിക്കുന്നതെല്ലാം ദൈവം തരുന്ന നിയോഗങ്ങളായി മാത്രം കാണുന്നു. അതുകൊണ്ടുതന്നെ സുഖവും ദുഃഖവും ജീവിതത്തിലുണ്ടാകുമ്പോൾ ദൈവകരുണയുടെയും കൃപയുടെയും തണലിൽ നിന്നു മാത്രം അവയെ സ്വീകരിക്കുവാനുള്ള മനോഭാവം എന്നിലുണ്ട് എന്നു ഞാൻ കരുതുന്നു.

*4. മദ്യം, മയക്കുമരുന്ന് ഉപയോഗത്തിൽ നിന്ന് സമൂഹത്തെ രക്ഷിക്കാൻ സഭയ്ക്ക് ചുമതലയില്ലേ?*

സാമൂഹ്യതിന്മകൾക്കെതിരെ ശക്തമായ ബോധവത്ക്കരണം സഭ നടത്തി വരുന്നുണ്ട്. പുതിയ മാധ്യമങ്ങളുടെ സഹായത്തോടെ അത് ശക്തമാക്കും. മയക്കുമരുന്നിനെതിരെ മടക്കയാത്ര എന്നൊരു ടെലിഫിലിം വിദ്യാർത്ഥികൾക്കായി സഭ തയ്യാറാക്കിയിരുന്നു.

*5. പുലിക്കോട്ടിൽ തിരുമേനിമാരുടെ ജീവിതവും ദർശനവും തിരുമേനിയുടെ വ്യക്തിജീവിതത്തെ എത്രമാത്രം സ്വാധീനിച്ചിട്ടുണ്ട്?*

സഭയോടുള്ള ബന്ധം ആത്മാർത്ഥതയോടെ പാലിക്കുക എന്നുള്ളതാണ് എനിക്ക് പുലിക്കോട്ടിൽ തിരുമേനിമാരിൽ നിന്ന് ലഭിച്ചിട്ടുള്ള ജീവിത സന്ദേശം. പ്രത്യേകിച്ച് വിശ്വാസകാര്യങ്ങളിൽ സഭയ്ക്ക് യാതൊരു പോറലും ഏൽക്കാത്തവിധത്തിൽ മുമ്പോട്ട് പോകണം. പുലിക്കോട്ടിൽ രണ്ട് തിരുമേനിമാരുടേയും ശ്രദ്ധ അതിൽ തന്നെ ആയിരുന്നു. ഒന്നാമത്തെ പിതാവ് വൈദിക വിദ്യാഭ്യാസത്തിന് വളരെ പ്രാധാന്യം കൊടുത്തു. രണ്ടാമത്തെ പിതാവ് സഭയുടെ വിശ്വാസത്തിന് നേരിട്ട വെല്ലുവിളികളെ ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് അതിജീവിക്കുകയും ചെയ്തു. അതുപോലെ വ്യക്തിപരമായി പോറൽ ഏൽക്കേണ്ടി വന്നാലും സഭയ്ക്ക് പോറൽ ഏൽക്കാതിരിക്കണമെന്നാണ് അവരിൽ നിന്ന് എനിക്ക് ലഭിച്ച ജീവിത സന്ദേശം.

*6. തിരുമേനിയുടെ വ്യക്തിജീവിതത്തെ രൂപപ്പെടുത്തിയ പ്രധാന ഘടകങ്ങൾ എന്തെല്ലാമാണ്?*

സഭയുടെ വിശ്വാസത്തിന് പ്രാധാന്യം കൊടുക്കുന്ന അന്തരീക്ഷം കുടുംബത്തിൽ ഉണ്ടായിരുന്നു. സഭയുടെ വിശ്വാസത്തിൽ നിന്ന് അണുവിട വ്യതിചലിക്കാതെയും മൂല്യങ്ങൾക്ക് ഒട്ടും കോട്ടംവരാതെയും ജീവിക്കണമെന്നുള്ള മാതാപിതാക്കളുടെ ജീവിതസന്ദേശം തന്നെയാണ് ഏറ്റവും വലിയ സ്വാധീനം. ലോകത്തിൽ വച്ച് ഏറ്റവും വലിയ യൂണിവേഴ്സിറ്റി നമ്മുടെ വീടാണ്. അവിടെനിന്നും നമുക്ക് ലഭിക്കുന്ന ഒത്തിരി അറിവുകളുണ്ട്. അതിനേക്കാൾ വലിയ പാഠങ്ങൾ ലോകത്തിൽ എവിടെനിന്നും ലഭിക്കുകയില്ല. ആ അറിവുകളുടെ സ്വാധീനമാണ് ഭാവി ജീവിതത്തിന്റെ അടിത്തറ. കുടുംബത്തിലെ അന്തരീക്ഷം എന്റെ ജീവിതത്തെ വ്യക്തിപരമായി കരുപ്പിടിപ്പിക്കുവാൻ വളരെയധികം സഹായിച്ചിട്ടുണ്ട്. ഇടവകയിലെ സണ്ടേസ്കൂൾ അദ്ധ്യാപകരും യു.പി. സ്കൂളിൽ പഠിപ്പിച്ചിരുന്ന അദ്ധ്യാപകരും എന്റെ വ്യക്തിത്വത്തെ രൂപീകരിക്കുവാൻ വളരെ സഹായിച്ചിട്ടുള്ളവരാണ്. വർത്തമാനകാലഘട്ടത്തിലും പെരുമാറ്റത്തിൽ തുറന്ന മനസ്സ് നിലനിർത്താനാണ് ആഗ്രഹം. അത് മുഖാന്തരം ലാഭവും നഷ്ടവും ഉണ്ടാകാറുണ്ട്. അത് സന്തോഷത്തോടെ സ്വീകരിക്കുവാൻ ഇഷ്ടമാണ്.

*7. മറ്റു മതങ്ങളോടുള്ള നമ്മുടെ സമീപനം എങ്ങനെയായിരിക്കണം?*

എല്ലാ മതവിശ്വാസങ്ങളേയും വിശ്വാസികളേയും ആദരവോടെയും വിശാല മനസ്സോടെയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു മനോഭാവം വളർത്തിയെടുക്കുന്നതിനാണ് ഏവരും പരിശ്രമിക്കേണ്ടത്. പരമമായ ലക്ഷ്യത്തിലേക്ക് പ്രയാണം ചെയ്യുന്നതിനുള്ള വിവിധ പാതകളായി എല്ലാ മതവിശ്വാസങ്ങളെയും മനസ്സിലാക്കുന്നതോടൊപ്പം എല്ലാ മതങ്ങളു

ടെയും ധാർമ്മിക മൂല്യങ്ങളെ നമ്മുടെ ജീവിതങ്ങളിലേക്ക് സ്വാംശീകരിച്ച് കൂടുതൽ മെച്ചപ്പെട്ട ആത്മീയ മനുഷ്യരായി മാറുവാൻ നമുക്ക് കഴിയണം. ഇപ്രകാരം ഏവരും ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുമ്പോൾ മാത്രമേ മതതീവ്രവാദവും വർഗീയ കലാപങ്ങളും ഇല്ലാത്ത ഒരു സമൂഹത്തെ സൃഷ്ടിക്കുവാൻ നമുക്ക് കഴിയുകയുള്ളു.

*8. എക്യുമെനിക്കൽ പ്രസ്ഥാനങ്ങളുടെ ഇന്നത്തെ പ്രസക്തി?*

സത്യസന്ധമായ പ്രവർത്തനശൈലിയുള്ള എക്യുമെനിക്കൽ പ്രസ്ഥാനത്തിന് ഇന്നത്തെ കാലഘട്ടത്തിൽ വളരെ പ്രസക്തിയുണ്ട്. വിശാലമനഃസ്ഥിതി നിലനിർത്തി എല്ലാ സഭകളുടെയും സ്വത്വം കാത്തുസൂക്ഷിക്കപ്പെടണം. സമൂഹത്തിന്റെ പൊതുവായ വെല്ലുവിളികളെ എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിലൂടെ ഫലപ്രദമായി നേരിടുവാൻ സാധിക്കും.

*9. സഭയിൽ സ്ത്രീകൾക്കുള്ള പരിഗണനയിൽ മാറ്റം വരുത്തുമോ?*

ശരിയാണ്. സഭയിൽ നൂറ്റാണ്ടുകളായി സ്ത്രീകൾ നേരിടുന്ന അവഗണന മാറ്റിയെടുക്കാൻ ബോധപൂർവ്വമായ ശ്രമം നടന്നുവരുന്നു. മലങ്കര സഭാനേതൃത്വം സ്ത്രീകളെ പ്രതിനിധി സഭയിലേയ്ക്ക് സ്വാഗതം ചെയ്യുന്നുണ്ട്. പക്ഷേ പൂർണ്ണമായ വോട്ടവകാശം ഇനിയും നൽകിയിട്ടില്ല. അതിന് ഭരണഘടനാ ഭേദഗതി ഉൾപ്പെടെയുള്ള കാര്യങ്ങൾ വേണ്ടി വരും. അത് പഠിക്കാൻ ഒരു പ്രത്യേക കമ്മീഷനെ നിയമിച്ചിട്ടുണ്ട്.

*10. തിരുമേനിക്ക് എന്താണ് ഏറെ ഇഷ്ടം?*

വായനയാണ് എനിക്ക് ഏറ്റവും ഇഷ്ടം. പക്ഷേ ഇപ്പോൾ അതിന് സമയം കിട്ടാറില്ല. സഭാകാര്യങ്ങൾ ജീവിതത്തിന്റെ ഭാഗമായിത്തന്നെ മാറിയിരിക്കുന്നതിനാൽ ഇപ്പോൾ അതിൽ ശ്രദ്ധിക്കാനാണ് താൽപര്യം.

*(വിനയസ്മിതം, കുന്നംകുളം, 2011, പേജ് 14-17)*



# The Lamb Who Lighted The Lamp

## Liju Cherian

His Holiness Moran Mar Baselios Marthoma Paulose II (1946-2021), former Catholicose and Malankara Metropolitan passed away after a prolonged illness on July 12, 2021. The following verbatim is an unabridged interview of His Holiness with **Liju Cherian**, a senior journalist, during His three-day visit to the Sultanate of Oman.

This interview was recorded at the Bishop's suite of the Mar Gregorios Orthodox Maha Edavaka (MGOME), Muscat, in March 2011. During the two-hour interview, His Holiness was peaceful, and wholly deliberated the concerns of Church and the faithful, our relations with sisterly churches, and the leads for educating Orthodox community on Church's role in legislation. The Supreme head had emphasized His view not to accept a foreign governance in this ancient Indian Church.

MUSCAT: The Catholicos and Malankara Metropolitan HH Moran Mar Baselios Marthoma Paulose II, paid a 3-day visit to the Sultanate of Oman in March 2011. During a 96-hour uptight visit, His Holiness besides leading the Holy Eucharist, attended receptions, family prayer meetings, addressed media conferences and held photo sessions.

His Holiness had also travelled to Salalah on a day's visit to the St Stephen's Indian Orthodox Church. Despite His busy schedules, He found time for a one-to-one exclusive interview during which he answered a wide range of questions at the Mar Gregorios Orthodox Maha Edavaka. These ranged from why the MOSC has been neglected by various political groups, reconciliation efforts with the Patriarch faction to women's emancipation through the proposed voting rights. Later, His Holiness kept his official appointments with the Awqaf and Religious Affairs Minister and the Grand Mufti.

***(The interview questions to His Holiness were related to the situation that existed in 2011)***

1. What is your vision for the Gulf Orthodox Churches and your opinion on expatriate's resident here?

A: I am happy that the expatriates are always loyal to the government

because we know that all the Malayalees when they are in India are not able to express their potential and capability. There are so many reasons, politically, local or social but whenever they go outside of their homeland, personally speaking, they are highly potential and are highly loyal to the government. I can say they are very, far, far better in work and character. They are Indians and none will disagree with what I said. Every Malayali, when they come to the Gulf, toil hard, and try to prove their capability and are highly honoured, that is what I feel.

You know very well that Kerala is a consumer state, because we are not able to invest there and unable to work nor able to express our potentiality and capability. The same holds good for the Orthodox churches here and the community here are hardworking and goal-centred.

2. Egyptian Orthodox Christians are suffering in their homeland and subjected to sectarian conflicts. Will MOSC interfere if our help is sought?

A: This is a local political issue. We can pray to God that there will be peace in the end. We are not at all troubling the government or the local people or the citizens of any country. Peace is the solution for all countries towards all its problems. If the locals disagree with the administration and their rulers, it can also be stabilized by way of dialogue and all that because the problem does not only stop there. It is a contagious disease and some social problems may arise in neighbouring countries too. I don't think any expatriates in Egypt create any problem for the locals or for the government. They go in search of a livelihood there.

Whatever it is, if they need any kind of help, we are ready to help them out. We do not know the actual political situation existing there, if we go there and offer some kind of help to them, it may either flare up the whole situation or it might come to peace. But if they inform us what their requirement is, we shall be ready to provide them all help either at the government, social or at our own community level. We will definitely act if such a request comes. But we cannot act upon a political crisis there. We are bound to help them for whatever need they require, be it diplomatic or at government level.

We will get together with other communities to promote peace and stability. India's basic foundation is laid on peace and harmony, which is Ahimsa. Indians do not go anywhere to create trouble, our culture is not

that. Mahatma Gandhi did not teach us violence; he practiced non-violence, co-operation, all these form part of our basic foundation. Our philosophy is also based on religion, god-fearing, truth, justice, non-violence – all these are our basic teachings and doctrines.

3. What is our stand on politics and why have we been sidelined despite being the second largest Christian community? What are the other alternatives?

A: We have been grossly sidelined by both the main political groups in Kerala. For this, the first and foremost thing we have to do is to educate our community about this; otherwise it will destroy the very existence of the community. Both the groups really don't care a damn for the community though we are the second largest Christian community in the state. This rejection (by political groups) has led to a situation where we have no ability to react. Thereby our words or standing has no meaning. All communities have a voice. But it is not the case with our community. This is mainly because our community is not sure of standing firmly under a single leadership and we are not ready to be controlled by a leadership or obey his ideas. We are highly selfish.

There is no alternative but we will gradually communicate this to the ordinary people. Take the case of Punalur Assembly constituency. We were initially told that a person from our community was offered a seat in the polls, but towards the end were told that someone else had been offered the ticket. When we enquired, we didn't get any concrete reasons as to why this happened and we were taken lightly.

As head of the Malankara Orthodox community, we should lead the community to educate the people on this but we cannot toe a political line or political principles. Our community is becoming voiceless and powerless and this will do us more harm in the days ahead. All these cannot be done overnight. A beginning has to be made at least now.

Let me reiterate that our church will not enter politics. However, our church will communicate the issues to both the political fronts. Many of our church members are members of different political parties. The Church will not direct its members to support a particular political party. Instead, it will encourage its members to support candidates who work for the common good of the society that is our view.

4. Will there be a peaceful reunion ever with the Patriarch faction and what about the reconciliation efforts done in this regard?

A: *(Switches over to Malayalam with a request.)* Oh! This is a confrontation between justice and injustice and is purely an ethical problem. Either we hold up justice or should we support injustice. Say for example in the *Mahabharat*, during the Kurukshetra war between the Pandavas and Kauravas, there was justice among the Pandavas, but not among the hundreds. At that time, there came a situation when Arjuna (master archer) had to make a decision regarding going to war — we see a sad and disheartened Arjuna placing the bow and arrow on the ground. At this stage, a confused Arjuna feels that if he begins the conflict, his brothers will die. That's why he decides that he is not powerful enough to wage a war, whatever be the loss. At that point of time, Lord Krishna enters the scene and advises Arjuna to perform his duty. That means to uphold justice. If a war should happen, then it should happen. Else, what you do is considered to be injustice, this interpretation is mentioned in Hindu mythology but however our Lord Jesus does not teach this.

But one fact is very correct: what will be the yardstick for measuring justice and injustice in the context of our situation in Kerala and the country. Suppose if we are unable to get justice, we will approach the respected courts. This is justice. If they say this is not justice, then what is justice? This is my moot question?

Secondly, we cannot identify ourselves under or accept foreign leadership, be it politically, socially or religiously. Orthodox people are always pleading for an indigenized Indian national culture. The illegal ways of approach used in religious activities cannot go on.

I can say two main factors: One is confrontation between justice and injustice. In this context Jesus Christ also faced a stage where He had to accept punishment in order to fulfill justice. Here Pilate when asked Jesus what is truth, Jesus answered him saying "you know the truth."

What I am saying is this factional fight is a confrontation between justice and injustice. What is the measuring tool to evaluate this?

In a democratic set up, the proper means to know which is justice and injustice, must be proved and declared by the judiciary. An acceptance

of a foreign leadership serves no good for the community. In a way it is something similar to slavery. Here, some who want to achieve their own personal ends, who do not want to obey any laws, politically with wrong preaching or in an unprofessional manner runs the show.

Two months back I visited Mulanthuruthy Orthodox Cathedral and led the Holy Qurbana. I have never entered the church during my childhood nor after I had grown up. The authorities informed them that the Orthodox Catholicos was arriving to perform the service. I stepped in, completed the Eucharist and it was calm throughout and went back peacefully. The problem here now is creating atrocities and pleasing some minor groups and fomenting trouble. These groups (other factions) if they want to go out they can do it and we do not bother, and will not question that right.

*'Needhiyudhe sothu aneedithullavan thattiparikkunnadhe sherialla!'*

There are murders taking place, criminals are being encouraged and it is bad that at a religious level, a top religious head is into such heinous crimes which he should not have done. This is my frank opinion. But we cannot stop all these.

*'Bellamullavan, bellamillathavane akrami kunnu...'* that's what is happening. But I want to stress again that we cannot live under or accept a foreign leadership in an Indian democratic set up.

Secondly, if it is a confrontation between justice and injustice, to prove the definition of justice we can use established norms. Otherwise, if they are keen in believing or following a foreign leadership, then do not plead for the assets.

We are always ready for reconciliation. Whatever happens has to be within the framework of the 1934 Constitution which has been approved by the Supreme Court. Even if the people are one, some leaders have different opinions. They want foreign domination. But we cannot accept that and we want our church to be independent.

5. How about ecumenical efforts to bring all Christian factions together. Will MOSC give stress to it under your lead?

A: Ecumenical relations with other communities are very good. Any one section swallowing (or silencing) up the other or not recognising is not proper. Let us keep the identity of all the churches and come together to work for a common cause and against social evils. Ecumenism is vast or forms a major part of the community.

We all have different dogmas and doctrines. Jesus Christ is only one. But what He said has been interpreted or defined differently and in different angles. We don't have to bother. Everyone has their own traditions. So what we need from ecumenism in my opinion is respect for each other, acceptance between each other, along with that many common causes and difficulties faced by man. On such grounds we can unite together — so coming together for a common cause to bring peace, harmony and truth in the society is good and appreciable.

6. What measures will you take to help revise our constitution in the light of women soon getting voting privileges?

A: The entry of women towards a voting system is good. The constitution has to be changed and it has got its own proceedings. However, the most important difficulty here is that now a bishop is being elected by a *samithi* or a parliament consisting of 4,000 members. With the inclusion of women, it will be around 8,000, which is an unwieldy issue. Therefore, there should be proper canvassing and subjective quality is best called for. I mean to say regarding the election, we have to look into the ethics, quality, and financial stand and how important it is for the efficiency of the system. Democracy has its merits and demerits. Women's way of thinking is different and is in different spheres. However, it will have its merits and demerits. Finally, we have to find the pros and cons of implementing this major decision by the Sabha.

7. Are you in favour of a retirement age for bishops? How will the church utitlise their services post-retirement?

A: Surely, before I was of the opinion that there should not be a retirement age for bishops. But, earlier, we had fewer number of bishops. There were no unwieldy problems as I said earlier.

Presently the number of bishops has gone up with the rise in diocese and area wise. Earlier, there was a single bishop and a single diocese.

Those days, to see or to meet with a Thirumeni (Bishop) one had to wait for a long time. Now it is not like that. In order to bring efficiency to the system, we should keep an age bar for retirement. This will not create any harm, which is my opinion. We should change with the times. If not it will reduce the efficiency of the Malankara Sabha as such.

I think I have been able to answer all your queries.

*Thank you and God Bless you.*





# ദൈവ നടത്തിപ്പിന്റെ നാൾവഴികൾ

## ഫാ. സഖറിയ നൈനാൻ

ദൈവനിയോഗത്താൽ മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷ പദവിയെന്ന സ്ഥാനമേറ്റതിന്റെ ഞെട്ടൽ ഇതുവരെയും മാറിയിട്ടില്ല എന്നതാണ് വാസ്തവം. ഇത് സ്വീകരിച്ച നിമിഷം മുതൽ ഇന്നെയോളം ഒരു ദൈവനിശ്ച യവും നടത്തിപ്പും ഒപ്പമുണ്ട് എന്നത് മനസ്സിലെ അനുഭവമാണ്. 2010 നവം ബർ ഒന്നാം തീയതി ഭരണചുമതലയേറ്റതു മുതൽ സഭാസംബന്ധിയായ എല്ലാ കാര്യങ്ങളിലും പ്രശ്നങ്ങളിലും പ്രതിസന്ധികളിലും അവസാന വാക്ക് പറയേണ്ട വ്യക്തി എന്ന നിലയിൽ മറുപടി നല്കാൻ ഞാൻ നിർബന്ധിത നാണ്. ചില സംഗതികളിൽ തുറന്ന് പ്രതികരിക്കാൻ പ്രയാസമുണ്ടാകും. പറഞ്ഞതിൽ ചിലത് അപ്രിയ സത്യങ്ങളായിരിക്കും.

പറഞ്ഞതിന്റെയും പറയാത്തതിന്റെയും ബുദ്ധിമുട്ടുകൾ അനുഭവിക്കു ന്നുണ്ട് (ചിരിയോടെ).

പൗരോഹിത്യ ജീവിതത്തിലെ എട്ടു വർഷത്തോളം എറണാകുളം പള്ളി യുടെ അസി. വികാരിയായി സേവനമനുഷ്ഠിച്ചു. ഭരണപരമായ കാര്യങ്ങ ളിൽ പ്രത്യേക പങ്കൊന്നും എനിക്കവിടെ ഉണ്ടായിരുന്നില്ല. ഇതല്ലാതെ മറ്റൊരു ഇടവക ഭരണപരിചയവും ഉണ്ടായിട്ടുമില്ല. തുടർന്ന് മേല്പട്ടസ്ഥാന ത്തേക്ക് വിളിക്കപ്പെട്ടു. അതുകൊണ്ട് തന്നെ ഭരണപരമായ ഏതൊരു വിഷ യങ്ങളിലും ഒരു തീരുമാനമെടുക്കേണ്ടി വരുമ്പോൾ മൂന്ന് ഘടകങ്ങളാണ് ഇന്നും ഞാൻ മാനദണ്ഡങ്ങളാക്കുന്നത്. ഒന്നാമത്, ഈ വിഷയത്തിലുള്ള ദൈവത്തിന്റെ ആലോചന എന്തായിരിക്കും. രണ്ടാമത്തെ മാനദണ്ഡം നിയമ സംഹിതകളാണ്. ഈ വിഷയത്തിൽ നിയമം എന്താണ് അനുശാസിക്കുന്നത്. കാരണം, നിയമത്തിൽ നിന്നുള്ള വ്യതിചലനം ഭരണപരമായ കാര്യങ്ങളിൽ വീഴ്ച വരുത്തും. മൂന്നാമത്തേത്, എന്റെ മനഃസാക്ഷിയാണ്.

പ്രാർത്ഥനയിൽ വെളിപ്പെടുന്ന ദൈവഹിതവും നിയമം നല്കുന്ന വ്യാഖ്യാനവും മനഃസാക്ഷിയുടെ ഉദ്ബോധനവും ഒരേപോലെ വരുന്നപക്ഷം പിന്നെ ഇടംവലം നോക്കാറില്ല. അത്തരത്തിൽ രൂപപ്പെടുന്ന തീരുമാനങ്ങ ളിൽ യാതൊരു വിധ ബാഹ്യസ്വാധീനവും ഉണ്ടായിട്ടുമില്ല.

2013 മുതലാണ് പരുമല ആശുപത്രിയിലേക്ക് കൂടുതൽ ശ്രദ്ധ പതിയു ന്നത്. ചില അസുഖകരമായ സാഹചര്യങ്ങൾ അവിടെ ഉടലെടുത്ത പശ്ചാ ത്തലത്തിൽ ചില കടുത്ത തീരുമാനങ്ങൾ കൈക്കൊള്ളേണ്ടതായി വന്നു.

2014 ജനുവരി ഒന്നാം തീയതി ബഹുമാനപ്പെട്ട എം. സി. പൗലൂസച്ചൻ മുഖ്യ കാര്യദർശിയായി ആശുപത്രിയിൽ ചുമതലയേറ്റു. സ്നേഹപൂർവ്വമായ നിർബന്ധം അച്ചന്റെ മേൽ ചെലുത്തിയെന്നത് വാസ്തവമാണ്. പലതരത്തിലുള്ള ഉൾകലക്കങ്ങളെയും രാഷ്ട്രീയ സമ്മർദ്ദങ്ങളെയും സമരാഹ്വാനങ്ങളെയും കർശനമായ താക്കീതുകൾ കൊണ്ടാണ് നാം അതിജീവിച്ചത്. ദൈവകൃപയാൽ അന്താരാഷ്ട്ര നിലവാരമുള്ള ചികിത്സാ സൗകര്യങ്ങളോടെ അനുക്രമമായ പുരോഗതിയിലേക്കാണ് ആശുപത്രി മുന്നേറുന്നത്. വായ്പകളും ബാധ്യതകളും വീട്ടുവാൻ വകയുള്ള സാഹചര്യമാണ് നിലവിലുള്ളത്. വ്യക്തിപരമായ അനുഭവം പറഞ്ഞാൽ, എനിക്ക് രോഗം വന്നപ്പോൾ രണ്ട് കാര്യങ്ങളിലാണ് നിർബന്ധം പിടിച്ചത്. ഒന്ന്, പരുമല ആശുപത്രിയിൽ തന്നെയാകണം എന്റെ ചികിത്സ നടക്കേണ്ടത്. രണ്ടാമത്, വിദേശത്തേക്ക് ചികിത്സയ്ക്ക് പോകുവാൻ എന്നെ നിർബന്ധിക്കരുത്. പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും അനേകായിരങ്ങൾക്ക് സൗഖ്യം നല്കുന്ന ആ സ്ഥാപനത്തോടു ചേർന്ന് എപ്പോഴും ഉണ്ടായിരിക്കും.

ഇനി വ്യവഹാരം സംബന്ധിച്ചുള്ള കാര്യമാണ്. തർക്കവിഷയങ്ങളിൽ മാത്രമല്ല സഭയുടെ എല്ലാ കാര്യങ്ങളിലും ഒരു ത്രിമാന വീക്ഷണം സ്വീകരിക്കാൻ ശ്രമിക്കാറുണ്ട്. സഭയുടെ ഭൂതകാല ചരിത്രം; വർത്തമാനകാല സ്ഥിതി; ഭാവികാല സ്വപ്നങ്ങൾ; ഇവ ഓരോന്നും ആലോചനയിൽ വരും. ചരിത്രഗതിയിൽ സഭ നേരിട്ട പരീക്ഷകളെയും പോരാട്ടങ്ങളെയും കുറിച്ച് വ്യക്തമായ ധാരണ എനിക്കുണ്ട്. വൈദേശിക അധിനിവേശങ്ങളും വേദശാസ്ത്രപരമായ തർക്കങ്ങളും അതിൽപ്പെടും. അതാതു കാലങ്ങളിൽ കോടതിവിധികളും ഭരണാധികാരികളുടെ ഇടപെടലും ഉണ്ടായിട്ടുണ്ട്. വർത്തമാന കാലത്ത് സ്വതന്ത്ര ഭാരതത്തിന്റെ പരമോന്നത നീതിപീഠം പ്രഖ്യാപിച്ച തർക്ക പരിഹാരമാണ് 2017 ജൂലൈ 3-ന് ഉണ്ടായ സുപ്രീംകോടതി വിധി. സഭയെ സംബന്ധിച്ചിടത്തോളം ഭൂതകാലത്തിലെ ഒരു രാജകീയ വിളംബരത്തിന് സമാനമായിട്ടാണ് നാമിതിനെ ഗണിക്കുന്നത്. ഇതിലൂടെ പ്രശ്നപരിഹാരത്തിന് ഒരു ജുഡീഷ്യൽ പ്ലാറ്റ്ഫോം ഉളവായിരിക്കുന്നു. എന്നാൽ നിയമപരമായ ഈ അടിത്തറയിൽ നിന്നുകൊണ്ടല്ലാതെ സൃഷ്ടിക്കാൻ ശ്രമിക്കുന്ന പരിഹാര ശ്രമങ്ങളോടാണ് എനിക്ക് എതിർപ്പുള്ളത്. കാരണം, അത്യുന്നതമായ ഒരു കോടതിവിധിയെപ്പോലും കൈയൂക്കും അതിക്രമവും പണക്കൊഴുപ്പും രാഷ്ട്രീയ ദുഃസ്വാധീനവും കൊണ്ട് മറിമടക്കാൻ ചിലർ ഇപ്പോഴും ശ്രമിക്കുന്നു.

നമ്മുടെ മക്കളുടെ മക്കളുടെ കാലത്ത് ഇതിനെച്ചൊല്ലി ഒരു വ്യവഹാരമുണ്ടാകാൻ പാടില്ല എന്നതാണ് നമ്മുടെ ആഗ്രഹം. അതിന് ഈ നിയമപരമായ അടിത്തറ ഉപയോഗപ്പെടുത്തണം എന്നത് മാത്രമാണ് നമ്മുടെ നിർബന്ധം. അതാണ് പലരും 'പിടിവാശിയായി' ആക്ഷേപിക്കുന്നതും. സർ

ക്കാരിന് വേണമെങ്കിൽ നിയമങ്ങളുണ്ടാക്കാം. നീതി വൈകിപ്പിക്കാം. അതിൽ എനിക്ക് സങ്കടമില്ല. നമുക്കൊന്നേയുള്ളൂ. നമ്മുടെ വിശ്വാസികളെ നാം വഞ്ചിച്ചു എന്നു പറയാനിട വരരുത്. (ശബ്ദമുയർത്തി) വി. മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചയും പോർട്ടുഗീസ് പൂർവ്വകാലത്തെ നസ്രാണി പാരമ്പര്യവും നമ്മുടെ രക്തത്തിന്റെ ഭാഗമാണ്. അത് നഷ്ടമാക്കുന്ന ഒരു തീരുമാനത്തിലും എനിക്ക് പങ്കുണ്ടാവില്ല.

നാം നമ്മുടെ ജനത്തെ വഞ്ചിച്ചു എന്ന പേരുദോഷം കേൾക്കാൻ എനിക്ക് ഇഷ്ടമല്ല. ഇപ്പോഴത്തെ നിലയ്ക്ക് നിലവിലുള്ള വിധിയും നിയമവും ഭരണഘടനാ വ്യവസ്ഥകളുമാണ് നമ്മുടെ തീരുമാനത്തിന് ആധാരമായി നിലകൊള്ളുന്നത്.

രാഷ്ട്രീയത്തിന്റെ അവസരവാദ നയങ്ങളോട് ചേർന്ന് സഭയുടെ സ്വാതന്ത്ര്യം പണയപ്പെടുത്താൻ നാം ഒരുക്കമല്ല. മാധ്യമങ്ങളെ പ്രീതിപ്പെടുത്താൻ എനിക്കറിയില്ല. സഹോദരീസഭകളുടെ തെറ്റിദ്ധാരണകൾ മാറി വരും എന്ന ഉറപ്പുണ്ട്. ഒറ്റപ്പെട്ടാലും ഇരട്ടപ്പെട്ടാലും എനിക്ക് വ്യസനമില്ല. ദൈവം എന്നെ ഒരു നിയോഗം ഏല്പിച്ചു എന്ന് ഞാൻ വിശ്വസിക്കുന്നു. അതിനാൽ തന്നെ മനുഷ്യരേക്കാൾ അധികമായി ദൈവത്തോടാണ് ഞാൻ പ്രധാനമായും ഉത്തരം പറയേണ്ടത്. തട്ടിക്കൂട്ട് സമാധാനം എന്ന കാൺമാൻ ഭംഗിയുള്ളതും കേൾപ്പാൻ ഇമ്പകരവുമായ ആപ്പിൾ പഴത്തിന്റെ പ്രലോഭനത്തിൽ വീണുപോകാൻ ഞാൻ തയ്യാറല്ല. നിയമപരമായ വ്യവസ്ഥയിൽ രൂപപ്പെടുന്ന സമാധാനം മാത്രമായിരിക്കും ശാശ്വതമായിത്തീരുന്നത് എന്നോർക്കണം.

ഇതുവരെയും ചർച്ചയ്ക്ക് പോകാതിരുന്ന സഭ ഇപ്പോൾ അപ്രകാരം ഒരു ചുവട് വെച്ചതിനും വ്യക്തമായ കാരണമുണ്ട്. നമ്മുടെ നീതിപൂർവ്വമായ ആവശ്യങ്ങളെ ഭരണാധികാരിയെ ബോധ്യപ്പെടുത്തുന്നതിനും അവ്യക്തതകൾ നീക്കുന്നതിനും വേണ്ടിയാണത്. എന്നാലിപ്പോഴും, ചർച്ചകൾ പുരോഗമിക്കുമ്പോഴും ആരാണ് വീണ്ടും കേസുകൾ നല്കുന്നത്? കോടതിവിധി അനുസരിക്കാൻ കൂട്ടാക്കാത്തവർ തന്നെ വീണ്ടും കോടതിയിലേക്ക് പോകുന്നു. അധാർമ്മികതയോടും സത്യസന്ധതയില്ലായ്മയോടും പോരാടുന്നത് ക്രിസ്തീയത തന്നെയെന്നാണ് എന്റെ വിശ്വാസം. എല്ലായ്പ്പോഴും നേര് നിരങ്ങിയേ വരൂ!

ഈ സഭ തന്റേതാണ് എന്ന ബോധ്യം എല്ലാവർക്കുമുണ്ടാകണം. അതിനായി പ്രാർത്ഥിക്കണം. ദൈവം ഭരമേല്പിച്ച ഈ സ്ഥാനം ആസ്വദിക്കാനുള്ളതായി ഇന്നെയോളം തോന്നിയിട്ടില്ല. സഭാസ്വാതന്ത്ര്യത്തെ പ്രതി ദൃഢനിശ്ചയമെടുക്കേണ്ടി വന്നതിനാൽ തന്നെ ഏറെ പ്രിയപ്പെട്ട പലരോടും മുഷിയേണ്ടതായി വന്നിട്ടുണ്ട്. സ്നേഹിതരും ചാർച്ചക്കാരും ഗുരുനാഥന്മാരു

മൊക്കെ ചില നേരങ്ങളിൽ അകലം പാലിച്ചു നിന്നിട്ടുണ്ട്. അതിലൊന്നുമിപ്പോൾ ഭാരപ്പെടുന്നില്ല. ദൈവത്തോടുള്ള പ്രാർത്ഥന മാത്രമാണ് ശരണം. പ്രാർത്ഥിക്കുംതോറും പരീക്ഷകൾ ഏറുമെന്നാണ് വി. വേദപുസ്തകവും പിതാക്കന്മാരും നമ്മെ പഠിപ്പിച്ചിട്ടുള്ളത്. സംഘർഷങ്ങൾക്കിടയിലും ദൈവനടത്തിപ്പിന്റെ ബലം അനുഭവിക്കുന്നുണ്ട്. ഇന്നലെയും ഇന്നും നമ്മെ നടത്തുന്നവനായ ദൈവം തമ്പുരാൻ നാളെയും നന്മയിലേക്ക് നമ്മെ നയിക്കും എന്ന പ്രത്യാശയും പ്രാർത്ഥനയും മനസ്സിലെപ്പോഴുമുണ്ട്.

*(2020)*



# കാതോലിക്കാ സ്ഥാനാരോഹണം

(2010 നവംബർ ഒന്ന്)





# വത്തിക്കാൻ സന്ദർശനം

**(2013 സെപ്റ്റംബർ അഞ്ച്)**









**ടിബറ്റൻ ആചാര്യൻ ദലൈലാമയ്ക്കൊപ്പം.**

**(2012 നവംബർ 25)**




**കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനം,**

**മറൈൻ ഡ്രൈവ്, എറണാകുളം.**



**കാതോലിക്കേറ്റിന്റെ ശതാബ്ദി കൊച്ചിയിൽ ദലൈലാമ ഉദ്ഘാടനം ചെയ്യുന്നു.**



**പുത്തൻകാവ് കൊച്ചുതിരുമേനിയെ കാതോലിക്കേറ്റിന്റെ രത്നദീപമായി പ. കാതോലിക്കാ ബാവാ പ്രഖ്യാപിക്കുന്നു (2013 മാർച്ച് മാസം 22)**



**കോലഞ്ചേരിയിൽ ഉപവാസം നടത്തിയ (2011 സെപ്റ്റംബർ 11-18) പ. പൗലോസ് ദ്വിതീയൻ ബാവായേയും ഡോ. മാത്യൂസ് മാർ സേവേറിയോസിനേയും പ. ദിദിമോസ് ബാവാ സന്ദർശിക്കുന്നു.**



റഷ്യൻ പാത്രിയർക്കീസ് കിറിലിനോടൊപ്പം (2019).



റഷ്യൻ
സന്ദർശനം
(2019).





പോപ്പ് തെവദ്രോസിനോടൊപ്പം (2012 നവംബർ 18).



ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാർക്കൊപ്പം ജർമ്മനിയിൽ. സമീപം സഖറിയാ മാർ നിക്കോളവോസ് (2017).



**പ. ഇഗ്നാത്തിയോസ് അപ്രേം രണ്ടാമൻ പാത്രിയർക്കീസിനോടൊപ്പം (2015 ഏപ്രിൽ 25).**





**എത്യോപ്യൻ പാത്രിയർക്കീസ്**
**ആബൂനാ പൗലോസിനും**
**പ. ദിദിമോസ് ബാവായ്ക്കും ഒപ്പം (2008).**



**എത്യോപ്യൻ പാത്രിയർക്കീസ്**
**ആബൂനാ മത്ഥിയാസിനൊപ്പം (2016).**

# സെമിനാരി ദ്വിശതാബ്ദി




വൈദിക സെമിനാരി ദ്വിശതാബ്ദി: പ. കാതോലിക്കാ ബാവാ പതാക ഉയർത്തുന്നു (2015).




മുഖ്യമന്ത്രി ഉമ്മൻചാണ്ടി വൈദിക സെമിനാരി ദ്വിശതാബ്ദി ഉദ്ഘാടനം ചെയ്യുന്നു (2015).



പ. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ ചരമ കനകജൂബിലി മുഖ്യമന്ത്രി ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്യുന്നു (2015).



പുതുപ്പള്ളിയിൽ വച്ചു 2009 ഫെബ്രുവരി 19–ന് നടത്തപ്പെട്ട മെത്രാഭിഷേകം



കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ 2010 മെയ് 12–ന് നടന്ന മെത്രാഭിഷേകം



ප. ദിദിമോസ് ബാവായുടെ നവതി ആഘോഷം. മുഖ്യ അതിഥി ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ.



92-ാം ജന്മദിനം പരുമലയിൽ. പ. ദിദിമോസ് ബാവാ മറുപടി പറയുന്നു. പ. പൗലോസ് ദ്വിതീയൻ ബാവാ ഡോ. ഗീവറുഗീസ് മാർ യൂലിയോസ്. കെ. വി. മാമ്മൻ എന്നിവർ പിന്നിൽ.



പ. കാതോലിക്കാ ബാവാമാരും
ജേക്കബ് മാത്യുവും (ജോജോ) നർമ്മസംഭാഷണത്തിൽ.






കോപ്റ്റിക് പാത്രിയർക്കീസ് പോപ്പ് തെവദ്രോസിന്റെ സ്ഥാനാരോഹണ ചടങ്ങിൽ
പ. പൗലോസ് രണ്ടാമൻ ബാവായും സഭാ പ്രതിനിധി സംഘവും (2012 നവംബർ 18)




ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ അന്ത്യ പ്രഭാഷണം.
കോട്ടയം കാരാപ്പുഴ ബാലഭവനിൽ.



ഇന്ത്യൻ പ്രസിഡന്റ് പ്രണാബ് മുഖർജി പഴയസെമിനാരി ദ്വിശതാബ്ദി സ്മാരക സ്റ്റാമ്പ് ഡൽഹിയിൽ പ്രകാശനം ചെയ്യുന്നു (21 – 04 – 2015).



വൈദിക സെമിനാരി ദ്വിശതാബ്ദി സംഗീത വിരുന്ന്.



വിദ്യാർത്ഥി പ്രസ്ഥാനം ശതാബ്ദി ഉദ്ഘാടനം.
എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസിനൊപ്പം.



അലൈൻ സെന്റ് ദിവന്നാസിയോസ് ഓർത്തഡോക്സ് പള്ളി കൂദാശയ്ക്ക് എത്തിയ പ. ബാവായ്ക്ക് ഷെയിക്ക് നെഹ്യാൻ ബിൻ മുബാറക് അൽ നെഹ്യാൻ ഉപഹാരം നൽകുന്നു (27 ഫെബ്രുവരി 2014).



പ്രഥമ അൽമായ നേതൃസ്മൃതി അവാർഡ് പ. കാതോലിക്കാ ബാവാ പൗലോസ് ദ്വിതീയൻ, കെ. വി. മാമ്മനും അഡ്വ. ഡോ. പി. സി. മാത്യു പുലിക്കോട്ടിലിനും (താഴെ) നൽകുന്നു. ഹൈക്കോടതി ജഡ്ജി സുരേന്ദ്ര മോഹൻ, ന്യൂനപക്ഷ കമ്മീഷൻ അംഗം ഡോ. സിറിയക് തോമസ്, സഭാ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ്.

